# സുകുമാരി

(ഒരു സ്വതന്ത്രകഥ.)

---

ഗ്രന്ഥകർത്രി,

## മിസ്സിസ് പി. രാമൻതമ്പി.



ഒന്നാംപതിപ്പ് കാപ്പി ൧൦൦൦.

---

"കമലാലയ" പ്രസ്സ്,
വിറകുപുരക്കോട്ടയ്ക്കകം,
തിരുവനന്തപുരം.
[illegible]

[വില ൧ രൂപാ ൪ അണ.

# സുകുമാരി

(ഒരു സ്വതന്ത്രകഥ.)

ഗ്രന്ഥകർത്രി,


## മിസ്സിസ് പി. രാമൻതമ്പി.





ഒന്നാംപതിപ്പ് കാപ്പി ൧൦൦൦.

"കമലാലയ" പ്രസ്സ്,

വിറകപ്പുരക്കോട്ടയ്ക്കകം,

തിരുവനന്തപുരം.

൧൧൦൪

[വില ൧ രൂപ ൪ അണ.

തീർന്നിട്ടില്ല. ഇവ അധികവും പ്രമാദജന്യമാണെന്നും അടുത്ത പതിപ്പിൽ പരിഹരിക്കപ്പെടുമെന്നും വിശ്വസിക്കുന്നു.

ആകപ്പാടെ ശ്രീമതി മിസ്സിസ്സ് രാമൻ തമ്പിയുടെ മനോധർമ്മത്തിന്റെ ഈ പ്രഥമസന്തതി കേരളീയരുടെ ആദരത്തിനും ഭാഷാഭിമാനികളുടെ അഭിനന്ദനത്തിനു പാത്രമായും പ്രചുരപ്രചാരമായും പരിലസിച്ചു കാണുവാൻ ഞാൻ വളരെ ആഗ്രഹിക്കുന്നു. വാഗീശ്വരിയുടെ കരുണാമസൃണമായ കടാക്ഷാനുഗ്രഹംകൊണ്ട് ഇതിനു സകലസിദ്ധികളും ഭവിക്കട്ടെ.

തിരുവനന്തപുരം, ൨൪—൩—൧൦൬ | പി. കെ. നാരായണപിള്ള.

—:o:—





# സുകുമാരി.

## അദ്ധ്യായം ൧.

"ക്ലേശിതാകിമസി കേനചിൽ കരതി ദീക്ഷിതസി കിമു? കഥയിയം. . . .
ശേഷമേകന്നാടി തേക്കചുംപാകിലേക്കുന്നോൻ വിപരി സുഗസാഹയം."

പ്രതാപസേനൻ:—സുകു, എന്താ, നിനക്കു സുഖമില്ലേ? കുട്ടീ, എന്നോടു പറയൂ.

സുകുമാരി:—അപ്പാ, വാസ്തവത്തിൽ എനിക്കു യാതൊരു സുഖക്കേടുമില്ല.

പ്രതാ:—പിന്നെ എന്താണു നിന്റെ ശ്വാസോച്ഛ്വാസം ദ്രുതഗതിയിലായിരിക്കുന്നതു്. നാഡിയും വല്ലാതെ തുടിക്കുന്നതായി കാണുന്നുവല്ലോ. നിശ്ചയമായും എന്തോ അപകടമുണ്ടു്. ഇനിയെങ്കിലും എന്താണെന്നു പറയൂ; മറയ്ക്കേണ്ട ആവശ്യമില്ല.

സാഹസത്തോടു പെട്ടെന്നു പിതാവിന്റെ കൈയിൽനിന്നു വലിച്ചെടുത്തുകൊണ്ടു് ചിരിക്കുന്ന ഭാവത്തിൽ,

സുകു:—അപ്പാ, ഇതെന്തൊരു ഭ്രമമാണ്? അപ്പൻ സദാ അനിഷ്ടാശങ്കയോടുകൂടിയിരിക്കുന്നുവല്ലോ.

പ്രതാ:—എനിക്കു കുറവുള്ള ഇന്ദ്രിയത്തിന്റെ ശക്തികൂടി മറ്റൊരിടത്തു നൽകി ഈശ്വരൻ അല്പം കാര്യഗ്രഹണശക്തികൊണ്ടു് എന്നെ അനുഗ്രഹിച്ചിട്ടുണ്ടു മകളേ.

ഇപ്രകാരം സംഭാഷണം ചെയ്തുകൊണ്ടിരുന്ന വൃദ്ധൻ നേത്രഹീനനായിരുന്നതിനാൽ തന്റെ കന്യകയുടെ കൈയും പിടിച്ചു നിൽക്കു

ന്നു പുത്രിയുടെ മുഖത്തു് തത്സമയം ഉണ്ടായ ഭേദങ്ങൾ കണ്ടറിയുന്നതിന്നു ശക്തനല്ലായിരുന്നു. പുത്രിയായ സുകുമാരിക്കു് ഏകദേശം ഒമ്പതു വയസ്സു പ്രായമായപ്പോൾ പിതാവായ വൃദ്ധന്റെ നയനങ്ങൾ പ്രയോജനശൂന്യങ്ങളായതാണു്. അതിനാൽ പിന്നീടുള്ള പുത്രിയുടെ ലാവണ്യത്തഴപ്പു് അനുമിച്ചല്ലാതെ അക്ഷിദ്വയ ലക്ഷീഭവിച്ചു് ആനന്ദിപ്പാനുള്ള ഭാഗ്യം അദ്ദേഹത്തിനുണ്ടായിട്ടില്ല. പിന്നീടുള്ള ഇദ്ദേഹത്തിന്റെ ജീവിതം എല്ലാവിധത്തിലും ഏകാന്തവും വ്യസനകരവുമായിരുന്നു. കഴിഞ്ഞ ഒരു രണ്ടു ദശാബ്ദങ്ങൾക്കിടയ്ക്കു് ഇദ്ദേഹം പൂർവ്വാധികം കുബേരസദൃശനായി തീൎന്നിരുന്നു. എന്നാൽ ആ സൗഭാഗ്യമൊന്നും പൂൎണ്ണമായി അനുഭവിക്കുന്നതിനു് ഏതൊരു കൎമ്മവിപാകത്താലോ അന്ധനായിത്തീൎന്ന അദ്ദേഹത്തിനു കഴിഞ്ഞില്ല. വൃദ്ധനെങ്കിലും ധീരനായ ഇദ്ദേഹം ഒരു വലിയ ജന്മിയാണു്. ഇദ്ദേഹത്തിന്റെ ബുദ്ധിവൈശിഷ്ട്യം, ഔദാൎയ്യം മുതലായ സൽഗുണങ്ങളുടെ പ്രഖ്യാതി നാട്ടിന്റെ നാനാഭാഗങ്ങളിലും മാറെറാലിക്കൊണ്ടിരുന്നു. ആന്ധ്യം വന്നു പിടിപെടുംമുമ്പു് ഇദ്ദേഹത്തെ നിയമനിൎമ്മാണസഭയിൽ ഒരംഗമായി ചേൎക്കുന്നതിന്നു ബലമായ ആലോചന നടന്നുവന്നിരുന്നു. ഒരു പ്രാവശ്യമെങ്കിലും ഇദ്ദേഹത്തിന്റെ പ്രസംഗം ശ്രവിക്കാനിടവന്നിട്ടുള്ളവർ അപ്പോഴത്തെ നിലയിലുള്ള അദ്ദേഹത്തിന്റെ ആകൃതി അടുത്തകാലത്തെങ്ങും വിസ്മരിക്കുന്നതല്ല. അനേക പ്രശസ്തഗ്രന്ഥങ്ങൾക്കു് ഒരു വിളനിലമായും ഉപൎയ്യുപരി ഉന്നതിക്കുള്ള മാൎഗ്ഗങ്ങളിൽ പ്രവേശിച്ചും ഇരുന്ന ഈ മഹാന്റെ വിപത്തു് ഹാ! ദുസ്സഹം!! തനിക്കു നേരിട്ട അപരിഹാൎയ്യമായ ആപത്സംഭവത്തിനുശേഷം അദ്ദേഹം നഗരവാസത്തിൽ അല്പംപോലും ആസക്തിയില്ലാത്തവനായി അവിടെ നിന്നൊഴിഞ്ഞു് പുഷ്കരണിയിലുള്ള സ്വഭവനത്തിൽ ഗ്രാമവാസം ഉറപ്പിച്ചിരിക്കയാണു്.

വാത്സല്യഭാജനമായ ഏകപുത്രിയെ അധികനേരം വിട്ടുപിരിയാതെ പ്രതാപസേനൻ മിക്കസമയവും ഗ്രന്ഥശാലയിലിരുന്നു് ഐഹികമായും, പാരത്രികമായും, സാമുദായികമായും, രാഷ്ട്രീയമായും പല വാദപ്രതിവാദങ്ങളും സുകുമാരിയുമായി നടത്തിയും, അഭിപ്രായത്തിനായി ഓരോരുത്തർ അയച്ചുകൊടുക്കുന്ന അനവധി നൂതനഗ്രന്ഥങ്ങൾ അവളെക്കൊണ്ടു വായിപ്പിച്ചു കേട്ടും കാലയാപനം ചെയ്തുപോരുകയായിരുന്നു.

പ്രതാ:—മകളേ, പറയൂ; നിനക്കെന്തു വ്യാകുലതയാണു സംഭവിച്ചിരിക്കുന്നതു്.

സ്നേഹപുരസ്സരം കൈകൾ പുത്രിയുടെ സമീപത്തണച്ചുകൊണ്ടാണ് ഇദ്ദേഹം വീണ്ടും ഇങ്ങനെ ചോദിച്ചത്. അപ്പോൾ അടുത്തുള്ള ഉദ്യാനത്തിലെ പുഷ്പങ്ങളുടെ പരിമളം ആ ദിക്കെങ്ങും പരന്ന് ആ മുറി മുഴുവൻ സുരഭിലവും സുന്ദരവും ആനന്ദദവും ആക്കിയിരുന്നു. അപ്പോൾ രാമദാസൻ എന്ന വേലക്കാരൻ വേഗത്തിൽ വന്നു വാതൽ തുറന്ന് "വണ്ടിക്കാരൻ മടങ്ങിയെത്തി. യജമാനൻ സവാരി പോകുന്നുണ്ടോ?" എന്നു ചോദിച്ചു.

പ്രതാ:—ഇല്ല. ഇന്നു ഞാൻ പുറത്തെങ്ങും പോകുന്നില്ല. സുകു, ഇന്നു ക്ഷേത്രത്തിൽ പോകുന്നില്ലേ?

സുക:—അച്ഛനെ തനിച്ചാക്കിയിട്ടു പോകുവാൻ ഞാൻ വിചാരിക്കുന്നില്ല.

പ്രതാ:—മകളേ, നീ വിലാത്തിയിൽനിന്നു മടങ്ങിയെത്തിയതിൽ പിന്നീട് ഇതേവരെ ദേവീദർശനം ചെയ്തിട്ടില്ലല്ലോ. പോയി തൊഴുതു വരിക. എനിക്കു ക്ഷീണം ഒന്നുമില്ല. ഇപ്പോൾ ഉത്സവകാലമല്ലേ? അനേകം ഇഷ്ടജനങ്ങളെ നിനക്കു കാണാമല്ലോ.

സുക:—അച്ഛാ, എന്നെ നിർബന്ധിക്കരുതേ.

പ്രതാ:—കുട്ടീ, ഇളയമ്മ നേരത്തെ പോയിരിക്കുന്നു. നീയുംകൂടി ചെല്ലാതിരുന്നാൽ അവർ മുഷിയുകയില്ലേ?

സുക:—[പിതാവിന്റെ ശുഷ്കിച്ച കൈകളെ മൃദുവായി തലോടിക്കൊണ്ട്] എന്തായാലും വേണ്ടില്ല. അച്ഛനെ തനിച്ചാക്കിയിട്ട് ഒരുത്സവാഘോഷത്തിനും ഞാനില്ല. അച്ഛാ, ഇന്നത്തെ തപാലിൽ വന്ന ലക്കോട്ടുകളെല്ലാം പൊളിക്കാതെ മേശപ്പുറത്തു കിടക്കുന്നതേയുള്ളൂ. ഉടനടി മറുപടി അയയ്ക്കേണ്ടവ ഉണ്ടായിരുന്നാലോ? ഞാൻ പോയി അവ എടുത്തുകൊണ്ടു വരട്ടേ?

പ്രതാ:—എന്റെ കണ്ണേ, ഇളയമ്മ തീർച്ചയായും പിണങ്ങുമേ. ജനങ്ങൾ കഥകൾ കെട്ടിച്ചമയ്ക്കാനും ഇടയും.

സുക:—(ചിരിച്ചുംകൊണ്ട്) അച്ഛാ, എനിക്ക് ഈ ലോകത്തിൽ അച്ഛനെക്കുറിച്ചുള്ള ഭയഭക്തിബഹുമാനങ്ങൾ മറ്റൊരാളിലും തോന്നുവാൻ പ്രയാസമാണ്. മിഥ്യാപവാദത്തിൽ അശേഷം കൂസൽ എനിക്കില്ല.

പ്രതാ:—എന്താ? സുകു, നിനക്കിഷ്ടമുള്ള വസ്ത്രാഭരണാദികളുടെ കുറവുകൊണ്ടാണോ നീ ഇത്ര ശാഠ്യം പിടിക്കുന്നത്?

സുകു:—അച്ഛന്റെ ഈ ചോദ്യം എന്നെ ക്രമത്തിലധികം പീഡിപ്പിക്കുന്നുണ്ട്. ഞാൻ ഒരാഡംബരപ്രിയയെന്നാണോ അച്ഛന്റെ ഇതുവരെയുള്ള ധാരണ. അങ്ങിനെയാണെങ്കിൽ ആ വിചാരം അടിസ്ഥാനരഹിതമാണെന്നു ഞാൻ അറിയിക്കുന്നതു് സാഹസമെങ്കിൽ അച്ഛൻ ക്ഷമിക്കണം. എന്റെ ഒരാളിന്റെ ആവശ്യത്തിനു വേണ്ടതിൽ വളരെ അധികമാണ് ഇപ്പോഴും എനിക്ക് അച്ഛനിൽ നിന്നു ലഭിച്ചുവരുന്നതു്.

പ്രതാ:—"കുട്ടി, നീ ഇപ്പോൾ യുവദശയെ പ്രാപിച്ചുകഴിഞ്ഞു. നിന്നെ അലംകൃതയായി കണ്ടാനന്ദിപ്പാനുള്ള ഭാഗ്യം എനിക്ക് ഈശ്വരൻ ഇല്ലാതാക്കിയല്ലൊ" എന്നു പറഞ്ഞു്, ഒരു നെടുവീർപ്പിട്ടു:

സുകു:—അച്ഛാ, അച്ഛനു ഞാൻ എന്നും കുട്ടിയല്ലേ?

പ്രതാ:—(താഴ്ന്ന സ്വരത്തിൽ) അതേ, അതേ. എനിക്കു കാഴ്ചയില്ലാതാകുന്ന കാലത്തു കണ്ട ആ കൗമാരമുഖം തന്നെയാണ് എന്റെ ഹൃദയദൃഷ്ടിയിൽ ഇപ്പോഴും പ്രതിഫലിക്കുന്നതു്. അക്കാലത്തെ നിന്റെ സിദ്ധാന്തത്തിനു് ഇന്നും ഒരു കുറവു കാണുന്നുമില്ല. പിന്നെ.... പിന്നെ..... നീ..... ഈ.....യിടെ സംസാരിക്കുമ്പോഴൊക്കെയും നി.....ന്റെ.....പ്രി...യ മാതാവിന്റെ മധുരസ്വരം എന്റെ ചെവിയിൽ പകരുന്നതായി തോന്നിപ്പോകുന്നു.

ഇത്രയും പറഞ്ഞു വൃദ്ധൻ ചിന്താപരവശനായി കുറെയിരുന്നു. അനന്തരം സഹജമായ ധൈര്യം അവലംബിച്ച് വീണ്ടും സംഭാഷണം തുടർന്നു:—

പ്രതാ:—കുട്ടീ, നിന്റെ അസ്വാസ്ഥ്യം എന്താണെന്നു നീ എന്നോടു പറഞ്ഞില്ലല്ലൊ. നീ എത്രയെല്ലാം കരുതിയിട്ടും അതു ചിലപ്പോൾ തന്നത്താനറിയാതെ പൊട്ടി പുറത്തുവരുന്നല്ലൊ.

സുകു:—ഒന്നുമില്ലച്ഛാ; ഇന്നു നേരത്തെ സവാരികഴിഞ്ഞു വന്നതിൽപിന്നെ എനിക്കു കുറച്ചു തലവേദനയുണ്ട്. അതു് ഇവിടെ അറിയിച്ച് അച്ഛനു മനോവേദനകൂടി ഉണ്ടാക്കേണ്ട എന്നു കരുതി പറയാൻ മടിച്ചതാണ്. ഉഷ്ണാധിക്യത്താലായിരിക്കാം.

ആദ്യമായി തന്റെ പിതൃസന്നിധിയിൽ പൊട്ടിച്ച ഈ പൊളി വളരെ കഷ്ടപ്പെട്ടും വൈമനസ്യത്തോടുകൂടിയും തട്ടിവിട്ടതാണെന്നുള്ള സൂക്ഷ്മം നിഷ്പ്രയാസം ഗ്രഹിച്ച പ്രതാപചന്ദ്രൻ പെട്ടെന്നു ചിന്താവിഷ്ടനായി. "എന്തോ ഒരു രഹസ്യം എന്റെ പുത്രി എന്നിൽ നിന്നു മറയ്ക്കുന്നുണ്ട്. എന്റെ കുട്ടിയ്ക്കു് എന്തോ അപകടം പിണഞ്ഞതി

ട്ടുണ്ടെന്നുള്ളതിന്നു സംശയമില്ല. കഷ്ടം! ഈശ്വരാ, എനിക്കു കാഴ്ചയി
ല്ലാതാക്കിയ അങ്ങെയ്ക്കു് ഈവക ആപത്തുകൾ കണ്ടറിഞ്ഞു തടുക്കു
വാൻ വേണ്ട ദിവ്യചക്ഷുസ്സു നൽകി അനുഗ്രഹിപ്പാൻ മാത്രമെങ്കിലുമു
ള്ള സുകൃതശിഷ്ടം ഇവനിൽ ഇല്ലാതായല്ലൊ" എന്നിങ്ങനെ ആത്മഗ
തം കഴിഞ്ഞിട്ടു് ഉറക്കെ,

പ്രതാ:—വത്സ, നീ കുട്ടിക്കാലത്തു് എന്നെ വിശ്വസിച്ചു സക
ല രഹസ്യങ്ങളും പറഞ്ഞിരുന്നുവല്ലൊ. അതിന്നൊന്നും ഇപ്പോൾ ചെ
യ്യാത്തതെന്തു്? നിന്റെ വിശ്വാസബഹുമാനങ്ങൾക്കു് ഇന്നു ഞാൻ
പാത്രമല്ലാതായോ? ഈ മഹാപാപിയായ എന്നോടു നിനക്കു തീരെ
അനുഭാവമില്ലാതായോ? സുകു, ഈ ജന്മം നീ അല്ലാതെ മറ്റാരാണു്
എനിക്കൊരവലംബം. എന്നോടു നീ ഇത്ര നിൎദ്ദയം പെരുമാറുന്ന
തു് ഉചിതമാണോ? നിന്റെ ദുഃഖം എന്തായാലും എന്നിൽ നിന്നു മ
റച്ചുവയ്ക്കേണമോ, വയ്ക്കാമോ? ഞാനറിഞ്ഞാൽ നിന്റെ ഏതു വ്യസ
നത്തിന്നും ഉടൻ ഉപശാന്തിയുണ്ടാക്കുമല്ലൊ? അഥവാ എനിക്കുകൂടി
പങ്കിട്ടെടുക്കുന്നതിൽ വച്ചു് നിന്റെ ക്ലേശഭാരം കുറയുകയെങ്കിലും ചെ
യ്യുമല്ലൊ. എന്തിനായിട്ടെന്റെ കുട്ടി സങ്കടമനുഭവിക്കുന്നു. സത്യം പ
റയൂ. നിന്റെ അസ്വാസ്ഥ്യഹേതു അറിയാതെ ഹൃദയം തകൎന്നുമ
ങ്ങിയിരിക്കുന്ന എന്നെ അകാരണമായി അധികം വ്യസനിപ്പിക്കുന്ന
തെന്തിനു്? ഈ കിഴവനിൽ നിനക്കു് അനുകമ്പപോലും. . . .

സുകു:—അയ്യോ, അപ്പാ, നിറുത്തണേ! അപ്പൻ പറയുംപ്രകാ
രം ഒന്നും ഞാൻ കാണുന്നില്ല. എന്തുദ്ദേശിച്ചുകൊണ്ടാണു് അപ്പൻ
പറയുന്നതെന്നു് എനിക്കു മനസ്സിലാകുന്നില്ല.

ഇത്രയും പറഞ്ഞു് ഇവൾ വിഷണ്ണയായി നിന്നു.

പ്രതാ:—കള്ളം. ഞാൻ ബാഹ്യാന്ധനെങ്കിലും എന്റെ ഉൾ
ക്കണ്ണുകൊണ്ടു കാണുന്നതു മിക്കവാറും ശരിയാവാനാണെളുപ്പം.

സുകു:—ഇല്ലപ്പാ, യാതൊന്നുമില്ല. വ്യസനിപ്പാൻ തക്ക ഒരു കാ
ൎയ്യവും ഇപ്പോഴുണ്ടായിട്ടില്ല. എന്തെങ്കിലും ഉണ്ടായിരുന്നാൽ ഞാൻ
ഉടൻ അപ്പനെ അറിയിച്ചു് എന്റെ ഭാരം കുറയ്ക്കുകയില്ലേ? എനി
ക്കെന്തെങ്കിലും വിപത്തു നേരിട്ടുവെന്നു സങ്കല്പിച്ചു ക്ലേശിക്കുന്നതു് എ
ന്നിലുള്ള വാത്സല്യാധിക്യത്താലാണെന്നു വ്യക്തമാണെങ്കിലും അതു മാ
ത്രമേ എനിക്കിപ്പോൾ സങ്കടഹേതുകമായിരിക്കുന്നുള്ളു. അപ്പനെ
സന്തുഷ്ടചിത്തനായി കാണുന്നതുതന്നെ എന്റെ ഏതു ദുരവസ്ഥയ്ക്കും
പററിയ ഒരു ശമനൗഷധമാണു്. അതുകൊണ്ടു ഭേദമാകാത്ത യാ
തൊരസ്വാസ്ഥ്യവും എന്നെ ബാധിക്കാറില്ല.

ഇത്രയും പറഞ്ഞു് വൃദ്ധന്റെ ചുളുങ്ങിയ നെററിത്തടത്തിൽ ചുംബിച്ചിട്ടു്,

സുക:—അച്ഛാ, ആപൽശങ്കകൾ വിസ്മരിച്ചു സന്തോഷമായിരിക്കണം. ക്രമേണ അച്ഛൻ ഒരു രാജാധിരാജനായിത്തീൎന്നാലും കൂടി ഈ പുഷ്കരണിയിലുള്ള വാസസുഖം നമുക്കു ലഭിക്കയില്ല. ചേതസ്സിനെ സമാകൎഷിച്ചു നിലയ്ക്കു നിൎത്തുന്നതിനുള്ള ഒരു പ്രത്യേക ശക്തി ഈ പ്രദേശത്തിനുണ്ടു്. ഇതിനു ചുററുമുള്ള പ്രകൃതിവൈചിത്ര്യം കണ്ടു ധന്യരാകാത്തവർ ആരാണു്? അച്ഛാ, നമുടെ ഭാവിജീവിതം നയിപ്പാൻ ഈ പ്രദേശം തന്നേ മതി. അച്ഛന്റെ പ്രസന്ന വദനവും . . . . . .

പ്രതാ:—അതേ, അതൊക്കെ ശരിതന്നെ. പക്ഷെ എന്റെ മകളുടെ ഭാവിയെപ്പററി ചിന്തിക്കുമ്പോൾ എനിക്കു ദുസ്സഹദുഃഖമുണ്ടായിപ്പോകുന്നു. എന്തുചെയ്യാം?

സുക:—എന്തു്. എന്നെപ്പററിയോ? നന്നായി! അതെന്തിനു്?.

പ്രതാ:—ഒരു കാലത്തു ജനങ്ങൾ ശ്രുതി പരത്തിയതും വിശ്വസിച്ചു വന്നതുംപോലെ സംഭവിച്ചിരുന്നുവെങ്കിൽ എന്റെ മകൾ എത്രയോ മുമ്പുതന്നെ അതിസമൎത്ഥനും അത്യുൽകൃഷ്ടനുമായ ഒരുവന്റെ സഹധൎമ്മചാരിണീപദത്തിൽ ശോഭിച്ചേനേ. എന്റെ കുഞ്ഞിന്റെ ലാവണ്യം കാനനചന്ദ്രികയോ എന്നെപ്പോലുള്ള കുരുടന്മാരുടെ മുമ്പിൽവച്ച കണ്ണാടിയോ പോലെ ആയല്ലോ. കഷ്ടം! ദൈവവിധി. ഞാനെന്തിനു വൃഥാ വിലപിക്കുന്നു? സുകു, അതിരിക്കട്ടെ. എന്റെ മകൾ അമ്പലത്തിൽ പോകുന്നില്ലേ?

സുക:—[പിതാവിന്റെ ചെവിയിൽ മെല്ലെ.] അച്ഛാ, ഇന്നു വളരെ ജോലി കഴിക്കുവാനുണ്ടു്. അതൊക്കെ നിൎവ്വിഘ്നം നിറവേററി അച്ഛന്റെ ഭാരം ലഘുവാക്കി അനുക്ഷണം ആശ്വസിപ്പിക്കയും ആശംസിക്കയും ചെയ്യേണ്ടതല്ലേ എന്റെ പ്രഥമകൃത്യം, പ്രധാന ധൎമ്മം. ക്ഷേത്രത്തിൽ എപ്പോൾ വേണമെങ്കിലും പോകാമല്ലോ. വിശേഷിച്ചും സദാ ദേവി കുടികൊണ്ടു് എന്റെ ഹൃദയത്തിൽ ഉല്ലസിക്കവേ ജനങ്ങളെ ദൎശിക്കാനും ദൎശിപ്പിക്കാനുമായി ക്ഷേത്രത്തിൽ പോകുന്നതു് എന്തിനു്? ദേവീധ്യാനം ഏകാന്തത്തിൽ ചെയ്യുന്നതാണു് എനിക്കിഷ്ടം.

പ്രതാ:—എന്റെ പൊന്നുമകളേ, ഞാൻ കൃതാൎത്ഥൻ തന്നെ. ദേവി നിന്നെ സദാ അനുഗ്രഹിക്കട്ടെ! ചന്ദ്രസേനൻ ബിലാത്തി

യിൽ നിന്നു മടങ്ങി എത്തിയതായി കേട്ടുവല്ലൊ. കംതവു് അതിന്റെ യാഥാൎത്ഥ്യം വല്ലതുമറിഞ്ഞോ?

സുക:—(വ്രീളാസമേതം) ഞാനും കേട്ടു അച്ഛാ.

പ്രതാ:—എന്നാൽ അമ്പലംവരെ ഒന്നു പോയിവരരുതോ? ചന്ദ്രസേനൻ അവിടെ എത്തിയിട്ടുണ്ടാകും. ഒന്നിച്ചു കൂട്ടിക്കൊണ്ടു വരാമല്ലൊ. ഓ, 'അയാൾ വീരപുരുഷനല്ലേ'?

സുക:—അച്ഛൻ ഇനി ഇങ്ങനെ പറഞ്ഞു് എന്നെ കളിയാക്കുകയില്ലെന്നു് ഒരിക്കൽ പ്രതിജ്ഞചെയ്തതായി ഞാനോൎക്കുന്നുണ്ടു്.

പ്രതാ:—മകളേ, അതു ഞാൻ മറന്നുപോയി. കാരണം നിന്നിലുള്ള വാത്സല്യമാണെന്നു നിനക്കറിഞ്ഞുകൂടാത്തതല്ലല്ലൊ. നിന്റെ ഹിതം പോലെ നടക്കട്ടെ. ഇളയമ്മയ്ക്കു് അപ്രിയം തോന്നാതിരിപ്പാൻ തക്ക ഒരു സമാധാനം കണ്ടുപിടിച്ചു വച്ചോളൂ. അതു മതി.

സുക:—അച്ഛാ, ഞാൻ അതിനു ശ്രമം ചെയ്യേണ്ട ആവശ്യമെന്താണു്? ഇളയമ്മയ്ക്കു് അഹിതം വരത്തക്കവണ്ണമൊന്നും ഞാൻ ചെയ്തിട്ടും ചെയ്യുന്നതുമില്ലല്ലൊ. ഈ അവസരത്തിൽ ഞാൻ കൂടി ചെല്ലുന്നതു് അവൎക്കു കൂടുതൽ ബോധിച്ചേക്കില്ലേ? എന്നെക്കൂടി സൂക്ഷിക്കേണ്ട ഭാരം അവൎക്കുണ്ടാവില്ലേ?

വൃദ്ധനും രോഗപീഡിതനുമായ പിതാവിനോടു വാസ്തവത്തിൽ അന്നേ ദിവസം നടന്ന ഭയങ്കരസംഭവം പറയുന്നതിനുള്ള മനൊധൈൎയ്യവും ധൈൎയ്യവും വരാതെ ചില്ലറ ജോലികൾ തീൎക്കാനെന്നുള്ള വ്യാജേന സുകുമാരി പിതൃസന്നിധിയിൽ നിന്നു ഏറെയസ്വാസ്ഥ്യമില്ലാതെ പിൻവാങ്ങി. സുകുമാരി പുറത്തുപോയെന്നു തീൎച്ചയായി അറിഞ്ഞപ്പോൾ വൃദ്ധൻ രണ്ടു കൈകൊണ്ടും മുഖം പൊത്തി ബാലന്മാരെപ്പോലെ രോദനം തുടങ്ങി. "എന്റെ കണ്മണിക്കു് എന്തോ വിപത്തു നേരിട്ടിട്ടുണ്ടു്. ഞാൻ വ്യസനിക്കുമെന്നു കരുതി എന്നിൽ നിന്നു പരമാൎത്ഥം മറയ്ക്കുന്നു. അന്യതും പറയാൻ അവൾക്കു വളരെ മടിയുമുണ്ടു്. ഞാനെന്താണു ചെയ്യുക." എന്നായിരുന്നു വൃദ്ധന്റെ വിചാരങ്ങൾ.

—:(ഠ):—

# അദ്ധ്യായം ൨.

"സോമരവിമനോരങ്ങൾ കഥിച്ചുകൊണ്ടഥ—
ഭസ്മമോഹപ്രാസാദമായായ് ഭരേയിം
കൂതരമേലാൾ വരണ്ടു മഴയുള്ളുവു
മനോരാക്കിൽ മെയ്യ്മിണ്ണൊളി കൂടുമല്ലോ.

[illegible]"

പുഷ്പൂരണിയിലെ പ്രഗൃഹത്തിൽ എട്ടും പത്തും അതിഥികൾ ഇല്ലാത്ത ദിവസം ചുരുക്കമാണു്. ഇപ്പോഴുള്ള ഭവനം പ്രതാപസേനൻെറ ചെറുപ്പകാലത്തു പണിയിച്ചിട്ടുള്ളതാകുന്നു. ഇതു് ഒരു ചെറിയ കുന്നിൻെറ മുകളിൽ മദ്ധ്യഭാഗത്തായിട്ടാണു സ്ഥിതിചെയ്യുന്നതു്. നാലുപുറവുമുള്ള കാഴ്ച അതി മനോഹരമാണു്. വേട്ടയ്ക്കു വരുന്ന അനവധി ആളുകൾ ഇവിടെ വിശ്രമത്തിനായി എത്താറുണ്ടു്. ഈ കുന്നിൻെറ താഴ്വരയിൽ പച്ചപ്പരവതാനി വിരിച്ചതുപോലുള്ള നിലങ്ങൾ ദൃഷ്ടി എത്താവുന്നതിലുമധികം ദൂരം പരന്നുകിടപ്പുണ്ടു്. മററു ഭാഗങ്ങൾ ഫലസമ്പൂർണ്ണങ്ങളായ വൃക്ഷങ്ങളെക്കൊണ്ടു ശോഭായമാനമായിരിക്കുന്നു. വിശാലോദ്യാനങ്ങൾ അതിന്നു അടുത്തു വിളങ്ങുന്നു. ഇവിടെ നിന്നു രണ്ടുനാഴിക അകലെ വേട്ടയ്ക്കു പററിയ വനങ്ങളുണ്ടു്. ഈ പ്രദേശമെല്ലാം പ്രതാപസേനൻെറ കുടുംബത്തിലേയ്ക്കു കരമൊഴിവായി വിട്ടുകിട്ടിയിട്ടുള്ളവയാണു്. ഈ സ്ഥലത്തു പ്രകൃതിവൈശിഷ്ട്യത്തിന്നു പുറമേ ഇദ്ദേഹം ചെയ്ത ചേതോഹരപരിഷ്കാരങ്ങളും വളരെയുണ്ടു്. ആകപ്പാടെ കണ്ടാൽ രാജധാനിയാണോ എന്നു തോന്നത്തക്ക കമനീയത ഈ പ്രദേശത്തിന്നുണ്ടെന്ന് ആരും സന്ദർശകന്മാരും സമ്മതിക്കും.

പ്രതാപസേനൻെറ ദ്വിതീയഭാര്യയായ നീലോല്പലം യൗവനയുക്തയും അതി സുന്ദരിയുമാണു്. അഹംകാരവും അതിന്നനുസരിച്ചുണ്ടു്. ദമ്പതിമാർ തമ്മിൽ നാല്പതുവയസ്സിൻെറ അന്തരമാണുള്ളതു്. ഈ സ്ത്രീയുടെ ചുററും സദാ സേവന്മാരും അതിഥികളുമായി അനവധി ആളുകൾ ഉണ്ടായിരിക്കും. ഇവർക്കു ഭർത്തൃഗൃഹത്തിലുള്ള സകലത്തോടും വളരെ വെറുപ്പു തോന്നിയിരുന്നു. അതിനാൽ ഓരോ കാരണങ്ങൾ പറഞ്ഞു സംഘസമേതം മാറിമാറി ഓരോ സ്ഥലങ്ങളിൽ പാർക്കുക പ

തിവായിരുന്നു; നമ്മുടെ ഈ കഥാഘട്ടത്തിൽ പൃഷ്ഠരണിയിൽ ആറു തിഥികം ഉണ്ടായിരുന്നു. സുകുമാരിക്കാകട്ടെ അവളുടെ പിതാവിനുകട്ടെ ഈ പ്രവൃത്തികളിൽ അശേഷം രസം തോന്നിയിരുന്നില്ല; എന്നുമാത്രവുമല്ല മനസ്സാ വളരെ വെറുപ്പും അനാദരവും ഉണ്ടായിരുന്നു. ആ ദിവസം അവിടെ ഒരു വലിയ സമ്മേളനവും സദിരും നടന്നിരുന്നു. സുകുമാരിക്കുട്ടി അതിൽ ഒരു പ്രധാനാംഗമായി നിന്നു നടത്തണമെന്നു പ്രതാപസേനന്റെ ദ്വിതീയമാതു ആവശ്യപ്പെട്ടതിന്, "അമ്മേ! എനിക്കു തീരെ സുഖമില്ലെന്നറിയാമല്ലോ. ഞാൻ പുറത്തു വരില്ല. എന്നെ ആരെങ്കിലും അന്വേഷിക്കുന്നപക്ഷവും സുഖമില്ലാതെ കിടപ്പാണെന്നു പറഞ്ഞേയ്ക്കു" എന്നായിരുന്നു മറുപടി.

നീലോല്പലം:—അമ്പ! നീ ഒരു മഹാ ശാഠ്യക്കാരിയാണ്. ഒന്നു നിശ്ചയിച്ചാൽ പിന്നെ "ഇന്ദ്രൻതാനേ വരികിലിളകാ" എന്ന മട്ടാണ്.

സുകുമാരി ആ നാട്ടിലെ സുന്ദരികളുടെ നടുനായകമാണെന്നു പരക്കെ സമ്മതമായിരുന്നുവെങ്കിലും നിർഭാഗ്യവശാൽ നീലോല്പലത്തിന്റെ ദൃഷ്ടിയിൽ മാത്രം അവൾ മഹാ വിരൂപിണിയായിരുന്നു.

സുകു:—അമ്മേ, സുഖമുണ്ടെങ്കിൽ ഞാനും സമ്മേളനത്തിനു വരില്ലേ? പിന്നെ എന്താണ് ഈവിധം പറയുന്നത്?

നീലോ:—നീ പറഞ്ഞതു ധിക്കാരമല്ലേ? നീ അകത്തൊളിച്ചിരിക്കേണ്ട സമയംതന്നെയാണിത്! അയ്യ! എനിക്കെന്താ? തോന്നിയവിധം പ്രവർത്തിച്ചോളൂ. ഇനി എന്നാണാവോ തന്റെ കാര്യം അറിയാറാവുന്നത്?

സുകുമാരി ഒന്നും പറയാതെ പിതാവിന്റെ അടുക്കലേയ്ക്കു പോയി. ഇവർ തമ്മിൽ സ്വരച്ചേർച്ചയില്ലെന്നുള്ളതു് ദിഗ്വാസികൾക്കൊക്കെ അറിയാവുന്ന സംഗതിയാണ്. അന്നത്തെ രാത്രി നല്ല ചന്ദ്രികയുള്ളതായിരുന്നു. സുകുമാരി പിതാവിന്റെ കൈയ്യും പിടിച്ചുകൊണ്ടു പുറത്തിറങ്ങി വിശാലവും മനോഹരവും ആയ ഉദ്യാനത്തിൽ ലാത്തിക്കൊണ്ടിരുന്നു. പ്രതാപസേനൻ തനിച്ചകപ്പെടുന്ന ദിവസങ്ങളിൽ വടികൊണ്ടു മുൻഭാഗത്തു തട്ടിത്തട്ടി മെല്ലെ മെല്ലെ നടക്കുകയാണു പതിവ്. മാതു സമീപത്തില്ലാത്ത ദിവസങ്ങളിൽ പുത്രിയും ഒന്നിച്ച് അനേകവിഷയങ്ങളെക്കുറിച്ചു വാദിച്ചുകൊണ്ടു നടന്നു രസിക്കുന്നതും അസാധാരണമല്ല. സുകുമാരി, കാണുന്ന സകലതും പിതാവിനോടു പറഞ്ഞു ധരിപ്പിക്കുന്നതിൽ ഒട്ടും ഉപേക്ഷ കാണിച്ചിരുന്നില്ല.

പ്രതാ:—വത്സേ! ഇവരുടെ സമീതം മറവം എപ്പോഴം തീരും? ഈ അവസരത്തിലും നീ ഈ കുരുടനെ സഹായിപ്പാൻ പോന്നുവല്ലൊ. വലിയ കഷ്ടമായിപ്പോയി. നീലോല്പലം കല്ലരൽക്കൂട്ടം, തീച്ചതന്നെ.

സുകു:—അച്ഛാ, ഇളയമ്മയും കൂട്ടരും അത്യുത്സാഹത്തോടെ കഴിച്ചുകൂട്ടുന്നു. നാം രണ്ടാളും ഈ ഉദ്യാനത്തിൽ നടന്നു പരമാനന്ദം അനുഭവിക്കുന്നു. പിന്നെ എന്താണ് അച്ഛൻ അസ്വാസ്ഥ്യം ഭാവിക്കുന്നതു്?

പ്രതാ:—കുട്ടീ, എന്നെ സൂക്ഷിച്ചുകൊണ്ടു നടക്കുന്നതിൽ ആക്ക് എന്തു സന്തോഷമാണുണ്ടാകാവുന്നതു്? അതു കഷ്ടമല്ലേ?

സുകു:—അച്ഛാ, അനൎത്ഥവും നിരൎത്ഥകവുമായ അധികാരം കൊണ്ട് ആൎക്കെന്തു ഗുണമാണു സിദ്ധിക്കാവുന്നതു്? അതു ധനപശ്ശുവസായി അല്ലയോ? വിശേഷിച്ചും സ്വയമേവ ദുൎമ്മൂൎത്തികളായിട്ടുള്ളവൎക്ക് ഈ വക സൗകൎയ്യങ്ങളും കുറച്ചുകൂടി വളംവെച്ചുകൊടുക്കയല്ലേ? ഞാൻ ചീത്തയാകണമെന്ന് അച്ഛൻ ഒരിക്കലും വിചാരിക്കയും അനുഗ്രഹിക്കുകയും ഇല്ല. ഈ വിലയേറിയ സമയം വ്യൎത്ഥമാക്കിക്കളയാതെ അച്ഛന്റെ സമീപത്തിരുന്ന് മഹാന്മാരുടെ ഉൽകൃഷ്ടാശയങ്ങളെപ്പററി വായിച്ചും വാദിച്ചും ശ്രവിച്ചും മനസ്സിനെ ഒരു നിലയിൽ കൊണ്ടുവരുന്നതല്ലേ എല്ലാററിലും ഉത്തമമായിട്ടുള്ളതു്? എന്റെ അജ്ഞാനം കഴിയുന്നത്ര വേഗത്തിൽ ദൂരീകൃതമാകണമെന്നാണ് എന്റെ ആശ. അച്ഛൻ അതിനു വേണ്ടവിധം സഹായിച്ചുതന്നാൽ മതി. അതിലുപരിയായി എനിക്കുണ്ടാകാവുന്ന ഭാഗ്യമൊന്നുമില്ല.

പ്രതാ:—കുഞ്ഞേ, നീ സാധ്വീ അദ്വിതീയയാകണമെന്നു കരുതിയാണ് എന്റെ പ്രയത്നം. എന്റെ അഭീഷ്ടം ഏറെക്കുറെ സാധിച്ചു എന്നു തന്നെ പറയാം. എന്നാൽ . . . . എന്നു പറഞ്ഞു സ്തബ്ധനായി നിന്നു.

സുകു:—അച്ഛാ, എന്താണ് വിഷണ്ണനായി നില്ക്കുന്നതു്. എനിക്ക് അച്ഛന്റെ ഈ സങ്കടം കാണ്മാൻ വയ്യ. സന്തുഷ്ടനായിരിക്കുക.

പ്രതാ:—"കുട്ടീ! ഒന്നുമില്ല" എന്നു പറഞ്ഞ് ഇരുവരും അവരുടെ സംഭാഷണവിഷയം തുടൎന്നു. ചില റവന്യൂപരിഷ്കാരങ്ങളെ സംബന്ധിച്ചായിരുന്നു സംസാരിച്ചുകൊണ്ടു നടന്നതു്. പുത്രിയുടെ ചില വിമൎശനങ്ങൾ പ്രതാപചന്ദ്രനെ വിസ്മയിപ്പിച്ചില്ലെന്നില്ല. രണ്ടാളും

ണ്ടുകളേശം ഒരു മണിക്കൂറുനേരം ഉദ്യാനത്തിൽ നടന്നു രസിച്ചശേഷം ഗ്രന്ഥശാലയിൽ പോയിരുന്നു വിശ്രമിച്ചു. തദനന്തരം സുകുമാരി പോയി എഴുതിത്തീൎക്കാനുള്ള ലക്കോട്ടുകളെല്ലാം എടുത്തുകൊണ്ടുവന്നു മേശപ്പുറത്തുവച്ചു. പ്രതാപസേനൻ മുൻഭാഗത്തു തപ്പിനോക്കിയിട്ട്:—"കുട്ടീ, ഇന്നു കാൎയ്യം വേണ്ട. കളിയാകട്ടെ. എന്റെ ഇഷ്ടൻ ബാബു ഗംഗാധരൻ അയച്ചുതന്ന ആ പെട്ടി എടുത്തുകൊണ്ടുവരു. അതിൽ എന്താണെന്നു നോക്കട്ടെ" എന്നുപറഞ്ഞു. സുകുമാരി പോയി ആ പെട്ടി എടുത്തുകൊണ്ടുവന്ന്:—"അപ്പാ, ഇതാ ഞാൻ പെട്ടി എടുത്തുകൊണ്ടു വച്ചിരിക്കുന്നു. തുറക്കട്ടയോ?" എന്നു ചോദിച്ചു.

പ്രതാ:—തുറന്നു നോക്കു.

സുകു:—"ഇതിൽ വളരെപ്പഴക്കം ചെന്ന ആറോ ഏഴോ നാണയങ്ങളുണ്ട്. ഹാ! എന്തു കൗതുകകരമായിരിക്കുന്നു. അപ്പാ, ഇത് ഏഴെണ്ണമുണ്ട്. ഓരോന്നും ഓരോ മാതിരിയാണ്. നമ്മുടെ ആളുകൾക്ക് പുരാതന സാധനങ്ങളുടെ വില അറിഞ്ഞുകൂടാ. അവർ അവയെ നിസ്സാരമായിട്ടാണു ഗണിച്ചുപോരുന്നത്. ചില സന്ദൎഭങ്ങളിൽ നാം ഈ മാതിരി നാണയം കിട്ടേണ്ടതിലേയ്ക്കു് എന്തു പ്രയത്നം ചെയ്യേണ്ടിയിരിക്കുന്നു" എന്നു പറഞ്ഞുകൊണ്ട് അവയുടെ ആകൃതി വിവരിച്ചു വൃദ്ധനെ മനസ്സിലാക്കിയശേഷം:—അപ്പാ, എന്റെ ഒരു പെട്ടി നിറയെ ഈ വക അപൂൎവ്വസാധനങ്ങളുമാണുള്ളത്. ഇതും അതോടൊന്നിച്ചു ചേൎത്തുകൊള്ളട്ടയോ?

പ്രതാ:—എന്റെ പ്രിയപുത്രീ, ഈ ജന്മത്തു ഞാൻ ഇനി സകലതും നിന്റെ നേത്രങ്ങൾ കൊണ്ടു കാണേണ്ടിയിരിക്കുന്നു. എനിക്ക് എത്രയോ കൗതുകം നൽകിയിരുന്ന ഈ സ്ഥലം ഇപ്പോൾ അന്ധകാരമയമായി എനിക്കു തോന്നുന്നു. എന്നാൽ നിന്റെ ശബ്ദം എനിക്കു കൎണ്ണാനന്ദകരമായ ഗാനമാണ്. ദൈവം നിന്നെ അനുഗ്രഹിക്കട്ടെ!" ഇത്രയും പറഞ്ഞു ശിരസ്സിൽ തൊട്ടാശീൎവ്വാദം ചെയ്തു.

സുകുമാരി ഒന്നും പറയാതെ പ്രതാപസേനന്റെ ദയനീയമായ മുഖത്തു നോക്കി നിന്നതേയുള്ളു.

പ്രതാ:—കുട്ടീ, പോയി ഭൂതക്കണ്ണാടി കൊണ്ടുവരു. ഒന്നുകൂടി സൂക്ഷിച്ചുനോക്കി ആ നാണയങ്ങളിലുള്ള അക്ഷരങ്ങൾ എന്തെല്ലാമാണെന്നു പറയു.

ഇതു മുഴുവൻ കേൾക്കുംമുമ്പ് സുകുമാരി നിന്നയിടത്തു നിന്ന് ഒന്നു ഞെട്ടി. അവളുടെ മുമ്പിലായി കറുത്തിരുണ്ട ഒരു ദീൎഘകായൻ

നിന്നു ചില അംഗ്യങ്ങൾ കാണിച്ചിരുന്നു. അവൾ ഒന്നും പറയാതെ പുറത്തിറങ്ങിച്ചെന്നു. പത്തു നിമിഷത്തോളം കഴിഞ്ഞപ്പോൾ സുകുമാരി വിളറി പരിഭ്രമത്തോടെ വിറച്ചുകൊണ്ടു പടിയിന്മേൽ നിന്ന് ഹൃദയത്തെ അമർത്തി ശ്വാസോച്ഛ്വാസം ചെയ്തു. തന്റെ പരിഭ്രമം പ്രതാപസേനൻ കണ്ടുപിടിച്ചേക്കുമെന്നായിരുന്നു അവളുടെ ഭയം. അവൾ പിതാവിന്റെ നേൎക്കു നോക്കിയപ്പോൾ അദ്ദേഹം സ്വസ്ഥനായി ഇരുന്ന ഇരുപ്പിൽ അനങ്ങാതെ സ്ഥിതി ചെയ്യുന്നതു കണ്ടു. സ്വല്പനിമിഷത്തിനിടയിൽ നമ്മുടെ കഥാനായിക അനുഭവിച്ച ദുഃഖം ഏതുവിധം വൎണ്ണിക്കേണ്ടു? ഈ മറഞ്ഞു നിന്നയാൾ സുകുമാരിക്കു അപരിചിതനാവാൻ തരമില്ല. ഇവർ തമ്മിൽ കഠിനമായ എന്തോ ശത്രുതയുണ്ടെന്നും അനുമാനിക്കേണ്ടിയിരിക്കുന്നു. സുകുമാരി വീണ്ടും പുറത്തിറങ്ങി വല്ല ശബ്ദവും കേൾക്കുന്നുണ്ടോ എന്നു ചെവിയോൎത്തു തലമുടിയും മാറും നേരെയാക്കിക്കൊണ്ട് ഓടി ക്ഷണത്തിൽ പിതാവിന്റെ അടുക്കലെത്തി.

സുകുമാരി വന്നുവെന്നു തീൎച്ചയായപ്പോൾ പ്രതാപസേനൻ പുത്രിയെ വാത്സല്യപൂൎവ്വം അണച്ചുകൊണ്ട്:—കുട്ടീ, ഇത്ര വളരെനേരം എന്നെ തനിച്ചാക്കിയിട്ട് എവിടെപ്പോയിരുന്നു. ഈ മാതിരി സന്ദൎഭം നമുക്കു ലഭിക്കുന്നതു് അപൂൎവ്വമായിട്ടല്ലേ?

സുകു:—അച്ഛനെ തനിച്ചാക്കിയിട്ടു പോവുകയോ? ഞാൻ ഇതാ വന്നു കഴിഞ്ഞുവല്ലോ—എന്നു സംഭ്രമത്തെ അടക്കിക്കൊണ്ടു പറഞ്ഞു. സുകുമാരി കണ്ണാടിയിൽക്കൂടി നോക്കി ആ നാണയങ്ങളുടെ വിവരം പറഞ്ഞു ധരിപ്പിച്ചു. ഇവർ രണ്ടാളും ഒന്നരമണിക്കൂറോളം ഗ്രന്ഥശാലയിലിരുന്ന് നാണയപരിശോധന കഴിച്ചു. ഇതിനിടയ്ക്കു സുകുമാരിയുടെ ശ്രദ്ധ അത്രയും ജനലിന്റെ നേൎക്കായിരുന്നു.

പ്രതാ:—സുകു, ഇന്ന് ഉഷ്ണാധിക്യം ഉള്ളതുകൊണ്ട് ഒരു പക്ഷെ രാത്രി മഴയുണ്ടായേക്കാം. ഇല്ലേ?

സുകു:—കുറച്ചു മുമ്പു മിന്നലുണ്ടായിരുന്നു. ഇനി ഞാനിതൊക്കെ കൊണ്ടുചെന്നു വച്ചു പൂട്ടിയിട്ടു വരട്ടേ?

പ്രതാ:—അങ്ങനെ ആകട്ടെ.

അല്പനേരത്തിനിടയിൽ സുകുമാരി നാണയങ്ങൾ പൂട്ടിവച്ചിട്ടു മേശയുടെ മുമ്പിൽ ബാക്കിയുള്ള ജോലികൾ തീൎക്കുന്നതിനു സന്നദ്ധയായിരുന്നു. ഇവർ വലിയ ജന്മിയുടെ ഒരു പ്രൈവറ്റ് സെക്രട്ടറിയായിരുന്നു മകൾ. എങ്കിലും തന്റെ പിതാവിന്റെ ചില കാൎയ്യങ്ങൾ ഇവർക്ക്

ഒരു ദൈവരഹസ്യമായിട്ടുതന്നെയിരുന്നു. പിതാവിനോട് അതിററ ബഹുമാനവും സ്നേഹവും ഉണ്ടായിരുന്നിട്ടും അദ്ദേഹത്തിൻറ അളവില്ലാത്ത ധനത്തിൻറ ഉല്പത്തിസ്ഥാനം എത്രത്തോളം നിർമ്മലമായിരുന്നുവെന്നുള്ള ഒരു സംശയം ഇടയ്ക്കിടെ സുകുമാരിയെ ബാധിക്കാതിരുന്നില്ല.

പ്രതാപസേനൻറ ദ്വിതീയഭാര്യ ഭർത്തൃശുശ്രൂഷ വളരെ ദുസ്സഹമായ ഭാരമെന്നു വിചാരിച്ചിരുന്നതിനാൽ അദ്ദേഹത്തിൻറ സുഖദുഃഖങ്ങളിൽ ഉദാസീനയായിരുന്നു. സുകുമാരിയുടെ പ്രധാന കാര്യം പിതാവിനു സുഖത്തെയും മനസ്സമാധാനത്തെയും നൽകുന്നതായിരുന്നു. സുകുമാരി കൈകാര്യം ചെയ്തുവന്ന ഓരോ പ്രമാണങ്ങളും മററു കടലാസുകളും ഉപയോഗം കഴിഞ്ഞാൽ പ്രതാപസേനൻതന്നേ സൂക്ഷിച്ചുവരികയായിരുന്നു പതിവ്.

———:o:———

## അദ്ധ്യായം ൪.

“......ത്തിൻറ ശചിരപാരിജാതവല്ലരി-
ക്കെട്ടിത്തന്റിതവെളിക്കടന്നു;
പാട്ടിലെന്നതൊക്കപാറ കണ്ടിരി-
ട്ടാളിയാശുമതിന്നെത്തുവിളംബരം.”

അന്നേദിവസം ഏകദേശം അർദ്ധരാത്രിയായപ്പോൾ നീലോല്പലം ക്ഷീണിച്ചു തളർന്നു വിശ്രമത്തിന്നായി ഒരുങ്ങി. അതിഥികളും യഥാസ്ഥാനങ്ങളിൽ ചെന്നു നിദ്രയെ അവലംബിച്ചു. പ്രഭാതമായപ്പോൾ തലേദിവസം സുകുമാരിയോട് ആഗ്രഹം കാണിച്ച യുവാവും നീലോല്പലവും ഒന്നിച്ചു ഗ്രന്ഥശാലയിലെത്തി. അവിടെ അരുണോദയപ്രകാശം വാതായനങ്ങളിൽകൂടി മന്ദം മന്ദം പ്രവേശിച്ചുതുടങ്ങി. ഈ യുവാവ് ധാരാളം പ്രകാശം ഉണ്ടായിരിക്കുന്നതിനായി ജനലിലെ വെളിയട മാററിയിട്ടിട്ടു നീലോല്പലത്തിൻറ സമീപത്തു ചെന്നു. അപ്പോൾ പൂർവ്വശൈലോപരി പരന്നിരുന്ന രക്തവർണ്ണം യമധർമ്മപിതാവിൻറ ആഗമനത്തെ സൂചിപ്പിച്ചു.

യുവാവ്:—“നിങ്ങൾ എന്താണു തീർച്ചയാക്കിയിരിക്കുന്നതു”?

നീലോല്പലം ഈ ചോദ്യംകേട്ടു മുഖം ഉയർത്തി ഒന്നു നോക്കിയതല്ലാതെ മറുപടി ഒന്നും പറഞ്ഞില്ല. അവൾ സംശയിച്ചു നിൽക്കുകയായിരുന്നു.

ഈ സ്ത്രീ സുന്ദരിയാണെന്നുള്ളതിൽ പക്ഷാന്തരത്തിന്നവകാശമുണ്ടായിരുന്നില്ല. കൃത്രിമാലങ്കാരങ്ങൾ ഒന്നും അവളുടെ ലാവണ്യപുഷ്ടിക്ക് ആവശ്യമല്ലായിരുന്നു. വയസ്സ് മുപ്പതിലധികം ആയിട്ടുണ്ടെങ്കിലും അത്രത്തോളം തോന്നിക്കുമായിരുന്നില്ല. ഇവൾ സുകുമാരിയുടെ മൂത്ത സഹോദരിയാണോ എന്നുകൂടി വളരെപ്പേർ സംശയിച്ചിട്ടുണ്ട്. ഒരുവക കാമുകവേഷധാരികളായ പുരുഷന്മാർ നീലോല്പലത്തിന്റെ പ്രീതിക്കായി എന്തും ചെയ്വാൻ സന്നദ്ധരായിരുന്നു. സുകുമാരിയുടെ മാതാവ് അവൾക്ക് ആറുവയസ്സു പ്രായമുള്ളപ്പോൾ കാലഗതി അടഞ്ഞു. ആ ദുഃഖസംഭവംകഴിഞ്ഞ് ആറുമാസമായപ്പോൾ പ്രതാപസേനൻ നീലോല്പലത്തിനെ കണ്ടു ഭ്രമിച്ചു ഭാര്യാപദത്തിൽ ആരോഹിപ്പിച്ചു. ആദ്യം മുതൽ തന്നെ ഇവർ തമ്മിലുള്ള പ്രായവ്യത്യാസം ജീവിതസുഖത്തിന്നു ശത്രുവായി ഭവിച്ചു. രണ്ടുമാസത്തിനകം ഭാര്യക്കു ഭർത്താവിനോടു വൈരസ്യം തോന്നിത്തുടങ്ങി. ഉല്ലാസമോ സദാകാലവും പ്രസംഗങ്ങളും പൊതുകാര്യാന്വേഷണവുമായി കഴിച്ചുകൂട്ടി. അതിനാൽ ഇവർ തമ്മിൽ സ്വൈരസല്ലാപങ്ങൾക്കു തീരെ സൗകര്യം കിട്ടിയിരുന്നില്ല. ഇങ്ങനെ ഇവരുടെ പരസ്പരദർശനം ഒരപൂർവ്വസംഭവമായിത്തീർന്നു. മൂന്നു സംവത്സരം കഴിഞ്ഞപ്പോഴേക്കു പ്രതാപസേനന്നു കാര്യവും ഇല്ലാതെയായി. ഏകദേശം ഒരു കൊല്ലത്തോളം നീലോല്പലത്തിനു പ്രതാപസേനന്റെ ശയനീയാവസ്ഥയിൽ അനുകമ്പ തോന്നി സദാപി ഭർത്താവും ഒരുമിച്ചു സായം കഴിച്ചുകൂട്ടുകയും എന്താണു ഹിതമെന്നുവെച്ചാൽ അതെല്ലാം അറിഞ്ഞു പ്രവർത്തിക്കുകയും ചെയ്തിരുന്നു. ക്രമേണ ഈ ജീവിതം നീലോല്പലത്തിന് അസഹ്യമായി തോന്നിത്തുടങ്ങി. പ്രതാപസേനൻ ഭൃത്യവർഗ്ഗങ്ങളുടെ കരുണയ്ക്കു പാത്രമായി ഭവിച്ചു. ഈ വിധത്തിൽ മഹാഗംഭീരനും ധീമാനുമായ വൃദ്ധൻ ദുഃഖസാഗരത്തിൽ മുങ്ങിയും പൊങ്ങിയും ആറു സംവത്സരക്കാലം ഏകാന്തജീവിതം നിർബന്ധിതമായി കഴിച്ചു. ആയവസരത്തിലാണു നമ്മുടെ സുകുമാരി ബിലാത്തിയിൽ നിന്നും മടങ്ങി എത്തിയത്. അപ്പോൾ മുതൽ അവൾ തന്റെ പിതാവിന്റെ ജീവിതം സുഖപ്രദമാക്കിവന്നു. നീലോല്പലത്തിനോടു മേൽ കാണിച്ചവിധം ചോദിച്ച ആൾ പക്ഷെ, അവരുടെ ഒരു ഗാഢമിത്രമായിരിക്കാം. അയാളുടെ സകല സുഖാനുഭവങ്ങളും ഈ സ്ത്രീയെ ആശ്രയിച്ചാണിരിക്കുന്നത്. എന്നാൽ ലോകർക്ക് അതിന്റെ വസ്തുത മുഴുവനും അറിയാൻ തരമായിട്ടില്ല. എങ്കിലും ഇവർ തമ്മിൽ അത്യന്തം സ്നേഹമാണെന്നു പരക്കെ പറഞ്ഞിരുന്നു. നീലോല്പലം ഈ ഇഷ്ടപ്രഭുവിന്റെ ഭാര്യയാകുന്നതിന് എത്രയോ മുമ്പുതന്നെ ഈ യുവാവുമായി പരിചയമാണ്. ഇവർ ഒരു

ശാന്തിക്കാരന്റെ മകനാണ്. ബാല്യത്തിൽ പഠിത്തംവിട്ടു തുമ്പില്ലാതെ നടന്നു. ഒടുവിൽ നാടുവിട്ടു വൈരാഗികളുടെ കൂട്ടത്തിൽ പോയി. ഇപ്പോൾ പത്തുപതിനഞ്ചു കൊല്ലത്തെ അലച്ചിൽ കഴിഞ്ഞു മടങ്ങിയെത്തിയിരിക്കുകയാണ്. ഈയാളുടെ പൂർവ്വചരിത്രം നീലലോഹിതന്നു മാത്രമേ മുഴുവൻ അറിയാവൂ. ഇപ്പോൾ ഈയാൾ ഒരു മാന്യപുരുഷന്റെ നിലയിലാണു വർത്തിച്ചുപോരുന്നത്. പ്രഭു ഇവർ തമ്മിൽ സ്നേഹമാണെന്നറിഞ്ഞിരുന്നിട്ടും അതിൽ ഒരുവിധ വൈമുഖ്യവും കാട്ടിയിരുന്നില്ല. സുകുമാരിക്കോ ബിലാത്തിയിൽ നിന്നും വന്ന ഉടൻ ഈ വിദ്വാനെപ്പറ്റി യാതൊരറിവുംതന്നെ ഉണ്ടായിരുന്നില്ല. എന്നാൽ തന്റെ ഇളയമ്മയുടെ നേരെ കാട്ടിയിരുന്ന സ്വാതന്ത്ര്യംകൊണ്ട് അവൾ അയാളെ കഠിനമായി വെറുത്തു. ഇപ്രകാരം കുറച്ചുനാൾ കഴിഞ്ഞപ്പോൾ സുകുമാരിയും എങ്ങനെയോ ഇവരുടെ ഒരു വലയിൽ കുടുങ്ങി. അതു സുകുമാരിയുടെ വലുതായ ഒരു രഹസ്യമാണ്. ഈ രഹസ്യത്തെയാണു വന്ദ്യവയസ്കനായ തന്റെ പിതാവിൽ നിന്നും അവൾ മറച്ചു വച്ചിരിക്കുന്നത്. ഈ യോഗ്യവേഷധാരിയുടെ പേർ രണദേവൻ എന്നാണ്.

രണദേവൻ:—എന്താ നിശ്ചയിച്ചിരിക്കുന്നേ? കേൾക്കട്ടെ.

നീലോ:—(അലക്ഷ്യഭാവത്തിൽ) ഞാൻ ഒന്നും നിശ്ചയിച്ചിട്ടില്ല

രണ:—അതു പറഞ്ഞാൽ പോരാ. എന്തെങ്കിലും ഒരു തീർച്ച വേണ്ടേ? ആലോചനയ്ക്കു ധാരാളം സമയമുണ്ടായിരുന്നല്ലോ!

നീലോ:—ഇല്ല. എനിക്കശേഷം സൗകര്യമുണ്ടായിരുന്നില്ല.

രണ:—(സന്ദേഹസ്വരത്തിൽ) സുകുമാരിക്ക് ഒന്നും അറിഞ്ഞുകൂടാ എന്നു തന്നെ തോന്നുന്നു. അതിനാൽ നിങ്ങൾ ഭയപ്പെട്ടിട്ടാവശ്യമില്ല.

നീലോ:—അവൾ ഒന്നുംതന്നെ അറിഞ്ഞിട്ടില്ലെന്ന് എങ്ങനെ തെളിയിക്കാം?

രണ:—ഹാ! ഹാ! (എന്നു ചിരിച്ചുകൊണ്ട്) അതോ? അവൾ സദാ വ്യസനം തെളിച്ചു രാജ്യം പിടിച്ചടക്കാൻ ആലോചിച്ചുകൊണ്ടിരിക്കുമ്പോൾ നമ്മുടെ ഗതികൾ അറിയുന്നതിനു സാവകാശം എവിടെ? നല്ല കാര്യമായി. ഇന്നലെ രാത്രിയിലെ സിദ്ധാന്തംതന്നെ ഒരു നല്ല ദൃഷ്ടാന്തമല്ലേ? ചന്ദ്രസേനൻ ഉണ്ടെന്നറിഞ്ഞിട്ടുകൂടി അവൾ പുറത്തിറങ്ങിയില്ലല്ലോ?

നീലോ:—അവൾ ഒരു വിഡ്ഢിതന്നെ. എന്തായാലും അങ്ങുതന്നെയിരുന്നതു നന്നായി.

രണ:—വല്ലവിധവും ഈ ശനി പുഷ്പരണിയിൽ നിന്നും പുറത്തു കടന്നാൽ മതിയായിരുന്നു. നിങ്ങൾ പറഞ്ഞില്ലേ അവൾ വിദുഷിയാണെന്ന്. അതു മുഴുവനെ ശരിയാണ്. ഇത്രയും ബുദ്ധിശക്തിയുള്ള മറെറാരാളെ ഞാൻ കാണുന്നില്ല. അയ്യോ! ഭയങ്കരിതന്നെ. ഇവിടെ നിന്നും അവളെ നിഷ്കാസനം ചെയ്യാതെയിരുന്നാൽ നമ്മുടെ ഉപായങ്ങൾ നിഷ്പ്രയാസം അവൾ കണ്ടുപിടിച്ചു എന്നു വന്നേയ്ക്കാം. സൂക്ഷിച്ചോളു.

നീലോ:—അഥവാ വല്ല സംശയവും അവൾക്കുണ്ടായിരുന്നാലോ?

രണ:—എന്നാൽ പുറത്തുപറയാതെ അവളുടെ വായടയ്ക്കുന്നതിനുള്ള വിദ്യ എൻെറ കൈവശമുണ്ട്.

നീലോ:—ഉണ്ട് ഇല്ലേ?

രണ:—എന്താ സംശയം? എന്നെന്നേയ്ക്കും.

നീലോ:—(കീഴ്സ്വരത്തിൽ) നിങ്ങൾക്ക് അതിനു സാമർത്ഥ്യമുണ്ടോ?

രണ:—നിങ്ങളുടെ ഭർത്താവ് ഒരു കരുടനല്ലേ? പിന്നെ. . . .

നീലോ:—അതെ. പിന്നെ എന്താ? ലോകത്തു മററുള്ളവർക്കൊക്കെ കണ്ണുണ്ടല്ലോ. സാധു സുകുമാരിക്ക വയസ്സ് ഇരുപതിനു മേലായി. അപ്പൻെറ സാമർത്ഥ്യവും കുറെ കൂടുതലും മകൾക്കുണ്ട്. മനസ്സിലാക്കിക്കൊള്ളു. ഈ പ്രായത്തിൽ ഇത്രയും വൈദഗ്ദ്ധ്യം സമ്പാദിച്ചതു നോക്കുമ്പോൾ അത്ഭുതം തോന്നുന്നു. ഇവിടെ നടക്കുന്ന തുച്ഛമായ കാര്യങ്ങൾ കൂടി പ്രഭുവിനെ പറഞ്ഞു ധരിപ്പിക്കും. അദ്ദേഹത്തിൻെറ ഒരുമാസീന്ദ്യം നമുക്കു നല്ലതുതന്നെ. എന്നാൽ,

രണ:—(സസംഭ്രമം) എന്നാൽ എന്താ? അദ്ദേഹത്തിനു വല്ല സംശയവും കടന്നുകൂടീട്ടുണ്ടോ?

നീലോ:—ഹേയ്! ഒന്നുമില്ല. സുകുമാരിക്കുതന്നെ ഒന്നും അറിഞ്ഞുകൂടല്ലോ. സംശയിക്കാൻ വഴിയില്ല. അറിഞ്ഞാൽ തന്നെയും അവളാൽ എന്തു ചെയ്യാൻ കഴിയും? പ്രഭു എന്തു ചെയ്യും? അവൾ പറയുക എന്നതു് ഈ ജന്മം ഉണ്ടാകയില്ല. ഒരിക്കലുമില്ല.

രണ:—അതെ. ഞാനും പലപ്പോഴും സൂക്ഷിച്ചിട്ടുണ്ട്. പക്ഷെ, ഒന്നും കണ്ടുപിടിക്കാൻ സാധിച്ചിട്ടില്ല.

നീലോ:—അതൊക്കെ ശരിതന്നെ. എങ്കിലും ഇന്നലെ രാത്രിയിൽ പുറത്തുവരാതെ കഴിഞ്ഞുകളഞ്ഞതിനെപ്പററി എനിക്കു ബലമായ ചില സംശയങ്ങൾ ഉണ്ട്.

രണ:—എന്താണത്? പറയൂ.

നീലോ:—ചന്ദ്രസേനൻ എന്തെങ്കിലും പറഞ്ഞു പിടിപ്പിച്ചിരിക്കുകയില്ലേ? രണ്ടാളും ഒന്നു ചേർന്നാൽ സപ്തലോകങ്ങളെയും ജയിക്കും.

രണ:—"എന്നാൽ വളരെ വളരെ ജാഗ്രതയായിരിക്കണം. ഇല്ലെങ്കിൽ നാം കൊപ്പത്തിൽ ചാടിയെന്നും വന്നേയ്ക്കാം. അവരെ ഒരു വിധത്തിലും തടുക്കാൻവയ്യാതെ കഴിഞ്ഞു. നമ്മുടെ ഭാരവും അധികമാകുകയാണു ചെയ്യുന്നത്" എന്നു പറഞ്ഞു വികാരങ്ങളെ അടക്കി. സുകുമാരിക്കു തന്നോടു വെറുപ്പുണ്ടെന്നുള്ള വിവരം രണദേവൻ ബലമായി സംശയിച്ചിരുന്നു. അന്നു രാത്രി ഗ്രന്ഥശാലയിൽ കടന്നുചെന്ന വിവരം നീലോല്പലത്തിനോടു പറഞ്ഞില്ല. അവരോട് എല്ലാ കാര്യങ്ങളും വിട്ടുപറഞ്ഞാൽ സഹകരണവും വേണ്ടി ഒടുവിൽ പിൻമാറിക്കളയുമോ എന്നുള്ള ശങ്ക നന്നെ ഉണ്ടായിരുന്നു. ഇവരുടെ സകല നടപടികൾക്കും സുകുമാരി ഒരു ബാധകമായിത്തീർന്നുവെന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. ഏതു വിധമാണു സുകുമാരിയെ അകറ്റേണ്ടതെന്നു തീർച്ചയാക്കിയില്ല. വാസ്തവത്തിൽ ഇവരം വല്ലതും അറിഞ്ഞിരിക്കുമോ എന്ന് ഇടയ്ക്കിടെ പരിഭ്രമിച്ചുകൊണ്ടുതന്നെയിരുന്നു. അതുതന്നെയാണു കിരണങ്ങളെ നോക്കിനിന്നു നീലോല്പലത്തിനോടായിട്ടു രണദേവൻ "സുകുമാരി നമ്മുടെ സകല നടപടികളും അറിഞ്ഞിട്ടുണ്ട്. എന്നാലോ?"

നീലോ:—അവരം അറിഞ്ഞുപോയിട്ടുണ്ടെങ്കിൽ താമസംകൂടാതെ നിശ്ചയമായി നാം എന്തെങ്കിലും പ്രവർത്തിക്കണം.

രണ:—നാം ഏകദേശം ഒരു കൊല്ലത്തിനുമുമ്പ് ആലോചിച്ചുറച്ചത് ഇപ്പോഴം തന്നെ പ്രയോഗിച്ചാലെന്താണ്?

നീലോ:—അതു കുറേ കഠിനമല്ലേ? പുറത്താകുന്ന പക്ഷം ജനങ്ങൾ എന്നെ എന്തു പറയും? പിന്നീടുള്ള അവസ്ഥ അപ്പോഴല്ലേ അറിയാവൂ. എന്തായാലും നിങ്ങൾതന്നെ എല്ലാം അമരേറു ചെയ്യാമെങ്കിൽ ആയിക്കൊള്ളൂ. ഞാൻ അതിന് ഒരുക്കമില്ല.

രണ:—വല്ലവിധത്തിലും ഈ ധൂമകേതുവിനെ പുറത്താക്കണം. അങ്ങനെ ആവാം.

നീലോ:—ആരും നമ്മെ സംശയിക്കാനിട കൊടുക്കരുതേ!

രണ:—നിങ്ങൾ വലിയ ഭീരുവായിത്തീർന്നിരിക്കുന്നല്ലോ! കഴിഞ്ഞകൊല്ലം നാം രണ്ടാളും യോജിച്ചല്ലേ ആ കൃത്യം നടത്തിയത്.

അന്നീ സംശയങ്ങൾ ഉണ്ടായിരുന്നില്ലല്ലോ. (കോപാരുണനേത്രനായി) ഇനി ഞാൻ നിങ്ങളുടെ അടിമയല്ല. നിങ്ങളുടെ പ്രതാപം, അഭിമാനം, പാതിവ്രത്യം ഇതെല്ലാം എന്റെ സൂക്ഷിപ്പിലാണിരിക്കുന്നതെന്ന് ഓൎത്തുകൊള്ളുക. ഇനി എനിക്ക കീഴടങ്ങുകയേ നിങ്ങൾക്ക നിവൃത്തിയുള്ളു.

പ്രതാപവതിയും അലസയും ആയ നീലോല്പലം ഇതു കേട്ടപ്പോൾ വല്ലാതെ ക്ഷോഭിച്ചു. സൌമ്യവചനങ്ങളാൽ തന്റെ അന്തൎഗ്ഗതം മറയ്ക്കാമെന്നു കരുതി:—"ഹേ, ഗണദേവാ, ഞാൻ എന്റെ മാനവും പ്രഭാവവും ഭൎത്താവിനെയും കൂടെ ഉപേക്ഷിച്ചതു നിങ്ങൾ രണ്ടാളുടെ സുഖജീവിതത്തിനുവേണ്ടി മാത്രമല്ലേ? ഇപ്പോൾ എതിരിടുവാൻ പോകുന്ന ആപത്തിൽനിന്നും എന്നെ പ്രത്യേകിച്ചു രക്ഷിച്ചാൽ മാത്രമല്ലേ നിങ്ങളുടെ ഭാവി, സന്തോഷസമ്പൂൎണ്ണമാവുകയുള്ളു. പിന്നെ ഈ കോപം കൈക്കൊണ്ടിരിക്കുന്നതു് എന്തിനാണ്. ഞാൻ എന്തോ ആലോചിച്ചു നില്ക്കുകയായിരുന്നു. ഭീരുവല്ല ഞാൻ. നിങ്ങൾ തെറ്റിദ്ധരിച്ചുപോയതാണ്. എന്താണു വേണ്ടതെന്നു പറഞ്ഞാൽ അപ്രകാരം ചെയ്യാമല്ലോ" എന്നു നളിനദളസദൃശങ്ങളായ നയനങ്ങളിൽ നിൎവ്വേദം സ്ഫുരിപ്പിച്ചുംകൊണ്ടു മറുപടി പറഞ്ഞു.

ഗണ:—തീൎച്ചതന്നെയോ?

നീലോ:—സത്യമായും ചെയ്യാം.



## അദ്ധ്യായം ൪.

"അനല്പം മനസ്ഥൈൎയ്യം കാൎയ്യസാധനം."

പുഷ്പവാടിയിൽ സമ്മേളനം കഴിഞ്ഞ പിറേറദിവസം രാവിലെ നീലോല്പലത്തിന്റെ ഒരു രത്നഖചിതമായ വള കണ്ടില്ല എന്നു ദാസിമാർ ലഹളകൂട്ടിത്തുടങ്ങി. സുകുമാരി പതിവിൻപ്രകാരം പിതാവുമൊന്നിച്ചു നടക്കാൻ പോയി, ഒരു നാഴികനേരം ആ ആരാമമൊക്കെ ചുററിസ്സഞ്ചരിച്ചിട്ട് ഏഴുമണിയോടുകൂടി മടങ്ങിയെത്തി, പിതാവിന്റെ നിത്യകൎമ്മാനുഷ്ഠാനങ്ങൾ ഒക്കെ നടത്തിക്കുന്നതിനു ഭൃത്യന്മാരെ ചുമതലപ്പെടുത്തിയിട്ടു താനും പ്രാതസ്നാനത്തിനായി തടാകത്തിങ്കലേയ്ക്കു പോയി. ഉദ്യാനവാപിയിൽ എല്ലാവരും ഇറങ്ങി സ്നാനം ചെയ്യാറില്ല. ഇതിന്റെ തീരത്തിൽ ഒററയ്ക്കു വലുതായി വളരെ പഴക്കം

ച്ചെന്ന ഒരു വടവൃക്ഷം ഉണ്ട്. ഫലവൃക്ഷ സമൃദ്ധിയാൽ രമണീയമായ ആ ആരാമം സുകുമാരിയുടെ പ്രത്യേക ശ്രദ്ധയ്ക്കു വിഷയീഭവിച്ചതാണ്. അതിനുള്ള പല ലക്ഷ്യങ്ങളും അവിടെ കാണമാറുണ്ട്. സുകുമാരി അവിടെ എത്തിയപ്പോഴേയ്ക്കു് ഈ തടാകത്തിന്നഭിമുഖമായി തങ്ങുന്ന ദാസിമാർ ഓടിവന്നു.

രജനി:—ഇന്നലത്തെ കോലാഹലമെല്ലാം കഴിഞ്ഞപ്പം കൊച്ചമ്മേടെ കല്ലുവച്ചു വള കാണ്മാനില്ലപോലും. ഇനി എന്തൊക്കെയാണോ ഭാവം. എളിയോൾക്കന്നെ എന്തുകൊണ്ടും കിടക്കപ്പൊറുതിയില്ലാത്തത്. ഏയ്, ഏയ്. എങ്ങനെ എവിടെക്കളഞ്ഞതെന്നാരുകണ്ടു? നമ്മെ എന്തെങ്കിലും ചെയ്യും. ചെയ്യട്ടെ.

കാകമ:—ഏതായാലും വിവരം നമുക്ക് കുഞ്ഞമ്മയോടെടുത്തു പറയാം.

രജനി:—ദേവീ, ഞങ്ങൾക്കു വല്ല കിണ്ടമല്ലയോ പിണഞ്ഞിരിക്കുന്നു. ഇന്നലെ കൊച്ചമ്മേടെ കൈയിൽ കിടന്ന കല്ലുവച്ചവള... കാ... ണ്മാ... നില്ല. അവിടെ പൊടിപാറുന്നു. ഞങ്ങൾ എന്തു ചെയ്യട്ടെ. ലഹളം അടുത്തു കൂടിട്ടുണ്ട്.

കാകമ:—കുഞ്ഞമ്മ തന്നെ ഞങ്ങളെ രക്ഷിക്കണം. പാവങ്ങളല്ലേ? എള്ളു കഴഞ്ഞപ്പനോ ഞങ്ങളെ പെഴപ്പു കിട്ടിച്ചു്.

സുകു:—"ആകട്ടെ, നിങ്ങൾ പൊയ്ക്കൊള്ളിൻ. ഞാൻ കളികഴിച്ചു പിറകെ വരാം. എന്തെങ്കിലും നിവൃത്തിയുണ്ടാക്കാം" എന്നു പറഞ്ഞ് അവരെ ആശ്വസിപ്പിച്ചു. അവിടെയുള്ള ഭൃത്യവർഗ്ഗങ്ങളും സമീപവാസികളും സുകുമാരിയെ "ദേവീ" എന്നു സംബോധന ചെയ്തുവന്നു. അവൾ സർവ്വ ജീവജാലങ്ങളുടെയും പ്രീതിപാത്രമായ ദേവിയുമായിരുന്നു. ഭൃത്യഗണങ്ങൾ സുകുമാരിക്കുവേണ്ടി ജീവനെ ബലികഴിപ്പാൻപോലും തയ്യാറുള്ളവരായിരുന്നു. അവരിലാരോടും സുകുമാരി ദ്വേഷ്യപ്പെടുകയോ മുഖം കറുപ്പിച്ചു് ഒരു വാക്ക പറകപോലുമോ ഉണ്ടായിട്ടില്ല. എങ്കിലും ഇവർക്കാർക്കും അവളുടെ നേരെനിന്നു സാധാരണയായി സംസാരിക്കുന്നതിനു പോലും ധൈര്യമില്ലാതാനും. അംഗസൗന്ദര്യവും ഭാവഗാംഭീര്യവും ഉള്ള സുകുമാരിയുടെ മുമ്പിൽ ഭൃത്യന്മാർ പഞ്ചപുച്ഛമടക്കി നിൽക്കുന്ന നില കണ്ടാൽ ആ തരുണിയുടെ പ്രാഭവത്തിൽ ആർക്കും ഒരു ബഹുമാനം തോന്നിപ്പോകാതിരിക്കയില്ല. അവൾ നീലോല്പലത്തിന്റെ ദാസിമാരെ പറഞ്ഞയച്ചിട്ടു തന്റെ മാ

സിയോട്:—"ഇളയമ്മ ഇന്നലെ എവിടെയെല്ലാം പോയിരുന്നുവെന്ന റിയാമോ?" എന്നു ചോദിച്ചു.

കുസുമ:—ആരോ? എനിക്കു നിശ്ചയമില്ല. ഒരു പക്ഷെ രംഗവിലാസത്തു പോയിരിക്കാം. വേണമെങ്കിൽ ഞാൻ പോയി അറിഞ്ഞുവരാം. (എന്നു പോകുന്നു). സുകുമാരി വേഗം സ്നാനംകഴിച്ചു വസ്ത്രങ്ങൾ മാററിക്കൊണ്ടു നീലോല്പലത്തിന്റെ മുറിയിലേയ്ക്കു ചെന്നു. ആസമയം, നീലോല്പലം കസേരകൾ വലിച്ചു വീശി എറിയുകയും, ചില ദാസിമാരെ പ്രഹരിക്കുകയും, ചിലരെ ശകാരിക്കുകയും എന്നുവേണ്ട വലിയ ബഹളം കൂട്ടിക്കൊണ്ടിരിക്കയായിരുന്നു. ഈ ജുഗുപ്സാവഹമായ കാഴ്ചകണ്ടു സുകുമാരി നിശ്ചേഷ്ടയായി അല്പം നിന്നിട്ടു:—"ഇളയമ്മേ, എന്താണു് ഈ സാഹസം കാട്ടുന്നതു്? കഷ്ടംതന്നെ" എന്നു പറഞ്ഞു ഭയവിഹ്വലകളായി നിന്നു വിറയ്ക്കുന്ന ദാസിമാരുടെ മുമ്പിൽ കടന്നുചെന്നു.

നീലോ:—ആ നീചയുടെ ധിക്കാരം കണ്ടില്ലേ? അവരും തക്കുത്തരം പറഞ്ഞു ശപിച്ചുപോയി. എന്റെ വള അവരും കണ്ടില്ലത്രെ. പിന്നെ ഇവരും ഇവിടെ എന്തിനാണു്?

നിസ്സഹായകളായ ദാസിമാർ ദയനീയമായി സുകുമാരിയുടെ മുഖത്തുനോക്കി:—"ഞങ്ങളൊന്നുമറിഞ്ഞതല്ലേ. രക്ഷിക്കണേ!" എന്നു സഗൽഗദം പറഞ്ഞു.

സുകു:—ഇളയമ്മേ, കാര്യം പറയൂ! ശാന്തമായിരിക്കൂ!! (ദാസിമാരോട്) ഇതൊക്കെ പഴയ പടി വയ്ക്കിൻ. ഇളയമ്മയുടെ വള എപ്പോഴാണു കാണാതായതു്. പെട്ടിയിൽ വച്ചശേഷമോ കൈയിൽ കിടക്കുമ്പോഴോ പോയതു്. (വീണ്ടും ദാസികളോടു്) കുറെ കിടന്നിരുന്നുതന്നെ ഇട്ടില്ലേ ഇനി നിങ്ങൾക്കു പുറത്തു പോകാം.

നീലോ:—എങ്ങോട്ടാണു് അവരെ പറഞ്ഞയയ്ക്കുന്നതു്?

ഈ ചോദ്യം മുഴുവനാകുന്നതിനു മുമ്പുതന്നെ അവർ ബന്ധമുക്തരെപ്പോലെ പുറത്തളത്തിലേയ്ക്കു പാഞ്ഞുകഴിഞ്ഞു. "ആവൂ! കുഞ്ഞമ്മ നന്നായിരിക്കട്ടെ. അവർ തങ്കക്കുടമല്ലേ? ഇത്ര കരുണയാർക്കുണ്ടു്? ആ കുഞ്ഞിനെ ദൈവം അനുഗ്രഹിക്കട്ടെ" എന്നു് ഒരു സ്വരത്തിൽ പറഞ്ഞു.

നീലോ:—സുകു, നിനക്കെന്താ? നീ മഹാഭാഗ്യവതി. നിന്റെ കാര്യങ്ങൾക്കു വല്ല വിഘ്നവും നേരിടുന്നുണ്ടോ? ഇവറ്റ സദാപി എന്നെ ശുണ്ഠി പിടിപ്പിക്കുന്നതു കണ്ടില്ലേ? ഇന്നലെ ഞാൻ രംഗവിലാസത്തു കളിക്കാൻ പോയപ്പോൾ കൈയിലുണ്ടായിരുന്ന വള ഞാൻ തിരിച്ചുവന്നതിൽ പിന്നീട് ഇവറ്റ എടുത്തു മറച്ചിരിക്കയാണെന്നു തീർച്ചതന്നെ. ഞാൻ ഇവരെ എളുപ്പത്തിൽ വെറുതെ വിടില്ല.

സുകു:—അമ്മേ, നാം സാധുക്കളെ ഇങ്ങനെ ഉപദ്രവിച്ചാൽ അവർക്കാരാണ് ഒരു സഹായം. ബുദ്ധിസാമർത്ഥ്യം ഉണ്ടായിരുന്നാൽ പരാശ്രയത്തിനു പുറപ്പെടുമോ? പരാന്നം പ്രാണസങ്കടമല്ലേ? ഒരു ഗതിയുള്ളവർ ദാസ്യവൃത്തിക്കു വരുമോ?

നീലോ:—അതൊക്കെ ശരിതന്നെ. അവർ നിരാശ്രയരായതുകൊണ്ട് എന്റെ വളയെടുത്തോട്ടേ! അല്ലേ?

സുകു:—എന്നല്ല ഞാൻ പറയുന്നത്. നാം ക്ഷമയോടുകൂടി ഒരു കാര്യം ആലോചിച്ചു പറയുകയും പ്രവർത്തിക്കുകയും വേണം. അല്ലാതെ ഈ മാതിരി ബഹളം മാത്രം കൂട്ടിയാൽ പരനിന്ദയ്ക്കു പാത്രീഭവിക്കും. കോപിക്കേണ്ട.

നീലോ:—ഈ വേലക്കാരെക്കൊണ്ട് എന്നെ വലിയ പുച്ഛവും നിന്ദയുമാണ്. അതു അവരുടെ സകല പ്രവൃത്തികളിലും പ്രകാശിപ്പിക്കുന്നുമുണ്ട്. എനിക്കു നല്ലപോലെ അറിയാം. ഇവരെ ഞാൻ ഒരു നല്ല പാഠം പഠിപ്പിക്കും. സൂക്ഷിച്ചിരുന്നുകൊള്ളട്ടെ.

സുകു:—ഇളയമ്മ ഇങ്ങനെ പറയുന്നതു വളരെ ഭോഷത്വമാണ്. നന്നെ ആലോചിച്ചിട്ടു വേണം ഈ മാതിരി വാക്കുകൾ പറയാൻ. ഇളയമ്മയ്ക്കു ഇത്രയും പരാതിയുള്ളപ്പോൾ എന്റെ കാര്യത്തിൽ ഇവർ എത്രമാത്രം അജാഗ്രത കാട്ടാം. ആട്ടെ, ഇളയമ്മയുടെ കോപം ഒട്ടു ശമിച്ചോ?

നീലോ:—സുകുമാരി, എന്നെ കോപം പിടിപ്പിക്കാതിരിക്കൂ. നിന്റെ കാര്യമൊക്കെ കണിശമായും നടത്തിക്കൊള്ളും. ഈ ഏഴകളുടെ സൂക്ഷ്മക്കുറവുകൊണ്ടു രൂപാ എത്ര നഷ്ടമായെന്നറിയാമോ?

സുകു:—ഇവരാണോ അതിനുത്തരം പറയേണ്ടത്? ആട്ടെ, ഞാനെവിടെനിന്നെങ്കിലും വള കൊണ്ടുവന്നു തരാം. എന്നാൽ എനിക്ക് എന്തു സമ്മാനം തരും.

നീലോ:—അയ്യോ! ഞാൻ വിചാരിച്ചാൽ എന്തു തരാൻ കഴിയും? സർവ്വവും നിന്റേതല്ലേ? ഞാൻ ഈ ദാസിമാരിലും കേവലക്കാരിയാണ

ല്ലേ? എനിക്കു പ്രത്യേകം വല്ലതുമുണ്ടോ? സുകുമാരിയുടെ കൃപ എന്നിൽ ഉണ്ടായിരുന്നാൽ ......

ഇതു മുഴുവനായി കേൾപ്പാൻ നില്ക്കാതെ സുകുമാരി അവിടെ നിന്നു പിരിഞ്ഞു. കാപ്പികുടി കഴിഞ്ഞയുടൻ സഹജമായ ഊർജ്ജിതത്തോടെ അവൾ മോട്ടാർ തയ്യാറാക്കുവാൻ ആജ്ഞാപിച്ചു. അതിനുശേഷം പിതാവിന്റെ അടുക്കൽ ചെന്നു് അവൾ:—അച്ഛാ ഞാൻ രംഗവിലാസംവരെ ഒരു കാര്യവശാൽ പോകുന്നു. ക്ഷണത്തിൽ മടങ്ങി വരാം.

പ്രഭു:—സൂക്ഷിക്കണം. വണ്ടി പതുക്കെ ഓടിക്കാൻ പറയണം. പ്രാണിഹിംസയ്ക്കിടയാകരുതു്.

സുകു:—ഇല്ലച്ഛാ, വേഗത്തിൽ വണ്ടിവിടുവാൻ ഞാൻ സമ്മതിക്കയില്ല.

ഇത്രയും പറഞ്ഞു നമ്മുടെ നായിക കാറിൽ കയറി. വണ്ടി രംഗവിലാസത്തു നടപ്പുരയിൽ കൊണ്ടുചെന്നു നിറുത്തിയപ്പോൾ ചന്ദ്രസേനൻ സുകുമാരിക്കഭിമുഖമായി വന്നിട്ടു്:—ഇതാര്? ഇന്നലെ സുഖമില്ലെന്നു പറഞ്ഞു കളിപ്പിച്ചിരുന്ന രാജാദേവിയല്ലേ ഇന്നു മോട്ടാറിൽ കയറി പാഞ്ഞെത്തിയിരിക്കുന്നതു്. ഞാൻ വല്ലാതൊന്നു ഭ്രമിച്ചു. യൂറോപ്യസ്ത്രീകളിലാണല്ലോ പറയാറുള്ളതെന്നു ശങ്കിച്ചു. സുഖക്കേടെല്ലാം ഭേദമായോ?

സുകു:—അതെ. ഞാൻ ഇതിനൊക്കെ വഴി അന്വേഷിച്ചു പുറപ്പെട്ടിരിക്കുകയാണ്.

ചന്ദ്ര:—ഓ, ഹെറ്റു! എന്നെക്കാണ്മാൻ വന്നതായി ഞാൻ സംശയിച്ചില്ല. അങ്ങനെയൊരാവശ്യം വരുമോ? നന്നായി.

സുകു:—അങ്ങു ശീമയിൽനിന്നു മടങ്ങിവന്നശേഷം അച്ഛനെ വന്നു കാണാഞ്ഞതിനാൽ വളരെ വ്യസനമുണ്ടു്. അങ്ങയുടെ സംഭാഷണം അവിടെ വളരെ സുഖകരമാണ്. പ്രത്യേക അങ്ങേക്കു് അതു് അത്യന്തം വിനോദജനകമായിരിക്കണം. അതല്ലേ നാളെയോട്ടു കടക്കാതിരിക്കുന്നതു്. അച്ഛൻ പ്രത്യേകം ക്ഷണിച്ചതായി അങ്ങയോടു പറയാൻ എന്നോടാജ്ഞാപിച്ചിട്ടുണ്ടു്.

ചന്ദ്ര:—ഞാൻ വന്ന വിവരം പ്രഭു എങ്ങനെ ഗ്രഹിച്ചു? എന്റെ മാതാദേവിയും അമ്മയുമല്ലാതെ എന്റെ വരവിനെപ്പറ്റി അറിഞ്ഞിരിപ്പാൻ തരമില്ലല്ലോ. ഓ, ഇന്നലെ പ്രഭുപത്നി ഇവിടെ ക്ഷ

ണിക്കാൻവന്ന അവസരത്തിൽ അറിയിച്ചുകൊണ്ടു പോയതാണ്. അവർ അദ്ദേഹത്തോടു പറഞ്ഞതായിരിക്കാം. ഞാൻ മാത്രം ബദ്ധപ്പെട്ട് ഇങ്ങെത്തി. എന്റെ സാമാനങ്ങളെല്ലാം ഇനിയും വന്നെത്തിയിട്ടില്ല. ഇവിടെ വന്നപ്പോഴം എനിക്കു നല്ല സുഖവുമില്ലാണ്ടായി. എന്റെ പെട്ടിയിൽ ചില അപൂർവ്വഗ്രന്ഥങ്ങൾ അടക്കം ചെയ്തുകൊണ്ടുപോന്നിട്ടുണ്ട്. അതെല്ലാം വന്നുചേർന്നിട്ടു ദേവിയുടെ പിതാവിനെ വന്നുകണ്ടുകൊള്ളാമെന്നു വിചാരിച്ച് താമസിച്ചതാണ്. പിന്നെ, ഇവിടെ എത്തിയതിനു ശേഷം തീരെ ശരീരസുഖവുമില്ല. പെട്ടെന്നുള്ള ശീതോഷ്ണാവസ്ഥമാറ്റത്താലായിരിക്കാം. ദേവിക്ക് എന്തായിരുന്നു സുഖക്കേട്?

സുകു:—എനിക്കു വിശേഷിച്ചൊന്നുമുണ്ടായിരുന്നില്ല.

ചന്ദ്ര:—എന്താ, അകത്തെയ്ക്കു കടക്കുന്നില്ലേ? അമ്മയോടു ചോദിച്ചാൽ വല്ലയുടെ വിവരമറിയാം. ഇന്നു രാവിലെ അങ്ങോട്ട് ആളയയ്ക്കണമെന്നു പറയുന്നതു കേട്ടു. ഇക്കാര്യംകൊണ്ടുതന്നെ ആയിരിക്കാം. നിൽക്കൂ. ദേവിയുടെ ഈ വേഷത്തിലുള്ള സൗന്ദര്യാതിശയമെങ്കിലും ഞാൻ അല്പംകണ്ടു ആസ്വദിച്ചുകൊള്ളട്ടെ. ആ കണ്ണാടിയുടെ മുമ്പിൽ ചെന്നുനിന്നു തന്നെത്താൻ ഒന്നു നോക്കണം. ലക്ഷ്മീദേവി പ്രത്യക്ഷമായോ എന്നു തോന്നും. ദേവി അടുത്തുവരൂ. കാറിൽകേറി പറന്നുവന്നതിനാൽ പാറിക്കിടക്കുന്ന ചുരുൾകുന്തളം ഒതുക്കുന്ന ഭാഗ്യം ഈയുള്ളവന്റെ കൈകൾക്കു നൽകുകയില്ലേ?

ഇതുകേട്ടു സുകുമാരി തന്റെ നിഷ്കളങ്കപ്രേമത്തെ കടാക്ഷവീക്ഷണത്താൽ പ്രേക്ഷിപ്പിച്ചുകൊണ്ടു മന്ദാക്ഷസമ്മിളിതമായ ഒരു മന്ദസ്മിതം തൂകി. പ്രതാപസേനനും ചന്ദ്രസേനന്റെ പിതാവായ മന്മഥദത്തനും ബാല്യസഖികളായിരുന്നു. മന്മഥദത്തൻ ഒരു രാജ്യതന്ത്രനിപുണനായിരുന്നു. ഇപ്പോൾ ഇദ്ദേഹം രാഷ്ട്രീയകാര്യങ്ങളിൽ നിന്നൊഴിഞ്ഞു സ്വസ്ഥനായിരിക്കയാണ്. പ്രതാപസേനൻ പൊതുകാര്യങ്ങളിൽ പ്രവേശിച്ചു പ്രഖ്യാതി നേടിയ ആളാണെന്നു മുമ്പുതന്നെ പറഞ്ഞിട്ടുണ്ടല്ലോ. ഇന്നും അദ്ദേഹത്തിന്റെ വിരഹം എല്ലാവരെയും തപിപ്പിച്ചുവരുന്നു. ചന്ദ്രസേനൻ ഉൽകൃഷ്ടവിദ്യാഭ്യാസം കഴിഞ്ഞു വിലാത്തിയിൽ നിന്നു തിരിച്ചെത്തിയിട്ട് ഒരാഴ്ചയോളമായി. സഞ്ചാരമദ്ധ്യേ അയാൾ മനോദർപ്പണത്തിൽ കണ്ടാനന്ദിച്ചതുപോലെ സ്വരാജ്യത്തെത്തിയപ്പോൾ തന്നെ സൽക്കരിച്ച് എതിരേൽക്കുവാൻ സുകുമാരിയുടെ ആളോ കത്തോ ഹാജരുണ്ടായിരുന്നില്ല. കടവിൽ കിട്ടിയിരുന്ന കത്തോ

പൂൎവരീതിയിൽ നിന്നു വളരെ ഭിന്നിച്ചതായിരുന്നു. ആകപ്പാടെ ചന്ദ്രസേനന്റെ ജീവിതദശയിലെ ഒരു വിഷമഘട്ടമായിരുന്നു ഇതു്. സുകുമാരിയെപ്പോലെ ഉൾക്കരുത്തുള്ള ഒരു തരുണീരത്നത്തിനല്ലാതെ ഈ സന്ദൎഭത്തോടെതിൎത്തു നില്ക്കുവാൻ കഴിയുമായിരുന്നില്ല. ചന്ദ്രസേനൻ ഇതികൎത്തവ്യതാമൂഢനും അസ്വാധീനനുമായിത്തീൎന്നിരുന്നു. താൻ ബിലാത്തിക്കു പോകുന്ന അവസരത്തിൽ ദേവി ഒരു ഗ്രഹസന്ദൎശനം അനുവദിച്ചുവെങ്കിലും അതു തന്റെ കഠിനമായ നിൎബന്ധം കൊണ്ടായിരുന്നു. അഞ്ചാറു കൊല്ലത്തെ ഇരുവരുടെയും വിരഹപീഡയ്ക്കു ശേഷമുള്ള ഔദാസീന്യവും അലക്ഷ്യഭാവവും എങ്ങനെ ഉണ്ടായി? സുകുമാരിയുടെ മനസ്സ് ഇതിന്നെങ്ങനെ അനുവദിച്ചു? സുകുമാരിയിൽ നിന്ന് ഒടുവിൽ ലഭിച്ച കത്തു വായിച്ചപ്പോൾ നാട്ടിലേയ്ക്കു മടങ്ങുന്നതിലുള്ള മോഹം മിക്കവാറും ശൂന്യമായെങ്കിലും ഇടയ്ക്കിടയ്ക്കു കാന്തശക്തിയാൽ അയസ്സെന്നപോലെ സുകുമാരിയാൽ ആകൃഷ്ടനാകയാലും സമാനസ്ഥിതികളോടുള്ള കടമപ്രാധാന്യം കരുതത്തക്കതായിരുന്നതിനാലും വിധിയ്ക്കു വിധേയനായി ചന്ദ്രസേനൻ ഗൃഹത്തിലെത്തിയിരിക്കയാണ്. സുകുമാരിയോ അതിഥിസല്ക്കാരത്തിലും അല്പം ഉദാസീനത പ്രദൎശിപ്പിച്ചതു പോലെയാണ് ഇദ്ദേഹത്തിനു തോന്നിയതു്. എന്നിട്ടും തന്റെ മനഃപീഡയെ ഉള്ളിലൊതുക്കുവാൻ അല്പംപോലും ശക്തനല്ലാതെ തന്നെത്താൻ മറന്നു സുകുമാരിയെ ഗാഢമായി ഒന്നാശ്ലേഷിച്ചിട്ട്:—"കഴിഞ്ഞ സൗഭാഗ്യകാലം ഇനി തിരികെ വരുകയില്ലേ? ദേവീ," എന്നുച്ചരിച്ചു പിൻവാങ്ങി. ഇവൾ എന്നെ അനാദരിക്കുന്നു. ഇനി ഇവളെ നമുക്കു ലഭിക്കുന്നതു ദുസ്സാദ്ധ്യമായിരിക്കാം." എന്നിങ്ങനെയുള്ള ചിന്തകൾക്കു വശംവദനായി ചന്ദ്രസേനൻ നില്ക്കവേ സുകുമാരിക്കോ തന്റെ ഹൃദയവല്ലഭനായ ആ തരുണന്റെ അസ്വാസ്ഥ്യം കണ്ടു ഹൃദയം തകൎന്നു. ഒളിക്കിയിട്ടും ഒതുങ്ങാതെ അവളുടെ നയനങ്ങളിൽ നിന്നു പുറപ്പെട്ട ബാഷ്പകണങ്ങൾ സൂൎയ്യപ്രകാശത്തിൽ ശഷ്പത്തിലെ ഹിമകണങ്ങൾപോലെ പ്രകാശിച്ചു പ്രവഹിച്ചു. ചന്ദ്രസേനന്റെ ഉഷ്ണിച്ച ഹൃദയത്തെ ഈ ഉഷ്ണജലം വാസ്തവത്തിൽ ഒന്നു തണുപ്പിക്കുകകൂടി ചെയ്യുകയിനാൽ അദ്ദേഹം തന്റെ മനോവികാരത്തെ നിയന്ത്രണം ചെയ്തിട്ടു സുകുമാരിയെ കൈയ്ക്കു പിടിച്ച് അടുത്തുണ്ടായിരുന്ന വില്ലുസ് പൊതിഞ്ഞ കോച്ചിന്മേലിരുത്തി താനും ഇരുന്നു. എന്നിട്ട് ദേവിയുടെ രണ്ടു കൈകളും കൂട്ടിപ്പിടിച്ചുകൊണ്ട്,

ചന്ദ്ര:—ഞാൻ ഇന്നലെ ഉദ്യാനത്തിൽ തടാകതീരത്തുകൂടെ എത്ര നേരം കാത്തിരുന്നു. ദേവി പുറത്തിറങ്ങാതിരുന്നതിൻെറ കാരണം എന്നോടു പറയാൻ ദയവുണ്ടാകുമോ?

സുക:—[ഇതു കേൾക്കാത്ത ഭാവത്തിൽ] അമ്മ വല്ല ജോലിയിലും പ്രവേശിച്ചിരിക്കയായിരിക്കാം. അല്ലേ.

ചന്ദ്ര:—എൻെറ മനോവേദന ആരറിയുന്നു? വരില്ല എന്ന് എന്നെ അറിയിച്ചിരുന്നെങ്കിൽ ഞാൻ നേരത്തെ പോന്നു കിടന്നുറങ്ങിക്കൊള്ളുമായിരുന്നു. [വ്യസനപാരവശ്യത്തോടെ] ദേവീ, ചെറുപ്പത്തിലെ ചാപല്യങ്ങൾ വിസ്മരിക്കേണ്ട കാലം കഴിഞ്ഞിരിക്കുന്നു. ഇന്നലെ എന്നോടു കാട്ടിയതു് അത്ര യുക്തമായോ?

സുക:—അങ്ങു വരുമെന്ന് എനിക്കു സ്വപ്നമുണ്ടായില്ല. എന്തേ എന്നെ അറിയിക്കാതിരുന്നതു്? അസ്തമിച്ചു ഞാനും വളരെനേരം ഉദ്യാനത്തിൽ നടന്നിരുന്നു. സമ്മേളനത്തിൽ ഞാൻ ചേരാതിരുന്നതു് എനിക്കതിൽ അത്ര ഔത്സുക്യം തോന്നാഞ്ഞിട്ടാണ്. അതൊരു ഹൃദയശല്യമായിട്ടു ഞാൻ വിചാരിച്ചു.

ചന്ദ്ര:—ആ സംഘത്തിൽ ചേരാഞ്ഞതു നന്നായി. എന്നാൽ എൻെറ പ്രേമത്തെ നിഷ്കരുണം നിരാകരിക്കുന്നതു മഹാപാപമാകും. ദേവിക്കു് എന്നിൽ ദയ ലേശമെങ്കിലും ശേഷിച്ചിരുന്നുവെങ്കിൽ നമ്മുടെ സങ്കേതസ്ഥലത്തു് ഒന്നന്വേഷിക്കാതെ പോകുമോ?

സുക:—ജോലിത്തിരക്കു നിമിത്തം ഞാൻ വേഗത്തിൽ പൊയ്ക്കളഞ്ഞതാണ്. അതു തീർത്തിട്ടു ഞാൻ വീണ്ടും തടാകതീരത്തിൽ ഭവാനെ വന്നന്വേഷിക്കാതെയുമിരുന്നില്ല.

ചന്ദ്ര:—(പാരുഷ്യമായി) ദേവി ഗൗരവമേറിയ ജോലികൾ നിർവ്വഹിക്കുന്ന ഒരുത്തമ സ്ത്രീരത്നമാണ്; ഞാൻ ഇങ്ങനെ ഭ്രമരത്തിനെപ്പോലെ അങ്ങുമിങ്ങും തെണ്ടി നടക്കുന്നവനും. ദേവിയുടെ ഇളയമ്മ, ഇന്നലെ രാത്രി ഒരു പക്ഷേ സമ്മേളനത്തിനു ഞാൻ വന്നേയ്ക്കുമെന്നു ശങ്കിച്ചാണു പുറത്തുവരാത്തതെന്ന് അമ്മയോടു പറഞ്ഞുവല്ലോ. ഞാൻ ഇത്ര നിന്ദ്യനോ? (അതിദാരുണ മനോവേദനാജന്യമായ വ്യഥയോടെ) ദേവി സ്ത്രീസഹജമായ സ്വാതന്ത്ര്യത നിറവേറ്റുന്നു. എത്രത്തോളം നിങ്ങളെ വിശ്വസിക്കുന്നോ അത്രത്തോളം നിങ്ങൾ ഈയുള്ളവരെ ചതിക്കും; അപമാനിക്കും; ഉപദ്രവിക്കും.

സുക:—ബാബു, ഇളയമ്മ പറഞ്ഞതിനെ വിശ്വസിക്കരുതു്. അതു മനഃപൂർവ്വമാണ്.

ചന്ദ്ര:—(അധോമുഖമായി നിന്നുകൊണ്ട്) അവർ എന്തിനായി അസത്യം പറയുന്നു. എന്തുദ്ദേശ്യം?

സുകു:—(അസാമാന്യത്തോടെ) കാരണമില്ലാതെ കാര്യമുണ്ടോ? എന്തെങ്കിലും ഉദ്ദേശ്യം ഉണ്ടായിരിക്കും. എനിക്കെങ്ങനെ അറിയാം? എന്തെല്ലാം അനർത്ഥമാണു വരുത്തുന്നതെന്നറിഞ്ഞില്ല. ദൈവം സത്യസ്വരൂപനല്ലെ?

ചന്ദ്ര:—ഇന്നലെ നടന്ന സംഗതി ഏതുവിധവുമായിരിക്കട്ടെ. എങ്കിലും രണ്ടുകൊല്ലത്തിനിപ്പുറം ഞാൻ ദേവിയിൽ വലുതായ ഒരു മാററം കാണുന്നുണ്ട്. അത് എന്നെ ഏതുവിധം തപിപ്പിക്കുന്നുവെന്ന് ഊഹിക്കാൻ കഴിയുമോ?

സുകു:—ബോധ്യ, സമാധാനമായിരിക്കു. അങ്ങേയ്ക്കു ദുഃഖത്തിന്നവകാശമില്ല. അയ്യോ! ഞാൻ ഇത്ര ദുർഭഗയായിപ്പോയല്ലൊ. ഞാൻ നിമിത്തമാണല്ലൊ അങ്ങ് ഈ സങ്കടമനുഭവിക്കുന്നത്. ഇത്രയ്ക്കു ഞാനെന്തൊരു കഠിനമാണു പ്രവർത്തിച്ചത്. അങ്ങ് എന്നെ ഹൃദയപൂർവ്വം സ്നേഹിച്ചതിന്റെ ഫലം ഇതാണ്. ഇല്ലേ? അങ്ങനെ തീർച്ചപ്പെടുത്തേണ്ട ആവശ്യമില്ല.

സർവ്വദാ പ്രസന്നമായ സുകുമാരിയുടെ മുഖത്ത് എന്തോ ഒരു മാററം സംഭവിച്ചു. ചന്ദ്രസേനൻ ദേവിയുടെ ഭാവപ്പകർച്ചയും ഗാംഭീര്യവും പ്രൗഢിയും കണ്ട് ആ സുന്ദരിയുടെ രൂപാമൃതം നയനങ്ങൾകൊണ്ടു പാനം ചെയ്തു. "രണദേവൻ പുഷ്പമണിയിൽ സർവ്വാധികാരം വഹിക്കുന്നു. ദേവിയുടെ അഭിപ്രായം എന്താണാവോ? എല്ലാ വാക്കുകളിലും അസ്പഷ്ടമായി ചിലതു ധ്വനിക്കുന്നുണ്ട്. എന്തായാലും വ്യക്തമായി ചോദിച്ചുകളയാം" എന്നു വിചാരിച്ച് ദേവിയുടെ പ്രകാശമേറിയ നയനങ്ങളിൽ സൂക്ഷിച്ചുനോക്കിക്കൊണ്ട്:—ദേവി, രണദേവനോട് വളരെ സൂക്ഷിച്ചു പെരുമാറുന്നുണ്ടോ? എനിക്ക് അയാളെപ്പററി അശേഷം നല്ല അഭിപ്രായമില്ല.

സുകു:—എനിക്കും അപ്രകാരം തന്നെ. പക്ഷെ ഇവിടെ നിന്നും അകററിക്കളയുവാൻ യാതൊരു മാർഗ്ഗവും കാണുന്നില്ല. അയാൾ ഇളയമ്മയുടെ ഉററ ബന്ധുവായിച്ചമഞ്ഞിരിക്കയാണ്.

ഇത്രയും പറഞ്ഞവസാനിപ്പിച്ചപ്പോൾ ചന്ദ്രസേനന്റെ അമ്മ നിഷ്കളങ്കസ്നേഹാർദ്രമായ മുഖത്തു മന്ദസ്മിതത്തോടുകൂടി അവരുടെ സമീപത്തെത്തി വാത്സല്യപൂർവ്വം തലോടിക്കൊണ്ട്:—മകളെ, ഇന്നലെ

നിനക്കു സുഖമില്ലെന്നു കേട്ടു് ഞാൻ വളരെ വ്യസനിച്ചു. ഇപ്പോൾ കണ്ടതു നിമിത്തം അല്പം സമാധാനമായി. എനിക്കു് അവിടത്തെ മേളം ഒരുകപ്പാടെ അത്ര പിടിച്ചില്ല. അതിനാൽ വേഗം ഇങ്ങോട്ടു പോന്നു. എന്റെ ഓമനയ്ക്കു സുഖക്കേടെന്തായിരുന്നു? നിന്റെ മാതാവുണ്ടായിരുന്നെങ്കിൽ ഈ പുഷ്കരണി ഇപ്പോൾ ഏതവസ്ഥയിലിരിക്കുമായിരുന്നു. ഹാ! ദുർവ്വിധി! ആ മഹതിയാൽ അലംകൃതമായിരുന്ന ഈ രമണീയസ്ഥാനത്തു നീലോല്പലത്തിനെ കാണുമ്പോൾ ഒക്കെയും ദൈവദുർവിപാകത്തെ സ്മരിക്കാതെ നിവൃത്തിയില്ല. ബാബുവിന് ഓർമ്മയില്ലേ? അവർ മരിക്കുമ്പോൾ സുകുമാരിക്കു കഷ്ടിച്ചു പത്തുവയസ്സായിരിക്കണം. കഷ്ടം! പ്രഭുവിനോ കാഴ്ചയില്ല. ഉണ്ടെങ്കിൽ ഈ ഓമനപ്പെൺകിടാവിനെ ഇങ്ങനെ അനലംകൃതയായി കാണുമോ? ബാബു, നിങ്ങൾ രണ്ടാളും കൊച്ചിലേതന്നെ ഇരിക്കിൻ." ഇത്രയും തന്നെ കണ്ണെഴുന്നൊ കാമിനീകാമുകന്മാരോടു പറഞ്ഞിട്ടു് അവരും ഒരു കസേരയിൽ ഇരുന്നുകൊണ്ടു തുടർന്നു:—സുലോചനാദേവി എന്റെ ഒരു ആത്മമിത്രമായിരുന്നു. ഞാൻ ഇനി സ്വല്പം പറയുന്നതിനെ നിങ്ങൾ രണ്ടാളും ശ്രദ്ധിച്ചു കേൾക്കണം. ഞാൻ ഒരു പ്രത്യേകോദ്ദേശ്യത്തോടുകൂടിയാണു പ്രസ്താവിക്കുന്നതു്. അവൾ പ്രകൃത്യാ കൃശാംഗിയും ബലഹീനയുമായിരുന്നു. പ്രതാപസേനൻ എന്റെ മിത്രത്തെ പതിനഞ്ചു വയസ്സിൽ വിവാഹം കഴിച്ചു. അടുത്ത കൊല്ലത്തിൽ ആ പ്രാണസഖി സുകുമാരിയെ പ്രസവിച്ചു. ഞങ്ങൾ രണ്ടാളും സോദരിമാരെപ്പോലെ സ്നേഹിച്ചുപോന്നതിനാൽ ഈ കുട്ടിയെ ലാളിച്ചു വളർത്തിയതു മിക്കവാറും ഞാൻ തന്നെയായിരുന്നു. കുട്ടിയുടെ ഓരോ സുഖക്കേടുകൾ ഉണ്ടായിക്കൊണ്ടിരുന്നതിനാലാണു നമ്മുടെ സമീപത്തുനിന്നു് അവർ പുഷ്കരണിയിലേക്കു മാറിപ്പാർത്തതു്. അങ്ങനെയിരിക്കവെ ഒരു ദിവസം എന്നെ കൂട്ടിക്കൊണ്ടു ചെല്ലുന്നതിനു് ഒരാൾ വന്നു. ബാല്യസഖിയായ എന്നെ കണ്ടപ്പോഴും നക്ഷത്രശോഭിതമായ നഭോമണ്ഡലത്തിൽ നോക്കിക്കിടന്നിരുന്ന സുലോചന തന്റെ വിചാരധാരയെ തുടർന്നുകൊണ്ടിരുന്നു. ഞാൻ അകത്തു കടന്നപ്പോഴേയ്ക്കു തുറന്നു കിടന്ന ജനാലിൽക്കൂടി കാററടിച്ചു് അകത്തുണ്ടായിരുന്ന വിളക്കു കെട്ടു. അതു് ദുർല്ലക്ഷണമായി പരിണമിച്ചു. വീണ്ടും വിളക്കു കത്തിച്ചിട്ടു ഞാൻ സുലോചനയുടെ കിടക്കയിൽ ഇരുന്നു. അപ്പോൾ അവൾ എന്റെ കൈകളെ പിടിച്ചുംകൊണ്ടു്:—'സോദരീ, ഞാൻ ഇഹലോകവാസം വെടിയാൻ പോകുന്നു. ഇനി എനിക്കിവിടെ അധികനിമിഷം ഇല്ല. മരണം എനിക്കു സുഖംതന്നെ. എന്നാൽ എന്റെ ഓമനയ്ക്കു

ണത്തിൽ അന്യോപദ്രവം നേരിടാതെ ബാബു വാതലടച്ചു സുകുമാരിയുടെ കരങ്ങളെ മൃദുവായി അമർത്തിപ്പിടിച്ചുകൊണ്ടു ജനാലിന്നരികെ ചെന്നുനിന്നു.

ചന്ദ്ര:—അമ്മ പറഞ്ഞതു ദേവി കേട്ടുവോ?

സുകു:—എന്താ പറഞ്ഞതു്? ഞാൻ വിശേഷിച്ചൊന്നും കേട്ടില്ലല്ലോ. മാതാവിന്റെ മരണവൃത്താന്തം വിസ്തരിച്ചു പറഞ്ഞു. അല്ലാതെന്താ?

ചന്ദ്ര:—നമ്മുടെ വിവാഹത്തെ ആശീർവദിച്ചതു കേട്ടില്ലെന്നുണ്ടോ? ഏതായാലും ഞാൻ ഒരു സംശയനിവൃത്തി വരുത്തിക്കൊള്ളട്ടെ? എന്നോടു മുഷിയരുതേ. എനിക്ക് അപാരമായ പ്രേമം ദേവിയിൽ ഉള്ളതിനാൽ ഈ സങ്കടാവസ്ഥ അനുഭവിക്കാൻ ഞാൻ ശക്തനല്ല. ഞാൻ ദേവിയെ പിരിഞ്ഞു ബിലാത്തിക്കു പോയ ക്ഷണം മുതൽ ഇന്നുവരെ അനുഭവിക്കുന്ന മനോദണ്ഡം എത്രകണ്ടുണ്ടെന്നു ജഗദീശ്വരനു മാത്രമേ അറിയാവൂ. (സഗദ്ഗദം) എന്നാൽ ഈ ഒരു ശോച്യാവസ്ഥയാണ് എന്നെ എതിരേൽക്കാനിരിക്കുന്നതെന്നു മുന്നറിവുണ്ടായിരുന്നാൽ ഞാൻ മടങ്ങിവരില്ലായിരുന്നു. (പ്രഗത്ഭതയോടെ) എനിക്കു ദേവിയുടെ സത്യാവസ്ഥ അറിയാൻ ആഗ്രഹമുണ്ട്. പറയാൻ ഭാവമുണ്ടോ? ഇല്ലയോ?

സുകുമാരി, "എന്റെ സത്യാവസ്ഥയോ?" എന്നു പറഞ്ഞു ദീർഘമായൊന്നു നിശ്വസിച്ചു. സ്വല്പം മാറി നിന്നതല്ലാതെ ചന്ദ്രസേനന്റെ അടുക്കൽനിന്നു തീരെ ഒഴിഞ്ഞു നിൽക്കുന്നതിന് അവൾക്കു മനസ്സു വന്നില്ല. "എന്നെസ്സംബന്ധിച്ച് എന്താണറിയാനാഗ്രഹിക്കുന്നത്. വിശദമായി പറയൂ."

ചന്ദ്രസേനൻ, "ഞാനൊരുവനോടും മറ്റും പറഞ്ഞിട്ടുണ്ട്. പറയുകയില്ലേ?" എന്ന് ഉൽക്കണ്ഠയോടെ ചോദിച്ച ചോദ്യത്തിനു മറുപടി കിട്ടാതെ വളരെനേരം കഴിഞ്ഞു. "അന്നു രാത്രി എന്നെ കാണാതെ പൊയ്ക്കളയാനിടയായ കാരണമെന്തു്?" എന്നു വളരെ മൃദുവായി ചോദിച്ചു.

സുകു:—ബാബു, ഞാൻ മുമ്പു പറഞ്ഞതൊന്നും കേട്ടില്ലെന്നുണ്ടോ?

ചന്ദ്ര:—(വ്യസനപാരവശ്യത്തോടെ) ദേവിക്ക് എന്നിൽ ഇത്ര കരുണയില്ലാതെ പോയല്ലോ.

സുകു:—"അല്ലയോ, ബാബു, എന്നെ ഒരുവിധത്തിലും ശങ്കിക്കയും മനസാ വെറുക്കുകയും അരുതേ?" എന്നു നിശ്ചലനായി നില്ക്കുന്ന തന്റെ ഹൃദയവല്ലഭനെ നോക്കി പറഞ്ഞു. "ഞാനൊരുവൻ വഷളുന്നാ

ണ്ടെന്നു നാം രണ്ടാളും ഐകകണ്ഠ്യേന സമ്മതിച്ച കാൎയ്യമല്ലേ? അതിൽ കൂടുതലായി എനിക്കെന്തറിയാം?”

ചന്ദ്ര:—ഞാൻ ബിലാത്തിക്കു പോകുന്ന അവസരത്തിൽ നാം തമ്മിലുണ്ടായ സംഭാഷണം ദേവി ഓൎമ്മിക്കുന്നുണ്ടോ?

സുകുമാരി വല്ലാതെ ഭ്രമിച്ചു വശായി. “ഞാൻ അ—ന്ന് ആ— കാൎയ്യം പറയേണ്ടിയില്ലായിരുന്നു. എന്റെ അറിവില്ലായ്മ നിമിത്തം—”

ചന്ദ്ര:—എന്നോടു പറഞ്ഞുപോയതുകൊണ്ട് ദേവിയ്ക്കു യാതൊരു ദോഷവും നേരിട്ടിട്ടില്ലല്ലോ? ദേവിയ്ക്കു അയാളെക്കുറിച്ച് ഇന്നും അന്നത്തെ അഭിപ്രായം തന്നെയോ? അതോ മാറ്റം വന്നിട്ടുണ്ടോ?

സുകു:—(കണ്ഠിതത്തോടെ) അതിൽനിന്നും ഈഷൽവ്യത്യാസം ഉണ്ടായിട്ടില്ല.

ചന്ദ്ര:—ദേവിയ്ക്ക് എന്തൊക്കെയോ അതിയായ ഭീതി കടന്നുകൂടിയിട്ടുണ്ട്. ഈ കാൎയ്യം എന്നെ വിവശനാക്കുന്നു.

സുകുമാരിയുടെ ഹൃദയത്തെ മഥിച്ചുകൊണ്ടിരുന്ന ഒരൊറ്റ വിചാരത്തെക്കുറിച്ചു മാത്രമെ അവൾക്ക് ആ സമയം അറിവുണ്ടായിരുന്നുള്ളു. ശരീരമാസകലം വിയൎത്തു സ്തംഭിച്ച നിലയിലായി. അവളുടെ നെറ്റിയിൽ മുത്തുകൾപോലെ പൊടിഞ്ഞു നിൽക്കുന്ന സ്വേദകണങ്ങളെ തന്റെ ലേസുകൊണ്ടു തുടച്ചിട്ടു ചന്ദ്രസേനൻ അവളെ സമീപത്തുണ്ടായിരുന്ന സോഫായിൽ പിടിച്ചിരുത്തി.

സുകു:—ഞാൻ ആലോചിക്കാതെ ചില കാൎയ്യങ്ങൾ അങ്ങയെ ധരിപ്പിച്ച നാൾ മുതൽ എനിക്കു തീരെ സുഖമില്ലാതായിത്തീൎന്നു. എത്രയോ ആലോചിച്ചു പറയേണ്ടതായിരുന്നു!

ചന്ദ്ര:—(മധുരസ്വരത്തിൽ) ഞാൻ സാഹസം ഒന്നും കാട്ടുകയില്ല. ആ ഭയം വേണ്ടാ.

സുകു:—ഏതുവിധമെങ്കിലും ഞാൻ പറഞ്ഞിട്ടുള്ളതിൽ ഒരക്ഷരം പുറത്തുവരുന്നപക്ഷം അവർ എന്നോടു പ്രതികാരം ചെയ്യാതെ അടങ്ങുകയില്ല. എന്നാൽ..........

ചന്ദ്ര:—സുകുമാരി ഓരോ വാക്കുകൾ പറഞ്ഞ് അൎദ്ധോക്തിയിൽ നിറുത്തുന്നല്ലോ? ‘എന്നാൽ’ എന്നു പറഞ്ഞവസാനിപ്പിച്ചതിന്റെ സാരം.

സുകു:—‘എന്നാൽ’ തന്നെയും എനിക്കിപ്പോൾ ഭയത്തിന്നവകാശമില്ലല്ലോ. എന്റെ സമീപത്ത് എന്നെ പരിരക്ഷ ചെയ്യുന്നതിന് അങ്ങുണ്ടല്ലോ എന്നാണ്.

ചന്ദ്ര:—(സാശ്ചര്യം) ഇല്ലെങ്കിൽ തന്നെ എന്തു ഭയമാണുള്ളതു്?

സുക:—അതോ എന്റെ ഇളയമ്മയ്ക്കു് എന്നോടു സൗഹാർദ്ദമില്ല. അപ്പന് സ്വശക്തിയും നിഷ്ക്കർഷയും ഇല്ലാതായി. ഇവർ എന്നെ മനഃപൂർവ്വം ദ്രോഹിക്കാൻ സന്നദ്ധയായിരിക്കുകയാണ്. അതു് അവരുടെ പാപശക്തി എന്നേ ഞാൻ വിചാരിക്കുന്നുള്ളു. അവർ, അവരുടെ മാനം, യശസ്സ്, സത്യം ഇതുകളെ ഒന്നും തീരെ പരിഗണിച്ചിട്ടില്ല. എനിക്കു ലേശം പ്രതീകാരേച്ഛയില്ല; നേരെമറിച്ചു് അനുകമ്പയാണുള്ളതു്. ഈ നികൃഷ്ടസഹവാസം നിമിത്തം പല ദുർഗ്ഗുണങ്ങളും അവരിൽ വേരൂന്നിപ്പോയി. ജ്ഞാനലവദുർവ്വിദഗ്ദ്ധരോട് ഉപദേശം ചെയ്വാൻ ഒരുമ്പെട്ടാൽ അതു സഫലമാകുന്നതെങ്ങനെ?

ചന്ദ്ര:—പ്രിയേ! ഈ വസ്തുതയൊക്കെ എനിക്കു നല്ലപോലെ അറിയാം. എന്നിൽ വിശ്വസിച്ചുകൊള്ളുക.

ഇത്രയും പറഞ്ഞു ചന്ദ്രസേനൻ ചിന്താവശനായി. "ഹാ! ജഗദീശാ, പ്രാണാധികപ്രേയസിയായ ഈ തരുണീരത്നത്തിനെ ഞാൻ സംശയിക്കുകയോ? ഒരിക്കലും പാടില്ല. നാലുകൊല്ലത്തിനു മുൻപു ഞങ്ങൾ തമ്മിൽ ഗാന്ധർവ്വവിവാഹം കഴിഞ്ഞുവല്ലോ. ആ സമുഹൂർത്തസ്മരണ കൊണ്ടു മാത്രമല്ലേ ഞാൻ ജീവിക്കുന്നതു്. എങ്കിലും ഞങ്ങൾക്കു മദ്ധ്യേ ഒരു തിരശ്ശീല വീണിരിക്കുന്നല്ലോ. അതോ, എന്റെ അസൂയ നിമിത്തം ഓരോ സംശയങ്ങൾ കടന്നുകൂടുന്നതായിരിക്കുമോ? ഇന്നലെ എന്നെ നിരാകരിക്കുവാനുണ്ടായ കാരണമെന്തായിരിക്കാം? ഇളയമ്മയും മകളും തമ്മിലുള്ള ഉരസ്സപ്പോരായിരിക്കുമോ? അഥവാ, ഞാൻ മടങ്ങിയെത്തുന്നതിനുമുമ്പ് മറ്റു വല്ല പ്രത്യേക സംഭവവും നേരിട്ടിരിക്കുമോ? ഈ സ്ത്രീരത്നം ഇപ്പോൾ എന്റേതാണോ? അഥവാ അന്യാധീനയായിപ്പോയോ? എത്രതന്നെ ബുദ്ധിയും പ്രാഗത്ഭ്യവും ഉണ്ടായിരുന്നാലും സ്ത്രീചാപല്യം വിട്ടൊഴിയുമോ? എന്നെ ഈ മഹതി വഞ്ചിക്കുമോ? എങ്ങനെ നിശ്ചയിക്കാം." എന്നിങ്ങനെ അവസാനിക്കാത്ത പന്ഥാവിൽ അയാളുടെ മനസ്സ് സഞ്ചാരം തുടങ്ങി. ദേവിയുടെ മേൽ പടർന്ന തന്റെ പ്രേമലത നാഴികതോറും വളർന്ന് ധാരാളം വള്ളി വീശിപ്പടർന്നു തളിർത്തു വശായിട്ടുണ്ടെങ്കിലും ഇതുവരെ ചന്ദ്രസേനൻ അതു വളരെ ഗോപ്യമായി വച്ചിരിക്കുന്നതേയുള്ളു. "എന്റെ സഞ്ചാരകാലത്താണ് ദേവിക്ക് എന്തോ വിപത്തു പിണഞ്ഞിട്ടുള്ളതു്. അതിന്റെ ഗൗരവം എത്രകണ്ടുണ്ടെന്നുള്ളതു് ആർക്കും അറിഞ്ഞുകൂടാ."

ചന്ദ്രസേനന്റെ അന്വേഷണം മുഖ്യമായി ദേവിയുടെ ഹൃദയം തന്നിലർപ്പിതമാണോ എന്നുള്ളതിലായിരുന്നുവെന്ന് ഈ വിചാരപരമ്പരയിൽനിന്നു വ്യക്തമാകുന്നുണ്ടല്ലൊ.

സുകു:—(ക്ഷീണസ്വരത്തിൽ) അടുത്ത ആഴ്ചയിലും കാണാമില്ലേ?

ചന്ദ്ര:—ഉണ്ട്. ഞാൻ ഈ ജന്മം ഇവരുടെ സഹവാസത്തെ ആഗ്രഹിക്കുന്നില്ല. ദേവിയ്ക്ക് ഉത്സാഹമുണ്ടെങ്കിൽ ഞാൻ ടെന്നിസ്സിനു വരാം.

സുകു:—(ഒരു കപടഹാസത്തോടെ) ഇല്ല. എനിക്കു കളിഭ്രമമില്ല. അങ്ങയുടെ പുസ്തകങ്ങൾ വന്നിട്ടുണ്ടെങ്കിൽ അതു കൊണ്ടുവരിക. അവയെ വായിച്ചു കേൾപ്പിക്കാമല്ലൊ. അദ്വൈതത്തിന് ഏതു വിഷയവും അങ്ങുമായി വാദിക്കുന്നതു വളരെ രസകരവും മോദജനകവുമാണ്.

ചന്ദ്ര:—മകരംകൾക്ക് അത്ര രസമല്ല; അല്ലേ? ആകട്ടെ. പുസ്തകം വന്നുചേർന്നാൽ ഉടൻ എത്തിച്ചു തരാം.

സുകു:—നാളെ അവധിയുള്ളതിന് ഉദ്യാനത്തിൽ വരുമോ?

ചന്ദ്ര:—ഈയിടെ ദേവിയ്ക്കു വ്യായാമം ഒന്നുമില്ലേ? (പ്രേമപുരസ്സരം) എനിക്കു ചോരനെപ്പോലെ ഒളിച്ചും പതുങ്ങിയും വരാൻ ഇനി പ്രയാസമാണ്. നാം തമ്മിൽ വധൂവരന്മാരായിരിക്കുന്ന സ്ഥിതിക്ക് ഈ വളരെ ഗോപ്യം എന്തിനാണ്? ലജ്ജ വർദ്ധിച്ചിട്ടോ?

സുകു:—അതിനു തക്ക കാരണമുണ്ട്. എന്നെ ഇപ്പോൾ പ്രശ്നം കൊണ്ടു പീഡിപ്പിക്കരുതേ? ഇളയമ്മയ്ക്കു ദുരുദ്ദേശ്യങ്ങൾ പലതുമുണ്ട്. അതിൽ എന്നെ കുടുക്കാനായി വലകെട്ടി വരികയാണ്. എന്തെങ്കിലും തകരാറുണ്ടാകും.

ചന്ദ്ര:—ഈ കാരണവശാലാണോ എന്നെ ഈവിധം കാണാൻ തീർച്ചപ്പെടുത്തിയിരിക്കുന്നത്. ആ സ്ഥിതിക്കു നമ്മുടെ ഈ ക്രിയകളെല്ലാം ന്യായരഹിതമാണല്ലൊ. എന്നെ ഈ വിവരം മുൻകൂട്ടി ധരിപ്പിച്ചിരുന്നുവെങ്കിൽ ഞാൻ ഈ അധർമ്മകൃത്യത്തിനൊരുമ്പെടുമായിരുന്നില്ലല്ലൊ. ദേവീ, ക്ഷമിക്കു ഞാൻ എന്റെ സാഹസത്തെയും ദുർബ്ബുദ്ധിയെയും ഓർത്തു വ്യസനിക്കുന്നു. സാധ്വി! എന്നെ വിവരം ധരിപ്പിക്കുന്നതിന് ഇത്ര ക്ലേശിക്കണമോ? ഇപ്പോഴെങ്കിലും എന്നെ യഥാർത്ഥസ്ഥിതി മനസ്സിലാക്കിയതിനു ഞാൻ വളരെ കൃതജ്ഞനായിരിക്കുന്നു. ദേവിയുടെ ഹിതാനുസരണം പ്രവർത്തിക്കാൻ നാം തമ്മിലുള്ള വ്യവസ്ഥ ബാ

ധകമായിത്തീരുന്നതല്ല. ദൈവം ദേവിയെ സർവ്വപ്രകാരേണയും അനുഗ്രഹിക്കട്ടെ. എന്തെല്ലാം മാററങ്ങൾ ജീവദശയിൽ ഉണ്ടായാലും എന്നെ ഒരു ആത്മമിത്രത്തിൻെറ നിലയിൽ വിചാരിക്കുന്നതിന് വൈമനസ്യം ഇല്ലാത്തപക്ഷം ഞാൻ വളരെ കൃതാർത്ഥനായി.

ഇത്രയും പറഞ്ഞ് ബാബു സോഫായിൽനിന്നെഴുന്നേററ് മന്ദമാരുതൻ ചാഞ്ചാടിക്കളിക്കുന്നത് ഏററവും രസികമാണെന്നപോലെ ജനലിനരികെ ചെന്നു നിലയായി. പിന്നീട്ട പ്രകൃതം മാററി ബിലാത്തിയിലുള്ള ചില നവീനകൃതികളെപ്പററി പ്രസ്താവിച്ചു തുടങ്ങി.

സുകു:—ബാബു ഞാൻ പറഞ്ഞതൊക്കെ വിപരീതമായിട്ടാണോ ധരിച്ചത്. ഇളയമ്മയുടെയും മററും പരിശ്രമം നമുക്ക പ്രതികൂലമായിട്ടാണെന്നല്ലാതെ നാം തമ്മിലുണ്ടായ വിവാഹബന്ധത്തിൽ നിന്ന് എന്നെ വിമോചിപ്പിക്കണമെന്നു ഞാൻ അപേക്ഷിച്ചുവോ? എൻെറ അഭിലാഷങ്ങൾ മററുപ്രകാരമായിരിക്കുമെന്ന് എങ്ങനെ ഊഹിച്ചു? (അല്പം പുച്ഛസ്വരത്തിൽ) ഒരു സ്ത്രീയുടെ അസ്വാതന്ത്ര്യം അറിഞ്ഞുംകൊണ്ട് എന്തും പറയുകയും പ്രവർത്തിക്കയും ചെയ്യാമെന്നായിരിക്കാം! ഇല്ലേ? ഇതാണു പുരുഷധർമ്മം!

ബാല്യകാലത്ത് ഒന്നായി കളിച്ചുവളർന്ന തൻെറ പ്രാണനു തുല്യമായി സ്നേഹിച്ച ഈ വനിതാരത്നത്തിൻെറ വാക്ക കേട്ട ചന്ദ്രസേനൻ സ്വപ്നാവസ്ഥയിലെന്നപോലെ നിശ്ചേഷ്ടനായി നിലകൊണ്ടു. തൻെറ പ്രാണവല്ലഭയുടെ യാഥാർത്ഥ്യം അറിയാൻ പാടില്ലാത്തതിനാൽ അവളോട്ട സ്വാതന്ത്ര്യമായി പെരുമാറാൻ പാടില്ലാതെ വരുകയാലുള്ള ആശാഭംഗം നിമിത്തം ബാബു മൗനം ഭജിച്ചു. എന്നാൽ ക്ഷണനേരമേ അതു നിലനിന്നുള്ളു. തൻെറ അടുത്തു സ്ഥിതി ചെയ്തിരുന്ന സുന്ദരിയുടെ രൂപലാവണ്യത്താൽ വ്യാമോഹിതനായിത്തീർന്ന ചന്ദ്രസേനൻ അവർ തമ്മിലുള്ള സകല അന്തരത്തെയും വിസ്മരിച്ച് അവളുടെ അരികിലേയ്ക്കു വീണ്ടും ആകൃഷ്ടനായി ദേവിയോട്ട ചോദിച്ചുപോയി. "എനിക്കൊപ്പം വിരഹതാപം അനുഭവിച്ച ഇവൾ എൻെറ ജീവിതത്തെ പ്രതിഫലിക്കയില്ല. ഞാൻ എന്തിനായിട്ട ദുഃഖകരങ്ങൾക്കിടം കൊടുക്കുന്നു. അന്യഥാ തെളിയുന്നതുവരെ സുകുമാരി എൻേറതു തന്നെ" എന്നു ദൃഢമായുറച്ചു സമാശ്വസിച്ചു.

വായനക്കാർ സുകുമാരിയെ തെററിദ്ധരിക്കരുതേ! ഇവർ തമ്മിലുള്ള ആനുരൂപ്യത്തെപ്പററി ജീവികളിൽ സംബന്ധിയുള്ള ഭാരതം അപലപിക്കയില്ല. ഇവർ രണ്ടാളെയും സ്രഷ്ടാവ് ഈ ഏകോദ്ദേശ്യത്തോട്ട

കൃതി സൃഷ്ടിച്ചതാണോ എന്നു തോന്നിപ്പോകും. "വിഷ്ണു രമസ്സു, നി
ശസ്സു ശശാങ്കസമസ്സു വദനെ" എന്നവണ്ണം ചന്ദ്രസേനൻ സുകുമാരിക്ക്
എന്നു സമ്മതിക്കാത്ത രാജവംശമില്ല. എന്നുതന്നെയല്ല ഈ സൗന്ദ
ൎയ്യം കാട്ടുന്ന സുകുമാരി ചന്ദ്രസേനനെ ഹൃദയപൂൎവ്വം വരിച്ചിട്ടുള്ളത
ല്ലാതെ മറെറാരാളെ സ്വപ്നത്തിൽപോലും സ്മരിച്ചിട്ടില്ല. സുകുമാരി
വിലാത്തിയിൽ നിന്നു മടങ്ങിയെത്തിയതിൽ പിന്നീട് അനവധി പ്ര
ഭുക്കന്മാരും ചില രാജാക്കന്മാരും അവളെ കാൎയ്യമാക്കുന്നതിന് അത്യ
ന്തം പരിശ്രമിച്ചിട്ടും സഫലീഭവിച്ചില്ല. അവൾ എല്ലാവരെയും യഥാ
യോഗ്യം സൗമ്യവചനങ്ങളാൽ മടക്കിയയച്ചതെയുള്ളു. വൃദ്ധൻ പുത്രി
യുടെ പ്രാഗത്ഭ്യവും നയവും കണ്ട് അത്യന്തപരതന്ത്രനായി. സുകുമാരി
യുടെ പ്രത്യക്ഷമായുപാസനാമൂൎത്തി ചന്ദ്രസേനൻ തന്നെയായിരുന്നു. ഇ
വർ പലതും സംസാരിച്ചുകൊണ്ടിരിക്കുന്ന മദ്ധ്യേ തന്റെ രഹസ്യ
ത്തെ ചന്ദ്രസേനനോടു പറഞ്ഞു മനോഭാരം ലഘുപ്പെടുത്തിയാലോ
എന്നു പല പ്രാവശ്യവും അവൾ വിചാരിച്ചു. എന്നാൽ അതിന്നു
ധൈൎയ്യമുണ്ടായില്ല. ജീവനാഥനോടു ശരിയായ രീതിയിലല്ല താൻ അ
നുവൎത്തിച്ചുപോരുന്നതെന്നു നല്ല ബോധവുമുണ്ടായിരുന്നു. ഇത്രയൊ
ക്കെ ആയിട്ടും ചന്ദ്രസേനനെ ധന്യനാക്കുന്നതിനുള്ള കാലാവധി മന
സാ കുറെ ദീൎഘിപ്പിച്ചതെയുള്ളു. ചന്ദ്രസേനൻ സൎവ്വസമ്മതനായി ത
ന്റെ പ്രാണവല്ലഭയെ സ്വീകരിക്കുന്നതിന് അടുത്തെത്തിയപ്പോൾ
തന്റെ ആഗമനത്തെ കൊണ്ടാടി അനുമോദിക്കുന്നതിന്നു പകരം അ
വൾ അഗണ്യഭാവമാണു പ്രകടിപ്പിച്ചത്. സന്തോഷത്തെയോ വിശേഷവാ
ൎത്തയോ പററി യാതൊരന്വേഷണവും ചെയ്തില്ല. സുകുമാരി എ
ല്ലാ മാററങ്ങളും ഗ്രഹിച്ചുകണ്ടു. അവൾ ചന്ദ്രസേനന്റെ വാക്കുകളും
കഠിനതാപവും കണ്ട് അതിദാരുണമായ വ്യഥ അനുഭവിക്കേണ്ടിവന്നു.

——:0:——

## അദ്ധ്യായം ൫.

"കളത്രത്തെയും ധനവിദ്യകളെയും
കലഹസ്ഥാനങ്ങളെയും ഗോപ്യം."

നീലലോചന:—ഭഗവാനേ, എന്താ കുറെനേരമായി വല്ലതും കണ്ടു
പിടിച്ചുവോ?

ഭഗ:—അല്പമായി ചിലതൊക്കെ. നിൎഭാഗ്യവശാൽ ആവശ്യമു
ള്ളിടത്തോളമൊന്നും അറിവാൻ സാധിച്ചില്ല. നിങ്ങളൊക്കെ?

നീലോ:—ചന്ദ്രസേനന്റെ നേൎക്കുള്ള പ്രേമത്തിനു കടുകിട കറവില്ല. നമ്മുടെ ഒക്കെ മിഥ്യാഭ്രമമാണ്. അവരുടെ ദൃഢാനുരാഗം ഭേദിക്കാൻ ആരാലും സാദ്ധ്യമല്ല. ചന്ദ്രസേനന്റെ മാതാപിതാക്കന്മാർ വളരെ ഗർവ്വും പ്രാഭവവും ഉള്ളവരാണ്. അവൎക്കു സുകുമാരിയോടു പ്രത്യേക വാത്സല്യമാണുള്ളത്.

രണ:—ഇവർ തമ്മിൽ സംഘടിക്കുന്നപക്ഷം നമുക്കു വലുതായ മോഷം നേരിടും. അതു പ്രത്യേകമാലോചിക്കേണ്ട ഭാഗമാണ്. ഈ വിവാഹത്തെ നാം നിരോധിച്ചേ മതിയാവൂ.

നീലോ:—പ്രഭുവിനു നമ്മുടെ പൂൎവ്വകഥകളൊന്നുംതന്നെ അറിഞ്ഞുകൂട. നിങ്ങളുടെ നിർദ്ദേശം എന്താണെന്നു സ്പഷ്ടമായി പറയുക. അവളുടെ മാതാവായിത്തീൎന്നിരിക്കുന്ന ഞാൻ ഭയങ്കരകൃത്യങ്ങൾക്കേർപ്പെടുകയില്ല. ഈശ്വരകോപം ഉണ്ടാകയില്ലേ? ഞാൻ എന്തോ ചില വിചാരങ്ങൾക്കധീനയായിരുന്നപ്പോഴാണ നിങ്ങളുടെ ഇഷ്ടം പോലെ ചെയ്തുകൊള്ളാൻ മുമ്പു സമ്മതിച്ചത്. വിശേഷിച്ചും ദ്വയാൎത്ഥംവച്ചു സംസാരിച്ചാൽ എനിക്കൊന്നും മനസ്സിലാകുകയുമില്ല. ഒക്കെ സ്പഷ്ടമായി പറഞ്ഞാലെ ശരിയായവിധം ഗ്രഹിക്കാൻ തരമുള്ളൂ. ഇവിടെനിന്നും ബഹിഷ്കരിക്കുന്നതിനു ഞാൻ വേണ്ട ഉത്സാഹം ചെയ്യാം. ചന്ദ്രസേനൻതന്നെ വേഗം വിവാഹം കഴിച്ചുകൊണ്ടു പോകട്ടെ. പ്രഭുവിനു പുത്രിയുടെ നേൎക്ക് നിസ്സീമമായ വാത്സല്യമുള്ളതിനാൽ നമ്മുടെ തന്ത്രപ്രയോഗങ്ങൾ നന്നാ സൂക്ഷിച്ചു വേണം. ചില അവസരങ്ങളിൽ ഞാൻ നിങ്ങളുടെ വാക്കുകേട്ടു കളിച്ചു പോകുന്നതല്ല.

രണ:—ദിവസംപ്രതി നമ്മുടെ ആപത്തു വർദ്ധിക്കുകയാണ്. ഞാൻ ഒരു വിധം ഒക്കെ പറഞ്ഞുവെച്ചിട്ടുണ്ട്. അതു പകുതിയിൽ നിറുത്തിയാൽ ജീവൻ ബലികൊടുക്കുകതന്നെ വേണം. നിങ്ങൾ പിൻവലിക്കാൻ ഭാവമുള്ള പക്ഷം മുൻകൂട്ടി പറഞ്ഞേക്കുക. പിന്നെ ഞങ്ങളുടെ രക്ഷാമാൎഗ്ഗം മാത്രം നോക്കിയാൽ മതിയല്ലോ. അതു സുസാദ്ധ്യവുമാണ്. സ്ത്രീകളെ കൂട്ടുപിടിച്ചാലുണ്ടാകാവുന്ന ആപത്ത് ഇതല്ലേ? ഒന്നിലും സ്ഥിരതയുമില്ല. ഉദ്ദിഷ്ടകാൎയ്യം പൂൎത്തിയാക്കുകയുമില്ല.

നീലോ:—ആട്ടെ. അതിരിക്കട്ടെ. അന്നു രാത്രി നിങ്ങളുടെ വേഷമാറാട്ടത്തിൽ സുകുമാരിക്കു വല്ല സംശയവും ജനിച്ചിട്ടുണ്ടോ? ഇല്ലെന്നു തീർച്ചതന്നെയോ?

ഗണദേവൻ "സംശയിച്ചുകൊള്ളട്ടെ" എന്നു പറഞ്ഞു ചെവിയിൽ എന്തോ മന്ത്രിച്ചു. "അവൾ മരിച്ചുപോയാലും ജീവിച്ചിരുന്നാലും നിങ്ങൾ ഇങ്ങനെ തട്ടി എടുക്കുന്ന പണമല്ലാതെ, പ്രൂ മനസ്സറിഞ്ഞ് കൊടുക്കുന്ന നിങ്ങൾക്ക ഒരിക്കലുമുണ്ടാവില്ല. കഴിഞ്ഞ ആഴ്ചയിൽ സുകുമാരിക്കായി ഒരു മരണപത്രം എഴുതിവെച്ചുവല്ലോ. രജിസ്റ്റർ ചെയ്തില്ല. നിങ്ങൾ ഈ വല്ലതും അറിഞ്ഞോ? അറിയുന്നുണ്ടോ? ഇങ്ങനെ ശ്രദ്ധയില്ലാത്ത സ്ത്രീകളെ തുണയ്ക്കാൻ പുറപ്പെട്ടാൽ സഹായികളും വട്ടത്തിലാകും."

നീലാ:—(ഉൽകണ്ഠയോടെ) നിങ്ങൾ ഇതൊന്നും എന്നോടു പറഞ്ഞില്ലല്ലോ. ഇനിയത്തെ എന്റെ അവസ്ഥ എന്താണ്. ഞാൻ ഒരു ഭാസിയിലും കേവലമായല്ലോ. (ക്ഷണനേരത്തിനിടയിൽ വിദ്യുച്ഛക്തി ശരീരമാസകലം വ്യാപിച്ചതുപോലെ ഒന്നു വിറച്ചിട്ട പതുക്ഷ സ്വരത്തിൽ) ആട്ടെ, ഞാൻ ഈ കഠിനതയ്ക്കു തക്കതായ പ്രതികാരം ചെയ്യുകാം."

ഈ പ്രതിജ്ഞ കഴിഞ്ഞതോടുകൂടി അവളുടെ കോപജ്വാലമയ മുഖത്തു വ്യസനഭാവം പ്രത്യക്ഷമായി. ആ ക്ഷണം മുതൽ സുകുമാരിയെ പുറത്താക്കി സ്വത്തു കൈക്കലാക്കാനുള്ള ശ്രമം അവൾ തുടങ്ങി.



## അദ്ധ്യായം ൭.

ശൃംഗാരാതിരിണീശാൻ വാമാ രമണീയശീലാ,
താപമാതനോതി ഹരി സോമമാലികാമുഖം,
ശ്യാമാ ശശിനാ ജനിതമോകലിതമപേതകാമാ
ഭയാനകാമിനീ......

ഇന്നത്തെ സമ്മേളനത്തിലും സുകുമാരി ചെന്നില്ല.

സുകു:—അപ്പാ, ഇന്നു ഞാൻ ഇവിടെയിരുന്ന് അത്താഴം കഴിക്കണമെന്നാഗ്രഹിക്കുന്നു.

പ്രതാ:—കുട്ടീ, ചന്ദ്രസേനൻ എന്തു വിചാരിക്കും? നീ എന്തിനാണ് അയാളെ മുഷിപ്പിക്കുന്നത്?

സുകു:—അച്ഛൻ എന്താണ് ഈവിധം പറയുന്നതു്. അദ്ദേഹം ഇനിയും എന്നെ അറിഞ്ഞിട്ടില്ലെന്നു വരുമോ? വിശേഷിച്ചും ഇന്ന് അവിടെ വരികയില്ല എന്നാണു കേട്ടതു്.

പ്രതാ:—എന്നാൽ ഭക്ഷണപദാൎത്ഥമൊക്കെ ഇവിടെ കൊണ്ടു വരാൻ പറയു.

രണ്ടാളും ഒന്നിച്ചു ഭക്ഷണം കഴിച്ചിട്ടു സുകുമാരി ജോലിയിൽ പ്രവേശിച്ചു. ഒമ്പതരമണിയോടുകൂടി അവർ തന്റെ കിടപ്പുമുറിയിൽ വന്ന് ഒരു നോവലും വായിച്ചു കിടന്നു. സുകുമാരി ദാസിയോടു പോയി കിടന്നുറങ്ങിക്കൊള്ളുവാൻ അനുവാദം നൽകി, "ഈ പുസ്തകം തീൎത്തിട്ടു ഞാൻ ഉറങ്ങു. വല്ലതും ആവശ്യമുണ്ടാകയെങ്കിൽ അപ്പോൾ വിളിക്കാം" എന്നു പറഞ്ഞയച്ചു. സ്വല്പസമയത്തിനകം വേലക്കാരൻ രാമദാസ് ഒരു കാർഡുംകൊണ്ടു വാതുക്കലെത്തി.

സുകു:—ആരാ അതു്?

രാമ:—ഞാൻ തന്നെ. രംഗവിലാസത്തെ കൊച്ചമ്മാൻ ഒരു കാർഡുതന്നിട്ടു് ഉടൻ മടങ്ങിപ്പോയി.

"താൻ പൊയ്ക്കൊള്ളൂ" എന്നു പറഞ്ഞു് സുകുമാരി പലപ്രാവശ്യവും കാർഡിനെ തിരിച്ചും മറിച്ചും നോക്കി വസ്ത്രവും മാറി പുറത്തിറങ്ങി. അവളുടെ അപ്പോഴത്തെ സൗന്ദര്യം അത്ഭുതപൂൎവമായിരുന്നു. മേഘങ്ങൾ ചന്ദ്രികാപ്രകാശത്തെ ആവരണം ചെയ്തിരുന്നു. ഉഷ്ണാധിക്യം ദുസ്സഹം. വായുമണ്ഡലത്തിലെ നിശ്ചലത്വം ഒരു വൃഷ്ടിയുടെ പൂൎവ്വലക്ഷണമായിത്തോന്നിച്ചു. ഗൃഹം വിട്ട് അതിഥികൾ പൊയ്ക്കഴിഞ്ഞു. ബഹളം നിലച്ചു. വിളക്കുകൾ അണച്ചിട്ടു നിദ്രയ്ക്ക് ഒരുങ്ങുന്ന ഭൃത്യന്മാരുടെ ശബ്ദം മാത്രം കുറെശ്ശെ കേൾക്കാനുണ്ട്. സുകുമാരി കുറെദൂരം നടന്നപ്പോൾ ഒരാൾ അതിശീഘ്രത്തിൽ നടന്നു സുകുമാരിയുടെ അടുക്കലെത്തി. അതു് അവളുടെ പ്രിയതമനായിരുന്നുവെന്നു പറയേണ്ടതില്ലല്ലോ. ചന്ദ്രസേനൻ തന്റെ പ്രേമഭാജനത്തിന്റെ കരകമലം മൃദുവായിപ്പിടിച്ചു മാറോടണച്ചുകൊണ്ട്:—ഇന്നും എന്റെ ദേവി പുറത്തുവരികയില്ലെന്നു ഞാൻ ശങ്കിച്ചു. എന്താ ഇന്നത്താഴം പ്രളവും ഒന്നിച്ചാക്കിയതു്?

സുകു:—എന്റെ തലവേദന എന്നെ കൂടക്കൂടെ ക്ഷീണയാക്കുന്നു. ഞാൻ എന്താ ചെയ്ക? എന്നാലും പുറത്തു വരാം എന്നുവെച്ചാൽ ഇളയമ്മ ആടാനും പാടാനും ആജ്ഞാപിച്ചു തുടങ്ങും. എനിക്ക് അതൊക്കെ പ്രയാസവുമാണ്.

ചന്ദ്ര:—ഞാൻ ഇപ്പോൾ ദേവിയെ ദർശിക്കാനായി മാത്രമാണ് ഇതാ വന്നിരിക്കുന്നത്. നേരം അസമയമായി. ഇവിടത്തെ ബഹളം ഒക്കെ ഒന്നു ശമിക്കട്ടെ എന്നു വിചാരിച്ച് ഇത്ര താമസിച്ചതാണ്. ഒരു ദിവസമെങ്കിലും എന്റെ പ്രിയയെ സന്ദർശിക്കാതെ കഴിച്ചുകൂട്ടാൻ വഹിയാതെയായല്ലോ. എന്റെ ദേവി ഇവിടെ പ്രത്യക്ഷമായതിൽ എനിക്കു വളരെ ചാരിതാർത്ഥ്യമുണ്ട്. ഇതാ എന്റെ മോട്ടാർ കണ്ടുവോ? ഞാൻ ഒളിച്ചിട്ടിരിക്കുകയാണ്. ഇത്രയൊക്കെ സൂക്ഷിച്ചില്ലെങ്കിൽ ദേവി മുഷിയുമല്ലോ. ഇത്രയും പറഞ്ഞു രണ്ടാളും കൈ കോർത്തു പിടിച്ചുംകൊണ്ടു നടന്നുതുടങ്ങി. സുകുമാരിയുടെ ഹൃദയം സീമാതീതമായ സന്തോഷത്താൽ പെട്ടെന്ന് ഒന്നു വികസിച്ചു. എന്നാൽ അതു ക്ഷണമാത്രമായിരുന്നു. പെട്ടെന്നു മുഖപ്രസന്നത നിശ്ശേഷം ഇല്ലാതായി. പകരം തൽസ്ഥാനത്തു വ്യസനഭാവം പ്രത്യക്ഷമായി. ഇതു കണ്ടപ്പോൾ ചന്ദ്രസേനന്റെ ഭാവം പകർന്നു; വാക്കുകൾ മർമ്മഭേദകങ്ങളായി മാറി:—ദേവി എന്നെ കാണുമ്പോഴൊക്കെയും മിത്ഥ്യാവിചാരങ്ങളാൽ പരവശയാകുന്നു. എന്നെ ഇങ്ങനെ വലച്ചിട്ടാവശ്യമില്ല. എത്ര പ്രാവശ്യം നടത്തീട്ടാണ് ഇന്നു കാണുമാറിടതന്നത്. ദേവിയുടെ ബാലചാപല്യങ്ങളൊന്നും ഇനിയും മാറീട്ടില്ലേ? എന്റെ പ്രാണസഖനെ കാണുന്നതിൽ ഇത്ര അതൃപ്തിയുണ്ടോ?"

ചന്ദ്രസേനന്റെ ഓരോ വാക്കുകളും ഓരോ ശരങ്ങൾപോലെ ദേവിയുടെ ഹൃദയത്തിൽ തറച്ചുകൊണ്ടിരുന്നു.

സുകു:—എന്താണീപ്പറയുന്നത്? എനിക്ക് ഒന്നുംതന്നെ മനസ്സിലാകുന്നില്ല. അച്ഛൻ അന്ധനല്ലേ? അദ്ദേഹത്തിന്റെ ജോലികൾ തീർന്നതിനു മുമ്പു ഞാൻ എങ്ങനെയാണ് ഉല്ലസിക്കാൻ വരുന്നത്?

ചന്ദ്ര:—അതൊക്കെ യഥാർത്ഥം തന്നെ. എന്നെത്തീരെ വിസ്മരിച്ചുകളയാമോ? ദിവസത്തിൽ ഒരു മണിക്കൂറെങ്കിലും എനിക്കുവേണ്ടി അനുവദിച്ചുകൂടെ? അദ്ദേഹം അറിഞ്ഞാൽ ഒരിക്കലും വിസമ്മതിക്കയില്ലല്ലോ.

സുകു:—ദിവസം പ്രതി ഒന്നും അരയും മണിക്കൂറുകൾ കഴിച്ചു മറ്റു സമയങ്ങളിൽ എന്നെ വേണ്ടാ. അല്ലേ?

ചന്ദ്ര:—എനിക്കു ദേവിയോടൊപ്പം ധൈര്യവും സമാധാനവും പോരാഞ്ഞിട്ടല്ലേ ഈ വിധം അലട്ടുന്നത്? ഇത്തരം ജീവിതത്തിനു ലേശം ഞാൻ ആശിച്ചില്ല. ഞാൻ ബിലാത്തിയിൽ നിന്നും മടങ്ങി എത്തിയതു സ്വബദ്ധം തന്നെ.

സുകുമാരി ഒന്നു ഞെട്ടി, "എന്തു് എനിക്കു ഭയമോ? ഹിതാഹിതം നോക്കുവാൻ മറെറാരാളോ? എന്തുകൊണ്ടാണിങ്ങനെ പറയുന്നതു്?"

ചന്ദ്ര:—ഇത്ര ശീഘ്രപ്രയത്നം ചെയ്തു് എന്നെ സന്ദർശിക്കുന്നതുകൊണ്ടു തന്നെ. അതാർക്കു വേണ്ടിട്ടാണു്? ആ പുണ്യശാലിയായ ജീവൻ ആരാണു്? അങ്ങനെ ഒരാളുള്ളപക്ഷം അദ്ദേഹത്തിൻെറ അനിഷ്ടത്തിനു ഞാൻ ഇടയാകുന്നതു് അയുക്തവും അധർമ്മവുമല്ലേ? അതിനാൽ ഉള്ള വസ്തുത മറയ്ക്കാതെ പറഞ്ഞേയ്ക്കൂ. എന്തിനു വിഷമിക്കുന്നു. ഏതായാലും എൻെറ താപം ദേവിയ്ക്കു തൃണപ്രായമായിട്ടേ തോന്നിയിട്ടുള്ളു. കഴിഞ്ഞതൊക്കെ പോകട്ടെ. എന്നെ ഇനി ഈ സന്ദിഗ്ദ്ധാവസ്ഥയിലിട്ടു നട്ടംതിരിക്കാതെ കഴിച്ചുവിട്ടേയ്ക്കൂ. അതു് ഈ ക്രൂരനും ഒരു വലിയ ഉപകാരമായിരിക്കും.

സുകു:—ഈ വാക്യങ്ങൾ അങ്ങയുടെ ധിക്കാരത്തെയും ദുർബുദ്ധിയെയും പ്രകടിക്കുന്നു. കുശലമതി. വാഗ്സാമർത്ഥ്യം ഉണ്ടു്. [ഇത്രയും പറഞ്ഞു ചന്ദ്രസേനൻെറ കൈയിൽ പിടിച്ചു ബലമായി അമർത്തിക്കൊണ്ടു്] എന്നെ കഠിനമായി അധിക്ഷേപിച്ചതിൻെറ സമ്മാനമാണിതു്. എൻെറ പ്രാണനാഥാ, അങ്ങു് ഇത്ര ശുദ്ധനാണല്ലോ? ഞാൻ അങ്ങയെ എൻെറ ജീവനാഥനായി സങ്കല്പിച്ചതിൽ പിന്നീടു് ഈ ജന്മം ഒരാൾക്കു കീഴ്പെടുകയും ഒരാളെ ഭയപ്പെടുകയും ചെയ്യുമോ? കുറെ സാഹസമായിപ്പോയി. ഇനിമേലിലും ഈവിധ വാഗസ്ത്രങ്ങൾ കൊണ്ടു നിർദ്ദയം എന്നെ മർദ്ദിക്കരുതേ! എന്നെയാണോ ഈ നികൃഷ്ടമായ വിധത്തിൽ സംശയിക്കുന്നതു്?

"വില്ലാളിമാരുകുറിയാതെ വിടുംശരങ്ങൾ
വല്ലാതെവല്ലിടവുമേറ്റുപിളർന്നിടുന്നു
മെല്ലെക്കളിക്കുപറയും പരിഹാസശക്തികൊള്ളു-
മെല്ലാടവും ഹൃദയമർമ്മതലങ്ങൾതോറും."

എന്നുള്ളതോർക്കണേ!

ചന്ദ്ര:—ഇപ്പോഴും ദേവി എൻേറതു തന്നെയെന്നും എന്നെ സ്നേഹിക്കുന്നുവെന്നും ഒന്നു സ്പഷ്ടമായിപ്പറയൂ. (പ്രേമപൂർവ്വം) നമ്മുടെ ലൗകികവിവാഹം എന്നുകാലത്താണു നടത്താൻ തീർച്ചയാക്കിയിരിക്കുന്നതു്?

സുകു:—അതിനെന്താണിത്ര തിടുക്കം? സാവധാനത്തിലാകാമല്ലോ. ഞാൻ അങ്ങയ്ക്കധീനയാണെന്നും അങ്ങയെ ഹൃദയപൂർവ്വം സ്നേഹിക്കുന്നവളെന്നുള്ളതിൽ സന്ദേഹം വേണ്ടാ.

ഇങ്ങനെ ഓരോന്നു പറഞ്ഞു രണ്ടാളും മുൻഗതിയെ ഇച്ഛിച്ചു നടന്നുകൊണ്ടിരുന്നു. എത്ര ദൂരമായി എന്നു രണ്ടാൾക്കും നിശ്ചയമില്ലായിരുന്നു.

സുകു:—ആകട്ടെ. ഈവിധം മുള്ള പറയുന്നതിന് അങ്ങയുടെ ഹൃദയം എങ്ങനെ അനുവദിക്കുന്നു? ഞാൻ നാലുകൊല്ലത്തിനുമുമ്പ് ഈശ്വരസന്നിധിയിൽവച്ച് അങ്ങയുടെ ധർമ്മപത്നിയായിച്ചെയ്ത പ്രതിജ്ഞയൊക്കെ സ്വപ്നപ്രായമായിത്തീർന്നോ? കുട്ടിക്കളിയായിരുന്നെങ്കിലും ഞാൻ ആ മുഹൂർത്തസ്മരണയെ വളരെ ഗൗരവമായിത്തന്നെ ഗണിച്ചുപോരുന്നവളാണ്. ഇനിയെങ്കിലും ദുസ്സംശയങ്ങൾക്കിടംകൊടുക്കരുത്. ഞാൻ അങ്ങയെ ഇത്ര ഗോപ്യമായി കാണുന്നതിനു തക്ക കാരണങ്ങളുണ്ടായിരിക്കുമെന്നൂഹിച്ചുകൊള്ളുക.

ചന്ദ്ര:—കാരണമോ? എന്തുകാരണമാണ്. നാം തമ്മിൽ ഭിന്നിക്കുന്ന ഭാഗം അവിടമാണ്. എന്നെ അറിയിച്ചുകൂടാത്ത രഹസ്യകാരണം ദേവിയ്ക്ക് ഈ ജന്മത്തുണ്ടാകാമോ? അതാണു ഞാനറിയാനാഗ്രഹിക്കുന്നത്.

സുകു:—അതുതന്നെയാണ് എന്റെ രഹസ്യവും. എന്റെ പ്രേമത്തിനു യാതൊരു ഭേദവും വന്നിട്ടില്ല; വരികയുമില്ല; എന്നു മാത്രം പറയാനേ തൽക്കാലം നിവൃത്തിയുള്ളു. (ഇതു പറഞ്ഞു കഴിയുംമുമ്പു സുകുമാരിയുടെ കണ്ണുകളിൽ അശ്രുകണങ്ങൾ നിറഞ്ഞുകവിഞ്ഞു പ്രവാഹമാരംഭിച്ചു.)

ചന്ദ്ര:—ഈ ഉറപ്പ് എന്നിൽ അല്പം ആശ്വാസത്തെ ഉളവാക്കുന്നുണ്ടെങ്കിലും എന്റെ ദേവിയെ യഥേഷ്ടം ലാളിക്കുന്നതിനുള്ള കാലവിളംബം എന്റെ മനോവ്യഥയെ എത്രകണ്ടു വർദ്ധിപ്പിക്കുമെന്നു ദേവി ഓർത്തുനോക്കുന്നില്ല.

സുകു:—പ്രാണനാഥാ, ഭവാനിൽ നിന്നു വലുതായ ഒരു രഹസ്യം ഞാൻ മറച്ചുവയ്ക്കുന്നുണ്ട്. അതിനെപ്പററി തൽക്കാലം പ്രശ്നം ചെയ്യരുത്. ഇക്കാര്യത്തിൽ അങ്ങയുടെ ജിജ്ഞാസ ശമിപ്പിക്കാൻ ഇപ്പോൾ എന്നാൽ സാദ്ധ്യമല്ല. എന്നെ എല്ലാകാര്യത്തിലും സർവാത്മനാ വിശ്വസിച്ചുകൊണ്ടു കുറച്ചു ക്ഷമിക്കണം. ഈ പ്രാർത്ഥനയെ അങ്ങ് ഒരിക്കലും നിരസിക്കരുത്. ഈ ക്ഷമകൊണ്ട് ഒരു കാലത്തും പശ്ചാത്താപത്തിനിടവരികയില്ല. ഞാൻ ഹീനയല്ല. ദൈവസന്നിധിയിൽ ഞാൻ പരിശുദ്ധയാണ്. കാലവൈപരീത്യംകൊണ്ടു ദേവാദികൾക്കു പോലും ചില അപകടങ്ങൾ പിണഞ്ഞിട്ടുള്ളതായി പുരാണങ്ങൾ ഘോ

ഷിക്കുന്നില്ലേ? അതിന്നുള്ളതും എനിക്കും ഒരു തകരാറു പററീട്ടുണ്ടു്. ഞാൻ അങ്ങയെത്തന്നെ മനസാ ആരാധിച്ചുപോരുന്നു. സർവ്വഥാ അ ങ്ങേയ്ക്കധീനയുമാണു്. അന്യചിന്തകൾ എന്നെ തീണ്ടീട്ടുപോലു മില്ല.

ഇങ്ങനെ ഊറി ഉയർന്ന സന്തോഷണം വികാരശതങ്ങളാൽ സുകു മാരിയെ കുഴക്കി. ഇപ്പോഴും പറഞ്ഞുപോയതിലുണ്ടായ പരിഭ്രമവും ല ജ്ജയും അവർണ്ണനീയമായിരുന്നു. ആലാപമാർഗ്ഗത്തെ പെട്ടെന്നു് അ വസരം ഏല്പിച്ചു നിറുത്തിയ അവൾ വളരെ നേരം മൗനമായി നിന്ന ശേഷം തന്റെ പ്രാണവല്ലഭൻ വല്ലാതെ നിന്നു കുഴങ്ങുന്നതുകണ്ടു് അ ദ്ദേഹത്തിന്റെ മാറിൽ ചാരിനിന്നു വിലപിക്കാൻ തുടങ്ങി. ചന്ദ്രസേ നൻ സുകുമാരിയുടെ നേത്രോല്പലങ്ങളിൽ നിന്നും അനർഗ്ഗളമായി ഒഴുകു ന്ന ബാഷ്പജലത്താൽ ദുഃഖാഗ്നിയെ തണുപ്പിച്ചിട്ടു് അവളെ പ്രേമ പാരവശ്യത്തോടെ മാറോടണച്ചാശ്ലേഷിച്ചുകൊണ്ടു്:—“ദേവീ, കരയാ തിരിക്കൂ” എന്നുള്ള മധുരസ്വരം കാതിൽ പകർന്നാശ്വസിപ്പിച്ചു.

സുകു:—(വേപഥുഗാത്രിയായി) അങ്ങു് എന്നെ ഒരു കാലത്തും മറക്കുകയില്ലെന്നും അങ്ങയിലുള്ള പൂർണ്ണാവകാശം എന്നും എനിക്കു മാ ത്രമാണെന്നും എന്നോടു ശപഥം ചെയ്യണം.

ചന്ദ്രസേനൻ അശ്രുധാര ഒഴുകിക്കൊണ്ടിരുന്ന ദേവിയുടെ മുഖ ത്തു നോക്കിക്കൊണ്ടിരുന്നതല്ലാതെ മറുപടി ഒന്നും പറവാൻ ശക്തനാ യില്ല. ഇവർ രണ്ടുപേരും നടന്നു് ഒരു വൃക്ഷച്ചുവട്ടിൽ എത്തി. മൂടൽ മാറി ചന്ദ്രിക തെളിഞ്ഞിരുന്നു. സുകുമാരി ചില ദുഃഖങ്ങളോർത്താണു് ചന്ദ്രസേനനെ തൽക്കാലം അകലെ നിറുത്തുവാൻ നോക്കിയതു്: പ ക്ഷെ, അവളുടെ ഹൃദയം അതിന്നനുകൂലമായിരുന്നില്ല. ചന്ദ്രസേനനു സുകുമാരി അയച്ച മിക്ക എഴുത്തുകളും ഇടയ്ക്കുവെച്ചു തട്ടിക്കളക പതി വായിരുന്നു. മറുപടിക്കത്തു കിട്ടാഴികയാൽ പലപ്രാവശ്യവും അയാൾ പരിഭവിക്കുകയും ക്ഷോഭിക്കുകയും ചെയ്തിട്ടുണ്ടു്. കത്തുകളൊന്നും കിട്ടാ യ്കയാൽ ചന്ദ്രസേനനിൽ വർദ്ധിച്ച ആശങ്കകളുടെ നിലയോളം നാം കാ ണാനുണ്ടല്ലോ.

ഇവർ വൃക്ഷച്ചുവട്ടിൽ സന്തോഷസന്താപസമ്മിശ്രരായി കഴിച്ചു കൂട്ടുന്ന മദ്ധ്യേ സുകുമാരിക്കു സത്യം പറവാനുള്ള മോഹം വർദ്ധിച്ചുതുട ങ്ങി. എങ്കിലും പറയുന്നതിൽവച്ചു് മററു വല്ല വൈഷമ്യങ്ങളും നേരി ട്ടാലോ എന്ന ഭയത്താൽ ആ ആഗ്രഹത്തെ വീണ്ടും തടഞ്ഞതേയുള്ളൂ. ഇവൾ സത്യം മറയ്ക്കാതെ പറഞ്ഞിരുന്നുവെങ്കിൽ അവളുടെ ഭാവി എത്ര

സന്തോഷപ്രദമായിത്തീരുമായിരുന്നു. "ഹാ! കഷ്ടം. ഈ സംഭവങ്ങൾ അച്ഛൻ അറിയുന്നതായിരുന്നാൽ എങ്ങനെ സഹിക്കും?" എന്നുള്ള വിചാരം കടന്നുകൂടിയപ്പോൾ അവൾ കാൺമാതെ ദീർഘമായി ഒന്നു നിശ്വസിച്ചു.

ചന്ദ്ര:—ദേവീ, എന്താ വളരെ ക്ഷീണമുണ്ടോ? ഞാൻ അധികദൂരം നടത്തിക്കൊണ്ടു പോന്നല്ലോ. കുറച്ചു സാഹസമായിപ്പോയി.

"എനിക്ക് അസഹ്യമായ ക്ഷീണമുണ്ട്. കുറച്ചു വിശ്രമിച്ചാൽ വേണ്ടില്ല" എന്നു പറഞ്ഞു സുകുമാരി ആ വൃക്ഷച്ചുവട്ടിൽ ചന്ദ്രസേനന്റെ മടിയിൽ തലയുംവെച്ചു കിടന്നു.

"ഇനി നമുക്കു വേഗം ഗൃഹത്തിൽ എത്താൻ നോക്കണം. അധികം ശൈത്യം ഏൽക്കരുത്" എന്നു പറഞ്ഞു ചന്ദ്രസേനൻ ആ ചന്ദ്രികയിൽ ദേവിയുടെ മുഖകമലത്തെ രണ്ടു കൈകൾകൊണ്ടും ഉയർത്തിപ്പിടിച്ചു:—"ഇതാ ദേവിയുടെ മുഖശ്രീ കണ്ടു ചന്ദ്രൻ ലജ്ജിച്ച് ഒളിക്കുന്നതു കണ്ടില്ലേ?" എന്നു പറഞ്ഞു മന്ദഹാസസമേതം ആ പത്മത്തെ ഒന്നു ഘ്രാണിച്ചു.



# അദ്ധ്യായം ൯.

"ഇഷ്ടം കാണാതെ കടന്നുപോകുന്നു;
നാരീമണിയെന്നരികിൽ നിന്നേൻ;
ദേവാ ദേവാ ആഴിമങ്ങൾ കൊണ്ടേൻ; പിന്നെ
സാഹസരാണിയിലെ ചിരഞ്ജീവിയേൻ."

ചന്ദ്രസേനനെ ഒരു കളക്ടരായി കാശ്മീരത്തു നിയമിച്ചു കമ്പി വന്നു. യാത്രയ്ക്കു മുമ്പു ചന്ദ്രസേനൻ പ്രഭുവിനെ കൂടക്കൂടെ സന്ദർശിക്കുക പതിവായിരുന്നു. പ്രഭുവും പല പ്രാവശ്യവും ഇവരുടെ വിവാഹത്തെപ്പറ്റി ചോദിക്കാൻ ഉദ്യമിച്ചിട്ടു തരകേടും ലഭിച്ചില്ല. തന്റെ പുത്രിക്കനുരൂപനായ വരൻ ചന്ദ്രസേനൻ തന്നെയെന്ന് അദ്ദേഹം മനസ്സാ തീർച്ചപ്പെടുത്തിയിട്ടുണ്ട്. വധൂവരന്മാർ തമ്മിൽ കാണുന്ന അവസരങ്ങളിൽ വിവാഹമൊഴിച്ചു മററു പല വിഷയങ്ങളെക്കുറിച്ചും സംഭാഷണം ചെയ്യുമായിരുന്നു. അഥവാ ആ പ്രസ്താവം എടുത്താലുടൻ വിഷയം മാററുകയും പതിവായിരുന്നു. ഇങ്ങനെ അവർ തമ്മിൽ വേർപാടിനുള്ള കാലം സമീപിച്ചു. കാശ്മീരത്തേയ്ക്കു തിരിക്കുന്നതിനു തലേ

ദിവസം അദ്ദേഹം പുഷ്കരണിയിൽ യാത്ര പറയുന്നതിനായി ചെന്നു. അപ്പോൾ പ്രഭു മാത്രം ഒരു മുറിയിൽ ചിന്താകുലനായി സ്ഥിതിചെയ്യുന്നതു കണ്ടു. ചന്ദ്രസേനന്റെ കാൽപെരുമാറ്റം കേട്ടമാത്രയിൽ "ആരാ അത്? ചന്ദ്രസേനനല്ലേ?" എന്നു പ്രഭു ചോദിച്ചു.

ചന്ദ്ര:—അതെ. നാളെ ഞാൻ യാത്രയായി. ഇവിടെ വന്നു എല്ലാവരേയും കണ്ടിട്ടുപോകാൻ മാത്രം വരുകയായിരുന്നു.

പ്രഭു:—നേരം എത്രയായി? ഒമ്പതു മണിയായോ?

ചന്ദ്ര:—ആയി. ഇവിടെ ആരെയും കാണുന്നില്ലല്ലോ?

പ്രഭു:—ചായ കുടിക്കണ്ടേ? സുകുമാരി എവിടെ? ഇവിടെ നിന്നു പോയിട്ടു കുറച്ചുനേരമായല്ലോ. പുറത്തെങ്ങാനുണ്ടോ? പോയി നോക്കിവരാൻ പറയൂ രാഘവനില്ലേ?

"ബദ്ധപ്പെടേണ്ട. ഞാൻ പോയി നോക്കി വരാം" എന്നു പറഞ്ഞു ചന്ദ്രസേനൻ പോയി. സുകുമാരിയെ അന്വേഷിച്ചു മിക്ക ശാലകളിലും നോക്കിയിട്ടും കണ്ടില്ല. ഗ്രന്ഥശാലയിലുമില്ല. "വൃദ്ധനെ തനിച്ചാക്കിയിട്ട് ഈ മദ്ധ്യാഹ്നസമയത്ത് എവിടെയായിരിക്കും സ്വാമി? എന്തായാലും എന്റെ യാത്രയ്ക്കു മുമ്പു സുകുമാരിയുടെ മുറി ഒന്നുകൂടി കണ്ടിട്ടു പോയ്ക്കളയാം" എന്നു വിചാരിച്ചുകൊണ്ട് ചന്ദ്രസേനൻ മാളികയിൽ കയറി ഓരോ മുറികളും അവിടെയുള്ള ഏർപ്പാടുകളും കണ്ട് സുകുമാരിയുടെ മുറിക്കു നേരെ ഒറ്റയടിവച്ചു മെല്ലെ നടന്നുചെന്നു. അവിടെ ചന്ദ്രസേനനും സുകുമാരിയുടെ ദാസിമാരും അല്ലാതെ മറ്റൊരു ജീവി കടക്കുക പതിവില്ല. ഈ മുറി പുഷ്കരണിയിൽ ഒട്ടും അപ്രധാനമല്ലാത്ത ഒരു ഭാഗത്താണ്. ഇവിടെയിരുന്നാണു സുകുമാരി വിശ്രമിക്കുന്നതും ഗൗരവമേറിയ ജോലികൾ വഹിക്കുന്നതും. ഈ മുറിയിലേയ്ക്കു കടക്കുന്നതിനുള്ള കോവണി അതിഥിസൽക്കാരശാലയുടെ പുറകുവശത്തുള്ള വരാന്തയുടെ ഒരു കോണിലാണ്. അതിൽ കൂടി കയറി മുകളിലേയ്ക്കു ചെന്നാൽ വണ്ടികൾ വന്നു നിൽക്കുന്ന പൂമുഖത്തിന്റെ നേരെ മുകൾ ഭാഗത്തുള്ള മട്ടുപ്പാവാണ്. അവിടെ നിന്നും നാലുപാടും നോക്കിയാൽ കാണാവുന്ന പ്രകൃതിവിലാസം ആരിലും അത്യാനന്ദമുളവാക്കും. പച്ചനിറം പൂണ്ട ആ പ്രകൃതിയുടെ വൈചിത്ര്യവും അകലെയുള്ള വിവിധ കാഴ്ചകളും ഏതൊരു സുകുമാരഹൃദയത്തെയും ആകർഷിക്കും. അവിടെ നിന്നും വലത്തുവശത്തേയ്ക്കു തിരിഞ്ഞാൽ ഒരു വലിയ വാതലുണ്ട്. അതിൽ കൂടി ഉള്ളിലേയ്ക്കു പ്രവേശിച്ചാൽ ചുവരുകളിൽ അതിമനോഹരമായ പ്രകൃതാലോകചിത്രങ്ങൾ തൂ

ക്കപ്പെട്ടിരിക്കുന്നതു കാണാം. അവ ചിത്രകാരിയുടെ ചിത്തവൃത്തിയെ ദൃഷ്ടാന്തീകരിച്ചിരുന്നു. ഈ മുറിക്കു വിശാല വാതായനങ്ങളുണ്ട്. അവ ശുഭ്രവൎണ്ണമുള്ള യവനികകൾകൊണ്ടു മറയ്ക്കപ്പെട്ടിരുന്നു. സുകുമാരിയെ ഈ ഹാളിനുള്ളിൽ കണ്ടേയ്ക്കാമെന്നുള്ള അതിമോഹത്തോടുകൂടി സാവധാനത്തിൽ ചന്ദ്രസേനൻ അകത്തു കടന്നു. ഹാ! എന്തു പറയാം? അവിടെയും തന്റെ പ്രാണേശ്വരിയെക്കണ്ടില്ല. ചന്ദ്രസേനൻ നിരാശയോടുകൂടി വീണ്ടും അന്വേഷണം തുടൎന്നു. ബിലാത്തിയിൽനിന്നും മടങ്ങിയതിൽപിന്നീട് അയാൾ മുകളിൽ പോയി ഉല്ലസിച്ചിട്ടില്ല. എന്തെല്ലാമാണു സുകുമാരിയുടെ നവീകരണങ്ങൾ. 'ഒക്കെ ഒന്നു നോക്കിയിട്ടു താഴെപ്പോകാം' എന്നു വിചാരിച്ച് ഓരോ മുറിയിലായി ചുററിനടന്നു. അപരിചിതനായ ഒരുവന് അവിടെയുണ്ടായിരുന്ന ഓരോ കാഴ്ചകൊണ്ട് ഏറക്കുറെ ദേവിയുടെ യഥാൎത്ഥസ്വഭാവം ഗ്രഹിക്കുവാൻ കഴിയുമായിരുന്നു. ദേവിയുടെ മാതാപിതാക്കന്മാർ സഖിമാർ എന്നിവരുടെ ഛായകൾ അനവധി അവിടവിടെ വച്ചിട്ടുണ്ട്. ഹാളിന്റെ മദ്ധ്യഭാഗത്തായി ഒരു കളിക്കൽമേശപ്പുറത്തു സ്ഫടികംകൊണ്ടുള്ള വിചിത്രസാമാനങ്ങളും ചന്ദ്രസേനന്റെ ഒരു ഛായയും ഉണ്ട്. അടുത്ത മുറിയിലേയ്ക്കു കടക്കുമ്പോൾ അവിടെ ഇരുവശത്തും മെത്തകളോടുകൂടിയ രണ്ടു കട്ടിലുകൾ. ഒരു ചെറിയ മേശപ്പുറത്തു കുറെ അപൂൎവ്വ മാസികകളും ഗ്രന്ഥങ്ങളും വിതറിയിട്ടിട്ടുണ്ട്. അതെല്ലാമൊന്നു നോക്കി ഗ്രഹിച്ചപ്പോൾ സുകുമാരിയുടെ വൈദഗ്ദ്ധ്യത്തെ അയാൾ മനസ്സുകൊണ്ടഭിനന്ദിച്ചു. 'ഇനിയും ദേവിയെ കണ്ടില്ലല്ലോ' എന്നുള്ള ആശാഭംഗത്തോടുകൂടി താഴത്തിറങ്ങിപ്പോകാമെന്നു വിചാരിച്ച് ഇടത്തുഭാഗത്തേയ്ക്കു തിരിഞ്ഞപ്പോൾ അദ്ദേഹം അവിടെ ഒരു വാതൽ പകുതി തുറന്നുകിടക്കുന്നതു കണ്ടു. 'ഹാ! എന്റെ ഹൃദയവല്ലഭ ഇതാ ഗാഢനിദ്രയാൽ ആലിംഗിതയായി ആ സോഫയിൽ കിടക്കുന്നു' എന്നു പറഞ്ഞു കാലൊച്ച കേൾപ്പിക്കാതെ വളരെ സൂക്ഷിച്ചു നടന്ന് അരികിൽ ചെന്നു. ചന്ദ്രസേനനു തത്സമയത്തുണ്ടായ മനോവികാരങ്ങൾ വൎണ്ണ്യങ്ങളല്ല. ആ മുറിയുടെ ഭിത്തികൾ ചരിത്രപണ്ഡിതന്മാർ, രാജ്യതന്ത്രനിപുണന്മാർ, മഹാകവികൾ നിയമശാസ്ത്രജ്ഞന്മാർ മുതലായവരുടെ ചിത്രങ്ങൾകൊണ്ട് അലംകൃതമായിരുന്നു. സുകുമാരിയുടെ സമീപത്തായി കുറെ കടലാസുകൾ എഴുതിത്തീൎത്തിട്ടിരിക്കുന്നതുപോലെ കാണപ്പെട്ടു. ചന്ദ്രസേനൻ അവയൊക്കെ എടുത്ത് അടുക്കിവച്ചിട്ടു സമീപത്തു നിന്നുകൊണ്ടു രണ്ടാമതും ഒന്നുകൂടി മുറിക്കു ചുററും നോക്കി. പരിമളപരിപൂൎണ്ണമായ പൂച്ചട്ടികൾ ജനാലകളിൽ വച്ചിട്ടുണ്ട്. എവിടെ നോക്കിയാലും മാസികകളും, പകരിയാക്കി വച്ചിട്ടുള്ള ചിത്രങ്ങളും, തുന്നൽ

വേലത്തരങ്ങളും തന്നെ. "നിദ്രാണയായ ഈ സുന്ദരിക്കു ഞാൻ അനുരൂപനാണൊ?" എന്നുള്ള സംശയം ചന്ദ്രസേനനെ അപ്പോൾ ബലമായി ബാധിച്ചു. "ഈ അല്പകാലത്തിനിടയ്ക്കു ഇവൾ എത്ര ഔന്നത്യപദത്തിലെത്തിയിരിക്കുന്നു. ഇവൾ എന്നോടു ഈവിധം പെരുമാറുന്നതു യഥാർത്ഥത്തിലുള്ള പ്രേമനിമിത്തമായിരിക്കാമോ?" എന്നിങ്ങനെയുള്ള ചിന്തകൾക്കു വശംവദനായി അവിടെ നിന്നുകൊണ്ടു സുകുമാരി വിപ്ലസുഖപ്രദമായിട്ടുള്ള സോഫായിൽ കിടന്നുറങ്ങുന്നതു നോക്കി അത്യാനന്ദം അനുഭവിച്ചു. അവളുടെ തലമുടി അഴിഞ്ഞുലഞ്ഞു നിലത്തു കിടക്കുന്നു. അവളുടെ പല്ലവകോമളങ്ങളായ അധരങ്ങൾ അല്പം വികസിച്ച പുഞ്ചിരിയോടുകൂടി കിടന്നുറങ്ങുന്നതിനിടയ്ക്കു പ്രവാളതുല്യമായ ദന്താഗ്രങ്ങൾ കാണാറായിരുന്നു. ചന്ദ്രസേനൻ തന്റെ പരമാഹ്ലാദം തടുക്കാൻ ശക്തനല്ലാതെ ഈ നിസർഗ്ഗസൗന്ദര്യത്തിന്റെ സമൃദ്ധികണ്ടു അവളുടെ അധരങ്ങളിൽ ചുംബിക്കയാൽ അവളുണർന്നു. "പ്രിയേ, ദേവീ, ഞാൻ നിദ്രാഭംഗം ചെയ്തു കുറ്റത്തിനു ശിക്ഷാർഹനാണ്. ഈശ്വര്യ തൊന്നതേ! പ്രതീക്ഷിച്ചിരുന്നു മുഷിയുന്നു. ഭവാം ദേവിയെ കൂട്ടിച്ചുകൊണ്ടു ചെല്ലാൻ എന്നെ അയച്ചതാണ്. ഇവിടെ എന്തായിരുന്നു ജോലി?" എന്നു ചോദിച്ചു സുകുമാരിയുടെ നെഞ്ചിൽ ഇരുന്ന മാസിക എടുത്തു മാറ്റിയപ്പോൾ എന്തോ ഒന്നു നിലത്തു പതിച്ചു. അതൊരു ഛായ ആയിരുന്നു. ചന്ദ്രസേനൻ അതു കുനിഞ്ഞെടുക്കുന്നതിനു മുമ്പായി സുകുമാരി സസംഭ്രമം ധൃതിയിൽ അതെടുത്തു സൂക്ഷിച്ചു വച്ചു. ചന്ദ്രസേനൻ വല്ലാതെ കുഴങ്ങി. ആ ഛായ ആരുടേതാണെന്നു അറിയാനുള്ള മോഹം വർദ്ധിച്ചു. അയാളുടെ സംശയങ്ങൾ ശക്തിമത്തായി. "ഇവളോട് ഏതുപ്രകാരമാണ് ഇതെപ്പററി ചോദിക്കുന്നതു്? ഇവൾ എന്തു വിചാരിക്കുന്നോ? ഏതായാലും ഞാൻ ഒരു ദുർഭഗനാണ്. ഈ ലളിതാംഗിയുടെ സ്നേഹാദരങ്ങൾക്കു പാത്രീഭവിച്ചവൻ ആരൊ? ദൈവമെന്നെ അനുഗ്രഹിക്കട്ടെ!" എന്നിങ്ങനെയുള്ള വിചാരങ്ങൾക്കധീനനായി അസ്വസ്ഥനായി അയാൾ അല്പമിരുന്നു.

സുകു:—(പരിഭ്രമത്തോടുകൂടി) അങ്ങ് ഇവിടെ എങ്ങനെ വന്നു? അച്ഛൻ എന്തു ചെയ്യുന്നു?

ചന്ദ്ര:—ഞാൻ താഴത്തൊക്കെ തിരഞ്ഞുനോക്കിയിട്ടും ദേവിയെ കണ്ടില്ല. പ്രഭുവിന്റെ അസുഖം വർദ്ധിച്ചതിനാൽ ഞാൻ മുകളിലേയ്ക്കു കയറിവന്നു.

സുകു:—അങ്ങു മുമ്പിട്ടു പോവുക. ഞാൻ ഇതാ വന്നുകഴിഞ്ഞു. ഇതൊക്കെ മാറ്റിവച്ചിട്ടു പിന്നാലെ എത്തിക്കൊള്ളാം.

ചന്ദ്ര:—ഇതാ നോക്കൂ, അതൊക്കെ ശരിയാക്കി വച്ചതിൽ പിന്നീടല്ലേ ഞാൻ ദേവിയെ ഉണർത്തിയത്? ഞാനിവിടെ വന്നിട്ട് ഏകദേശം അരമണിക്കൂറായി. നാളെ ഈ സമയത്തു ഞാൻ തീവണ്ടിയിലായിരിക്കും. ഇനി ഏകാകിയായി അന്യദിക്കുകളിൽ പോയി എന്തെല്ലാംവിധദുഃഖങ്ങൾ അനുഭവിക്കേണമോ? ദേവിയുടെ ഹൃദയത്തിന് എപ്പോൾ ഒരലിവുണ്ടാകുമോ? എനിക്ക് ഏകാന്തവാസം ദേവി വിധിച്ചിരിക്കുമ്പോൾ ദൈവവും അതിന്നനുകൂലിയായിത്തന്നെയിരിക്കും. ദേവി 'കാട്ടുകയുമില്ല, പിരിയുകയുമില്ല' എന്ന മട്ടിലല്ലേ ഒതുങ്ങിയിരിക്കുന്നത്? ഇതുംപോലെയാകട്ടെ. ഇത്രയും സുശീലയും പ്രശാന്തയുമായ ദേവിയോടു ഞാൻ എന്താണുപദേശിക്കാനുള്ളത്?

സുകു:—(രക്തവർണ്ണമായ മുഖത്തോടും ബാഷ്പംനിറഞ്ഞു നില്ക്കുന്ന കണ്ണുകളോടും കൂടി) എനിക്ക് ഇന്നു വളരെ ക്ഷീണവും ശിരോഭാരവും തോന്നുന്നു. പതിവില്ലാതെ പകലുറങ്ങിപ്പോയി. അച്ഛനോടു ഞാൻ എന്തു പറയും?

ഇങ്ങനെ പറഞ്ഞു കണ്ണുകൊണ്ട് ഭാവം പഴയപടിയാക്കി സുകുമാരി നിന്നു. ചന്ദ്രസേനൻ ഊർജ്ജസ്വലനും മേധാവിയുമാണെങ്കിലും സുകുമാരിയുടെ സാന്നിദ്ധ്യത്തിൽ അല്പചലിതനായി തീർന്നു. സുകുമാരി വ്യഥ അതിക്രമിച്ചപ്പോൾ മറയ്ക്കുന്നതിനായി വർത്തമാനപ്പത്രം എടുത്തു വായിക്കാൻ തുടങ്ങി.

ചന്ദ്ര:—(പ്രേമത്താൽ ഉജ്ജ്വലതരമായിരുന്ന ദേവിയുടെ മുഖകമലം പൊക്കിപ്പിടിച്ചുംകൊണ്ട്) സുകൂ, ഞാൻ ഒരു ജോടി കമ്മലും ഒരു മുക്താഹാരവും കൊണ്ടുവന്നിട്ടുണ്ട്. ഇതു ഞാൻ അണിയിക്കട്ടെയോ? എന്റെ ഈ തുച്ഛമായ ഉപഹാരം സ്വയം സ്വീകരിക്കുന്നതിനു ദേവിക്കു വൈമനസ്യമുണ്ടാവുകയില്ലെന്നു വിശ്വസിക്കാമോ?

സുകു:—ബാന്ധവ, കഷ്ടം! എന്നോട് അന്യഥാത്വം ഭാവിച്ചു സംസാരിക്കുന്നവനല്ലോ. എന്റെ അസ്വാസ്ഥ്യം വർദ്ധിപ്പിക്കാതിരിക്കൂ!

ചന്ദ്ര:—(ആഭരണം അണിയിച്ചുകൊണ്ട്) എന്തായാലും എഴുന്നീല്ക്കൂ. എനിക്കു വിശന്നുതുടങ്ങി. ഇന്നു ദേവിയുമൊരുമിച്ചു ചായ കുടിക്കാനുള്ള ആഗ്രഹം നിമിത്തം ഈ മദ്ധ്യാഹ്നത്തിൽ തിരിച്ചതാണ്.

സുകു:—ചായകുടിക്കാൻ വയറൊഴിച്ചു വന്നിരിക്കയാണോ? അതിനുള്ള പ്രതിഫലം വളരെ കൂടുതലാണല്ലോ. (ഗൗരവസ്വരത്തിൽ) ഈ അമൂല്യസമ്മാനങ്ങളെ ഞാൻ എന്നെന്നും കാലത്തും എന്റെ ജീവനെക്കാൾ പ്രിയതരമായി സൂക്ഷിച്ചുപോരുന്നതാണ്.

ദേവിക്കു തന്നിൽ പൂൎണ്ണപ്രേമമുണ്ടെന്നുള്ള ബോധം ചന്ദ്രസേനന്റെ ഹൃദയത്തിൽ അപാരമായ സന്തോഷത്തേയും പ്രത്യാശയേയും ജനിപ്പിച്ചു.

സുകു:—ഭാഗ്യ, അങ്ങ് എനിക്ക് ഈ സമ്മാനം തന്നു. എന്റെ ഓൎമ്മയ്ക്കായി ഞാനെന്താണു തരേണ്ടതു്? (മന്ദസ്വരത്തിൽ) എന്റെ ഈ മോതിരം അങ്ങ് എല്ലായ്പോഴും ധരിച്ചുകൊള്ളുന്നതായിരുന്നാൽ ഞാൻ അതിധന്യയാകും.

ഇങ്ങനെ പറഞ്ഞു സുകുമാരി തന്റെ മോതിരം താൻതന്നെ ചന്ദ്രസേനന്റെ വിരലിന്മേൽ ധരിപ്പിച്ചു.

ചന്ദ്രസേനൻ. “എന്റെ ദേവി എന്നെ കൈവിട്ടാലും ഞാൻ ഈ മോതിരം കളയുമോ? ഇപ്പോൾ എന്റെ പ്രാണേശ്വരി പ്രദാനം ചെയ്ത ഈ അംഗുലീയം എന്റെ ജീവസാധനത്തിനുള്ള ഒരു രക്ഷായന്ത്രമായിട്ടാണു ഞാൻ വിചാരിക്കുന്നതു്. ദേവീ, ഇന്നു മുഖപ്രസന്നത തീരെ ഇല്ലാതെ ഒരു വാട്ടം കാണുന്നല്ലോ. പകലുറക്കം പതിവില്ലാത്ത ആരും ഇന്നു ഗാഢനിദ്രയ്ക്കടിമപ്പെടുമാറുണ്ടോ?” എന്നു ചോദിച്ചുകൊണ്ടു സുകുമാരിയുടെ മുഖത്തു പൊടിച്ചു നിന്നിരുന്ന സ്വേദകണങ്ങളെ തന്റെ വസ്ത്രാഗ്രംകൊണ്ടു തുടച്ചു. കേശഭാരം ഒതുക്കി പുറകോട്ടാക്കി. “എന്താണു് ഇത്ര വലിയ ചിന്താപാരവശ്യം? പറയൂ. നമുക്കു് ഇനി താഴത്തേയ്ക്കു പോകാം” എന്നു പറഞ്ഞു ദേവിയെ മാറോടണച്ചു.

സുകു:—താഴത്തേയ്ക്കു പോകുമ്പോഴേക്കും ഞാനും മുഖം കഴുകി പിന്നാലെ എത്തിക്കൊള്ളാം.

ചന്ദ്രസേനൻ ഈ പ്രിയയുടെ ഗംഭീരാജ്ഞ അനുസരിച്ച് അടുത്ത മുറിയിലേയ്ക്കു വന്നു് ഒരുകുറി ക്ഷമയില്ലാതെ തിരിഞ്ഞു നോക്കിയപ്പോൾ ആ തരുണീമണി ആ സോഫായിൽ തന്നെ വീണുകിടന്നു രോദനം ചെയ്യുന്നതാണു കണ്ടതു്. ഉടനെ വീണ്ടും അടുത്തുചെന്നു് “ദേവി അറിവില്ലാത്ത ജനങ്ങളെപ്പോലെ ഈ ചാപല്യം കാട്ടുന്നതെന്തു്? ഈ കാഴ്ച എനിക്കു ദുസ്സഹമായിരിക്കുന്നു. ദേവീ, മനോഖേദം ഇന്നതെന്നു് ഇനിയും പറയുകയില്ലേ? എന്നെ വിശ്വസിക്കൂ! എന്റെ പ്രാണനായികേ എന്തിനായി ഈ മനോവേദന അനുഭവിക്കുന്നു? ഞാൻ ഏതുവിധമാണു സമാധാനപ്പെടേണ്ടതു്? ദേവിയുടെ പ്രസന്നവദനം കണ്ടുകൊണ്ടു പോയാൽ അത്രയും ആശ്വാസമുണ്ടല്ലോ. കഷ്ടം ഞാൻ ഇത്ര ദുൎഭഗനായിപ്പോയല്ലോ. എന്റെ മനഃസ്ഥിതിയെ ദേവി തീരെ ഗ്രഹിക്കുന്നില്ലെന്നു സ്പഷ്ടമാകുന്നുണ്ടു്. ദേവിയുടെ

അത്രം മനസ്സിൽ ഉത്ഭൂതമായിക്കൊണ്ടിരിക്കുന്നു. ഞാനെന്താണു വേണ്ടതു്? എന്റെ ഹൃദയം അകാരണമായി തുടിക്കുന്നുണ്ടു്.

സുകു:—അതെന്താണു്?

ചന്ദ്ര:—ഞാൻ ഈയിടെ ഒരുവനേയും മററും കുറിച്ചു ചില കഥകൾ കേട്ടുതുടങ്ങിയിരിക്കുന്നു.

സുകു:—നാം അവരെപ്പററി എന്തിനാലോചിക്കുന്നു?

ചന്ദ്ര:—(ഗൗരവസ്വരത്തിൽ) ദുഷ്ടന്മാരെപ്പററി മുന്നറിവു തരേണ്ട ചുമതല എനിക്കില്ലേ? എനിക്കു് അയാളുടെ പൂർവ്വചരിത്രം അല്പം ഈയിടെ മനസ്സിലായി. ഈ കാട്ടുന്നതൊക്കെ വ്യാജമാണു്. സൂക്ഷിച്ചിരുന്നുകൊള്ളുക.

സുകു:—(അവ്യക്തമായി) എനിക്കു.........റി.........യാം. ഇതൊക്കെ വ്യാജമാണു് എങ്കിലും.........

ചന്ദ്ര:—എങ്കിലും.........എന്താണു്? പറയൂ!

സുകു:—(പരിഭ്രമത്തോടെ) പ്രാണവല്ലഭ, എനിക്കു് അങ്ങു് ഒരു വാഗ്ദാനം ചെയ്യണം! അങ്ങേയ്ക്കു് എന്നിൽ സ്നേഹവും പ്രത്യാശയുമുണ്ടല്ലോ?

ചന്ദ്ര:—അതു ദേവി ഇതുവരെ അറിഞ്ഞിട്ടില്ലേ?

സുകു:—എന്നാൽ എനിക്കു വാക്കുതരണം.

ചന്ദ്ര:—എന്തിനു്?

സുകുമാരി തന്റെ നിർമ്മലനേത്രങ്ങളെ ബാബുവിന്റെ മുഖത്തിൽ പതിപ്പിച്ചുകൊണ്ടു ദയനീയസ്വരത്തിൽ:—ഒരു ഇഷ്ടമായ കാര്യം. ഒരുവൻ എപ്പോഴെങ്കിലും എന്നെക്കുറിച്ചു വല്ല ദൂഷ്യവും പറയുന്നതായാൽ അങ്ങു് അതു വിശ്വസിച്ചു പോകരുതു്!

ചന്ദ്ര:—ദേവിയെപ്പററി എന്നോടു് ആരെങ്കിലും ദൂഷ്യം പറയാൻ സന്നദ്ധരാകുമോ?

സുകു:—അയാൾ എന്റെ ബദ്ധവൈരിയാണു്.

ചന്ദ്ര:—അതെനിക്കറിയാം. [ഉഗ്രഭാവത്തിൽ] അഥവാ ദേവിയുടെ നാമം എന്റെ മുമ്പിൽവച്ചു് ഉച്ചരിക്കുവാൻ മുതിർന്നാൽ പിന്നെ അവൻ അനുഭവിക്കുന്ന സങ്കടം എന്തായിരിക്കും?

സുകു:—[ചിന്താപാരവശ്യത്തോടെ] അയാൾ പറയുന്നതു് അപമാനകരവും ഭയങ്കരവുമായിരുന്നാലോ?

ചന്ദ്ര:—എന്തെങ്കിലും ആവട്ടെ. ഉള്ള സത്യാവസ്ഥ പറയൂ. എന്തിന് ഈ മനോവ്യഥ അനുഭവിക്കുന്നു?

സുകു:—രണദേവൻ ഇളയമ്മയുടെ ആത്മമിത്രവും എന്റെ ബദ്ധവൈരിയുമാണെന്നു മാത്രമെ ഇപ്പോൾ പറയാൻ സാധിക്കൂ.

ചന്ദ്ര:—ദേവി എന്റെ പ്രാണവല്ലഭയായിരിക്കുന്ന സ്ഥിതിക്ക് അന്യഭയത്തിന്നവകാശം എന്ത്?

സുകു:—ഇല്ല. എന്നിൽ സ്ഥിരവിശ്വാസമുള്ള പക്ഷം എനിക്കു യാതൊരു ഭീതിയുമില്ല.

ചന്ദ്ര:—ഞാൻ ദൃഢമായി വിശ്വസിക്കുകയും സ്നേഹിക്കുകയും ചെയ്യുന്നു.

സുകുമാരി മ്ലാനമായ മുഖം പൊക്കി ബാബുവിനെ നോക്കിയിട്ട്:—“എന്റെ പ്രാണേശ്വരാ, ഞാൻ അങ്ങേയ്ക്കു സ്വാധീനയാണ്. ഇതിന്നു യാതൊരു ഭംഗവും നേരിടാതെയിരുന്നാൽ ഞാൻ കൃതാർത്ഥയായി. താവകീനയായ എനിക്കു ഭയത്തിന്നവകാശവുമില്ല.

ചന്ദ്ര:—യാത്രപറഞ്ഞു പിരിയേണ്ടിവന്ന അവസരത്തിൽ ദേവിയെ ഈ വിധം കാണുന്നത് വളരെ സങ്കടകരമാണ്. സദാ സന്തോഷമായിരിക്കുക.

സുകു:—[വിഷണ്ണയായി] എനിക്കു സന്തോഷമോ?

ചന്ദ്ര:—സകലവും എന്നോടു തുറന്നുപറഞ്ഞാൽ ഞാൻ ഒക്കെ ഇപ്പോൾ ശരിയാക്കാം.

സുകു:—അയ്യോ! സാഹസം തുടങ്ങരുതേ!

ചന്ദ്ര:—എന്റെ ദേവീ, ഇതൊരു വല്ലാത്ത ശാഠ്യംതന്നെ. ഇതിൽനിന്നും എങ്ങനെയാണു രക്ഷ പ്രാപിക്കുന്നത്!

സുകു:—അങ്ങ് ഇപ്പോൾ എന്തെങ്കിലും രണദേവനെ സംബന്ധിച്ച് അച്ഛനോടു പറഞ്ഞാൽ അത് അയാളുടെ അല്ല എന്റെ നാശത്തിനു ഹേതുവായത്രെ തീരുക.

ചന്ദ്ര:—കഷ്ടം! എനിക്കൊന്നും മനസ്സിലാകുന്നില്ല.

സുകു:—അതാണ് എന്റെ പരിതാപകരമായ രഹസ്യം.

ചന്ദ്ര:—[പരുഷമായി] അതേ. രഹസ്യം. എന്തു രഹസ്യമാണാവോ? ഞാൻ അറിയാൻ പാടില്ലാത്ത രഹസ്യം ഭവതിക്കെന്താണ്? അതു പറയാതെ നിവൃത്തിയില്ല.

സുകു:—അങ്ങുന്നു ഈ അവസരത്തിൽ എന്നെ സങ്കടപ്പെടുത്തരുതേ!

ചന്ദ്ര:—ഞാൻ ദേവിയുടെ ഭർത്താവാണെന്നു സമ്മതിച്ചിരിക്കെ ചില രഹസ്യങ്ങൾ എന്നിൽനിന്നു മറച്ചുവയ്ക്കുന്നതു് മര്യാദയ്ക്കും ധർമ്മത്തിനും അടുത്തതാണോ? നമ്മുടെ ദേഹം രണ്ടെന്നല്ലാതെ ദേഹി ഒന്നല്ലേ? അതുകൊണ്ടു് എന്നോടു സകലതും വിട്ടു പറയൂ!

“ഞാൻ പറയാൻ ശക്തയല്ല. എനിക്കീവിധം ഒരനുഭവം വന്നല്ലോ” എന്നുപറഞ്ഞു സുകുമാരി ബാബുവിന്റെ മാറിൽ മുഖം മറച്ചുകൊണ്ടു ഹൃദയം തകർന്നതുപോലെ പൊട്ടിക്കരഞ്ഞു. “ഞാൻ ചിലതൊക്കെ അങ്ങയോടു പറഞ്ഞതു വിഡ്ഢിത്തമായിപ്പോയി. എന്റെ രഹസ്യം ഹൃദയത്തിൽ തന്നെ വച്ചുകൊണ്ടു മരിച്ചാലും വേണ്ടില്ല. അങ്ങയോടു ഞാൻ ഏതുവിധം പറയും?”

---

## അദ്ധ്യായം ൯.

“പിണങ്ങിയകാമുകൻ ശാസിക്കയും പുണരുകയും ‘രാജ്യരക്ഷയെയും’”

ഒരു ദിവസം പ്രഭുവും സുകുമാരിയും ഒന്നിച്ചു സംസാരിച്ചിരിക്കുന്ന മദ്ധ്യേ രണദേവൻ കടന്നുവന്നു. അയാൾ സ്വതസ്സിദ്ധമായ തന്ത്രങ്ങൾ പ്രയോഗിച്ചു പ്രഭുവിനെ എങ്ങനെയോ പാട്ടിലാക്കിയിട്ടുണ്ടെന്നു മുമ്പു പ്രസ്താവിച്ചുവല്ലോ. ഇയ്യാൾ ഒരു ക്രസല്യംകൂടാതെ പ്രഭുവിന്റെ കൈയ്യും പിടിച്ചുകൊണ്ടു്:—“എണീക്കുക. നമുക്കു കുറച്ചുനേരം ഉദ്യാനത്തിൽ നടക്കാം” എന്നുപറഞ്ഞു.

സുകുമാരി ഈ ധിക്കാരപ്രവൃത്തി കണ്ടു കുപിതയായി “കഷ്ടം! എന്റെ പിതാവിന്റെ ഔർജ്ജിത്യം ഒക്കെ നശിച്ചുവല്ലോ. ഇനി എന്തെല്ലാം വിശേഷവിധികളാണു കാണാൻ ഇടയാകുക” എന്നു വിചാരിച്ചു് അത്യന്തം വ്യസനിച്ചു് അടുത്തമുറിയിലേയ്ക്കു കടന്നു കവാടം ബന്ധിച്ചു.

പ്രഭുവിന് ഇതത്ര രസിച്ചില്ല. എന്നുമാത്രമല്ല, പല ദുരൂഹങ്ങളും മനസ്സിൽ അങ്കുരിച്ചു.

രണ:—ഈയിടെ ചില ദുർബ്ബുദ്ധികളും അസൂയാലുക്കളുമായ ആളുകൾ നാം തമ്മിലുള്ള സ്നേഹവിശ്വാസങ്ങൾ കണ്ടു സഹിക്കവഹിയാതെ ഓരോ അപവാദങ്ങൾ പറഞ്ഞുതുടങ്ങീട്ടുണ്ട്. അതിനാൽ ഞാൻ യജമാനന്റെയും നീലോല്പലത്തിന്റേയും മാനരക്ഷയ്ക്കുവേണ്ടി ഇവിടത്തെ സഞ്ചാരം ഒന്നു ചുരുക്കിവെയ്ക്കാൻ നിശ്ചയിച്ചിരിക്കുന്നു.

പ്രള:—രണ്ടാമവന്റെ ഉപായംകൊണ്ടു ദുർബ്ബുദ്ധികളെ തടുക്കാൻ കഴിയുമോ?

രണ:—ഇതല്ലാതെ ഒരു മാർഗ്ഗവും ഞാൻ കാണുന്നില്ല. ചിലർ നാനാവിധമായ പ്രസ്താവങ്ങൾകൊണ്ടു മനസ്സിനെ പീഡിപ്പിക്കുന്നു. ഞങ്ങൾ തമ്മിൽ ബാല്യംമുതൽക്കേയുള്ള പരിചയമാണ്. ഇതേവരെ അതിനു വ്യത്യാസം വന്നിട്ടില്ല. പ്രഭ്വി വളരെ ഗുണവതിയും സാധുവുമാണ്.

പ്രള:—നീലോല്പലം നിങ്ങളുടെ ഗുണാതിശയങ്ങളെപ്പററി പല സന്ദർഭങ്ങളിലും പ്രശംസിച്ചു പറയാറുണ്ട്. എനിക്കു നിങ്ങളെ നല്ലപോലെ അറിയാം.

രണ:—അവിടുത്തെ ഈ വാക്ക് എന്നിൽ അളവററ സമാധാനത്തെ ഉളവാക്കുന്നുണ്ട്. അവിടത്തെ ഒരു പ്രത്യേക ആശ്രിതന്റെ നിലയിൽ എന്നെ ഗണിച്ചുകൊള്ളണമെന്നാണ് എന്റെ പ്രത്യേക പ്രാർത്ഥന.

പ്രള:—(വാത്സല്യപുരസ്സരം) സുകുമാരി അകത്തുപോയോ? നിങ്ങൾ വന്നതുനിമിത്തം പൊയ്ക്കളഞ്ഞതാണ്. നിങ്ങൾ തമ്മിൽ അധികം പരിചയമില്ലേ?

രണ:—ഒരുവിധം ഉണ്ടെന്നേയുള്ളു. എനിക്ക് അവിടുത്തെ യശസ്സിനു മാലിന്യം വരരുതെന്നു വളരെ താല്പര്യമുള്ളതുകൊണ്ട് എല്ലാ കാര്യങ്ങളിലും പ്രത്യേക നിഷ്കർഷയുണ്ടായിരിക്കുമെന്നു പറയാതെ അറിയാമല്ലോ. അങ്ങേ പുത്രിക്ക് എന്നോട് അത്ര നല്ല രസമില്ലെന്നാണു ഞാൻ ധരിച്ചിരിക്കുന്നത്. അതിനു തക്ക കാരണവുമുണ്ട്.

പ്രള:—എന്താ അത്? കേൾക്കട്ടെ.

രണ:—ഞാൻ ആ കാര്യങ്ങൾ ഇവിടെ ധരിപ്പിക്കുന്നത് അത്ര ഉചിതമല്ല. എങ്കിലും അവിടുത്തെ ഭാവിയെ ഓർത്തു മാത്രം പറയാൻ ധൈര്യപ്പെടുകയാണ്. അനുവാദം ഉള്ളപക്ഷം... ...

പ്രഭു:—പറയാം: വിരോധമില്ല.

രണ:—സുകുമാരിയും ചന്ദ്രസേനനും തമ്മിലുള്ള ചില കരാറുകളെ സൂചിപ്പിച്ചു നീലോല്പലം എന്തൊക്കെയോ പറഞ്ഞു. സുകുമാരിക്ക് ഇത്ര ദീൎഘാലോചനയില്ലാതെ പോയതിൽ നീലോല്പലം അത്യധികം വ്യസനിക്കുന്നുണ്ട്.

പ്രഭു:—(പുച്ഛസ്വരത്തിൽ) എനിക്ക് എന്റെ പുത്രിയുടെയും ചന്ദ്രബാബുവിന്റെയും പ്രകൃതം നല്ലപോലെ അറിയാം. അവരെ അത്ര ശാസിച്ചു നേരെ ആക്കേണ്ടതില്ല. ബാബുവിന്റെ മാതാപിതാക്കന്മാരും എന്റെ സുഹൃത്തുക്കളാണ്. അതിനാൽ നീലോല്പലം അവരുടെ കാൎയ്യം കണിശമായി നോക്കുന്നതു വലിയ ഉപകാരമായിരിക്കും.

"അടവൊന്നു പിഴച്ചു; ആട്ടെ തരക്കേടില്ല നിവൃത്തിയുണ്ട്" എന്നു വിചാരിച്ചുംകൊണ്ട്; "അങ്ങും അവരെ ശാസിക്കുകയോ ശിക്ഷിക്കുകയോ ചെയ്യുമോ? അതല്ല. അവിടുന്ന് അങ്ങനെ ശങ്കിക്കരുത്."

പ്രഭു:—പിന്നെ! അവരുടെ കരാറിന്നെന്താ? എന്തു ദൂഷ്യമാണുള്ളത്?

രണ:—മറ്റൊന്നുമല്ല. ചന്ദ്രസേനൻ നമ്മുടെ ഇടയിൽ ഏറ്റവും കീൎത്തിയും ബഹുമാനവും അൎഹിക്കുന്ന ഒരു പുരുഷരത്നമാണ്.

പ്രഭു:—അതെ, അതിനെന്താ?

രണ:—അദ്ദേഹം ജനിച്ചുവളൎന്നതു് ഇൻഡ്യയിലല്ലേ? ബിലാത്തിയിലെ താമസവും മററു.........സഹവാസവും നിമിത്തം അദ്ദേഹം ഒരു ധാരയായിത്തീൎന്നിരിക്കുകയാണ്.

പ്രഭു:—ബിലാത്തിയിൽ പോയി പഠിച്ചെങ്കിലും അയാൾക്കു ഉത്തപം, ദൈവഭക്തി, സ്വജനസ്നേഹം ഇത്യാദി ആത്മികമായും സാമുദായികമായും ഉള്ള സൽഗുണങ്ങൾ പൂൎവ്വാധികം വൎദ്ധിച്ചിട്ടേയുള്ളു. വേറെ വിശേഷിപ്പിച്ചൊന്നും പറയാനില്ലല്ലോ.

രണ:—അതുതന്നെയാണു നീലോല്പലം പറഞ്ഞതു്. ഇത്ര യോഗ്യനായ ഒരു പുരുഷനെ സുകുമാരിക്കു ലഭിക്കുന്നതു് ഒരു വലിയ യോഗമാണ്. എന്നാൽ അതിന്റെ വിലയറിയാതെ അവർ തമ്മിലുള്ള വിവാഹകാലാവധി നീട്ടിവയ്ക്കുന്നതു് അയുക്തവും ദോഷവുമാണ്. ഇരയുള്ളവരുടെ ഉൾ അതു വേഗം നടക്കണമെന്നായിരുന്നു. അതോ

ക്കെ വിഫലമായിത്തീർന്നു. ചന്ദ്രസേനൻ കാശ്മീരത്തേയ്ക്കു പോയി. സുകുമാരി സ്വാതന്ത്ര്യയുമായി.

പ്രദ്യു:—ഈ ആശാഭംഗത്തിനവകാശമില്ലല്ലൊ. പിന്നെയെന്താണ് ഈ കഴപ്പങ്ങൾ?

രണ:—ചന്ദ്രസേനന്റെ അന്തർദ്ധാനാനന്തരം ഇവിടെ ഒരു വിരുന്നുസൽക്കാരം ഉണ്ടായിരുന്നില്ലേ? അന്നു സുകുമാരി എവിടെയായിരുന്നു. പുറത്തുവന്നോ? ഒന്നുരണ്ടു തവണ കോലാഹലമായി വിരുന്നുകൾ നടത്തിയിട്ടും സുകുമാരി അലക്ഷ്യമായിരുന്നതേയുള്ളൂ. സുകുമാരിയെ ഒഴിച്ചു മററു സകല ആളുകളും സന്നിഹിതരായിരുന്നുവല്ലൊ.

പ്രദ്യു:—ആ വിവരം എനിക്കിതുവരെ അറിഞ്ഞുകൂടാ. ചന്ദ്രസേനനെ ഉദ്ദേശിച്ചാണൊ വിരുന്നുകൾ നടത്തിയത്? അല്ലേ! ഞാൻ അപ്പോഴൊക്കെ അവളോടു വളരെ നിർബന്ധിച്ചു പറഞ്ഞുവല്ലൊ? അവൾ അതിൽ ചേരാതിരിപ്പാനുള്ള കാരണം എന്താണോ? സുകുമാരി ഇവിടെ ഒന്നും പറഞ്ഞുകേട്ടില്ല.

രണ:—അങ്ങേയ്ക്കു നയനാസൗഖ്യമില്ലാത്തതിനാൽ രക്ഷാകർത്താവിന്റെ ഭാരം ഒക്കെ നീലോല്പലം വഹിച്ചു നടത്തി. അതിൽ സുകുമാരി സ്വീകരിക്കുകയോ അനുമോദിക്കുകയോ ഒന്നും ഉണ്ടായില്ല. പലേ പൗരപ്രധാനികളും ഓരോ ലക്ഷ്യംവച്ച് അദ്ദേഹത്തെ സൽക്കരിച്ചു. അയാളുടെ ഗതി എന്തിലേയെന്നറിഞ്ഞില്ല. സുകുമാരിയോ അദ്ദേഹത്തിന്റെ വിഷയത്തിൽ വളരെ വൈമുഖ്യം കാട്ടുകയാണുണ്ടായത്.

പ്രദ്യു:—ആഹാ! നിങ്ങളുടെ മുൻകരുതൽ വളരെ കേമമായി. ഇതിന്റെ ഒക്കെ സൂക്ഷ്മാവസ്ഥ ഞാൻ ഇപ്പോഴല്ലേ ഗ്രഹിച്ചുള്ളൂ.

രണ;—അദ്ദേഹം വന്നിരുന്ന അവസരങ്ങളിൽ സുകുമാരിയുടെ അഭാവം ദോഷഹേതുകമായേക്കാമെന്ന് അങ്ങേയ്ക്കു അറിഞ്ഞുകൂടാത്തതല്ലല്ലൊ. അല്പനേരം കാത്തിരുന്നിട്ട് അവർ, അമ്മയും മകനും സുകുമാരിയെപ്പററി എടുത്തു ചോദിച്ചു. ഉടനെ നീലോല്പലം ഒന്നുരണ്ടു പ്രാവശ്യം ദാസിമാരെ അയച്ചു വിളിപ്പിച്ചിട്ടും അവൾ വന്നില്ല. ചന്ദ്രസേനൻ ആശാഭംഗസൂചകമായ മുഖഗ്ലാനതയോടെയാണ മടങ്ങിപ്പോയത്.

പ്രദ്യു:—അന്ന് അവൾക്ക തലവേദനയായിരുന്നതിനാൽ എന്റെ ഒന്നിച്ചിരിക്കുകയായിരുന്നു. എങ്കിലും ഞാനും ഒന്നുരണ്ടു തവണ നിർബന്ധിച്ചു.

രണ:—പിറേറന്നു രാവിലെ നീലോല്പലം സുകുമാരിയോടു വരാതിരുന്നതിനെപ്പററി ചോദിക്കുമ്പോൾ ഞാനും അടുക്കലുണ്ടായിരുന്നു. വളരെ മര്യാദഹീനമായ മറുപടിയാണു പറഞ്ഞതു്. നീലോല്പലം സ്തബ്ധയായി നിന്നുപോയി. എനിക്കു് അതുഭാവിച്ചുച്ചിരിക്കുവാൻ പോലും ധൈര്യം വരുന്നില്ല.

പ്രദ:—അവൾ അങ്ങനെ എന്തു പറഞ്ഞു?

രണ:—ഞാൻ അതെങ്ങനെ അവിടെ ധരിപ്പിക്കും. അതു കേട്ടാൽ അങ്ങേയ്ക്കു കോപമുണ്ടാകാതെയിരിക്കില്ല. അനാവശ്യമുള്ള പക്ഷം......വേണ്ടാ അതു് അവിടുന്നു കേൾക്കേണ്ട.

പ്രദ:—എൻ്റെ കുട്ടി അത്ര നിന്ദ്യവും നീചവുമായ വാക്കുകൾ പറകയില്ല. ഇതാശ്ചര്യംതന്നെ.

രണ:—'നിങ്ങളുടെ ഹിതമനുസരിക്കാൻ എന്നാൽ സാദ്ധ്യമല്ല. എൻ്റെ കാര്യം ഞാൻ നോക്കിക്കൊള്ളാം. നിങ്ങളും ഒന്നിച്ചുള്ള ചെങ്ങാത്തത്തിനു ഞാൻ സന്നദ്ധയല്ല.' എന്നിങ്ങനെ പലതും പറഞ്ഞുകൂട്ടി. പിന്നീടു നീലോല്പലത്തിനെ നീരിലും നിഴലിലും കണ്ടുകൂടാ. ഇതു കേട്ടതിൽ എൻ്റെ കഥ പറയാനേയില്ലല്ലോ.

പ്രദ:—ഇതൊക്കെ ഞാൻ ഇതാ ഇപ്പോൾ അറിയുന്നതേയുള്ളു. നീലോല്പലം എന്നോടു് എന്തുകൊണ്ടു പറഞ്ഞില്ല? ഇവൾ ചന്ദ്രസേനനിൽ ഇത്ര ഉദാസീനയാകുവാനുള്ള കാരണമെന്താണാവോ?

രണ:—നീലോല്പലത്തിൻ്റെ ബുദ്ധിഗുണം അതല്ലേ? മാതാവില്ലാത്ത ഒരു യുവതിയുടെ ചാപല്യസാഹസത്തെ ശാസിച്ചൊതുക്കുകയോ ക്ഷമിക്കുകയോ അല്ലാതെ പിതാവിൻ്റെ പിന്നത്തെ ഭാര്യയുടെ യഥാർത്ഥധർമ്മമെന്താണു്. സുകുമാരിയുടെ ഹൃദയസ്ഥിതി അറിയാൻ ഒരു പരീക്ഷ മതി. ഈ മാസത്തിൽ തന്നേ വിവാഹം നടത്തണമെന്നു നിർബ്ബന്ധിക്കുക. അപ്പോൾ പൂച്ചൊക്കെ തെളിയും.

പ്രദ:—അതു ഞാൻ പറഞ്ഞുകഴിഞ്ഞു. ബാബുവിനും വളരെ താല്പര്യമുണ്ടായിരുന്നു. നിങ്ങൾ പറഞ്ഞതുപോലെ, സുകുമാരിക്കു് അതിലത്ര അഭിനിവേശം ഉണ്ടായില്ല.

രണ:—അപ്പോൾ ഞങ്ങളുടെ സംശയവും അസ്ഥാനത്തിലല്ല. ചന്ദ്രസേനനു് ഇക്കാര്യത്തിൽ വളരെ ആശങ്കകളുണ്ടു്. യോഗ്യനാകയാൽ പുറത്തുവിടുന്നില്ലെന്നേയുള്ളൂ.

പ്രദ:—ഏതായാലും ഞാൻ വെളിവായി ചോദിച്ചറിയാം.

രണ:—അയ്യോ! അതല്ലേ. ഞാനാണ് ഈ കാൎയ്യം പറഞ്ഞതെന്നു സുകുമാരി അറിഞ്ഞാൽ സൎവ്വം കുഴപ്പത്തിലാകും. നീലോല്പലത്തിനും രസിക്കയില്ല. അങ്ങ് ഇതൊന്നും അറിഞ്ഞതായി ഭാവിക്കേണ്ട. സുകുമാരി കുട്ടിയല്ലേ? നാമൊക്കെ തെറ്റിദ്ധരിച്ചുപോയതാണെന്നും വരാമല്ലൊ. ഈ വിവാഹം വേഗം നടത്തിയില്ലെങ്കിൽ പശ്ചാത്താപത്തിന്നിടവരും. ഇടയ്ക്കു് ഒന്നു ചോദിച്ചുകൊള്ളട്ടെ. അവിടുത്തേയ്ക്കു ഗൗരീമന്ദിരത്തിലെ സുധീരകുമാരനെ അറിയാമോ?

പ്രതാ:—ആ ഗോവിന്ദബാബുവിന്റെ മകനോ? ഞാൻ കേട്ടിട്ടുണ്ട്. ഈയിടയുണ്ടായ പരിഷ്കാരത്തിൽ അയാളെ ഡിസ്ട്രിക്ട് പോലീസ്സുസൂപ്രണ്ടായി നിയമിച്ചുവെന്നു കേട്ടു. എന്താ അയാൾ ഇവിടെയുണ്ടോ?

രണ:—അവരൊക്കെ ഇവിടെ വരുക പതിവില്ല. അയാൾ ചന്ദ്രബാബുവിന്റെ വലിയ ശിഷ്യനാണ്. ഞാൻ ഈയിടെ കാണുമാറിടയായി. എന്നെ അദ്ദേഹം കണ്ടുമില്ല.

പ്രതാ:—അതെങ്ങനെ? എവിടെവെച്ചാണു കണ്ടതു്?

രണ:—ഇവിടത്തെ വിരുന്നുസൽക്കാരത്തിനു ഞാൻ ഗൗരീമന്ദിരത്തിൽ ക്ഷണക്കത്തുംകൊണ്ടു പോയിരുന്നു. മടങ്ങി വരുമ്പോൾ അസമയമായതുകൊണ്ടു് ഇടയ്ക്കു താമസിക്കേണ്ടി വന്നു. ഒരുറക്കം കഴിഞ്ഞുണൎന്നപ്പോൾ നല്ല ചന്ദ്രികയുണ്ടായിരുന്നതിനാൽ ഉടൻ തന്നെ ഇങ്ങോട്ടു പുറപ്പെട്ടു. ഒരു നാഴിക അകലെ വന്നപ്പോൾ ഒരു വൃക്ഷച്ചുവട്ടിൽ ഒരു കൂടാരം അടിച്ചിരിക്കുന്നതു കണ്ടു. ഒരു കുതിര കോപ്പോടുകൂടി സജ്ജീകൃതമായി നില്പുണ്ട്. കൂടാരത്തിനുള്ളിൽ ഒരു ചെറിയ മേശപ്പുറത്തു് ആവി പറക്കുന്ന ചായ വച്ചിരിക്കുന്നു. രണ്ടുമൂന്നാളുകൾ മേശയുടെ ചുറ്റും ഇരിപ്പുണ്ട്. അതിൽ ഒരാൾ ഈ സുധീരകുമാരനാണെന്ന് എനിക്കു മനസ്സിലായി. അവർ തമ്മിലുണ്ടായ സംഭാഷണം എനിക്കത്ര രസമുള്ളതല്ലായിരുന്നു. എന്നാൽ സുധീരകുമാരന്റെ മുഖത്തുനിന്നു പുറപ്പെട്ട പുഷ്കരണി എന്ന വാക്ക് എന്റെ ഹൃദയത്തെ അങ്ങോട്ടാകൎഷിച്ചു. സംഗതി ഒന്നും നല്ലപോലെ മനസ്സിലായില്ല. നാലഞ്ചു വാക്കുകൾ ഇടയ്ക്കിടെ ചെവിയിൽ പെട്ടു. ശൈവലിനീദേവി വലിയ പണക്കാരത്തി, സുകുമാരി, സാധു, കള്ളപ്രമാണം, വഞ്ചകൻ, നീലോല്പലം, പ്രതാപചന്ദ്രൻ ഇങ്ങനെ ചിലതൊക്കെ കേട്ടു. ഇതിന്റെ സാരം എന്താണാവോ? എനിക്കൊന്നും മനസ്സിലായില്ല.

പ്രതാ:—സാധുവെന്നു പറഞ്ഞതു് ആരെ ഉദ്ദേശിച്ചായിരിക്കാം?

രണ:—എനിക്ക് ഒരു ശ്രീപാർവ്വതിപ്പെട്ടി, തിരുവില്വാമലസ്സത്രം നടന്ന ഒരു ഘോഷണം തെളിയിക്കാനായിട്ടാണ് അന്ന് അവിടെ ആയാൾ വന്ന പ്രകാരം അഭിപ്രായപ്പെട്ടത്.

പ്രഭു:—ഒടുവിൽ പറഞ്ഞ വർത്തമാനമായിരുന്നോ?

രണ:—അത് അവരെയും ഉദ്ദേശിച്ചായിരുന്നു. പൂർവ്വന്മാർ കൈക്കൂലി ശരിയാക്കാം എന്നാണു പറഞ്ഞു സമാധാനിപ്പിച്ചത്. ഇതാ സുകുമാരി വരുന്നു. സൗകര്യംപോലെ ഞാൻ പിന്നെയും വന്നു കണ്ടുകൊള്ളാം. ഒന്നും നടിക്കേണ്ട.

# അദ്ധ്യായം ൧൦.

"അതിനല്ലിതു ...
...ഷതിലും ...ശ്രുക്കമ്പരോ ... കൂതിക്കാൻ."

പ്രഭു:—കുട്ടീ! നീലാമ്പുലം നാളെ കാശിയിൽ നിന്നും ഇങ്ങോട്ടു തിരിക്കുന്നുണ്ട്. അവരുടെ കൂടെ ചില മാന്യന്മാർ കുടുംബസമേതം വരുന്നുണ്ടെന്നും, കമ്പി വന്നിരിക്കുന്നു. അവരെ യഥോചിതം സൽക്കരിക്കുന്നതിനു വേണ്ട ഒരുക്കങ്ങൾ ചെയ്തുകൊള്ളണം. രണ്ടാമൻ കൂടി വേണ്ട സഹായങ്ങൾ ചെയ്യും. അതിഥികൾ വളരെ മാന്യരാണ്.

പിതാവ് ഒരു നിർവ്യാജഭക്തനെ അഭിമാനപൂർവ്വം തന്റെ സഹകരണത്തിനു നിയമിച്ചതു സുകുമാരിക്കു തീരെ രസമായില്ല. എങ്കിലും തന്റെ മനഃക്ലേശത്തെ അടക്കിവച്ചുകൊണ്ട് ഇക്കാര്യത്തിൽ വേണ്ടതൊക്കെ അവൾ തയ്യാറാക്കി.

പിറേറന്നു രാവിലെ അതിഥികളും മററും വന്നെത്തി. പുഷ്കരണിയിൽ ഒരു ഉത്സവഘോഷം തന്നെയായിരുന്നു. പ്രഭു തനിച്ചിരുന്നു മുഷിഞ്ഞിട്ട് ഒരു വടിയും എടുത്തു സാവധാനത്തിൽ നടന്നു. "കഷ്ടമേ! എന്റെ ഓമനക്കുട്ടിയുടെ മുഖം ഒന്നുകൂടി കാണാൻ കഴിയാത്തവിധമുള്ള ഒരു പാപിയായല്ലോ ഞാൻ" എന്നു വിചാരിച്ച് ഏകദേശം അതിഥിസൽക്കാരശാലയുടെ സമീപമായപ്പോൾ പാട്ടിന്റെയും ഫിഡിൽ മുതലായ വാദ്യങ്ങളുടെയും മധുരനാദം കേട്ടു. എനിക്ക് ഇതിൽ പങ്കുകൊള്ളുന്നതിനു വേണ്ട ആരോഗ്യമില്ലാതായിപ്പോയല്ലോ. ഒരെ

വം എന്റെ ഈ പരിതാപകരമായ ജീവിതം എന്തിനായി ദീൎഘി
പ്പിക്കുന്നു. എന്നിപ്രകാരമുള്ള വിചാരങ്ങൾക്കു വശഗനായി, അദ്ദേഹം
തിരികെ ഗൃഹാന്തൎഭാഗത്തെയ്ക്കു പോയി.

സുകുമാരി പത്മമണിയോടുകൂടി കൃത്യത്തിൽ നിന്നും പിരിഞ്ഞു
പിതാവിന്റെ മുറിയിൽ ചെന്നു വിവരങ്ങളൊക്കെ ധരിപ്പിച്ച് അദ്ദേ
ഹത്തിനു വേണ്ടതൊക്കെ അന്വേഷിച്ചിട്ടു തന്റെ കിടക്കമുറിയിൽ
ചെന്ന് ഒരാഖ്യായികയും വായിച്ചു കിടന്നു. കിടക്കുന്നതിനു മുമ്പായി
ആഭരണങ്ങൾ പെട്ടിക്കകത്തു വയ്ക്കുന്നതിനു കഴുത്തിൽ കൈവച്ച
പ്പോൾ തന്റെ ജീവനെക്കാൾ പ്രിയതരമായ രത്നമാല കാണ്മാനില്ല.
സുകുമാരി അങ്ങുമിങ്ങും ഓടി നടന്നു നോക്കിയിട്ടും അതു കാണാതെ
മടങ്ങി പിതാവിന്റെ മുറിയിൽ കടന്നപ്പോൾ അവിടം അന്ധകാരമ
യമായിരിക്കുന്നു. വല്ലവിധവും വിളക്കു കത്തിക്കാനായി മേശയുടെ നേ
ൎക്കു നടന്നപ്പോൾ എന്തോ ഒന്നനങ്ങുന്നതായിത്തോന്നി. സുകുമാരിക്കു
പരിഭ്രമം വൎദ്ധിച്ചു. വിളക്കു കത്തിച്ചപ്പോൾ വാതലൊക്കെ തുറന്നിട്ടി
രിക്കുന്നതായികണ്ടു. രണദേവൻ ഇരുമ്പുപെട്ടിയുടെ മുമ്പിലായി നി
ല്ക്കുന്നുമുണ്ട്.

•സുകു:—(കോപോജ്ജ്വലയായി) ദ്രോഹീ, താൻ ഈ അസമയത്ത്
ഇവിടെ എങ്ങനെ കടന്നുവന്നു? അച്ഛന്റെ പെട്ടി എന്തിനായി,
എങ്ങനെ തുറന്നു? വാതലൊക്കെ തുറന്നുകിടക്കുന്നല്ലൊ. തന്റെ വക്ര
വിക്രിയകൾക്ക് ഒരതിരില്ലാതെയായിത്തീൎന്നുവോ? പറയൂ! തന്റെ ഉദ്ദേ
ശ്യം എന്ത്? ഈ ധീരത—അല്ല സാഹസം എന്തിനു കാട്ടി?

രണദേവൻ ഈ സുകുമാരീഹൃദയത്തിനുള്ളിൽ ഇത്ര ഭയങ്കരമാ
യ ക്രോധാഗ്നി കത്തുമെന്നു സ്വപ്നേപി കരുതിയില്ല. വികസിച്ചു
ചെന്താമരപ്പൂ പറിപ്പാനടുക്കുമ്പോൾ അതിൽ ഒരു നല്ല സൎപ്പം ചുററി
പ്പിണഞ്ഞു കിടന്നാലെങ്ങനെ പ്രാണഭയം നിമിത്തം പിന്നാക്കം വ
ലിയുമോ അതുപോലെ തന്നെത്താനറിയാതെ അയാൾ രണ്ടു നാലടി
പിന്നാക്കംവെച്ചു.

രണ:—(ധൈൎയ്യമവലംബിച്ച്) എന്റെ സുകുമാരീദേവിയെ
ഈ വേഷത്തിൽ കണ്ടിട്ട് എത്ര കോമളമായിരിക്കുന്നു! ഭയപ്പെടേണ്ട.

സുകു:—താൻ എന്റെ പിതാവിന്റെ പെട്ടി തുറന്നു പരിശോ
ധിക്കുകയാണ്; അല്ലേ?

രണ:—ദേവി, അതു് എന്റെ ആവശ്യം പ്രമാണിച്ചാണ്. ഇ
വിടെ ഈ അസമയത്തു വന്നു നില്ക്കുന്നതു് ഉചിതമല്ല. പോയിക്കി
ടന്നുറങ്ങൂ.

സുക:—താൻ ഇവിടെ എന്തിന്നു വന്നു? എതുവിധം അകത്തു കടന്നു? എന്തിന്നു പെട്ടി തുറന്നു? അതല്ലെ ഞാൻ ചോദിച്ചതു്?

രണ:—അതു ഞാൻ പറയാൻ ഭാവമില്ല.

സുക:—ഞാൻ അപ്പനെ വിളിച്ചുണൎത്തട്ടെ. താൻ പുറത്തു പൊയ്ക്കൊള്ളു.

"ഞാൻ സുകുമാരിയെ കുറെച്ചെങ്കിലും അറിയില്ലെ? ഇതു ബഹളമൊന്നും കൂട്ടണ്ട" എന്നു് പുച്ഛസ്വരത്തിൽ പറഞ്ഞുകൊണ്ടു് രണദേവൻ അങ്ങോട്ടും ഇങ്ങോട്ടും ലാത്തിത്തുടങ്ങി.

സുക:—(കോപകാലുഷ്യത്തോടെ) താൻ കള്ളനും ചതിയനുമാണെന്നുള്ള വിവരം അപ്പനെ ധരിപ്പിക്കട്ടെ. നടക്കു, ഒന്നിച്ചു് അങ്ങോട്ടു പോകാം.

ഹാ! ഹാ! എന്നു് ഒന്നു പൊട്ടിച്ചിരിച്ചുകൊണ്ടു് രണദേവൻ:—ഞാൻ ഇതൊക്കെ ഒന്നു പകൎത്തി എടുത്തു കൊള്ളട്ടെ. ദേവിയുടെ കല്പനയല്ലേ?

സുക:—അപ്പന്റെ കാൎയ്യം തനിക്കറിഞ്ഞിട്ടാവശ്യമെന്തു്? കടക്കു; പുറത്തു്. ഇളയമ്മയും താനും കൂടി എന്നെ നന്നെ ദ്രോഹിക്കുന്നുണ്ടു്. പോരാഞ്ഞിട്ടു് അപ്പന്റെ അടുക്കലും അടുത്തു കൂടിയിരിക്കയാണു്. അദ്ദേഹത്തിനു കാഴ്ചയുണ്ടായിരുന്നുവെങ്കിൽ അര വിനാഴിക ഈ ഗൃഹത്തിൽ സഞ്ചരിക്കുവാൻ നിങ്ങൾക്കിടയാകയില്ലായിരുന്നു. എന്തു ചെയ്യാം. നിങ്ങളുടെ ദുഷ്ക്രമം എന്നെ പറയേണ്ടു. നിങ്ങൾ രണ്ടാളുടെയും സകല നടപടികളും ഞാൻ അറിയുന്നുണ്ടു്. മനസ്സിലായോ?

"ഓ, മനസ്സിലായി. ഞാൻ വന്ന കാൎയ്യം നിൎവഹിച്ചു കൊള്ളട്ടെ" എന്നു പറഞ്ഞു് രണദേവൻ പ്രമാണങ്ങൾ തിരഞ്ഞെടുത്തു തുടങ്ങി.

സുക:—ഇളയമ്മയുടെ അറിവോടും അനുവാദത്തോടും കൂടിയാണോ ഈ പ്രവൃത്തി ചെയ്തതു്. അല്ലെങ്കിൽ താക്കോൽ എങ്ങിനെ കൈക്കലാക്കി. അവരും ഇത്ര നീചയാണോ? തന്റെ ദുസ്സ്വാതന്ത്ര്യം നിമിത്തം ലോകരെന്തു പറയുന്നുവെന്നു താനറിയുന്നുണ്ടോ? അവരറിയുന്നുണ്ടോ?

രണ:—ലോകരെന്തും പറയട്ടെ. എനിക്കറിഞ്ഞിട്ടാവശ്യമില്ല.

സുക:—താൻ ആ സാധു സ്ത്രീയെ ദ്രോഹിക്കുന്നതിനു് ഒരു കൈയും കണക്കും വേണ്ടെ?

രണ:—സദാ ദോഷപ്രഖ്യാപനം ചെയ്യുന്നതാണ ലോകസ്വഭാവം. എന്റെ സഹവാസത്തെപ്പററി എന്താണിത്ര പറവാനുള്ളത്? സ്ത്രീപുരുഷന്മാർ തമ്മിൽ പരിശുദ്ധമായ സ്നേഹം പാടില്ലെന്നുണ്ടോ?

സുക:—സ്ത്രീപുരുഷന്മാർ തമ്മിൽ പരിശുദ്ധ പരിചയം ദോഷമല്ല. പക്ഷേ—

രണദേവൻ സുകുമാരിയുടെ സാന്നിദ്ധ്യത്തെ ഗണ്യമാക്കാതെ വീണ്ടും ഓരോന്ന മേശയിൽ നിന്ന് എടുത്തു പരിശോധിച്ചു തുടങ്ങി. സുകുമാരി എന്തു ചെയ്യും? ഏതുവിധം പ്രവർത്തിച്ചാൽ രക്ഷയുണ്ട്? ഒരു പുരുഷനായിരുന്നാലത്തെ കഥ വേറെ. എങ്കിലും പ്രഗത്ഭഗംഭീരയും ധീരോദാത്തയും ആയ ആ കുലീന പൂർവ്വാപരവിരുദ്ധങ്ങളായ ലോകപ്രകൃതിയെ വിചാരിച്ചു തൽസമയം ഒന്നടങ്ങി. "ഈ പ്രമാണങ്ങൾ കൊണ്ടു യാതൊരു കാര്യസാദ്ധ്യവും ഈ ദുഷ്ടന ലഭിക്കാനില്ല. പിന്നെ......എന്തിനായിട്ടീയാൾ ഈ ദുർഘടരംഗത്തു പ്രവേശിക്കുന്നു" എന്ന ശാന്തമായി ചിന്തതുടങ്ങി.

അന്നേദിവസം രാവിലെ, മാനേജർ രവീന്ദ്രഘോഷ് വന്ന മൂന്നു നാലു മണിക്കൂറുനേരം പ്രഭുവുമായി വിശേഷം പറഞ്ഞിരിക്കയുണ്ടായി. സുകുമാരിയും അയാളും തമ്മിൽ കാണ്മാൻ തരമായില്ല. പ്രഭുവും മാനേജരും ഒന്നിച്ചു കാര്യസംബന്ധമായിക്കാണുന്ന അവസരങ്ങളിൽ പ്രഭുവിന്റെ വിശേഷാൽ ആലോചന കൂട്ടം. അന്നേദിവസം വളരെ ഭദ്രമായി സൂക്ഷിച്ചുവയ്ക്കാൻ തന്നെ പിതാവേല്പിച്ച ലക്കോട്ട് ഇയാൾ എടുത്തു തിരിച്ചും മറിച്ചും ഇട്ടു നോക്കുന്നതു കണ്ടപ്പോൾ സുകുമാരി വല്ലാതെ ഒന്നന്ധാളിച്ച് ആത്യൽക്കണ്ഠയോടെ,

സുക:—എടോ, ആ കടലാസുകളെ യഥാസ്ഥാനത്തുവച്ചു പൂട്ടി താക്കോൽ ഇങ്ങു തരൂ! ഇല്ലെങ്കിൽ താൻ പശ്ചാത്തപിക്കാനിടവരും.

രണ:—(അധിക്ഷേപസ്വരത്തിൽ) എനിക്കതിനത്ര മനസ്സില്ലെങ്കിലോ?

സുക:—ഇല്ലെങ്കിൽ തന്റെ ഉദ്ദേശം ഇപ്പോൾ നിവൃത്തിക്കുന്നുണ്ട്. (കുറെക്കൂടി ഗാംഭീര്യത്തോടെ) എന്തു പറഞ്ഞു? തനിക്ക മനസ്സില്ല; അല്ലേ? ഈ വിവരം അപ്പനെ ധരിപ്പിച്ച് തന്നെ ഞാൻ നല്ലപോലെ മര്യാദ പഠിപ്പിച്ചേയ്ക്കുന്നുണ്ട്. കണ്ടോളു.

രണ:—(വീണ്ടും ഓരോന്ന തിരഞ്ഞെടുത്തുകൊണ്ട്) ഓഹോ! പോയിപ്പറഞ്ഞിട്ടു വരൂ! എനിക്ക നിങ്ങളെ ആരെയും അത്ര ഭയമൊന്നുമില്ലെന്ന് എത്രതവണ ധരിപ്പിക്കണം. ആവശ്യമുള്ളതൊക്കെ കരസ്ഥമാക്കിയിട്ടേ ഇവിടെനിന്നു ഞാൻ ഇളകുകയുള്ളൂ.

സുകു:—(അത്യുച്ച സ്വരത്തിൽ) താൻ പുറത്തിറങ്ങിപ്പോവില്ലെ?

രണദേവൻ ഇതുകേട്ടു നിവൎന്നിരുന്നു സുകുമാരിയെ ഒന്നു തുറിച്ചു നോക്കിയിട്ടു്:—"ഇപ്പോഴും പോകാൻ ഭാവമില്ല, എന്താണു് 'എടോ' 'താൻ' എന്നൊക്കെ സൎവ്വസാധാരണമായി നാവിൽ നഴഞ്ഞുതുടങ്ങിയിരിക്കുന്നതു്? നീ തന്നെത്താൻ മറന്നുതുടങ്ങിയോ? ഛീ! ഇവിടെനിന്നും കടന്നു പുറത്തുപോ!" എന്നു കോപാവേശത്തോടെ പറഞ്ഞുകൊണ്ടെഴുന്നേററു.

സുകു:—കഷ്ടം! ഇല്ല. തന്റെ അധഃപതനം അധികം അടുത്തു. അതാണു് ഈ ചിത്തഭ്രമം കാട്ടുന്നതു്. ആട്ടെ, പുറത്തു പോകതന്നെ.

രണ:—മകം അച്ഛനെ ഈ വിവരം ധരിപ്പിച്ചുവന്നിട്ടേ ഞാൻ പോകാൻ ഭാവമുള്ളു.

സുകു:—തന്നെ ഈ മുറിയിൽ നിറുത്തിയിട്ടു ഞാൻ പോകയോ? നന്നായി!

രണ:—പോവില്ല. ഇല്ലെ? ഞാൻ എല്ലാം എടുത്തു് ഈ ഉരുപ്പടികളുംകൂടി തട്ടിപ്പറിച്ചുകൊണ്ടു പോയാലോ?

സുകു:—അതു തന്റെ സഹജസ്വഭാവമാണല്ലോ? അതും വേണ്ടതുതന്നെ. എന്നോടു താൻ ഈവിധം ധിക്കാരവാക്കുകൾ പറയുന്നതു ഞാൻ ഏകാകിനിയാണെന്നുള്ള ധൈൎയ്യംകൊണ്ടാണോ? അന്നത്തെ സംഭവത്തിൽപിന്നീടു ഞാൻ നിങ്ങൾക്കു് അടിമപ്പെട്ടു ഭയന്നു ജീവിതം കഴിക്കുകയാണെന്നായിരിക്കും വിചാരം. അങ്ങനെയൊന്നും അശേഷം ശങ്കിക്കേണ്ട. ഹാ! ഭയങ്കരകൃത്യം തന്നെ.

രണ:—(സാമഭാവത്തിൽ) ഞാൻ ദേവിയുടെ ഹിതംപോലെ ഒക്കെ ചെയ്യുന്നില്ലേ? പിന്നെ എന്തിനാണു കഠോരം പറയുന്നതു്? ദേവിയുടെ വേറെ സൗകൎയ്യം ഉണ്ടായിരുന്നല്ലോ.

സുകു:—താൻ അസംബന്ധം പുലമ്പുന്നതെന്താ? മിടുക്കൊന്നും അധികം പ്രകടിക്കണ്ട. എന്നെ ദുരവസ്ഥയിൽനിന്നും രക്ഷിക്കുന്നതിനും..................എന്നെ നിൎവ്യാജമായി സ്നേഹിക്കുന്ന ആളുണ്ടെന്നറിഞ്ഞു പൊയ്മാറിക്കൊൾക.

രണ:—അയാളെ ഒരററബന്ധുവായിക്കരുതിയിരിക്കുകയാണോ? വെടിപ്പായി. പിന്നെ ആരും വേണ്ട.

സുകു:—അച്ഛനെ വേണ്ടിടത്തോളം കഴിവുപോലെ നിങ്ങൾ ദ്രോഹിച്ചിട്ടും തനിക്കു് ഒരു തൃപ്തിയും കല്മഷവുമില്ലല്ലോ.

രണ:—ഞങ്ങളാം നിങ്ങളെ രക്ഷിക്കുകയാണ ചെയ്യുപോകുന്നതു്. ദ്രോഹം എന്ന വാക്ക് മേലാൽ ഉപയോഗിക്കരുതു്. പണത്തിന്റെ ആവശ്യം എപ്പോഴും ഒന്നുപോലെ തന്നെ. അതിനാൽ ചിലപ്പോൾ ഞങ്ങൾ രൂപ എടുക്കാറുണ്ടു്. അതിനെന്താ? അതു ദ്രോഹപ്രവൃത്തിയോ ചതിയോ ആകുമോ?

സുക:—ഞാൻ കുറച്ചു ദിവസം മുമ്പു കണക്കുകൾ പരിശോധിച്ചപ്പോൾ ഇളയമ്മ ബാങ്കിൽനിന്നു അച്ഛന്റെ കള്ളയൊപ്പിട്ടു രണ്ടായിരം പവൻ വാങ്ങിയിരിക്കുന്നതായി കണ്ടു. കേസിന്മേൽ വന്നാൽ പിന്നത്തെ അവസ്ഥ അറിയാമല്ലോ? പാടില്ലേ?

രണ:—(വലിയ പുച്ഛരസത്തോടെ) ഓ! സുകുമാരി ഒരു വലിയ അത്ഭുതകാര്യം കണ്ടുപിടിച്ചുവല്ലോ? ഹാ, എന്തു സമ്മാനമാണാവോ ഇപ്പോൾ ഇതിനു തരേണ്ടതു്?

സുക:—ഞാൻ ഇതേവരെ ആ വിവരം അച്ഛനെ ധരിപ്പിക്കാത്തതു നിങ്ങളെ ഭയന്നിട്ടല്ല. അനാവശ്യമായി അദ്ദേഹത്തെ വേദിപ്പിക്കേണ്ട എന്നു വിചാരിച്ചിട്ടാണ്. അദ്ദേഹത്തിനിപ്പോൾ തന്നെ വേണ്ടിടത്തോളം മാനക്ഷയവും ദുരിതവും നേരിട്ടുകഴിഞ്ഞിട്ടുണ്ടു്.

രണ:—നിങ്ങളുടെ പിതൃഭക്തി വിസ്മയനീയം തന്നെ. അതതാകെയിരിക്കട്ടെ. പ്രഭുവിനു നിങ്ങളിൽ തൃപ്തിയും വിശ്വാസവും ഉണ്ടെന്നാണോ നിങ്ങളുടെ വിചാരം? വളരെ അനുസരണയുള്ള പുത്രിതന്നെ! പക്ഷേ പണത്തെക്കാളും വല്ലതും പുറത്തായാൽ എങ്ങനെയോ?

സുക:—സത്യം ഒരിക്കൽ വെളിപ്പെടും. എന്റെ ജീവിതം മലിനമാക്കാനും ശൂന്യമാക്കാനുമാണ നിങ്ങൾ ശ്രമിക്കുന്നതു്. ഞാൻ മനസാ വാചാ കർമ്മണാ അപരാധിയല്ലെന്നു നിങ്ങൾക്കു ബോദ്ധ്യമുണ്ടല്ലോ. സർവ്വസാക്ഷിയായ ഈശ്വരൻ എന്നെ ഉപേക്ഷിക്കുകയില്ല. ഞാൻ നിങ്ങളുടെ മാർഗ്ഗനിരോധിനിയായിരിക്കുകയാണ്. എന്റെ പ്രാണാപായത്തിനു നിങ്ങൾ ഉദ്യമിക്കുന്നുണ്ടെന്നും എനിക്കു നല്ലപോലെ അറിയാം.

രണ:—ഇന്നെന്താ ഇത്ര വളരെ തത്വജ്ഞാനം? ഉറക്കമിളയ്ക്കാതെ പോയിക്കിടന്നുറങ്ങണം. എന്റെ പ്രിയ സുകുമാരിയല്ലേ? പറയുന്നതു കേൾക്കു! ഇന്നുരാത്രി ഇവിടെക്കണ്ടതും കേട്ടതുമൊക്കെ സ്വപ്നമായി വിചാരിച്ചുകൊള്ളുക.

"രാമനേ, നീ എന്താ വിറയ്ക്കുന്നതു്? നിന്റെ ശരീരമാസകലം വിയൎത്തു തണുത്തിരിക്കുന്നല്ലോ? ഞാൻ ഇപ്പോൾ ഇവിടെ വരുമെന്നു നീ കരുതിയിരുന്നില്ല; അല്ലേ? ഇതെന്താകഥയാണു് ഈ കാണുന്നതു്?" എന്നു കോപിഷ്ഠനായി പ്രതാ ചോദിച്ചു. "സുകുമാരീ, നീ ഇവിടെ എന്തു ചെയ്യുകയായിരുന്നു? നിനക്കു് ഈ പ്രമാണങ്ങൾ പുറത്തെടുത്തിട്ടുള്ള ആവശ്യമെന്തു്? ഞാൻ കൂടി അറിയട്ടെ" എന്നു വീണ്ടും തുടൎന്നു. സുകുമാരിക്കു് എന്തുത്തരം പറയാൻ കഴിയും?

രണദേവൻ സുകുമാരിയുടെ ഭാവപ്പകൎച്ചയും ഭയവും കണ്ടു് ഒന്നന്ധാളിച്ചു. അവൾ സത്യം പറഞ്ഞുപോയാൽ തന്റെ കാൎയ്യം എല്ലാവിധം പൎയ്യവസാനിക്കുമെന്നു കണ്ടുമല്ല അറിയാവൂ. ഒരു മാൎഗ്ഗവും കാണാതെ രണദേവൻ കുഴങ്ങി.

സുക:—ഞാൻ അച്ഛന്റെ പെട്ടി തുറന്നാൽ അതിൽ ഇത്രവളരെ കോപത്തിനും ക്ലേശത്തിനും കാരണമെന്താണു്? എനിക്കല്ലാതെ മറ്റാൎക്കാണു് അതിനുള്ള കൎത്തവ്യം?

പ്രതാ:—നീ എന്തിനായി ഈ ദ്രോഹകൃത്യത്തിനൊരുങ്ങി? ആരാണു നിന്നെ ഇത്തരം ദുൎമ്മാൎഗ്ഗത്തിലേയ്ക്കു പ്രേരിപ്പിക്കുന്നതു്?

സുക:—അച്ഛാ! ഞാൻ ഈ ജന്മം അച്ഛനു ദ്രോഹിയാകില്ല. അച്ഛനു് ഇതേവരെ എന്നെ അറിവാൻ പാടില്ലാതെ പോയതിൽ എനിക്കു വളരെ വ്യസനമുണ്ടു്.

രണദേവൻ ഈ സംഭാഷണമെല്ലാം നടക്കുന്നതിനിടയ്ക്കു് ഓരോ കൃത്രിമോപായങ്ങൾ ആലോചിച്ചുറയ്ക്കുകയാണു്.

പ്രതാ:—കഷ്ടം! എന്റെ ശോച്യാവസ്ഥയിൽ എനിക്കു ബന്ധുവായി ആരുമില്ലാതെ പോയല്ലോ? ഞാൻ എന്റെ ഈ ദുരിതം ആരോടു പറഞ്ഞാശ്വസിക്കും? എന്റെ സ്വന്തം പുത്രിയോ എന്റെ പരമവൈരിയായിത്തീൎന്നു. ഇനി ആരാണു് എനിക്കവലംബം?

രണ:—ആരുമില്ലേ? അവിടുത്തെ സദാ കാത്തുകൊണ്ടു ഞാനുണ്ടല്ലോ. ഞാൻ അങ്ങയുടെ ദാസനായിരിക്കുന്ന കാലത്തോളം അവിടുത്തേയ്ക്കു യാതൊരു ദോഷവും പറ്റുകയില്ല. രാപ്പകൽ ഞാൻ അവിടുത്തെ സൂക്ഷിച്ചു പുറകിനടക്കുകയാണു്. ഞാൻ വീട്ടിൽ നിന്നും മടങ്ങിവരുമ്പോൾ ഇവിടെ വെളിച്ചം കണ്ടു. ഒന്നുരണ്ടാളുകൾ സംസാരിക്കുന്നതും കേട്ടു. വലിയ ജിജ്ഞാസയോടുകൂടിയാണു ഞാനിങ്ങോട്ടു കടന്നതു്. അപ്പോൾ സുകുമാരിയും വേറെ ഒന്നുരണ്ടാളുകളുമായി വളരെ ഗൗ

ഭവത്തിൽ സംഭാഷണം നടക്കുന്നു. അവിടുത്തെ പുത്രിയെക്കുറിച്ചു പരിതപിക്കാതെ ഗത്യന്തരമില്ല. എന്നൊക്കെ ക്ഷണത്തിൽ ഒന്നു ഞെട്ടി എഴുന്നേററു. ഈ പാപകൃത്യം ദേവിക്കടുത്തതല്ല എന്നു ഞാൻ പറഞ്ഞു. അതിന് എന്നെ വളരെ അധിക്ഷേപിച്ചു. അവിടുത്തെ അടുക്കലും പല കൃതികളും ഇനി പാഠത്തുപിടിപ്പിക്കണമെങ്കിൽ അതിനു വേണ്ട സാമർത്ഥ്യം സുകുമാരിക്കുണ്ടല്ലൊ?

സുകു:—എൻെറ പിതാവിൻെറ മുമ്പിൽ നിന്നുകൊണ്ട് ഇമ്മാതിരി അസത്യങ്ങൾ എന്നെപ്പററി പറയുന്നതിനു തൻെറ ഹൃദയം എങ്ങനെ അനുവദിക്കുന്നു?

പ്രതാ:—മതി, മതി, എനിക്കിങ്ങനെ ഒരു സൽപുത്രിയുണ്ടായല്ലൊ.

രണ്ടാ:—അവിടുന്നു വെറുക്കരുത്. സ്ത്രീസഹജമായ ഗുണം പ്രദർശിപ്പിച്ചു. ഇനി സൂക്ഷിച്ചു കൊണ്ടാൽ മതി.

പ്രതാ:—എനിക്കു സംശയം തുടങ്ങിയിട്ടു കുറേ ദിവസമായി. അതാണ് ഞാൻ ഇന്നു വിഷണ്ണം പുറത്തു ചുററിനടന്നത്. ഇപ്പോഴാം സംശയനിവൃത്തി വന്നല്ലൊ. കഷ്ടം! കലിയുഗധർമ്മശക്തി എൻെറയും നിൻെറയും നാശത്തിനു മകളേ, നീ തന്നെ കാരണഭൂതയായിത്തീർന്നല്ലൊ?

രണ്ടാ:—അങ്ങു വ്യസനിക്കരുത്. അബദ്ധം എല്ലാവർക്കും വരാവുന്നതല്ലേ? ഒരിക്കലേയ്ക്കു മാപ്പു കൊടുക്കുക. സുകുമാരിക്ക് അങ്ങയെപ്പററി ഭയഭക്തിബഹുമാനാദികൾ ഇല്ലായ്കയില്ല. എന്തോ ഇങ്ങനെയൊക്കെ സംഭവിച്ചുവെന്നേയുള്ളു. മേലിൽ, ഗുണദോഷിച്ചാൽ ദേവി എല്ലാ വിധത്തിലും ഗുണവതിയായിത്തീരും; സംശയമില്ല.

പ്രതാ:—എന്തായാലും ഈ വിശ്വാസഘാതകം കാട്ടിയ സ്ഥിതിക്ക് ഇനി എൻെറ കൂടെ താമസിക്കേണ്ടാ. അവളുടെ മാതൃഗൃഹത്തിൽ പോകട്ടെ.

സുകു:—അപ്പാ! എന്താണ് ഈ പറയുന്നത്? എൻെറ സംസർഗ്ഗംകൂടി ഇത്ര വേഗം വെറുക്കുന്നതിനുമാത്രം നികൃഷ്ടയായിപ്പോയോ ഞാൻ? നിരപരാധിനിയാണ ഞാനെന്നുകൂടി ഓർമ്മിച്ചു കൊള്ളണം. എന്നെ യാതൊരു പ്രകാരത്തിലും സംശയിക്കേണ്ട. ഒരു ദുഷ്കൃത്യവും ഞാൻ സ്വപ്നേപി വിചാരിക്കപോലും ചെയ്തിട്ടില്ല. എന്നെ വൃഥാ ത്യജിക്കരുതെ! അപ്പൻെറ പാദശുശ്രൂഷ വലുതെന്നു കരുതി സ്വസുഖത്തെ മുഴുവൻ ബലികഴിപ്പാൻ ഇപ്പോഴും സന്നദ്ധയുമാണല്ലൊ ഞാൻ.

പ്രതാ:—ഈ ക്ഷണംവരെ എനിക്ക് അദ്വിതീയയും ഉൽകൃഷ്ട
യും ആയ ഒരു പുത്രിയുണ്ടെന്നു ഞാൻ, ഇടയ്ക്കു ചില സംശയം ജനി
ച്ചിട്ടും സന്തോഷിച്ചിരുന്നു. എന്നാൽ എന്റെ ഗർവിനെ ശമിപ്പിക്കുമാ
റുള്ള ഹീനകൃത്യങ്ങൾക്കു നീ സന്നദ്ധയായി. എന്റെ സകല ആശ
യും ജീവിതസുഖവും നശിച്ചു. എന്നെ ശത്രുക്കളുടെ പക്കലേയ്ക്കു നീ വി
ട്ടുകൊടുത്തുകഴിഞ്ഞു. എന്റെ കുട്ടീ, ഞാൻ ഈ ദുഃഖം ഏതുവിധം സ
ഹിക്കും? എന്റെ സകല ജീവിതഭാരവും വഹിച്ച് എന്നെ കൃതാർത്ഥ
നാക്കേണ്ട കടമ നിന്റേതായിരുന്നിട്ടും നീ ഈവിധം എന്നോടു പ്രവ
ർത്തിച്ചുവല്ലോ. നിന്റെ കണ്ണുകൾകൊണ്ടല്ലേ ഞാൻ സകലവും കണ്ടു
കൊണ്ടിരുന്നത്. നിന്റെ ബുദ്ധി ഭേദിച്ചുപോകാൻ കാരണവും ഞാൻ
കാണുന്നില്ല. എനിക്കു ജീവിച്ചിരുന്നതൊക്കെ മതി. മരണം ഇപ്പോൾ
അത്യന്തം ആദരണീയമാകുന്നു. ജീവദശയിൽ എന്തെല്ലാം അസാംഗ
ത്യങ്ങൾ നടക്കുന്നു. ഞാൻ ഇതൊക്കെ മുൻകൂട്ടി ആലോചിക്കേണ്ട
തായിരുന്നു! ഇനി എത്ര നാളോ? എത്ര നിമിഷമോ? നിന്റെ ക്ഷേ
മത്തിനുവേണ്ടിത്തന്നെയാണ് ഞാൻ ഈ ബുദ്ധിമുട്ടി ഇതുവരെ ജീ
വിതം വഹിച്ചുകൊണ്ടിരുന്നത്. ആ ഏക ഉദ്ദേശ്യം മാത്രമാണ് എ
ന്നെ എല്ലാവിഷയങ്ങളിലും പ്രേരിപ്പിക്കുകയും പ്രോത്സാഹിപ്പിക്കുക
യും ചെയ്തുകൊണ്ടിരുന്നത്. ഷേക്സ്പിയർ പറഞ്ഞതു ഇപ്പോൾ
ശരിയായില്ലേ?

സുകു:—അച്ഛാ, എന്നെ വൃഥാ തിരസ്കരിക്കരുതേ? അനാഥ
യായ എന്നെ അച്ഛൻ ഉപേക്ഷിക്കുന്നതായാൽ എന്റെ ഭാവിജീവി
തം പിന്നെ എന്തായിരിക്കും? എനിക്കീലോകത്തു വേറെ ആരാണാ
ശ്രയം? അച്ഛൻ എന്നെ ഇങ്ങനെ ശപിക്കുന്നതു വലുതായ പാപ
മാണ്.

പ്രതാ:—രാമമേനോ, താൻ ഈ സമയത്തു ഇവിടെ വന്നുചേർന്ന
വല്ലോ. അതെനിക്കു വളരെ ആശ്വാസകരമായി. ഇല്ലെങ്കിൽ എ
ന്തെല്ലാം കൂടുതൽ അപകടങ്ങൾ പറ്റുമായിരുന്നു?

സുകു:—(അച്ഛന്റെ രണ്ടു കൈകളിലും പിടിച്ചുകൊണ്ട്) അ
ച്ഛാ, സാഹസമരുത്. എന്നോടു വിശദമായി എല്ലാം ചോദിക്കൂ.
എനിക്കു പറയാനുള്ളതുകൂടി കേൾക്കൂ. ഞാൻ നികൃഷ്ടയല്ല. ഈ പറ
ഞ്ഞതൊന്നും വിശ്വസിക്കരുതേ! ഇയാളെയാണ് ഉടൻ ഇവിടെനിന്നു
ബഹിഷ്കരിക്കേണ്ടത്, എന്നെയല്ല. ഞാൻ പരമാർത്ഥമൊക്കെപ്പറ
യാം. ഇതിനുമുമ്പു ഞാൻ അച്ഛനോടു ചിലതൊക്കെ ഇയാളെപ്പറ്റി
സൂചിപ്പിച്ചിട്ടുണ്ടല്ലോ. ഇത്രക്ഷണം അതെല്ലാം മറന്നുപോയതു എ

ന്റെ കാലവൈപരീത്യമോ ഏഷണിയുടെ ശക്തിയോ കൊണ്ടുതന്നെയായിരിക്കണം.

പ്രതാ:—നിന്റെ പാതിവ്രത്യവും എന്റെ കോപവിഷയവും ഒക്കെ കഴിഞ്ഞു. ഇനി ശബ്ദിക്കരുതു്. നീ ഇതുവരെ സത്യം മാനം മര്യാദ ഒക്കെ വെടിഞ്ഞിരിക്കയാണു്. നീ ഒടുവിൽ പറയുന്നതു കേട്ടുകൊണ്ടാണു ഞാൻ വന്നതു്. നിന്നെ സഹായിക്കാൻ ആളുണ്ടു്. പിന്നെ ഈ വൃദ്ധനെ ശണ്ഠ്യമാക്കീട്ടു കാൎയ്യമുണ്ടോ? ഇനി ആ സഹായം മാത്രം മതി. (ഗംഭീരമായി) ദ്രോഹീ, എന്നെ ഇങ്ങനെ ചതിച്ചുവല്ലോ? എന്റെ മുമ്പിൽ നിന്നും പോ! (ഭണ്ഡാരവനോടു്) നാളെ ഈ വിവരം ഒക്കെ നീലോല്പലത്തിനെ അറിയിച്ചു് ഈ കുടിലയുടെ യാത്രയ്ക്കു വേണ്ടതൊക്കെ ഒരുക്കം ചെയ്തുകൊടുക്കാൻ പറയൂ. എനിക്കു പുത്രിയില്ല. എനിക്കു ഇനി എന്തു വേണമെങ്കിലും ചെയ്യാമല്ലോ. ആലോചനയും ശങ്കയും വേണ്ട. ഞാൻ സ്വതന്ത്രനായി.

സുക:—അച്ഛാ, ആലോചനാശൂന്യമായ കഠിന വാക്കുകളും വിചാരണകൂടാതുള്ള വിധിയും പശ്ചാത്താപത്തിനു കാരണമാകും. ഇപ്പോഴും അധികദോഷമൊന്നും സംഭവിച്ചിട്ടില്ല. എന്നെക്കൂടി കളഞ്ഞാൽ പിന്നത്തെ കഥ സ്മരിക്കപോലും വയ്യാ. ഇവരുടെ നിരന്തര പ്രയത്നം ഇതിനായിരുന്നു. അതു സാധിച്ചുവല്ലോ? അച്ഛന്നു് ഒരിക്കലും അവിവേകം പ്രവൎത്തിക്കാവുന്നതല്ല. നിർദ്ദോഷിയാണെന്നു് ഇതാ ദൈവസന്നിധിയിൽ ഞാൻ സത്യം ചെയ്തു പറയുന്നു. ഇത്രകാലം വാത്സല്യപൂർവ്വം വളൎത്തിയ പുത്രിയെ ഒരു സമാധാനവും കേൾക്കാതെ ആട്ടിയോടിക്കുന്ന അച്ഛന്റെ ബുദ്ധിക്കു് എന്തുഭവിച്ചു? ഏഷണി ഇത്ര വലിയ വിഷമുള്ളതോ?

പ്രതാ:—പുറത്തുപോകാം. എന്നെ ആപൽസമുദ്രത്തിൽ ചാടിച്ചിട്ടു പിന്നെ കളവു പറഞ്ഞു മേനി കയറുവാൻ വരുന്നോ? എന്നോടു സംസാരിക്കരുതു്. ഭണ്ഡാരവ! പൊയ്ക്കൂ ഉതരുതു്. എനിക്കു് ചിലതൊക്കെ പറയാനുണ്ടു്.

സുകമാരി നിശ്ചയം സത്യം ചെയ്തു ഇങ്ങനെ പറഞ്ഞിരുന്നുവെങ്കിൽ ഈ ആപത്തു നേരിടുകയില്ലായിരുന്നു. ഭണ്ഡാരവന്റെ വശ്യത്തിൽ പ്രഭു അകപ്പെട്ടുപോയി. ഇനി സാധു സുകമാരിക്കു് ഒരു ഗതിയുമില്ല. സുകമാരി പുറത്തിറങ്ങുന്നതിനു മുമ്പു ചിലതൊക്കെ പറയാൻ ശ്രമിച്ചിട്ടു് അതു വിഫലമായതേ ഉള്ളൂ.

പ്രതാ:—(ഉൽക്കണ്ഠിതസ്വരത്തിൽ) നിന്റെ സാമാനങ്ങളും ഒക്കെ ഒരുക്കുന്നതുവരെ നീ എന്റെ മുമ്പിൽ വരരുതു്.

സുകു:—അച്ഛാ! ഒരു ദാസിയോട് ഇതിലും കുറച്ചുകൂടി ഔദാര്യം കാട്ടുമല്ലോ. ഞാൻ അതിലും കേവലമായിപ്പോയി ഇല്ലേ? ഒക്കെയ്ക്കും ദൈവം സാക്ഷി.

സുമനസ്വിനിയായ സുകുമാരിക്ക് ഇതിൽപരം ദുസ്സഹമായ കുറാപത്തു നേരിടാനില്ലെന്നു തോന്നി. കോപം, മാനക്ഷയം, നിന്ദ ഇതെല്ലാം ഓരോ നോട്ടത്തിലും സ്ഫുരിപ്പിച്ചുകൊണ്ട് അച്ഛന്റെ അടുക്കൽ ചെന്ന്:—"അച്ഛാ, ഇപ്പോഴം പറഞ്ഞതൊക്കെ ഈ നിലയിലുള്ളവർ പറയാവുന്ന സംഗതികളായിരിക്കാം. ഞാൻ പറയുന്നതൊന്നും അച്ഛനു രസിച്ചില്ലെന്നും വന്നേയ്ക്കാം, എങ്കിലും കർമ്മഫലം കുബേരനായാലും കുചേലനായാലും അനുഭവിച്ചേ മതിയാവൂ. ഈശ്വരൻ സത്യസ്വരൂപനല്ലേ? എന്റെ പരിശുദ്ധഹൃദയം അച്ഛനറിയാൻ കഴിഞ്ഞില്ലെങ്കിലും അദ്ദേഹം അറിയാതെയിരിക്കയില്ലല്ലോ. അതിനാൽ നമ്മുടെ നാശത്തിനു ഹേതുഭൂതരായിത്തീരുന്നവരൊക്കെ അതിന്റെ ദോഷഫലം അനുഭവിക്കാതിരിക്കില്ല. അച്ഛൻ ഇന്നല്ലെങ്കിൽ നാളെ കഠിനമായി പശ്ചാത്തപിക്കേണ്ടിവരും. അതിൽ മാത്രമേ ഇനി എനിക്കു സങ്കടമുള്ളൂ." ഇത്രയും പറഞ്ഞിട്ടു സുകുമാരി ഒരു മിന്നൽപോലെ ആ ഉദ്യാനത്തിൽ വൃക്ഷങ്ങൾക്കിടയിലായി പാഞ്ഞു മറഞ്ഞു. സുകുമാരിയുടെ ഒടുവിലത്തെ വാക്ക് പ്രഭുവിന്റെ ഹൃദയത്തിൽ തറച്ചു. സുകുമാരി തന്റെ മുറിയിൽ കടന്നു വാതിലടച്ചു. പിതാവിന്റെ ക്രോധം നിമിത്തം ഉണ്ടായ ദുഃഖം, മാനഭംഗംകൊണ്ടുള്ള ലജ്ജ, ഖലശിരോമണിയായ രണദേവന്റെ നേർക്കുള്ള പ്രതികാരേച്ഛ ഇത്യാദി വികാരങ്ങൾ ഏകകാലത്തിൽ സുകുമാരിയുടെ ഹൃദയത്തെ മർദ്ദിച്ചുകൊണ്ടിരുന്നു. "അയ്യോ! ഈ ക്ഷണംമുതൽ എന്റെ പ്രിയപിതാവ് ഈ ദുഷ്ടന്മാരുടെ കൈയിലായല്ലോ. ദുർമ്മാർഗ്ഗം നിമിത്തം എല്ലാവരും കൂടിച്ചേർന്ന് അദ്ദേഹത്തിന്റെ കഥ കഴിക്കുമോ, ദരിദ്രനാക്കിത്തീർക്കുമോ? ഇനി അച്ഛന് ആരാണ് ഒരു യഥാർത്ഥസഹായിയുള്ളത്. ഇപ്പോൾ ഞാൻ എന്തുതന്നെ പറഞ്ഞാലും ആരു കേൾക്കും? ഇതെല്ലാം എന്റെ ബുദ്ധിമോശം അഥവാ ദീർഘസൂത്രതാ കൊണ്ടുവന്ന ആപത്തുകൾ തന്നെ." എന്നിങ്ങനെ ഓരോ വിചാരങ്ങൾകൊണ്ട് അവൾ സമയം കഴിച്ചുകൂട്ടി.

പ്രതാ:—അവൾ പോയോ?

രണ:—ആശ്വസിക്കണം. ഇതൊന്നും മനഃപൂർവമായിരിക്കയില്ല. എന്തോ അബദ്ധം പറ്റിയതായിരിക്കയേയുള്ളൂ. വലിയ തകരാറൊന്നും പറ്റിക്കാനിടയില്ലായിരിക്കും.

പ്രഭു:—സപ്തല്പ ദിവസത്തിന്നു മുമ്പു ബാങ്കിൽനിന്നും കള്ള ഒപ്പിട്ടു രണ്ടായിരം പവൻ അവൾ വാങ്ങിച്ചിട്ടുള്ളതായി ഇന്നു ഞാനറിഞ്ഞു. അതു പുറത്തു കാണിച്ചില്ല. ഇന്നു ഇത്ര എന്തൊക്കെയാണവൾ കാട്ടിക്കൂട്ടിയിരിക്കുന്നതു്? ഇനി ഒക്കെ പരിശോധിച്ചു നോക്കിയാലറിയാം. ഞാൻ നേരിട്ടു കണ്ടു പിടിച്ചതു് ഒരു ശങ്കയായി.

രണ്ടാ:—അതെങ്ങിനെ? സുകുമാരിയെ വിശ്വസിച്ചുകൂടെന്നു പ്രഭു പലപ്പോഴും പറയാറുണ്ടു്. പക്ഷെ ഞാനതു ഗണ്യമാക്കിയിരുന്നില്ല. അവിടുത്തെ അടുക്കൽ പറഞ്ഞാൽ ഞാനോ വിഡ്ഢിയാണെന്നു വിചാരിക്കുമെന്നു കരുതി പറഞ്ഞതുമില്ല. പറയുന്നതിനു പ്രഭുവിനോടുപദേശിച്ചു ചോദിക്കലും ചെയ്തു. സ്ത്രീസഹജമായ ചാപല്യമാണെന്നു ഞാൻ വിചാരിച്ചിരുന്നുള്ളു. എന്തായാലും അവിടുത്തെ ഇടപാടുകളൊന്നും പരസ്യമായിട്ടില്ലല്ലൊ?

പ്രഭു:—ഒക്കെ പുറത്തായി. ഇനി എന്താണു വേണ്ടതു്? ഇക്കാര്യങ്ങൾ ഒന്നും ഞാൻ മുമ്പു ധരിച്ചിരുന്നില്ല.

രണ്ടാ:—അവിടുത്തേയ്ക്കു എന്നിൽ വിശ്വാസമുള്ള പക്ഷം മേൽ വേണ്ട കാര്യങ്ങൾ എന്റെ പ്രാണനെ ഉപേക്ഷിച്ചും ദോഷം കൂടാതെ വഹിച്ചു കൊള്ളാവുന്നതാണു്.

പ്രഭു:—സുകുമാരിയെ ഇനി താമസിപ്പിക്കുന്നതു് ആപൽക്കരവും ഉത്കണ്ഠാകാരണവും ആണു്. ഞാൻ മനോവ്യസനനായല്ലൊ. രണ്ടാമൻ സൗകര്യമുള്ളപ്പോൾ എന്നെ വന്നന്വേഷിച്ചുകൊള്ളണം. അതൊരുപദ്രവമായിത്തീരുകയില്ലല്ലൊ? തോന്നുന്നതെന്നാലോചിക്കാനുമുണ്ടു്.

രണ്ടാ:—ഹാ ഇവിടുത്തെക്കാര്യത്തിൽ ഉപദ്രവമായി വിചാരിക്കയോ. ഞാൻ അങ്ങയുടെ ദാസനല്ലേ?

പ്രഭു:—ബാങ്കിൽ നിന്നും രൂപാ മേടിച്ചു് എന്തു ചെയ്തുവെന്നും ഈ പ്രമാണങ്ങളെല്ലാമൊക്കെ കരസ്ഥമാക്കാൻ ശ്രമിച്ചതെന്തിനാണെന്നും തിരക്കി അറിയണം. ഞാൻ പോയി കുറച്ചു കിടക്കട്ടെ. ഉറക്കം ഉണ്ടാകുകയില്ല. പിന്നെക്കാണാം.

രണ്ടാമൻ അവിടെ നിന്നുകൊണ്ടു് ഓരോ ഗൂഢാലോചന ചെയ്യുകയായിരുന്നു. അതിൽ പ്രധാനമായിരുന്നതു് രാത്രി തന്നെ സുകുമാരിയോടു് ഒരു പോർ കൂടി നടത്തുന്നതായിരുന്നു.

---

പോയ സുലോചനാദേവിയുടെ ആത്മാവു പുത്രിയുടെ നിരാലംബ സ്ഥിതിയും ഭൎത്താവിന്റെ ദയാഹാനിയും അറിഞ്ഞു് അവളെ ആശ്വാസിപ്പിക്കാൻ വന്നതായിരിക്കുമോ? ഏതിൽ വിലയ്ക്കു വാങ്ങാൻ പോകുന്ന സാധനമത്രയെന്നപോലെ ആ സുകുമാരകളേബരത്തെ പ്രതിപ്രതീകം വീക്ഷിച്ചു ബഹുലി മതിപ്പു വെച്ച ചുവടു പിന്നാക്കം വലിയാൻ കാരണമില്ല. ഏതായാലും സൗന്ദൎയ്യംതൊട്ടുകൂടി കുറഞ്ഞ ചെന്നയാളല്ലെന്നു് അപ്പോഴത്തെ നോട്ടവും നിലയും സ്പഷ്ടമാക്കുന്നുണ്ടു്.

സുകുമാരിയാകട്ടെ ഉറക്കത്തിലും കാണാതെവല്ലാതിരുന്നതിനാൽ ഈ നിലയിൽ പ്രത്യക്ഷയായി അധികസമയം കിടന്നില്ല. തുറന്നിട്ടിരുന്ന വാതായനത്തിന്റെ മുമ്പിൽ ചാഞ്ഞുകിടന്ന മാങ്കൊമ്പുകളുടെ മറവിൽകൂടിയും ചന്ദ്രികാപ്രസരം മുറിയിൽ ഇല്ലാതിരുന്നില്ല. ബോധംവന്നപ്പോൾ അവൾ മുറിക്കകത്തു നാലുപാടും നല്ലതിൻവണ്ണം ഒന്നു കണ്ണോടിച്ചു. അത്ഭുതമായ്ത്തന്നെ പ്രകൃതിസൗഭാഗ്യമൊന്നും അവളെ അശേഷം ആകൎഷിച്ചില്ല. എവിടെയും കടന്നുചെന്നു് ഏതും കണ്ടതുപോലെ വൎണ്ണിക്കുകയും എങ്ങനെ ധരിപ്പുവെന്നു പറയാതെ കഴിക്കുകയും ചെയ്യുന്ന പൂൎണ്ണസ്വാതന്ത്ര്യമുള്ള കഥാനിൎമ്മാതാവിനു സുകുമാരിയുടെ ശരീരം ചന്ദ്രികാപ്രകാശത്തിൽ നല്ലതിൻവണ്ണം കാണാം. തലമുടി അഴിഞ്ഞു നിലത്തുവീണു് ഒരു കൂടാരപ്പാടു തറയിൽ ചന്ദ്രികാ പ്രവേശം നിരോധിച്ചിട്ടുണ്ടു്. കണ്ണുനീരൊഴുക്കെന്നു വിചാരിച്ചു് അങ്ങിങ്ങും തിളങ്ങുന്ന മുക്താഹാരത്തിലും വിരലിലുള്ള അംഗുലീയത്തിലും ദൃഷ്ടിപതിക്കവെ അവൾക്കു് ഇതാ അശ്രുധാരധാരയായി പ്രവഹിക്കുന്നു. കരത്തിലും കണ്ഠത്തിലും ചന്ദ്രസേനൻ അണിയിച്ച പണ്ടങ്ങളെ അവൾ ഇതുപോലുള്ള പരിതസ്ഥിതിയിലും ഇതുകാലവും അതിൽ ലീനമായിരുന്ന പ്രേമവിശ്വാസപ്രത്യാശകൾ ഇപ്പോൾ നാമാവശേഷമായതുപോലെയാണു സുകുമാരിയുടെ മുഖാകൃതി. ആഭരണങ്ങളുടെ നോട്ടംതോറും അനിവാൎയ്യതയെന്നപോലെ ശരീരനിറൽ അനുഭവിച്ച അവൾക്കു്, കെട്ടിനിന്ന ചിറ പൊട്ടി മുകളിൽ പൊന്തിനിന്ന ജലം പുറത്തുപോയതോടുകൂടി ശൈത്യപാതമോ ആ വാരിയാൽതന്നെ കല്ലോലിതയായതുകൊണ്ടെന്നവിധം ഒരു തണുപ്പോ ജനിച്ചതായി തോന്നുന്നുണ്ടു്. ദാസിമാരെ വിളിപ്പാനായി പൊളിച്ച വായ് കണ്ഠകമ്പങ്ങളെ ദൃഷ്ടാക്കൾക്കു കാണാമാറാക്കുന്നില്ലാത്ത അവസാനേന്ദ്രിയസാന്നിദ്ധ്യം അതിലുള്ളിലുണ്ടെന്നറിയിക്കാൻ പൎയ്യാപ്തമാകുന്നില്ല. ദാസിമാർ കോവിലിൽനിന്നു കുറേ അകലെയായി ഗാഢനിദ്രപൂണ്ടു കിടപ്പുണ്ടു്. അവരെ ഉണൎത്തുവാൻ തനിക്കു കരുത്തുമില്ല. ഈ നി

ലയിൽ കിടക്കുമ്പോഴാണു് ഒരു ഭയങ്കരരൂപം തന്നെ സമീപിക്കുന്നതാ
യി അവൾക്കു തോന്നിയതു്. എന്തോ ഒരു വിപത്തു തനിക്കാസന്ന
മായിരിക്കുന്നു എന്നുള്ള ഭയം അവൾക്കുണ്ടായി. ഹൃദയം വല്ലാതെ
തുടിച്ചുതുടങ്ങി. പെട്ടെന്നു കണ്ണുകൾ രണ്ടും അവൾ മുറുകെയടച്ചു. ഇ
വളുടെ മനോധൈര്യം പരീക്ഷിപ്പാൻ ഇതാ നല്ല ഒരവസരം സിദ്ധിച്ചിരി
ക്കുന്നു

അല്പനിമിഷങ്ങൾക്കു ശേഷം അവൾ നിശ്ചേഷ്ടയായി കിടന്നു
കൊണ്ടു് തന്നെസ്സമീപിക്കുന്ന സ്വരൂപത്തെ പകുതി തുറന്ന കണ്ണുക
ളാൽ പരിശോധിച്ചു. ദേഹം നസ്സ്രതിൻവർണ്ണം മറച്ചിരിക്കയാൽ ആളാ
രെന്നറിയത്തക്കതില്ലെങ്കിലും ദീർഘകായനും ദൃഢഗാത്രനും ആയ ഒരായുധധാ
രിയാണെന്നു് അവൾ ക്ഷിപ്രം ഗ്രഹിക്കാതിരുന്നില്ല. തൽക്ഷണം പോ
സോല്ലാസത്തിൽപോലും മാറാതെ സൂക്ഷിച്ചു് അവൾ വീണ്ടും കണ്ണുക
ളടച്ചു. ഏകക്ഷണനേരത്തിൽ അവളുടെ ഉള്ളിൽക്കൂടി അനേകതിരകളെ
പോലെ പാഞ്ഞുപോയ വികാരപരമ്പരകൾ വർണ്ണിപ്പാൻ ഒരായിരം
നാവുള്ള വിശേഷ സംഭാഷണസാമർത്ഥ്യം സിദ്ധിച്ചാലും സാദ്ധ്യമാകു
മോ എന്നു സംശയമാണു്. പണിപ്പെട്ടു ശബ്ദം പുറത്തുവരുമോ എന്നു
പരീക്ഷിക്കാമെന്നുവച്ചാൽ ആ ക്ഷണത്തിൽവച്ചു ജീവഹാനിവരാനാണെ
ളുപ്പം. കടന്നുവന്നവന്റെ ആയുധധാരണവും നോട്ടവും മറ്റും ഒരു കവ
ർച്ചക്കാരന്റേതുപോലെയാണു കാണുന്നതു്. ഉദ്ദിഷ്ടകാര്യത്തിൽ ഉണ്ടാകു
ന്ന പ്രതിബന്ധങ്ങളെ നീക്കാൻ മടിക്കാത്ത ആയുധം അവൻ സജ്ജീ
കരിച്ചാണു വന്നു നിൽക്കുന്നതു്. ഇവന്റെ ഉദ്യമത്തെ തടയാനുള്ള
ഏതു ശ്രമവും തന്റെ ജീവഹാനിയിലേ കലാശിക്കയുള്ളൂ. ധൈര്യമവ
ലംബിച്ചു വിധിക്കു വിധേയയായി കിടക്കുകയല്ലാതെ യാതൊരു ഗത്യ
ന്തരവും അവൾ കണ്ടില്ല.

മുറി മുഴുവൻ പരിശോധിച്ചു് എല്ലാവരും ഉറക്കമെന്നു ബോദ്ധ്യ
പ്പെട്ടിട്ടും ആഗതൻ താനാട്ട നസ്സ്രതിൻവർണ്ണം അടുത്തു വന്നതെ
ന്നു സുകുമാരി ഗ്രഹിച്ചു. വസ്ത്രചലനംകൊണ്ടു് ആൾ തന്റെ കട്ടിലി
ന്നരികെതന്നെ നില്ക്കുന്നുണ്ടെന്നു മനസ്സിലായി. ഓരോനിമിഷവും
ഓരോ യുഗംപോലെ അവൾക്കു തോന്നി. എന്തെങ്കിലും ഒന്നു സംഭവി
ക്കാനുള്ള ഉൽക്കണ്ഠ അവളുടെ ഉള്ളിൽ തിങ്ങിവിങ്ങി. വേഷപ്രച്ഛന്നൻ
തന്റെ സൗന്ദര്യാതിശയം പാനംചെയ്തു മതിമറന്നു നിൽക്കുകയായിരിക്കു
മെന്നുള്ള ശങ്ക സുകുമാരിക്കുണ്ടായില്ല. അതുകൊണ്ടു മുഖത്തു വർണ്ണഭേദം
സംഭവിച്ചുമില്ല. ആയുസ്സിന്റെ വലുപ്പം തന്നെ. കഠാരി ഇപ്പോൾ
നെഞ്ചിൽ താഴും എന്നു പ്രതീക്ഷിച്ചുകൊണ്ടുള്ള ഇവളുടെ കിടപ്പു്

ഭീതികൊണ്ടു സ്തംഭിച്ചിട്ടൊ ധീരതകൊണ്ടൊ എന്നെങ്ങനെയറിയാം! ആ ഘാതകൻ തന്റെ ശരീരത്തിലെല്ലാം കനിഞ്ഞുവെന്ന ദേഹത്തിൽ താച്ചു ശ്വാസത്തിന്റെ ചൂടുകൊണ്ടു് അവളറിഞ്ഞു. ഈ സുന്ദരാംഗിയെ വധിക്കാൻ തന്നെയായിരിക്കുമൊ ഈ ക്രൂരന്റെ ഉദ്യമം? അവളുടെ പട്ടുവസ്ത്രംകൊണ്ടു മൂടിയ ഒരു കൈ കട്ടിലിൽനിന്നു താഴത്തു കിടപ്പുണ്ടു്. ആഗതന്റെ കരം അവൾ അങ്ങോട്ടാണു നീട്ടുന്നതു്. ശരി! ചന്ദ്രസേനൻ സ്വയം അണിയിച്ച സുകുമാരിയുടെ രത്നമോതിരത്തെ അയാൾ ഇതാ പതുക്കെ ഊരിയെടുക്കുന്നു. അവളുടെ ജീവനു തുല്യമായ ഈ സാധനം ഊരിയെടുത്തതിനാൽ ആയുധം പ്രയോഗിക്കാതെയും രക്തം ചൊരിയാതെയും അവളെ ഒരു തരത്തിൽ വധിക്കുകതന്നെയാണു് ഈ നീചൻ ചെയ്തിട്ടുപോകുന്നതു്. ഘാതകസമ്പർക്കം വിരലിന്മേലുണ്ടായപ്പോൾ ശരീരത്തിൽ പാമ്പു വീണതിനെ അടക്കിക്കിടപ്പാൻ കഴിഞ്ഞ ഇവൾ സ്തബ്ധതന്നെയായിരുന്നിരിക്കണം. അഥവാ നിസ്സ്വത്വമായി ഈ തരമൊരു വധത്തിനു കീഴ്പെട്ടതു് ഉള്ളിൽനിന്നു പൂർവപുണ്യപരിപാകത്താൽ വല്ല ശക്തിയും പ്രേരിപ്പിച്ചതുകൊണ്ടും ആയിക്കൂടാത്തതല്ല.

ആഗതൻ പോകാനായിത്തിരിഞ്ഞ സമയം അയാളുടെ വസ്ത്രത്തിന്റെ കരകരപ്പു് അറിഞ്ഞപ്പോൾ സുകുമാരി സാവധാനത്തിൽ കണ്ണു തുറന്നു ഘാതകനെ പിന്നിൽനിന്നു് ഒന്നു പരിശോധിക്കാൻ ശ്രമപ്പെട്ടു. ആ ശോധനകൊണ്ടും ആളാരെന്നുള്ള ശരിയായ ഊഹാനത്തിനു വക കിട്ടിയില്ല. ചോരൻ ഇറങ്ങിപ്പോകുമ്പോൾ ഒന്നുകൂടി തിരിഞ്ഞു സുകുമാരിയെ നോക്കിയിട്ടു് എങ്ങോട്ടോ അന്തർദ്ധാനം ചെയ്തു. സുകുമാരിയുടെ അനന്തരനോട്ടമെല്ലാം തന്റെ അംഗുലിയിന്മേലായിരുന്നു. അവൾ ആ വിരലിന്റെ ആഭരണഹാനിയിൽ സ്വന്തം വൈധവ്യത്തിലെന്നപോലെ ദുഃഖിച്ചു. "ഹാ, പ്രിയചന്ദ്രസേനാ, എന്റെ പ്രാണവേദന അങ്ങറിയുന്നുണ്ടൊ? അയ്യോ! ഹൃദയമേ, ജീവനേക്കാൾ പ്രിയതരവും പ്രേമവിശ്വാസലക്ഷ്യവുമായ അതും എന്നിൽനിന്നു പോയിട്ടും നീ ഭാഗ്യഹീനമായി എങ്ങനെ തകരാതിരിക്കുന്നു!" എന്നിപ്രകാരം അവൾ ശിശുസദൃശം രോദിച്ചു. അയാൾ പുറത്തു പോയതായി ബോധിച്ചപ്പോൾ സുകുമാരി, ആസന്നമരണത്തിൽനിന്നു തൽക്കാലം രക്ഷപ്പെട്ടെന്നറിഞ്ഞു് എഴുന്നേറ്റിരുന്നു്:—"ചിത്തമേ, ചാപല്യം വിട്ടു ധൈര്യമവലംബിക്കുക. ഈ ദ്രോഹകൃത്യത്തിനു പ്രതികാരം ചെയ്യുവാനെ നടക്കുകയോ? ഛ, അതാ വേണ്ട. ഉൾക്കണ്ണു ദൈവം എനിക്കു തരാതിരിക്കുമോ?" എന്നിങ്ങനെ പ്രലപിച്ചിട്ടു വീണ്ടും ശവപ്രായമായി ശയ്യയിൽ വീണു.

അരുണോദയത്തിൽ ആരോ തന്നെ തൊട്ടതായിത്തോന്നുകയാൽ സുകുമാരി പെട്ടെന്ന ഞെട്ടിയുണൎന്നു. ജാലകദ്വാരം ഉള്ളിൽ കടന്ന സൂൎയ്യകിരണജാലം പ്രകൃതിക്ക് മുഴുവൻ ഉന്മേഷപ്രദമാക്കിയിരിക്കുന്നതായി അറിഞ്ഞുവെങ്കിലും അല്പനേരം എന്തോ സ്വപ്നാവസ്ഥയിൽ കിടന്നുഴലുംപോലെ അവൾക്കു തോന്നി. "ആരാണ്?" എന്നു കിടന്ന കിടപ്പിൽ ചോദിച്ചുവെങ്കിലും നാവു കുഴങ്ങീട്ടു കുറേനേരത്തേക്കു സംസാരിപ്പാൻ അവൾക്കു കഴിഞ്ഞില്ല. ഗതസംഭവങ്ങളൊന്നും സ്വപ്നമല്ലെന്ന വിരൽനോക്കി മോതിരം യഥാൎത്ഥമായി അവിടെയില്ലെന്നു കണ്ടപ്പോൾ ബോധിച്ചു. എന്നിട്ട്, "നീ എപ്പോൾ ഇവിടെ വന്നുകിടന്നു?" എന്നു തന്റെ അടുക്കൽനിന്ന ദാസിയോട് ചോദിച്ചു.

രജനി:—രാത്രി രണ്ടുമണിക്കു ഞാൻ വന്നു. കുഞ്ഞമ്മ എന്തോ സുഖമില്ലാത്തപോലെ കിടക്കുന്നതു കണ്ടപ്പോൾ എനിക്കു ഉറക്കം വന്നില്ല. കുറേ അങ്ങനെ കിടന്നു ഞാനും അല്പം മയങ്ങി. കുഞ്ഞമ്മയ്ക്കെന്തു്? മേത്തു ചോരമയമില്ലല്ലൊ?

സുകുമാരി തന്റെ ദാസികളായ രജനിയുടെയും കാമിനിയുടെയും സങ്കടസമ്മിശ്രമായ സംഭ്രമം കണ്ടു പൂൎവരാത്രിയിലെ സംഭവങ്ങൾ വിവരിച്ചു. തങ്ങളുടെ സ്വാമിനി ഘാതകന്മാരിൽനിന്നു രക്ഷപ്പെട്ടതിലേയ്ക്കു അവർ ഓരോരുത്തരും ചിത്തവൃത്തിക്കനുസരിച്ചു ഈശ്വരസ്തോത്രം ചെയ്തു.

അവരുടെ പരിദേവനത്തോടുകൂടി ഓരോ യുക്തിവാദങ്ങളും വിവരം മറ്റുള്ളവരെ ധരിപ്പിക്കാനുള്ള തിടുക്കവും കണ്ടു സുകുമാരി അവരെ ഗൗരവസ്വരത്തിൽ തടഞ്ഞുകൊണ്ടു്:—"ഈ സംഭവത്തെപ്പറ്റി ആരോടും ഒരക്ഷരം ഉരിയാടിപ്പോകരുതു്. ഞാൻ നാളെ വലിയമ്മയുടെ ഗൃഹത്തിലേയ്ക്കു പോകുകയാണു്. വഴിയാത്രയിൽ സൂക്ഷിക്കേണമെന്നുള്ളതിനു് ഒരു മുന്നറിവായിട്ടായിരിക്കാം ദൈവം സ്വന്തഭവനത്തിൽ വച്ചുപോലും മനുഷ്യൎക്കു പല അപായങ്ങളും നേരിടാമെന്നു കാണിച്ചുതന്നതു്" എന്നു പറഞ്ഞു് അവരെ പിരിച്ചു.

അതിനുശേഷം സുകുമാരി വസ്ത്രം മാറി രാവിലെ പതിവുള്ള ആഹാരവും കഴിച്ചു പുറത്തിറങ്ങി. * അച്ഛന്റെ മുറിയുടെ നേരെ നോക്കി നെടുതായി ഒന്നു നിശ്വസിച്ചിട്ട് എങ്ങോട്ടെന്നില്ലാതെ നാവരം നടപ്പുതുടങ്ങി. തന്റെ ശരീരക്ഷീണത്തെ അവൾ അറിയുന്നോ

ഇല്ല. ബാല്യത്തിൽ ചന്ദ്രസേനനുമൊന്നിച്ചു കളിച്ചുനടന്ന സ്മരണാപഥത്തിലാണു പെട്ടെന്നു അവളുടെ മനോരഥം സഞ്ചരിച്ചുതുടങ്ങിയതു്. എത്രദൂരം ഇങ്ങനെ പോകുന്നുവെന്നു് അവൾ അറിഞ്ഞതേയില്ല. തൻെറ ജീവദശയിൽ ആദ്യമായി തൻെറ ഗൃഹം വിട്ടു സുകുമാരി പ്രവർത്തിച്ചതു് ഈ അവസരത്തിലാണു്. അവൾ നടന്നു രണ്ടുനാഴികദൂരെയുള്ള ഒരു നദീതീരത്തിലെത്തി സമീപമുണ്ടായിരുന്ന ഒരു കരിശിലയിന്മേൽ സ്ഥാനമുറപ്പിച്ചു. പ്രഭാതമന്ദമാരുതൻെറ സ്പർശത്താൽ അവളുടെ തലമുടി നാനാഭാഗത്തേയ്ക്കും പറന്നുവീണു. അഗ്നിജ്വാലപോലെ ശോഭിച്ചുകൊണ്ടിരുന്ന മുഖം കുറെ തണുത്തു. ശുഭ്രവർണ്ണങ്ങളായ മേഘപടലങ്ങളിൽനിന്നു നിർഗ്ഗമിച്ച പ്രഭാവിശേഷം അവളുടെ സ്ഥിതിചെയ്തിരുന്ന ആ തരുണീരത്നത്തിൻെറ രൂപലാവണ്യത്തെ ദ്വിഗുണീഭവിപ്പിച്ചു. സുകുമാരി പുറത്തേയ്ക്കിറങ്ങിയ സമയം ആരെയും കണ്ടില്ല. എല്ലാ വിധത്തിലും പരിചിതസ്ഥലങ്ങളിൽ നിന്നും ഒഴിഞ്ഞുള്ള വാസം തന്നെ തൽക്കാലം കൊള്ളാമെന്നു് അവൾ തീർച്ചപ്പെടുത്തി. ഈ വിചാരങ്ങളൊക്കെ ഒരു കരയിൽ കൊണ്ടുചെന്നെത്തിച്ചപ്പോഴാണു സ്വഭവനത്തിൽ നിന്നു വളരെ ദൂരം പോന്നു എന്നു് അവൾക്കു മനസ്സിലായതു്. അവൾ പാറയിൽനിന്നു താഴത്തിറങ്ങി:—

"ഇനി പൂർവരംഗത്തിനും പ്രകൃതത്തിനും മദ്ധ്യേ ഒരു തിരശ്ശീലയിടണം. എന്നാൽ തന്നെയേ മനസ്സമാധാനമുണ്ടാവാൻ തരമൊള്ളൂ. അച്ഛൻ എന്നോടു യാത്ര പറയാഞ്ഞതിനാൽ ഞാൻ മുറികളിൽ വന്നയുടനെ എൻെറ പ്രാണവല്ലഭൻെറ കത്തു എടുത്തു വായിച്ചുനോക്കുമ്പോൾ അദ്ദേഹം എത്രവിധം കഴിച്ചുകൂട്ടും? എൻെറ ആ പ്രവൃത്തി എത്ര ബോധഹീനമായിട്ടാണു നടന്നതു്. അങ്ങനെയൊക്കെയൊന്നു തിരുത്തുന്നതിന്നെ ഇന്നലത്തെ ഇതരസംഭവങ്ങളെപ്പോലെ സ്വപ്നപ്രായമായിത്തോന്നുന്നു. മറവുള്ളവരൊക്കെ പരമാർത്ഥമായ സ്ഥിതിക്കു ജാഗ്രത്തിൽത്തന്നെ ഞാൻ എഴുതിയ വാക്യങ്ങളാണു തോന്നുന്നവ എന്നുള്ളതിനു സംശയമില്ല. ഞാൻ സ്ത്രീചാപല്യംകൊണ്ടു മറ്റൊരാളെ സ്നേഹിക്കുന്നവളെന്നായല്ലോ ശങ്ക. അത്ഭുതകാര്യങ്ങളിലെല്ലാം അദ്ദേഹത്തിൽ കണ്ടുവരുന്നതു്, വർദ്ധിപ്പിക്കാനായിരിക്കുമോ എൻെറ എഴുത്തു സഹായിക്കുന്നതു്? കഷ്ടം! ഞങ്ങൾ എന്നെന്നേയ്ക്കും പിരിഞ്ഞുതിരിഞ്ഞും ആയിത്തീർന്നല്ലോ. എന്നെപ്പോലുള്ള കഷ്ടതയെ അനുഭവിക്കുന്ന ജീവികൾ വേറെ ഉണ്ടായിരിക്കുമോ? കാണുകയില്ല. ഇനി ഞങ്ങൾ തമ്മിൽ കാണുക 'എന്നുള്ളതു്' അസാദ്ധ്യമായിത്തീർന്നിരിക്കുന്നതിനാൽ കത്തിൽനിന്നും ഞാൻ അദ്ദേഹത്തെ വിമുക്തനാക്കി. അതെൻെറ ധർമ്മമല്ലേ? എൻെറ കത്തു വായിച്ചു നോക്കുമ്പോൾ അദ്ദേ

ഹത്തിനു നിരാശയുണ്ടായേക്കാം. തൽഫലമായി എന്തെല്ലാം കാട്ടിക്കൂട്ടുമോ? വേണ്ട മനഃശാന്തി ദൈവം നൽകട്ടെ." ഇപ്രകാരം ഓരോ വിചാരങ്ങളോടെ അടിയളക്കംപോലെ അവൾ നടക്കയായിരുന്നു. അവളുടെ ശ്വാസോച്ഛ്വാസങ്ങൾ ഉണങ്ങി. നേത്രങ്ങളിൽ വീണ്ടും ബാഷ്പബിന്ദുക്കൾ നിറഞ്ഞു കവിളത്തൊഴുകി. അപ്പോൾ കുറച്ചകലെയായി അതിമധുരമായ ഒരു ഗാനവും ഇടയ്ക്കിടെ ഒരു ചൂളവും കേട്ടു. സുകുമാരി നാലുവശവും നോക്കി. ആരെയും കാണ്മാനില്ലായിരുന്നു. അവൾക്കു വിഷാദം വർദ്ധിക്കുമ്പോൾ ഈ ശബ്ദം വീണ്ടും കേൾക്കും. ഇങ്ങനെ അവളുടെ ചിന്താപ്രവാഹത്തിനു തടവുണ്ടായി. അവൾ രണ്ടാമതും അടുത്ത പാറയിൽ കയറി ഇരുപ്പായി. കുറെ അകലെ സൂക്ഷിച്ചുനോക്കിയിരുന്നപ്പോൾ വിചിത്രമായ ഒരു രൂപം മുന്നോട്ടു വരുന്നതുകണ്ടു. 'വനദേവതകൾ ഇപ്പോഴും പ്രത്യക്ഷമാകാറുണ്ടോ' എന്നു പെട്ടെന്നുണ്ടായ ശങ്ക മാറി അതൊരു മനുഷ്യനാണെന്ന് അവൾ തിട്ടപ്പെടുത്തി. ദീർഘകായനും വിസ്തൃതവക്ഷസ്സും അനവരതചഞ്ചലനേത്രനും ആയ ഒരു പുരുഷനെയാണ് അവൾ കണ്ടത്. വെള്ളത്തിലിട്ട തീക്കട്ടയുടെ നിറമുള്ള ദേഹമായിരുന്നു എങ്കിലും വൈരൂപ്യമുണ്ടായിരുന്നുവെന്നു പറഞ്ഞുകൂട. തലമുടി സാമാന്യം ചുരുണ്ടും ഇടയ്ക്കിടെ ജടകെട്ടിയും ഇരുന്നു. അതിന്റെ സ്വാഭാവികമായ ഇരുണ്ടവർണ്ണം സ്നേഹസ്പർശമില്ലാത്തതിനാൽ ചെമ്പിച്ചനിറമായിപ്പകർന്നിരുന്നു. ഒരുവിധം വൃത്താകാരമായ മുഖത്തു ഗ്രന്ഥങ്ങളിൽ ഉള്ള അവധി ഏറെക്കുറെ വ്യക്തമായി കാണ്മാനുണ്ട്. മിഴികൾ ഇളകിക്കൊണ്ടിരുന്നുവെങ്കിലും അവയിൽ ദീപ്തിയും ആർദ്രതയും മിശ്രമായിരുന്നു. തടിച്ചുനീണ്ടിരുന്ന ബാഹുദണ്ഡങ്ങളിൽ ഒരു കുറുവടി മാറിമാറിപ്പിടിച്ചു ചിലപ്പോൾ അതിന്റെ അഗ്രംകൊണ്ടു തലയിൽ തടവിയും, താളം ചവുട്ടിയും, കുതിച്ചുചാടിയും, പാട്ടുപാടിയും തന്റെ അരികിൽ എത്തിയ ഈ മനുഷ്യന്റെ ചേഷ്ടകൾ സുകുമാരിയെ ഭ്രമിപ്പിച്ചു. ഈ സ്വരൂപം കാഷായവസ്ത്രത്തിന്റെ തുണ്ടുകൾകൊണ്ടു ദേഹനഗ്നത മറച്ചിരുന്നു. ഒരു കീറിയ സഞ്ചിയായിരുന്നു കണ്ഠാഭരണം. കൂടക്കൂടെ വഴിയിൽ കാണുന്ന കല്ല്, കായ്, വേര്, ഇല, ഇവ പെറുക്കി എടുത്തു സഞ്ചിയിൽ ഇടുന്നതും കൈയിൽ കിട്ടിയതൊക്കെ തിന്നുന്നതും കണ്ടിട്ട സുകുമാരിയുടെ പരിഭ്രമം മാറി വിസ്മയമായി. ഈ രൂപത്തിന്റെ സ്വഭാവമാധുര്യവും വേഷവൈചിത്ര്യവും തമ്മിൽ ഒരു യോജിപ്പുമുണ്ടായിരുന്നില്ല. സുകുമാരി ചെവിയോർത്തു കേട്ടപ്പോൾ ആ പാട്ട കുറെ സാരഗർഭമായിത്തോന്നി. ആ ആളിന്റെ സന്നിധാനം സുകുമാരിയുടെ മനസ്സിൽ പെട്ടെന്ന് അല്പം സമാധാനമുളവാക്കി.

സുക:—അങ്ങയുടെ വേഷവും സമ്പ്രദായവും കണ്ടിട്ട് ഒരു സാമാന്യനല്ലെന്നു തോന്നുന്നുണ്ട്. എന്തിനാണ് ഈ വേഷംധരിച്ചു ചാപല്യങ്ങൾ കാട്ടുന്നത്. അങ്ങയുടെ സ്വദേശം ഏത്? ഈ സ്ഥലത്തേന്തിനായിവന്നു?

സന്ന്യാസി:—വത്സ! ഈ പുസ്തകം വായിച്ചുനോക്കു. മനോവ്യാപാരങ്ങളെ നിയന്ത്രിച്ചു സങ്കടങ്ങളിൽ നിന്നു രക്ഷ നേടുന്നതിന് ഇതൊരു നല്ല ഔഷധമാണ്. ഞാൻ കുറച്ചു പ്രസാദം തരാം. അതു നിത്യം നെററിയിൽ ധരിച്ചാൽ സകല സൗഭാഗ്യവും സമൃദ്ധിയും ഉണ്ടാകും.

സുക:—അതെന്തു പുസ്തകമാണ്? എടുക്കണം. സഞ്ചിയിൽ ഇനിയും അനേകം സാധനങ്ങൾ കാണുന്നുവല്ലോ? അതൊക്കെ എന്താണ്? എനിക്കു കാണുവാൻ വളരെ കൗതുകമുണ്ട്.

സന്ന്യാ:—കുട്ടീ, നീ ബ്രഹ്മാണ്ഡത്തിലുള്ളതൊക്കെ ഉടൻ കാണാൻ ആഗ്രഹിക്കുന്നു; ഇല്ലേ? നീ ഒരിക്കൽ ഒരാത്മജ്ഞാനിയായി തീരും. അപ്പോൾ കാണാം. ഇപ്പോൾ എൻെറ സഞ്ചിക്കുള്ളിൽ ഉള്ള വസ്തുക്കൾ കാണുന്നതിനു നിൻെറ നേത്രങ്ങൾക്കു ശക്തിയില്ല. ഇനിയൊരവസരത്തിൽ തമ്മിൽ കാണാം. "വിപദി ധൈര്യം" എന്നാണു മഹാവചനം.

സുക:—എനിക്കു വിപത്തു് ഒന്നും നേരിട്ടിട്ടില്ലല്ലോ?

സന്ന്യാ:—[മന്ദസ്മിതത്തോടെ] ആട്ടെ; ഇനി ഇവിടെ അധികനേരം ഇരിക്കേണ്ട. പോയി യാത്രയ്ക്കൊരുങ്ങിക്കൊൾക.

സുക:—എവിടേയ്ക്കുള്ള യാത്രയ്ക്കാണ്?

സന്ന്യാ:—വത്സ! അതു് ഇതുവരെ അറിഞ്ഞില്ലേ? എന്നാൽ എൻെറ ഒന്നിച്ചുപോരു. ചന്ദ്രഗിരി, ഉദയഗിരി മുതലായ പർവ്വതങ്ങളിൽ സഞ്ചരിക്കാം.

"എൻെറ താൽകാലികാവസ്ഥ ഇദ്ദേഹം അറിഞ്ഞു പറയുന്നല്ലോ? ഇതാരായിരിക്കും? സാധാരണ ഉപജീവനാർത്ഥം വേഷം ധരിച്ചു നടക്കുന്ന കൂട്ടരിൽ ചേർന്ന ആളല്ല. ഇദ്ദേഹം ഒരു മഹാനാണെന്നുള്ളതിനു രണ്ടുപക്ഷമില്ല. വേഷമാത്രം കണ്ടു വിശ്വസിക്കുന്നതെങ്ങനെ? പറയുന്നവാക്കുകൾ അർത്ഥഗർഭമായിരിക്കുന്നുണ്ട്. എന്തായാലും ഒന്നുകൂടി ചോദിച്ചുകളയാം" എന്നിങ്ങനെ വിചാരിച്ചുറച്ചു.

സുകു:—ഞാൻ വിശ്രുതചന്ദ്രഗിരിയെ എന്റെ സാന്നിദ്ധ്യത്താൽ മലിനപ്പെടുത്താതെ തിട്ടപ്പെടുത്തിയവളാണ്. അങ്ങു ചന്ദ്രഗിരി മുതലായ പാവനസ്ഥലങ്ങളിൽ സഞ്ചരിച്ചിട്ടായിരിക്കുമല്ലോ ഇവിടെ വന്നത്. ഇനി എവിടെയ്ക്കാണു യാത്ര? നമ്മുടെ പുനർദ്ദർശനം ഇനി എവിടെവച്ചായിരിക്കും?

"ഒക്കെ അന്ധകാരമയമായിരിക്കുന്നു. ഇല്ല പ്രകാശവുമുണ്ട്" എന്നു പൂർവ്വദിക്കിലേയ്ക്കു നോക്കിക്കൊണ്ടു സന്യാസി ഉച്ചരിച്ചു. ഒരു കാർമേഘം, ആകാശമണ്ഡലത്തിൽ പ്രകാശിച്ചുകൊണ്ടിരുന്ന സൂര്യകാന്തിയെ മറച്ചു. ക്ഷണംകൊണ്ട് ആ മേഘം നീങ്ങിപ്പോവുകയും സൂര്യൻ പൂർവ്വവൽ പ്രശോഭിക്കുകയും ചെയ്തു.

സുകു:—പ്രഭോ! ഞാൻ ചോദിച്ചതിനുത്തരം ഒന്നും പറഞ്ഞില്ലല്ലൊ. അതെന്തുകൊണ്ടാണ്?

"വത്സേ! ധ്യാനിക്കുമ്പോൾ ഞാൻ നിന്റെ അടുക്കലുണ്ട്. ക്ഷേമം വരണം" ഇത്രയും പറഞ്ഞു സന്യാസി നഭോമണ്ഡലത്തിലേയ്ക്കു കൈചൂണ്ടിക്കാണിച്ചുകൊണ്ടു ഹഹഹ! എന്നു പൊട്ടിച്ചിരിച്ചു തുള്ളിച്ചാടി ആ കാട്ടിനുള്ളിൽ മറഞ്ഞു.

സുകുമാരിക്ക് ഇതൊരു പുതിയ അനുഭവമായിരുന്നു. നന്നെ ചെറുപ്പംമുതൽക്കേ അവൾക്ക് ആത്മീയവിഷയങ്ങളിലും വിചാരണയില്ലാതിരുന്നില്ല. എന്നാൽ അവസ്ഥാഭേദം നിമിത്തം തന്റെ അന്തരംഗത്തിൽ ദൃഢമായി വേരൂന്നിക്കിടന്ന ഈ മഹദ്വിഷയത്തിൽ പ്രവേശിച്ചു ജീവിതം ഫലപ്രദമാക്കി ചെയ്യുന്നതിനു പിതൃശുശ്രൂഷയാൽ നിർവ്വഹണത്തിനും പ്രേമപ്രകടനങ്ങൾക്കും ഇടയ്ക്കു സാധിച്ചില്ലെന്നേയുള്ളു. തന്റെ യൗവ്വനദശയ്ക്കനുരൂപമായ ഒരു പദവി ലഭിക്കുന്നത് ഇപ്പോൾ അവൾക്കു ഉത്സാഹപ്രദമല്ല. ചന്ദ്രസേനൻ അവളിൽനിന്ന് എത്രയോ അകന്നുപോയിരിക്കുന്നു. "എന്തായാലും ഈ മിഥ്യാഭ്രമങ്ങളൊന്നും ഇനി എന്നെ പീഡിപ്പിക്കാൻ ഇടകൊടുക്കരുത്" എന്നുറച്ചുകൊണ്ട് ഒരു വടവൃക്ഷത്തിന്റെ ചുവട്ടിൽ അവൾ കുറെനേരം സചിന്തയായിരുന്നു.

സുകുമാരിക്ക് ഇങ്ങനെ ഒരാളിനെ കാണ്മാൻ ഇദംപ്രഥമമായിട്ടാണു സംഗതി വന്നത്. കാഷായവസ്ത്രം ധരിച്ചുവരുന്ന യാചകന്മാരെ യഥാശക്തി സൽക്കരിക്കുകയും ആദരിക്കുകയും ചെയ്യുന്നതിൽ ഉത്സുകയായിരുന്നുവെങ്കിലും അവരിൽ മുക്കാൽ ഭാഗവും കപടവേഷധാരികളാണെന്നു പിന്നീടു ബോധം വരികയാൽ പലപ്പോഴും അവൾ പശ്ചാത്തപിക്കേണ്ടിവന്നിട്ടുണ്ട്. യദൃച്ഛയാ സമീപത്തുവച്ചുണ്ടായ ഈ ദർശനം അവളെ വിഷമിപ്പിച്ചു. വിഷാദഭാരംകൊണ്ടു മുകുളീഭവിച്ചിരുന്ന

ഹൃദയകമലത്തിന് അല്പം വികാസവുമുണ്ടായി. അവൾ പലതും നിരൂപിച്ചുകൊണ്ട് ആ സ്ഫടികനിർമ്മലമായ ജലം കോരി മുഖം കഴുകി പുഷ്കരിണിയിലേയ്ക്കു തിരിച്ചുപോയി തന്റെ മുറിയിൽ കടന്നു വാതലടച്ചു. തന്റെ പ്രാണവല്ലഭന്റെ ഛായ മേശപ്പുറത്തു വച്ചിട്ടുണ്ടായിരുന്നതിനെ അവൾ എടുത്തു മുഖത്തിന്റെ നേർക്ക് പിടിച്ച് ഏറെനേരം ഒരു ചലനവും കൂടാതെ നിന്നു. "അയ്യോ! ദൈവമേ, ഈ സുന്ദരമായ മുഖം ഇനി ഈ ജന്മം കാണുന്നതിന് എനിക്കു കഴിവില്ലാതെ വരുന്നുവല്ലോ" എന്നു വിചാരിച്ചപ്പോൾ അവളുടെ ഹൃദയം ശിഥിലമായി. നിർഗ്ഗളമായി ഒഴുകിയ അശ്രുപ്രവാഹംകൊണ്ട് അവളുടെ കപോലദർപ്പണങ്ങളുടെ ശോഭ മങ്ങി. "അനന്യശരണയായ എന്നെ എന്റെ പിതാവു ബഹിഷ്കരിച്ചു. പ്രാണനാഥനെ ഉപേക്ഷിക്കേണ്ടത് എന്റെ കൃത്യമായിത്തീർന്നതിനാൽ അതു ഞാൻ കഴിച്ചു" എന്നിത്യാദി ചിന്താസാഗരത്തിൽ കിടന്നുഴലുന്ന സമയത്താണു ദാസിമാർ വന്നു കതകിനു മുട്ടിയത്. സുകുമാരി വാതൽ തുറന്നു.

രജനി:—കുഞ്ഞമ്മ എഴുന്നേറ്റോ? യാത്ര ഒരുങ്ങണ്ടേ? ഞങ്ങളും കൂടി തീർത്ഥയാത്രയ്ക്കു പോരാം. ഇനി വണ്ടി കൊണ്ടുവരാനുള്ള താമസമേയുള്ളൂ. ഞങ്ങടെ തുണിയൊന്നും എടുത്തില്ലല്ലോ.

സുകു:—നിങ്ങൾക്കു മനസ്സുണ്ടെങ്കിൽ പോരിൻ. പക്ഷെ ഒരു കരാറിന്മേലേ ഞാൻ കൊണ്ടുപോകൂ. എന്റെ കൂടെപ്പോന്നാൽ യാതൊരു ചോദ്യങ്ങൾകൊണ്ടും എന്നെ ബുദ്ധിമുട്ടിക്കരുത്. സമ്മതമാണെങ്കിൽ പോന്നുകൊള്ളുക.

രജനി:—എന്തിനും ഞങ്ങളൊരുക്കംതന്നെ. കുഞ്ഞമ്മ വിട്ടുപോകാൻ മാത്രം പറയരുത്. ഞങ്ങടെ ജീവനെക്കൂടെ ഉപേക്ഷിക്കാം.

യാത്രയൊക്കെ തയ്യാറായി എന്നു ഭൃത്യൻ വന്നുണർത്തിച്ചു. സുകുമാരി പുറത്തേയ്ക്കിറങ്ങിയപ്പോൾ നാലഞ്ചു തലമുറകളായി അവിടെ ആശ്രയിച്ചു നില്ക്കുന്ന ഒരു പടുകിഴവൻ വന്നു വിനയാദരപുരസ്സരം സുകുമാരിയോടു രഹസ്യസംഭാഷണമാവശ്യപ്പെട്ടു.

"പറയാം" എന്നു സുകുമാരി ആജ്ഞാപിച്ചുവെങ്കിലും ഗതരാത്രിയിലെ സംഭവത്തെപ്പറ്റി വല്ലതും പറവാനാരംഭിക്കുകയാണെന്നൂഹിച്ചു സുകുമാരി അല്പം അസ്വാസ്ഥ്യചിഹ്നം കാണിച്ചു.

വൃദ്ധൻ:—ദേവീ, ഈ രണ്ടു പെണ്കോലങ്ങളെ മാത്രം തുണയാക്കി പോവാനോ ഒരുങ്ങുന്നത്? നന്നായി! എങ്കിൽ ആപത്തും അനർത്ഥവും തന്നെ.

സുകു:—[ചിരിയോടെ] എന്താ? കാരണം പറയൂ.

വൃദ്ധൻ:—ഇവിടെ ഒന്നു രണ്ടു ദുഷ്ടന്മാരുടെ സഞ്ചാരമില്ല്യോ? തക്കം നോക്കി കഴുത്തിനു കത്തിം വയ്ക്കും. നല്ല തൊണക്കൂട്ടി വേണം എന്റെ കുഞ്ഞു വെളിയിൽ പൂവാൻ.

സുകു:—നിങ്ങൾ ആരെ ഉദ്ദേശിച്ചാണു പറയുന്നതു്?

വൃ:—ഞാൻ പടുകിഴവനല്ല്യേ? ഈ പ്രദേശത്തൊള്ള ആളുകടെ യോഗ്യതയൊക്കെ എനിക്കറിയാം. അതാണിത്ര പേടി. കുഞ്ഞിന്റെ അമ്മ ഇരിപ്പാണെങ്കി ഇങ്ങനെ ഒക്കെ വരുമൊ? ആ ഒരു ജീവൻ മറഞ്ഞപ്പം ഇവിടെ എന്തെല്ലാ മാറ്റം വന്നിരിക്കിണു്? എങ്ങനേം ജീവനെ കാപ്പാററണം. എനിക്കു വയ്യാണ്ടായി. അല്ലേൽ ഞാനൊരുത്തൻ മതി. ഇപ്പം കാട്ടിൽ കെടന്നോൻ കൂട്ടായില്ല്യേ? ഇപ്പം ഇവിടെച്ചില കൊള്ളാവുന്ന കുടുംബത്തിന്നു പെഴച്ചുറങ്ങിയതെല്ലാം ചത്ത ചട്ടമ്പി ചമഞ്ഞു തീവെട്ടിക്കൊള്ളയ്ക്കും കൊലപാതകത്തിനും ഒക്കെ നടക്കണോരുണ്ടു്. ചിലനേരത്തൊക്കെ ആ കള്ളക്കൂട്ടം പതുങ്ങിപ്പാർപ്പുണ്ടു്. ഇതൊന്നും പാവം കൊച്ചമ്മയ്ക്കറിഞ്ഞുകൂടാ. ഇവിടെക്കൂടിയിരിക്കുന്ന ആ മൊരച്ചിക്കള്ളൻ അതിൽ പെട്ടതോന്നാ എനിക്കു തോന്നണെ. കുഞ്ഞിനു പോണൊള്ള വഴിയൊക്കെ അവൻ നിശ്ചയിച്ചതാണെപ്പോലും.

ഇതു കേട്ടു സുകുമാരിയുടെ മുഖം വിവർണ്ണമായി.

"എനിക്കിപ്പോൾ തന്നെ പുറപ്പെട്ടേ തീരൂ. വഴിക്കു സഹായത്തിനു ബലിഷ്ഠന്മാരും വിശ്വസ്തന്മാരുമായ രണ്ടു പേരെ വിട്ടുതരാമോ?" എന്നു് ഉൽക്കണ്ഠയോടെ ചോദിച്ചു.

"അതു ഞാൻ വിചാരിച്ചാൽ സാധിക്കും". എന്നു പറഞ്ഞു വൃദ്ധൻ പുറത്തിറങ്ങിപ്പോയി സുകുമാരിയുടെ യാത്രാസമയം ആളുകളെ തയ്യാറാക്കിക്കൊണ്ടു വന്നേല്പിച്ചു. "ഇവർ ജീവനെക്കളഞ്ഞും കുഞ്ഞിനെ രക്ഷിച്ചോളും" എന്നു പറഞ്ഞു വണങ്ങി നിന്നു.

സുകു:—നിങ്ങൾ ചെയ്ത ഈ ഉപകാരം ഞാൻ ഒരിക്കലും മറക്കില്ല. പോയി വരട്ടെ.

സുകുമാരി നല്ലപോലെ ഈശ്വരധ്യാനം ചെയ്തശേഷം പുറത്തു വന്നു് പിതാവിന്റെ മുറിയിൽ ചെന്നു സാഷ്ടാംഗനമസ്കരിച്ചു യാത്ര പറഞ്ഞു.

"കുറച്ചുകാലത്തേയ്ക്കു നീ നിന്റെ മാതൃസഹോദരിയുമൊന്നിച്ചു പാർക്കുക. ഞാൻ കത്തയച്ചിട്ടു് ഇങ്ങോട്ടു വന്നാൽ മതി. വണ്ടി തയ്യാറുണ്ടല്ലൊ" എന്നു് യാതൊരു കലുഷമോ ലവലേശം ആർദ്രതയോ ഇല്ലാത്ത ഒരെണ്ണമാണു മറുപടി കിട്ടിയതു്.

———

# അദ്ധ്യായം ൧൩.

“തോണിയിൽ തുഴയില്ലാതുള്ളോരു വള്ളത്തോടു
ചലങ്കക്കാരില്ലാതാരൻ നേരരാകെ ച്ചെല്ലീടുമോ?”

നീലലോല്പലം ദേഹസൗഖ്യാർത്ഥം പുഴവക്കത്തു താമസമാക്കി. ഒരു ദിവസം അകാരണമായി “കുറച്ചുകാലത്തേയ്ക്കു നിങ്ങൾ ഇവിടെനിന്നു മാറി താമസിക്കണം” എന്നു രണദേവനോട് അവൾ പറഞ്ഞു.

“പെട്ടെന്നിങ്ങനെ ബുദ്ധി ഭേദിക്കാനുണ്ടായ കാരണം?” എന്നു പറഞ്ഞുകൊണ്ട് ജനലിൻെറ നേർക്കു നോക്കിയപ്പോൾ കുറെ ദൂരെയായി കല്യാണസിംഹൻ ലാത്തുന്നതു രണദേവൻ കണ്ടു. “ഞാൻ കുറച്ചു നടന്നിട്ടുവരാം” എന്നു പറഞ്ഞു പെട്ടെന്നു സംഭാഷണം നിറുത്തി അയാൾ പുറത്തേയ്ക്കിറങ്ങി. കല്യാണസിംഹൻ രണദേവനഭിമുഖമായി വന്നു.

കല്യ:—ഹേ, നിങ്ങൾ ഇവിടെയുള്ള വിവരം ഞാനറിഞ്ഞില്ലല്ലോ? കണ്ടതു സന്തോഷമായി. എന്തെല്ലാമാണു പുഷ്പപുരിയിലെ വിശേഷങ്ങൾ. ചന്ദ്രസേനൻ കാശ്മീരത്തിലേയ്ക്കു പോയി; ഇല്ലേ? സുകുമാരിയെ പുറത്താക്കിയതിൽ പിന്നീട് അവിടത്തെ കാര്യങ്ങൾ ഒക്കെ എങ്ങനെയിരിക്കുന്നു?

രണ:—അതിൽ പിന്നീടു പ്രഭുവിൻെറ വിശ്വസ്തനായ ഗോകുലദാസൻ സമാപി ഒരുമിച്ചാണിരിക്കുന്നത്. പ്രഭുവിലും വലുതായ ഒരു മാററം കാണാനുണ്ട്.

കല്യ:—ബാങ്കിൽനിന്നു വല്ലതും പുറത്തായോ?

രണ:—ആയി.

കല്യ:—അതെങ്ങനെ?

രണ:—സുകുമാരിയുടെ അതിസാമർത്ഥ്യംകൊണ്ടു കണ്ടുപിടിച്ചതായിരിക്കണം. അതോ സ്വധീരകുമാരൻമൂലമോ എന്നു നിശ്ചയമില്ല. അദ്ദേഹം നാടുകൾ വലവീശി നടക്കുകയല്ലേ? ആ ദ്രോഹിയുടെ വേല തന്നെയായിരിക്കണം. എന്നാലുംതന്നെ എന്താണ്? നമ്മെ ആരു സംശയിക്കും?

കല്യ:—ഹേ! നിങ്ങളുടെ അവിവേകവും അജാഗ്രതയും കൊണ്ടു കുഴപ്പിട്ടു എന്നാണു തോന്നുന്നതു്. ആകപ്പാടെ കുഴപ്പത്തിലാക്കിയാ

യിരിക്കും. ആ കേസു മുഴുവൻ നടന്നുകൊണ്ടുതന്നെയിരിക്കും. ചങ്ങല കാലിൽ കയറി ഉറപ്പിച്ചുകൊള്ളു.

രണ:—ഏതായാലും ആ ശനി പുഷ്പരണിയിൽ നിന്നും പോയതു നമ്മുടെ മഹാഭാഗ്യംതന്നെ. അതിലേയ്ക്കു ഞാൻ എത്ര പണിപ്പെട്ടു എന്നു നിങ്ങൾക്കറിയാമോ? ആ പെൺകുട്ടി മഹാ ബുദ്ധിശാലിനിയാണെന്നുള്ളതിനു തർക്കമില്ല. പ്രഭു സാരമില്ല. പുത്രി സമീപത്തില്ലാതിരുന്നാൽ അയാളുടെ കാര്യം മോശത്തിലാണ്.

കല്പല:—ഒക്കെ ശരിതന്നെ. എങ്കിലും ചില കാര്യങ്ങളിൽ നിങ്ങൾ ബുദ്ധിശൂന്യത നന്നാ പ്രദർശിപ്പിച്ചിട്ടുണ്ട്.

രണ:—അവളൊരു സ്ത്രീതന്നെല്ലോ. ഇത്ര വളരെ ഭയപ്പെടാനെന്താ കാര്യമുള്ളത്?

കല്പ:—പക്ഷേ അവൾക്ക് ഒരു സാമ്രാജ്യത്തിന്റെ മന്ത്രിയായിരിക്കുന്നതിനുള്ള ഗാംഭീര്യവും ബുദ്ധിശക്തിയും പ്രാഗത്ഭ്യവുമുണ്ട്. നമ്മുടെ പതനത്തിന് അവൾ തന്നെ ഒരു കോടാലിയായിത്തീരും. ഞാൻ പറയുന്നതു് ഇപ്പോൾ നിസ്സാരമായിത്തോന്നിയേയ്ക്കാം. എന്നാൽ—

രണ:—നീലമാല്പലത്തിന്റെ വർത്തമാനത്തിൽ നിന്നും പല രഹസ്യങ്ങളും സുകുമാരി കണ്ടുപിടിച്ചിട്ടുണ്ട്.

കല്പ:—കഷ്ടം! ആ സ്ത്രീക്കു കുറച്ചു വിവരമുണ്ടെന്നല്ല ഞാൻ വിചാരിച്ചിരുന്നതു്.

രണ:—ഞാൻ പല പ്രാവശ്യം പറഞ്ഞിട്ടും അനുസരിച്ചില്ല.

കല്പ:—എന്നാൽ ആദ്യമായി അവൾതന്നെ അപകടത്തിൽ ചാടട്ടെ. ഞാനിവിടെ ഉള്ള വിവരം അവൾക്കറിയാമോ? നമ്മുടെ ഗതാഗതങ്ങളെപ്പറ്റിയെങ്കിലും അവരോടു വിട്ടു പറയരുതേ. അവർ ഭവിഷ്യത്തുകൾ ഓർക്കാതെ പ്രഭുവിനോടു സത്യംപറയാൻ പുറപ്പെടാനും മതി.

രണ:—[മതിമറന്ന്] സത്യം പറകയോ? നിശ്ചയമായും അതു വിഡ്ഢിത്തം കാട്ടുകയില്ലെന്നു തോന്നുന്നു. അന്നു പ്രമാണങ്ങൾ ഒക്കെ വായിച്ചുനോക്കിയതിൽ പിന്നീട് അവൾക്ക് അശേഷം മനസ്സുഖമില്ല. ഇതേവരെ സകല കാര്യവും അവരുടെ അറിവോടും സഹകരണത്തോടും കൂടി നടത്തിക്കൊണ്ടിരുന്നു. ഇനി ഒക്കെ അവരിൽനിന്നും മറച്ചുവയ്ക്കേണ്ടതായി വന്നിരിക്കുന്നു.

കല്പ:—കാര്യങ്ങളുടെ ഗൗരവം ഓർക്കാതെ വല്ലതും പറഞ്ഞാൽ നാം വട്ടത്തിലാവില്ലേ?

രണ:—ആരും ഒന്നും പുറത്തുപറയാൻ ധൈര്യപ്പെടാത്തവിധത്തിൽ ഒക്കെ പററിച്ചു വച്ചിട്ടുണ്ട്. ഞാൻ പ്രഭുവിനോടു ചിലതൊക്കെ പറഞ്ഞു കേൾപ്പിച്ചിരിക്കുന്നു. മകളുടെ മാനം വിചാരിച്ച് അദ്ദേഹം ഒന്നിലും പ്രവേശിക്കില്ല.

കള്ള:—കാര്യം ഒക്കെ ശരിയാക്കി. പക്ഷെ അവിടെയാണ് അബദ്ധം കാട്ടിയത്.

രണ:—അപ്പോൾ ആ വിദ്യ എടുക്കാനേ അവിടെ തരമുണ്ടായിരുന്നുള്ളു. വേറെ വഴിയൊന്നും തെളിഞ്ഞു കണ്ടില്ല. ഒന്നാമതായി താക്കോൽക്കൂട്ടം കരസ്ഥമാക്കി. അന്നാർക്കുംതന്നെ സംശയമുണ്ടായില്ല.

കള്ള:—നിങ്ങൾ കാട്ടിയതു കുറെ സാഹസംതന്നെ. എന്നു ഞാൻ ഒന്നുപോലെ പത്തുപ്രാവശ്യം പറയും. സുകുമാരിയുടെ ശക്തിയും സ്വഭാവവും നിങ്ങൾ തീരെ മനസ്സിലാക്കിട്ടില്ല.

രണ:—അങ്ങനെ അവൾ നമുക്കെതിരായി നില്ക്കുമോ? എന്നാൽ അവളുടെ കഥ..........

കള്ള:—ഇതൊക്കെ മിടുക്കരുടെ സമ്പ്രദായമാണ്. ആട്ടെ. ആ കുട്ടി ഇപ്പോൾ എവിടെ?

രണ:—അവളുടെ മാതൃഗൃഹത്തിൽ പാർക്കുന്നു.

കള്ള:—തനിക്ക് അവളുടെ നേർക്ക് അനുകമ്പ തോന്നുന്നുണ്ടോ?

രണ:—എനിക്കോ? ഒരു കമ്പവുമില്ല. പണമില്ലാഞ്ഞതാൽ നമ്മുടെ ഭാവി വളരെ ശോചനീയമാണ്. കുറെ ഏറെ രൂപാ വേണ്ടിയിരിക്കുന്നു. അതെങ്ങനെയും തട്ടണം. നീലോല്പലത്തിന്റെ ചെലവിനു പ്രഭു ഇപ്പോൾ രൂപ അയയ്ക്കാറില്ല.

കള്ള:—എനിക്കൊക്കെ മനസ്സിലായി. നിങ്ങൾ പ്രമാണത്തിന്റെ കാര്യം പറയേണ്ടിയില്ലായിരുന്നു. പ്രഭുവിനു പ്രായാധിക്യംകൊണ്ടു യാതൊരു കുഴപ്പവും ഓർമ്മശക്തിക്കുണ്ടായിട്ടില്ല. വല്ലവിധവും ഈ വൃദ്ധൻ എവിടെയെങ്കിലും തട്ടിവീണു മരിക്കുന്നതായിരുന്നാൽ ഹാ! എന്തു രസമുണ്ട്?

കള്ളൻ പല കൃത്രിമോപായങ്ങൾക്കിടയിൽ രണദേവന്റെ നിസ്സഹായത കണ്ടു സഹതാപത്തോടുകൂടെ:—"നിങ്ങൾക്കു കരുതിയും വേണം. പ്രഭുവിന്റെ സ്വത്തുക്കളൊക്കെ അദ്ദേഹത്തിന്റെ പുത്രിക്കു ശേഷമായിട്ടു ലഭിക്കുകയേ ഉള്ളു."

രണ:—ഞാൻ ഇനി എന്തുചെയ്യണം? പറയുന്നതുപോലെ പ്രവൎത്തിക്കാം. എനിക്ക മനോധൈൎയ്യം കുറവാണ്. നീലോല്പലം പുഴവക്കത്തു താമസമാക്കിയതിൽ ഭൃത്യവൎഗ്ഗങ്ങൾക്ക വളരെ ആശ്വാസമുണ്ട്.

കല്ലു:—കാശ്മീരത്തുനിന്ന വല്ല വാൎത്തകളും അറിഞ്ഞൊ?

രണ:—വിശേഷിച്ചൊന്നും അറിഞ്ഞില്ല. അബദ്ധം കാട്ടിയെങ്കിലും സുകുമാരിയെ ആരൊ ബലമായി സംശയിച്ചിരിക്കുന്നുണ്ട്. ആ സംശയം ദീൎഘത്തിൽ നിലനില്ക്കുമൊ എന്നാണ് ആലോചിക്കേണ്ടത്. കൂടുതൽ വിവരങ്ങൾ പുറത്താകുന്നതിന മുമ്പു ധാരാളം പണം തട്ടിച്ചുകൊണ്ടു കടക്കണം. പുഷ്പമണിയിൽ അടുത്ത കാലത്തു സുകുമാരി സകല ഏൎപ്പാടുകളും അതിഗൂഢമായിട്ടാണെ നടത്തിയിരുന്നത്. അവൾക്ക എല്ലാം അറിയാം. നീലോല്പലത്തിന് ഒരു രൂപവുമില്ല. ഹി ഇപ്പോൾ നമുക്ക് ഒരു നല്ല പന്തുരുണ്ടു വീഴുന്ന കാലമാണ്.

രണ:—സകല കാൎയ്യങ്ങൾക്കും ഇത്ര വളരെ ഗോപനമുള്ളതിനാൽ ധനത്തിന്റെ ഉല്പത്തിസ്ഥാനം ഗുരുമുഖമല്ല എന്ന വ്യക്തമാകുന്നുണ്ട്.

കല്ലു:—സുകുമാരി നമ്മുടെ എതിരാളിയായിരിക്കുന്നതിനാൽ അവൾ എങ്ങിനെയും ഇവിടെ വന്നുചേരും; തൎക്കമില്ല. വിശേഷിച്ചും ഇത്ര ബുദ്ധിസാമൎത്ഥ്യമുള്ള പുത്രിയുടെ വേൎപാട് അദ്ദേഹം അധികനാൾ സഹിക്കില്ല.

രണ:—[നിസ്സാരമായി] ഇനി ഒന്നും സാരമില്ല.

കല്ലു:—അതെന്താ?

രണ:—നമുക്ക വിപരീതമായി ഒന്നിനും അവൾ പുറപ്പെടുകയില്ല.

കല്ലുലൻ അത്ഭുതരസത്തോടെ രണദേവന്റെ നേൎക്ക നോക്കിയതല്ലാതെ ആദ്യം ഒന്നും പറഞ്ഞില്ല. "താൻ കടന്നു കയറി സ്ത്രീകളെ വിശ്വസിക്കുന്നതു ആപൽക്കരമാണ്. അവൾ നല്ല ഉത്സാഹശാലിയാണ്. അവൾക്കനുരൂപനായ ഒരു ബന്ധുവുമുണ്ട്. അതു താൻ വിശ്വസിക്കുന്നില്ല." എന്ന സംഭാഷണം തുടൎന്നു.

രണ:—ഇല്ല. അതിനെന്താണ്?

കല്ലു:—സുകുമാരിയുടെ ജീവനെ ഹനിക്കുന്നതിന തുല്യമാണ് ആ കാട്ടുപുറത്തുള്ള താമസം. അത് അവൾക്കു സ്പൃഹണീയമായിരിക്കാൻ തരമില്ല.

രണദേവൻ ദീർഘനിശ്വാസം ചെയ്തിട്ട് അധോമുഖനായി നിന്നു.

കശ്യ:—നമ്മുടെ അഭിലാഷം സാധിക്കണമെങ്കിൽ പ്രഭുവിന്റെ വലത്തുകൈയായ സുകുമാരിയെ വധിക്കണം. അല്ലാതെ തരമില്ല.

രണ:—ഞാൻ എല്ലാവരെയും പരസ്പരം ഛിദ്രിപ്പിച്ചുവല്ലൊ. ഇനി വലിയ ആപത്തൊന്നും നേരിടില്ല. ഞാൻ കുറച്ചുകാലത്തേയ്ക്കു കൂട്ടത്തിൽനിന്നു മാറിത്താമസിക്കണമെന്നു നീലോല്പലം ആവശ്യപ്പെട്ടതിനു കാരണമെന്തായിരിക്കും?

കശ്യ:—ആരവോ? സ്ത്രീബുദ്ധിയല്ലേ? ചാപല്യവും ഭീരുത്വവും കൂടുമല്ലൊ. എന്തായാലും സുകുമാരിയുടെ ജീവിതം സങ്കടകരമായിത്തീർന്നു. ഇനി താമസിക്കാതെ നമ്മുടെ ഉദ്ദേശ്യം ഫലിപ്പിക്കാൻ ശ്രമിക്കണം. നീലോല്പലം ഇപ്പോൾ തത്വജ്ഞാനിയായിത്തീർന്നു; ഇല്ലേ? ഈ കൃത്യം നടത്താഞ്ഞാൽ ഉണ്ടാകുന്ന വിപത്തിനെക്കാൾ വലുതാണോ മറ്റൊക്കെയും.

രണ:—അവൾക്ക് അതൊട്ടും രസമല്ല.

കശ്യ:—നമ്മുടെ രക്ഷയ്ക്കു ഈ ഒരു മാർഗ്ഗമേ ഉള്ളൂ. അത്രയ്ക്കു തകരാറുകൾ നിങ്ങൾ രണ്ടാളും കൂടി പറ്റിച്ചുകഴിഞ്ഞു. നീലോല്പലം തന്നെച്ചുറ്റിക്കും. അതിനു സംശയമില്ല. അവനവന്റെ ഭാര്യയായിരുന്നാൽ തന്നെയും പറയാവുന്നവയല്ലാതെ എല്ലാം തുറന്നു വിട്ടുകൊടുത്താൽ പിന്നെ അവർ നമ്മെ വകവയ്ക്കുമോ? ഇവറ്റയുടെ നിറം മാറുന്നത് എപ്പോഴാണെന്ന് ആർക്കും ഗണിക്കാൻ തരമില്ല.

ഈ അന്തർഗ്ഗതമായ അഭിപ്രായം കേട്ടു രണദേവൻ ഒന്നു ഞെട്ടി. "എനിക്ക് അവരിൽ പ്രത്യേക പ്രതിപത്തിക്കു കാര്യമൊന്നുമില്ല" എന്നു നമ്രമുഖനായി നിന്നുകൊണ്ടു പറഞ്ഞു.

കശ്യ:—ഇമ്പില്ലാതെ പണം വാരി വിതറുന്നതുകൊണ്ട് എല്ലാവരും തൽക്കാലം സ്തുതിക്കും. സുകുമാരിക്കു നീലോല്പലത്തിന്റെ യഥാർത്ഥസ്വഭാവം മനസ്സിലായതിനാൽ അവരെ ദ്വേഷിക്കുന്നു.

രണ:—അപ്പോൾ നമ്മെ കാലപാശം ചുറ്റിക്കഴിഞ്ഞു എന്നു തന്നെ വിചാരിക്കാം. ഇല്ലേ?

കശ്യ:—സുകുമാരി സ്വതന്ത്രയും ധീരയുമാണ്. ആ ശുഷ്കബുദ്ധിയായ വൃദ്ധയുമൊന്നിച്ച് ഒരു മാസം തികച്ചു താമസിക്കുകയുണ്ടാവില്ല. സുകുമാരി സകല സംഗതിയും ഒരിക്കൽ പുറത്തു പറയും. അതു് ഇന്നോ അല്ല പത്തു കൊല്ലം കഴിഞ്ഞിട്ടോ? നാം സദാ ആ മുഹൂർത്തം

പ്രതീക്ഷിച്ചുകൊണ്ടിരുന്നുകൊള്ളുകയേ വേണ്ടൂ. അവൾ ഇപ്പോൾ മനസാ ഓരോ മാറ്റങ്ങൾ ആലോചിച്ചുറയ്ക്കുകയാണു്. സാധാരണ സ്ത്രീകളെപ്പോലെ മൂലയിൽ കുത്തിയിരുന്നു കരയുകയായിരിക്കയില്ല.

“പിന്നെ എന്താണു വേണ്ടതു്?” എന്നു പറഞ്ഞതോടുകൂടി രണ്ടാമവനു പെട്ടെന്നു് ഒരു മുഖപ്രസന്നതയുണ്ടായി.

കള്ളനു കാര്യം മനസ്സിലായി; എങ്കിലും ഒന്നും പറഞ്ഞില്ല. നീലോല്പലത്തിനെ അയാൾക്കു തീരെ വിശ്വാസമുണ്ടായിരുന്നില്ല. ആത്തരക്കയ്ക്കുള്ള സമയം വരുമ്പോൾ അവൾ എല്ലാവരെയും വിട്ടുകൊടുക്കുമെന്നു് ഇയാൾ തീർച്ചപ്പെടുത്തിയിരുന്നു. “നീലോല്പലം ഇപ്പോഴും തന്റെ ബന്ധുവാണു് ഇല്ലേ?” എന്നു പുച്ഛരസത്തോടെ ചോദിച്ചു. “പലരും അവരുടെ ഗുണാതിശയങ്ങളെപ്പററി വർണ്ണിച്ചുകേൾക്കാറുണ്ടു്. നിങ്ങൾ ഭാഗ്യവാൻതന്നെ.”

രണ്ടാ:—അതെ അവർ ഗുണവതിതന്നെ. അവരുടെ പരിചയം നമുക്കില്ലായിരുന്നുവെങ്കിൽ ഇപ്പോഴത്തെ അവസ്ഥ എന്തായിരിക്കുമായിരുന്നു എന്നു ചിന്തിച്ചുനോക്കുക. നമ്മെ സഹായിക്കുന്നതിനു് അവർ സദാ ഒരുക്കമാണു്.



## അദ്ധ്യായം ൧൪.

“വ്യാകുലകളകന്നീ കഥയിതു<br>ചെയ്യേണ്ടവർക്കവലി നിജ കാര്യം.”

സുകുമാരി പള്ളു [illegible]യോടുകൂടി വൃദ്ധൻ സഹായത്തിനായച്ചുകൊടുത്ത രണ്ടു യുവാക്കന്മാരും ദാസിമാരും ഒരുമിച്ചു പിതൃഗൃഹത്തിൽ നിന്നു പിരിഞ്ഞുപോയി. കാലം വസന്തമായിരുന്നു. പാർശ്വത്തിൽ നിന്നു വീശുന്ന ശീതക്കാററു ശമിച്ചു. മന്ദമാരുതൻ പൂത്തുതളിർത്തുനില്ക്കുന്ന വൃക്ഷലതാദികളിൽ കളിയാടി. അവർക്കു കടന്നുപോകേണ്ടിയിരുന്ന ചെറിയ വനത്തിനുള്ളിൽ പുഷ്പങ്ങളും ഫലങ്ങളും സുലഭമായിരുന്നു. ആകാശമണ്ഡലത്തിലെങ്ങും വ്യാപിച്ചിരുന്ന പരിമളത്തിന്റെ ലഹരിപിടിച്ചു ചെറുപക്ഷികൾ വൃക്ഷശാഖകളിലിരുന്നു മധുരഗാനം തുടങ്ങി. സുകുമാരിയും ഭൃത്യരും പകുതി ദൂരം ചെന്നപ്പോൾ വനത്തിന്റെ

പൂർവ്വഭാഗത്തുനിന്നും ഒരിക്കൽകൂടിയുണ്ടായി. ധീരോദാത്തയായ ആ യുവതീരത്നത്തിന്റെ ഹൃദയം ഭയാവേശത്താൽ തുടിച്ചു. വാഹനങ്ങളുടെ ഗതിക്കു വേഗം കൂട്ടാൻ അവൾ ആജ്ഞാപിച്ചു. അതിനിടയ്ക്കു് അതിഭയങ്കരമായ ഒരു ഗർജ്ജനം കേട്ടു് എതിലേയാണു പോകേണ്ടതെന്നു് ഒരു രൂപവുമില്ലാതെ അവർ വാഹനങ്ങൾ നിറുത്തി. ദാസിമാർ ഭയവിഹ്വലകളായി വിറച്ചു തുടങ്ങി. സഹചരന്മാർ അവരെ സാന്ത്വനവചനങ്ങളാൽ ആശ്വസിപ്പിച്ചു. അവർ രണ്ടാളും മുൻപും പിൻപുമായി വീണ്ടും യാത്ര തുടർന്നു. അവരെ ആവരണം ചെയ്തിരുന്ന ആ വനത്തിന്റെ അന്തർഭാഗത്തിൽ പല ദുഷ്ടമൃഗങ്ങളും സമൃദ്ധിയായിട്ടുണ്ട്. ഒരു ഇല ഇളകിയാലും അവർക്കു ഭീതി തോന്നിത്തുടങ്ങി. അനുചരന്മാർ തോക്കുകൾ കൈകളിൽ എടുത്തു നാലുപുറവും വളരെ സൂക്ഷിച്ചുനോക്കി. അല്പനേരത്തേയ്ക്കു് ഇവരുടെ വണ്ടികളുടെയും കുതിരകളുടെയും ശബ്ദമല്ലാതെ മറ്റൊന്നും കേൾപ്പാനുണ്ടായിരുന്നില്ല. പെട്ടെന്നു് ഒരു ഉഗ്ര ഗർജ്ജനവും വനത്തിനുള്ളിൽ ചെടികളുടെയും മറ്റും വലിയ ഇളക്കവും ഉണ്ടായതോടുകൂടി ഒരു വ്യാഘ്രം പുറത്തേയ്ക്കു കുതിച്ചു മുമ്പിൽ പോകുന്ന യുവാവിന്റെ നേർക്കു ചാടിപ്പാഞ്ഞു. ഉടൻതന്നെ ഒരു വെടിതീരുന്ന ശബ്ദവും കേട്ടു. ദാസിമാർ മുറവിളി തുടങ്ങി. വണ്ടിക്കാളകൾ വിരണ്ടു് ഓട്ടമായി. കുതിരയിൽ സ്ഥിതിചെയ്തിരുന്ന യുവാവിനെ വ്യാഘ്രം വലിച്ചിഴച്ചുകൊണ്ടു പോകുന്നതു സുകുമാരി കണ്ടു് അവളുടെയും ധൈര്യം ക്ഷയിച്ചു. അതിഭയങ്കരമായ ആ കാഴ്ചയാൽ അവൾ മൂർച്ഛിച്ചു. വീണ്ടും വെടി ഒന്നു കൂടി തീർന്നു. വ്യാഘ്രത്തിനു് ഒന്നുരണ്ടു മുറിവേറ്റു എന്നല്ലാതെ അതു നിലംപതിച്ചില്ല. ഒരു ഗർജ്ജനത്തോടുകൂടി ആ ദുഷ്ടമൃഗം രണ്ടാമനേയും എതിർത്തു. അശ്വങ്ങൾ രണ്ടും ഭയത്തോടെ രക്ഷാമാർഗ്ഗം നോക്കിത്തിരിച്ചു. വ്യാഘ്രം ഒരു ചാട്ടത്തിനു് അവനെയും അധഃപതിപ്പിച്ചു. ഈ ബഹളത്തിനിടയിൽ ഒരു വെടി കൂടെ തീർന്നു. വ്യാഘ്രവും താഴത്തു വീണു. അപ്പോൾ മൂന്നുപേർ അതിന്റെ നേർക്കു കുതിരയോടിച്ചു വന്നു. സുകുമാരിയുടെ വണ്ടി അവർ പിടിച്ചുനിറുത്തി. അനന്തരം അതിസുന്ദരനും ഗംഭീരനും ആയ ഒരു യുവാവു് സുകുമാരിയുടെ മുമ്പിൽ വന്നു് ആദരവോടെ:—"ഭവതിയുടെ കൂടെ വന്ന രണ്ടാളുകൾക്കും ജീവാപായം വരുകയില്ല. എന്നാൽ ഒന്നുരണ്ടുമാസങ്ങൾ ചികിത്സ ചെയ്യേണ്ടിവരും. ഞാൻ അവരെ ഉടൻ വരുത്തി ആസ്പത്രിയിലേയ്ക്കയച്ചുകൊള്ളാം. സന്ധ്യയ്ക്കു മുമ്പു നാം ഈ പ്രദേശം കടക്കണം. ഇത്ര ധൈര്യസമേതം ഇതിലേ യാത്രയ്ക്കൊരുമ്പെട്ടതെന്താണു്? ഭവതി ആരാണു്?

സുക:—ഇവിടങ്ങളിൽ കള്ളന്മാരുടെ ശല്യവുമുണ്ടോ?

യുവാ:—ഇപ്പോൾ ഞാൻ ഒന്നും പറയുന്നില്ല. ഭവതിയെ വേണ്ട വിധം രക്ഷിച്ചിട്ട പിന്നീട് എല്ലാം അറിയിച്ചുകൊള്ളാം. എവിടെയ്ക്കാണ നിങ്ങൾക്ക പോകേണ്ടത്?

സുകുമാരിയെ പലവിധമായ ശങ്കകളും പീഡിപ്പിച്ചു. "ഇയാളോടു സത്യം പറഞ്ഞാലുള്ള അപായം എന്ത്? മറച്ചു പറഞ്ഞാലുണ്ടാകാവുന്ന ഭവിഷ്യത്തെന്ത്?" ഇങ്ങനെ ചിന്തിച്ച് അവൾ ഒന്നും തീർച്ചയില്ലാതെ ഈ യുവാവിനെ ശ്രദ്ധാപൂർവ്വം വീക്ഷിച്ചു.

യുവാ:—ഭവതി എന്താലോചിക്കുന്നു. എന്നോട് എന്തു പറയേണ്ടു എന്നാണ്; ഇല്ലേ? സത്യം പറയാഞ്ഞാൽ നിങ്ങൾക്ക ചേതമാണ്. ഞാനാരെന്നറിയാത്തതുകൊണ്ടാണെങ്കിൽ അത് ആദ്യമെ അറിയിച്ചേയ്ക്കാം. ഞാൻ ഉദയപുരി രാജകുമാരനാണ്. ഇവിടെ ഒന്നുരണ്ടു ദിവസമായി വേട്ടയ്ക്കു താമസിക്കുകയാണ്. എന്നാൽ നിങ്ങളുടെ ദൈവാധീനത്തിന്റെ തികവുകൊണ്ടു ഞങ്ങളുമായി സന്ധിച്ചു എന്നേ ഞാൻ പറയുന്നുള്ളു. ഇല്ലെങ്കിൽ സ്വത്തുസ്വമയം എല്ലാവിധവും നിങ്ങളുടെ ജീവനോടൊപ്പമായിരുന്നേനെ. ഈ വണ്ടിക്കാർ സ്വന്തമാണോ? എന്തപകടമാണു പറ്റിയത്? വഴിതെറ്റിച്ചതോ അല്ല തെറ്റിയതോ? സത്യം പറക.

സുകുമാരിക്ക് എന്നിട്ടും സംശയനിവൃത്തി വന്നില്ല.

യുവാ:—നിങ്ങളെ ഈ അനാഥസ്ഥിതിയിൽ കണ്ടിട്ട പോകുന്നതിന രാജധർമ്മം അനുവദിക്കുന്നില്ല. (വിചാരം) കഷ്ടം! ദുർഗ്ഗയായ ഈ തരുണീരത്നം ഏതു കുടുംബത്തെയാണ് അലങ്കരിക്കുന്നത്. ഇവളുടെ നിസ്സഹായത എത്രയോ ദുസ്സഹമായിരിക്കുന്നു. ഇവൾക്ക് ആരും സഹായമില്ലേ? കൂടെ രണ്ടു ദാസിമാരുണ്ടല്ലോ. ഇവർ ആരായിരിക്കാം?

സുകു:—(വളരെ വിനയത്തോടെ) അങ്ങ് ആരുതന്നെ ആയിരുന്നാലും എനിക്ക ചെയ്ത രക്ഷമൂലം ഞാൻ അങ്ങേ അടിമയായി തീർന്നിരിക്കുന്നു. ഇതിലധികം ആപത്ത് ഇനി ഒരാൾക്കുണ്ടാകാനില്ല. അതിനാൽ അങ്ങു പറഞ്ഞതു സത്യമായിരുന്നാലും അസത്യമായിരുന്നാലും ഞാൻ എന്റെ യഥാർത്ഥസ്ഥിതി ഇവിടെ ധരിപ്പിക്കുന്നതിന് ഒട്ടും മടിക്കുന്നില്ല. സർവ്വാന്തര്യാമിയായ ജഗദീശ്വരൻ എന്നെ രക്ഷിക്കട്ടെ. എനിക്ക ഹംസപുരിക്കടുത്തുള്ള ഒരു ഗ്രാമത്തിലാണ പോകേണ്ടത്. ഇതിലെ വണ്ടിക്കാർ വണ്ടി തെളിച്ചതു ചതിപ്രയോഗഫലമായിരിക്കാം. എങ്കിലും അവിടുന്ന് എനിക്ക രക്ഷ ചെയ്തല്ലൊ. ഇനി എന്താണ വേണ്ടത്? ആജ്ഞപ്രകാരം ചെയ്യാം.

യുവാവ്:—ഭവതി ആശ്വസിക്കുക. ഞാൻ നിങ്ങളെ ഹംസപുരിയിൽ കൊണ്ടുചെന്നാക്കിത്തരാം പിന്നെ...................

സുക:—പിന്നെ ആരും വഴിതെററിക്കില്ല. ബാക്കി വഴി എനിക്കു നിശ്ചയമുണ്ട്.

"നാം യാത്രപുറപ്പെടുന്നതിനുമുമ്പായി ഞാൻ പോയി മുറിവേററുകിടക്കുന്നവരെ വേണ്ടവിധം ശുശ്രൂഷിക്കുന്നതിന് ഏർപ്പാടുചെയ്ത് അവരെ അവിടെനിന്നും അയച്ചിട്ടു വരാം. അവരെപ്പററി ഒരുവിധമായ ക്ലേശവും വേണ്ട" എന്നു പറഞ്ഞു യുവാവ് അവിടെനിന്നും പോയി. അരമണിക്കൂറിനകം വേണ്ട ഏർപ്പാടുകൾ എല്ലാം ചെയ്തിട്ട് അദ്ദേഹം സുകുമാരിയുടെ അടുക്കലെത്തി. സുകുമാരിയോ ഇതെന്തോ ജാലമാണെന്നറിയാതെ വിഷമിക്കുകയായിരുന്നു. ഏകദേശം സായാഹ്നമായതോടുകൂടി അവർ റോട്ടിലെത്തി. വഴിയരികിൽ അംഗഹാനിഭവിച്ച ചില യാചകന്മാർ കുത്തിയിരുന്ന് ഇരക്കുന്നതുകണ്ടു. നമ്മുടെ കഥാനായിക ജീവകാരുണ്യാതിരേകത്താൽ ഓരോ ഉറുപ്പിക ഇട്ടുകൊടുത്തു. ആ യുവാവും സുകുമാരിയുടെ സൽപ്രവൃത്തിയെ അനുകരിച്ചു. തൽസമയം ആ യുവാവിന്റെ കുതിര എന്തോകണ്ട് ഒന്നു തുള്ളിച്ചാടി. അപ്പോഴും ഈ യാചകൻ കൈയിലിരുന്ന സഞ്ചി തുറന്ന് ഉറുപ്പിക ഇട്ടുകൊടുക്കുകയായിരുന്നു. സുകുമാരിയും എങ്ങനെയോ ഈ സഞ്ചിക്കുള്ളിൽ ഒരംഗുലീയം കിടന്നു തിളങ്ങുന്നതുകണ്ടു. കുതിര വിരണ്ടതും ഇതിന്റെ തിളക്കം കണ്ടായിരിക്കാം. സുകുമാരിയുടെ ഹൃദയവും ഇതുകണ്ടു തുടിച്ചു; മുഖപ്രസാദം കുറെക്കൂടി മങ്ങി; ദീർഘമായ ഒരു നിശ്വാസം ബഹിർഗ്ഗമിച്ചു.

യുവാ:—ഭവതി എന്താണു പെട്ടെന്നു കൂടുതൽ അസ്വാസ്ഥ്യലക്ഷണം കാണിച്ചത്? സഞ്ചാരക്ലേശം അധികരിക്കുന്നുണ്ടോ? വിശ്രമിക്കണമെന്നുണ്ടായിരിക്കും; ഇല്ലേ?

"ഇല്ല വേഗം സത്രത്തിലെത്തിയാൽ മതി." എന്നു ത്വരയോടെ പറഞ്ഞു സുകുമാരി ചിന്താസാഗരത്തിൽ മുഴുകി. "ഇത് എന്റെ മോതിരത്തോട് അത്യന്തം സാമ്യമുള്ള ഒന്നായി കാണുന്നല്ലോ? ഈ യാചകൻ ആരോ? അതോ മോസ്സാവിന്റെ വ്യാജവേഷമോ? ഇതിൽ എന്തോ കള്ളമുണ്ട്? ഈ യുവാവിനെ എങ്ങനെ വിവരം ധരിപ്പിക്കാം? ഇവൻ ഇങ്ങനെ എന്തിനായി ഇവിടെ കുത്തിയിരിക്കുന്നു? പക്ഷെ, ഞാൻ തനിച്ചുവരുന്നതാണെന്നു തീർച്ചപ്പെടുത്തിക്കാണുമായിരിക്കാമോ? ഈ യുവാവിന്റെ ആകൃതിക്കും പ്രകൃതിക്കും തമ്മിൽ യോജിപ്പു കാണുന്നുണ്ട്. എങ്കിലും ഇദ്ദേഹം രാജാവുതന്നെയാണോ?" എ

നിങ്ങളെ ആലോചിച്ചുംകൊണ്ടു് "എന്നെ ഒന്നു വേഗത്തിൽ സത്രത്തിലാക്കി വേണ്ട ഏൎപ്പാടുകൾ ചെയ്തുതരണേ" എന്നു ദയനീയസ്വരത്തിലപേക്ഷിച്ചു. "ഭവതിക്കു് അശേഷം ഭീതി വേണ്ട. ഞാൻ ശരിയായ ഏൎപ്പാടുകൾ ചെയ്തുതരാം." എന്നു പറഞ്ഞുകൊണ്ടു യുവാവു വേഗം യാത്രചെയ്തു. ഏഴുമണിയോടുകൂടി അവർ സത്രത്തിലെത്തി. സത്രം എന്നു പേരല്ലാതെ അവിടം താമസത്തിനുപയുക്തമല്ലായിരുന്നു. മുറികൾക്കു ശരിയായ വാതലുകളും പൂട്ടും ഒന്നും ഉണ്ടായിരുന്നില്ല. ഇടിഞ്ഞുപൊളിഞ്ഞ ഒരു ശൂന്യസ്ഥലം. ഒരു മങ്ങിയ വെളിച്ചം ഒരു കോണിൽ കത്തിച്ചു വച്ചിട്ടുണ്ടു്. സമീപത്തെങ്ങും ജനവാസം ഉള്ളതായി തോന്നിയില്ല. അവിടെ രാത്രി തങ്ങുന്നതു രക്ഷാകരമല്ലെന്നു സുകുമാരി നിശ്ചയിച്ചു. അവിടെനിന്നും ഒരുവിളിപ്പാടകലെ ഒരു ചെറിയ വീട്ടിന്റെ ചിഹ്നം കണ്ടു. അതു സത്രസൂക്ഷിപ്പുകാരനായ ഒരു ചെട്ടിയുടെ ഗൃഹമാണു്. അവിടെ ഈ യുവാവു ചെന്നു് എന്തൊക്കെയോ അയാളുടെ ചെവിയിൽ മന്ത്രിച്ചു. ലുബ്ധനും ദുഷ്ടബുദ്ധിയുമായ ആ ചെട്ടിയെ, ഇവരെക്കൂടി രാത്രി താമസിപ്പിക്കുന്നതിനു പറഞ്ഞു സമ്മതിപ്പിച്ചു. അവരെ അവിടെ രാത്രി താമസിപ്പിച്ചിട്ടു യുവാവും അനുചരന്മാരും സത്രത്തിൽ തങ്ങി. സുകുമാരി അശ്വങ്ങളെയും വാഹനങ്ങളെയും യഥാസ്ഥാനം നിറുത്തിച്ചിട്ടു് ഉള്ളിൽ കടന്ന ഉടനെ ചെട്ടി ചെയ്ത സൽക്കാരത്തിനു കൈയും കണക്കുമില്ലായിരുന്നു. ഇയാൾ അത്യുപചാരം ചെയ്തിട്ടും സുകുമാരിയുടെ അസ്വാസ്ഥ്യത്തിനു കുറവുണ്ടായില്ല. സുകുമാരി ഈ ചെട്ടിയാരോടുള്ള സംഭാഷണത്തിൽ അവിടെനിന്നും ആറുനാഴികയ്ക്കപ്പുറം വിജയമംഗലം എന്നൊരു ഗ്രാമമുണ്ടെന്നും വഴിയാത്രക്കാരിൽ ഭേദമായിട്ടുള്ളവർ ഒക്കെ അവിടെച്ചെന്നു് ഒന്നരണ്ടുദിവസം വിശ്രമിച്ചിട്ടേ പോകയുള്ളു എന്നും ഗ്രഹിച്ചു. നേരെയുള്ള രാജപാതയല്ലാതെ ഊടുവഴികൾ ഒന്നുമില്ലായിരുന്നു. സുകുമാരിക്കു് ഉറക്കം വന്നില്ല. ഇനിയും അപകടത്തിൽ ചാടാതെ ഉള്ള ജീവനോടുകൂടി ഇവിടെനിന്നും കടക്കണമെന്നു തീൎച്ചപ്പെടുത്തി. ദാസിമാരെ ധൈൎയ്യപ്പെടുത്തി പിൻവശത്തുള്ള വാതലിൽക്കൂടെ ആ രാത്രി സമയം ജീവരക്ഷാൎത്ഥം അവർ ഒളിച്ചോടിപ്പോയി.

ഏതോ ഒരു വലിയ ആപത്തിൽനിന്നു രക്ഷപ്പെട്ടു എന്നായിരുന്നു ഇവരുടെ വിചാരം. എല്ലാംകൊണ്ടും ശരിവയ്ക്കുവാൻ അവൾക്കു വഹിയാ. എന്നിട്ടും അവർ കാലുകൾ കഴഞ്ഞു് ഉരുണ്ടുവീണും തപ്പിത്തടഞ്ഞും നടന്നു. "ആ ചെട്ടി സൂചിപ്പിച്ച ഗ്രാമം എവിടെയോ? ഇനി എത്രദൂരമുണ്ടു്? നേരെയുള്ള മാൎഗ്ഗമാണെങ്കിൽ വെളിച്ചമാകുന്നതിനു

മുമ്പു നമുക്കു മാതൃഗൃഹത്തിൽ എത്താം. നമ്മുടെ മാൎഗ്ഗം ഒക്കെ തെററിയാണു കാണുന്നതു്. ഈ യാത്രയെ സംബന്ധിച്ചു് ആ വൃദ്ധൻ പറഞ്ഞ മാതിരി ഒക്കെ ശകുനങ്ങൾ മുൻകരുതലുകൾ ചെയ്തിരിക്കുന്നു. ഞാൻ ഇപ്പോൾ ചെട്ടിയുടെ ഗൃഹത്തിൽനിന്നും നിങ്ങളെയുംകൊണ്ടു് ഓടിപ്പോന്നതു് എന്തുകൊണ്ടാണെന്നറിയാമോ? നിങ്ങൾ വഴിമദ്ധ്യേ സ്തുതിച്ച ആ യുവാവു കാൎയ്യത്തിൽ കുലീനനായിരുന്നാലും കള്ളന്മാരുടെ യജമാനനാണെന്നാണു് എന്റെ സംശയം. അയാളും നമ്മെ വഴി തിരിച്ചു് ആ യാചകന്മാർ ഇരുന്നു് ഇരക്കുന്നസ്ഥലത്തല്ലേ കൊണ്ടുവന്നു മുട്ടിച്ചതു്? അതെന്തുദ്ദേശ്യത്തോടുകൂടിയായിരിക്കും? ഞാൻ ഗൗരവമേറിയ ഒരു വസ്തുത കണ്ടുപിടിച്ചു. എന്റെ മോതിരം ഞാൻ ആ ഉറുപ്പിക ഇട്ടുകൊടുത്ത യാചകന്റെ സഞ്ചിക്കുള്ളിൽ കണ്ടു. ഇവരൊക്കെ ഒന്നാണെന്നു് അപ്പോൾ എനിക്കു ശങ്കതുടങ്ങി. മോതിരം എന്റേതുതന്നെ; അതിനു യാതൊരു തൎക്കവുമില്ല. അതുകൊണ്ടു പെട്ടെന്നു് എന്റെ ഭാവം പകൎന്നു. അയാൾ അതറിയാതിരിപ്പാൻ ഞാൻ വേഗം മുഖം തിരിച്ചുകളഞ്ഞു. ഇനി ഏതുപ്രകാരത്തിലാണോ ഈ വക ദുൎഘടങ്ങളിൽനിന്നും നാം തപ്പിപ്പിഴയ്ക്കേണ്ടതു്? ആ സത്രത്തിലെ വൃത്തിഹീനതകണ്ടു വേറെ സ്ഥലം അടുത്തുണ്ടോ എന്നു ഞാൻ ചോദിച്ചില്ലേ? ആ ചെട്ടി അത്യന്തമായി വൈമനസ്യം കാട്ടി. ഈ യുവാവു് എന്തോ ചെവിയിൽ മന്ത്രിച്ചതോടുകൂടി അവൻ അത്യുപചാരം കാട്ടിയില്ലേ? അതു് എന്റെ ശങ്കയെ വൎദ്ധിപ്പിച്ചു. അതാണു പെട്ടെന്നു് അവിടെനിന്നു നാം തിരിക്കാനുണ്ടായ കാരണം. അയാൾ ചെവിയിൽ മന്ത്രം ഓതിയതു് നമ്മെ നിഗ്രഹിക്കാനോ അനുഗ്രഹിക്കാനോ എന്നു് എനിക്കു തീൎച്ചപറവാൻ നിവൃത്തിയില്ല. നാം രക്ഷയായി വിചാരിക്കുന്ന ചില കാൎയ്യങ്ങൾ എത്രമാത്രം ആപത്തിനാൽ ചുഴപ്പെട്ടിരിക്കുന്നുവെന്നു നോക്കുക. ഒന്നും മുൻകൂട്ടി നിൎണ്ണയിക്കാൻ തരമില്ല.” ഇപ്രകാരം, ചോദ്യംകൊണ്ടു ബുദ്ധിമുട്ടിക്കയില്ലെന്നു ശപഥംചെയ്തിട്ടുള്ള ദാസിമാരോടു സുകുമാരി സ്വയം പറഞ്ഞു.

ദാസിമാർ സംഭ്രാന്തചിത്തരായി ഭവിച്ചു. ഭയവും വിഷാദവും നിമിത്തം സംസാരിക്കാൻ അവൎക്കു വയ്യാതായി. ഇവർ മൂന്നാളും വിശപ്പും ദാഹവും നടപ്പും നിമിത്തം ക്ഷീണിച്ചു കഴിഞ്ഞു. ദൈവഗത്യാ അവർ ആ ചെറിയ പാതയിൽനിന്നും പബ്ലിക്ക്റോഡിൽ ചെന്നിറങ്ങി. അവൎക്കു് അല്പം ആശ്വാസം ലഭിച്ചു. പൂൎവ്വഭാഗത്തു നിന്നും ഒരു വെളിച്ചം കണ്ടു. അതിനഭിമുഖമായിച്ചെന്നപ്പോൾ അതു് ഒരു കളപ്പുരയാണെന്നു മനസ്സിലായി. സുകുമാരി ക്ഷണത്തിൽ വാതലിന്മേൽ

ട്ടി. കുറച്ചു നേരത്തേയ്ക്കു് അകത്തു നിന്നു് അനക്കമൊന്നും ഉണ്ടായില്ല. വീണ്ടും ഉറക്കെ മുട്ടിയതോടുകൂടി മദ്ധ്യവയസ്സായ ഒരു സ്ത്രീ പടിക്കൽ വന്നു് "ഈ അർദ്ധരാത്രിക്കു വാതലിൽ മുട്ടി വിളിക്കുന്നതാരാണു്? എവിടെ നിന്നും വരുന്നു? എന്താ വേണ്ടതു്" എന്നു ഉറക്കെ ചോദിച്ചും തുടങ്ങി. അവർ ആ വീട്ടിന്റെ ഉടമസ്ഥയായിരിക്കാം. രൂപഗുണങ്ങൾ ഉണ്ടെന്നുള്ളതിനു തർക്കമില്ല. എന്നാൽ സമീപകാലത്തുണ്ടായ എന്തോ ദുഃഖം കൊണ്ടു മുഖം ക്ലാന്തമായിരിക്കുന്നു.

സുകുമാരി:—അമ്മേ, വാതൽ തുറക്കുക. ഞങ്ങൾ വഴിയാത്രക്കാരാണു്. സ്ത്രീകളാണു്. അതിയായ ക്ഷീണവും വിശപ്പും ഉണ്ടു്.

സ്ത്രീ വാതൽ തുറന്നു് അവരെ അകത്തേയ്ക്കു കൂട്ടിക്കൊണ്ടു പോയി. അവരുടെ രണ്ടു പെൺകുട്ടികളെക്കൂടി വിളിച്ചുണർത്തി.

"വാസന്തി, ഇവർക്കു ഭക്ഷണം കൊടുത്തിട്ടു് ഉറക്കത്തിനു വേണ്ട സൗകര്യം ഉണ്ടാക്കി കൊടുക്കൂ" എന്നുള്ള ഗൃഹനായികയുടെ ആജ്ഞയനുസരിച്ചു കുട്ടികൾ അവരെ യഥായോഗ്യം സൽക്കരിച്ചു കിടക്കുവാൻ വേണ്ടതൊക്കെ തയ്യാർ ചെയ്തുകൊടുത്തു. ക്ഷീണാധിക്യം നിമിത്തം ശയ്യയെ ശരണം പ്രാപിച്ചുവെങ്കിലും അവർക്കു് ഉറക്കം വന്നില്ല. വരാനും തരമില്ലല്ലോ. ഈ സ്ത്രീയും കുട്ടികളും ചുറ്റും വന്നിരുന്നു. അവർക്കു് സുകുമാരിയെ കണ്ടപ്പോൾ കണ്ണുകൾ നിറഞ്ഞു. അവരുടെ സംഭാഷണത്തിൽ നിന്നും ആ സ്ത്രീയുടെ മുഖത്തുള്ള വിഷാദചിഹ്നം ഭർത്തൃവിയോഗത്താൽ മാത്രമുണ്ടായതല്ലെന്നും വേറെ ഏതോ ഒരു രഹസ്യദുഃഖം കൂടി അതിനുണ്ടെന്നും ഇവർ അനുമാനിച്ചു.

സ്ത്രീ:—[സാശ്ചര്യം] പുരുഷസഹായം കൂടാതെ നിങ്ങൾ മൂന്നാളും മാത്രം ഈ ഭയങ്കരമായ വഴിയിൽ കൂടി അർദ്ധരാത്രി സമയം യാത്ര ചെയ്യാനുണ്ടായ കാരണം എന്താണു്?

സുകു:—ഞങ്ങൾ തനിച്ചല്ല തിരിച്ചതു്. പുരുഷന്മാർ സഹായത്തിനുണ്ടായിരുന്നു. അവരെ വഴിക്കു വച്ചു വ്യാഘ്രം പിടിച്ചുപദ്രവിച്ചതിനാൽ അവരുടെ ശുശ്രൂഷയ്ക്കു വേണ്ട ഏർപ്പാടുകൾ ചെയ്തിട്ടു ഞങ്ങൾ തനിയെ തിരിച്ചതാണു്. വഴിമദ്ധ്യേ തങ്ങാൻ ഞങ്ങൾക്കു നിവൃത്തിയില്ലാതായി. വഴിയും തെറ്റി.

ഇത്രയുമല്ലാതെ മറ്റൊന്നും ഇവർ അറിയിച്ചില്ല. ആ സ്ത്രീയിൽ നിന്നു കിട്ടിയ ഒരു വർത്തമാനം ഇവർക്കു വ്യസനകരമായിരുന്നു. സുകുമാരിയുടെ കഷ്ടപ്പാടുകളെ അവർ മറച്ചു വച്ചതേയുള്ളൂ. തങ്ങൾക്കും ഹംസാപുരിക്കും മദ്ധ്യേ അറുപതു നാഴിക ഇടയുണ്ടെന്നു ധരിച്ചതിനാൽ

രാ മുഴുവൻ അവിടെത്തങ്ങുകയല്ലാതെ ഗത്യന്തരമില്ലാതായി. എല്ലാവ രും മൗനം ദീക്ഷിച്ചു പരസ്പരം നോക്കി ഇംഗിതം മനസ്സിലാക്കി. ആ പെൺകുട്ടികൾ നിദ്രാദേവിയാൽ ആശ്ലിഷ്ടരായി. അപ്പോൾ ആ സ്ത്രീ സംഭാഷണം തുടൎന്നു. "എനിക്കീ രണ്ടു കുട്ടികൾ മാത്രമല്ല; എന്റെ സീമന്തപുത്രി അഹല്യാഭായി ആണ്" എന്നു പറഞ്ഞുതീരുന്നതിനു മുമ്പ് അവർ വിലപിക്കാൻ തുടങ്ങി.

സുക:—അവർ മരിച്ചുപോയി ഇല്ലേ?

സ്ത്രീ:—ഇല്ല, മരണമല്ല; എന്നാൽ എന്റെ വ്യഥ ഇപ്പോഴേയ്ക്കു കുറെ ശമിക്കുമായിരുന്നല്ലോ. എന്റെ ഓമനയെപ്പററി പറയാൻ വളരെയുണ്ട്. അതു വ്യസനകരമായ ഒരു കഥയാണ്. അവൾക്കിപ്പോൾ ഇരുപത്തിരണ്ടു വയസ്സു പ്രായമുണ്ട്. എന്റെ കുട്ടികളുടെ സൗന്ദൎയ്യം ഞാൻ തന്നെ വൎണ്ണിക്കുക പതിവില്ല. അതുചിതവുമല്ലല്ലോ. എന്നിട്ടും അവളുടെ രൂപലാവണ്യങ്ങളെപ്പററി പറയാതിരിക്കാൻ എന്റെ ഹൃദയം അനുവദിക്കുന്നില്ല. പ്രകൃതിയും ആകൃതിക്കനുരൂപമായിരുന്നു, വളരെ ജീവകാരുണ്യമുള്ള ഒരു കുട്ടിയാണ്. അവൾ ഈ പ്രദേശത്തുള്ള സകല ജീവികളുടെയും കണ്മണിയായിരുന്നു. ഒരു പ്രഭു അവളെ വിവാഹം ചെയ്യുന്നതിനു തീൎച്ചപ്പെടുത്തി. എന്റെ ഭൎത്താവിനെ ഒരു കൃഷ്ണസൎപ്പം ദംശിച്ചു മരിച്ചതിൽ പിന്നീട് അവളായിരുന്നു ഞങ്ങളുടെ ഒക്കെ രക്ഷയ്ക്കു കാരണം. ഹാ! ജഗദീശാ, ഞാൻ എന്തു വേണ്ടു. എന്തു വിധം സമാധാനിക്കും? [കണ്ണുനീർ തുടച്ചുകൊണ്ട്] ഇവിടങ്ങളിൽ ഒരു തരം കൊള്ളക്കാർ ഉണ്ട്. അതിൽ പ്രധാനിയായുള്ളവൻ ഒരു ദിവസം കൂട്ടരുമൊന്നിച്ചു വന്ന് എന്റെ കുട്ടിയെ ബലാൽ തട്ടിക്കൊണ്ടുപോയി. പിന്നെ ഇതേവരെ ഒരറിവും അവളെ സംബന്ധിച്ചു ഞങ്ങൾക്കില്ല. ഞാൻ കുറെ ഏറെപ്പണവും ചെലവാക്കി. എന്നിട്ടും അഹല്യ എനിക്കു നഷ്ടയായി. ഹാ! എന്നെന്നേയ്ക്കും.

സു:—ഇത്ര നാളായിട്ടും ഒരറിവുമില്ല; അല്ലേ?

സ്ത്രീ:—ഇല്ല. ഇതാ കുട്ടികൾ ഉണരുന്നു. അവർ ഇതു കേൾക്കരുതു. നിങ്ങൾ അല്പം വിശ്രമിക്കിൻ. പുലർച്ചയ്ക്കു ഞാൻ വിളിച്ചുണൎത്താം.

പ്രഭാതത്തിൽ ഈ സ്ത്രീയും കുട്ടികളും സുകുമാരിക്കു വേണ്ടതൊക്കെ ഒരുക്കം ചെയ്തു കൊടുത്തു. വഴിക്കു തുണയായി ചില പുരുഷന്മാരെ അയച്ചുകൊടുത്താൽ കൊള്ളാമെന്നു സുകുമാരി അപേക്ഷിച്ചു.

സ്ത്രീ:—ഞാനൊന്നു വേണ്ട. ഒരു അടിയന്തിരം പ്രമാണിച്ച് എല്ലാവരും പോയിരിക്കുകയാണ്. നിങ്ങൾ തനിച്ചു പോകുന്നത് എനിക്കു തീരെ ഹിതമല്ല. രണ്ടു ദിവസം എന്നോടു കൂടി ഇവിടെ പാൎക്കു. ശരിയായ ആളുകളെ കൂട്ടി നിങ്ങളെ ഞാൻ അയയ്ക്കാം.

സുകു:—(സാഭിമാനം) നിങ്ങളുടെ ഔദാൎയ്യത്തിനും മഹാമനസ്കതയ്ക്കും ഞാൻ ഹൃദയപൂൎവ്വം നന്ദി പറയുന്നു. എനിക്ക് ഒരു നാഴിക മുമ്പെ ഗൃഹത്തിലെത്തിയാൽ കൊള്ളാമെന്നുണ്ട്. കൃതഘ്നതയെന്നു വിചാരിക്കരുത്. എനിക്കു തീരെ നിവൃത്തിയില്ലാഴികയാലാണ്. ഞങ്ങൾ സുഖിച്ചു യാത്ര ചെയ്തുകൊള്ളാം. ഇത്ര വേഗം നിങ്ങളെ വിട്ടു പിരിയേണ്ടിയിരിക്കുന്നതിൽ എനിക്കു വളരെ വ്യാകുലതയുണ്ട്. ഞങ്ങൾക്ക് ഒരു വണ്ടി തെയ്യാറാക്കിച്ചു തന്നാൽ മതി.

പിന്നീടുള്ള ഇവരുടെ യാത്ര, ഇന്നനാട്ടിൻപുറത്തുള്ള പബ്ലിക് നിരത്തിൽ കൂടിയായിരുന്നതിനാൽ സാവധാനത്തിലും, സമാധാനപൂൎവ്വവും ആയിരുന്നു. അവിടവിടെ ശ്രമം തീൎത്തു ലഘുഭക്ഷണവും കഴിച്ചു പിറേറദിവസം ഉഷഃകാലത്ത് ഇവർ മാതൃഭവനത്തിന്നടുത്തുള്ള ആരാമത്തിലെത്തി. അവിടെ വണ്ടിയിൽ സവാരിചെയ്യാൻ തരമില്ലാത്തതിനാൽ അവർ ഇറങ്ങിനടന്നു. പ്രകൃതിക്കു പ്രഭാതത്തിൽ ഉണ്ടാകുന്ന വിചിത്രതരമായ മാററങ്ങൾ കണ്ടു ചിത്തം അതിലേയ്ക്ക് ആകൎഷിതമാകയാൽ ദുഃഖചിന്തകൾ അവയുടെ ആക്രമണാവൃത്തികൾ അല്പനേരത്തേയ്ക്കു നിറുത്തി വിശ്രമിച്ചു. സുകുമാരിയുടെ വിചാരങ്ങൾ ശാന്തവും സമാധാനയുക്തവുമായ മാൎഗ്ഗത്തിലേയ്ക്കു തിരിഞ്ഞു. ശൈത്യത്തെയും ഹൃദയാഹ്ലാദകരമായ ധവളചന്ദ്രികയേയും ഇതേവരെ നൽകിയ പൂൎണ്ണചന്ദ്രന്റെ മുഖപ്രസാദം മങ്ങിയിരിക്കുന്നു. രാത്രിയോ യാത്രയ്ക്കു വട്ടംകൂട്ടിക്കഴിഞ്ഞു. തങ്ങളുടെ നാഥനുമായുണ്ടാകാൻ പോകുന്ന വിരഹം വിചാരിച്ചു നക്ഷത്രങ്ങളുടെ മുഖം ഗ്ലാനീഭവിച്ചു. കരംകൊണ്ടു സൎവ്വജീവികളെയും തപിപ്പിച്ചാലും അതവരെ രക്ഷയ്ക്കും ആവശ്യമാണെന്നറിവുള്ള പ്രതാപവാന്റെ പിൻബലമുണ്ടെന്നുള്ള വിശ്വാസത്താലായിരിക്കണം, രണ്ടാമവന്റെ ഇണകണ്ടുള്ള നീലോല്പലത്തെപ്പോലെ പ്രാചിയുടെ മുഖം പ്രസന്നമായിരിക്കുന്നത്. സുഗന്ധവാഹകനായ പ്രഭാതമാരുതൻ മന്ദമായി വീശി ജീവികളെ സുഖിപ്പിക്കുകയും, രണ്ടാമവനാട്ടവൻ നീലോല്പലത്തെയെന്ന വണ്ണം പത്രലതാദികളെക്കൊണ്ടു മനോഹരനൎത്തനം നടിപ്പിക്കുകയും ചെയ്യുന്നു. വൃക്ഷങ്ങളിൽ സുഖനിദ്ര അവലംബിച്ചിരുന്ന പലതരം ചെറുപക്ഷികൾ, ഉണൎന്ന് ഉത്സാഹത്തോടെ ഈശ്വരസ്തോത്രം ചെയ്യു

ന്ന ശിഷ്യരെന്നവണ്ണം തങ്ങളുടെ കണ്ഠാമൃതമായ മൃദുസ്വനംകൊണ്ടു പ്രഭാതസംകീൎത്തനം തുടങ്ങിയിരിക്കുന്നു. പുഷ്പങ്ങൾതോറും പാറി നടക്കുന്ന മധുപവൎഗ്ഗം ഝങ്കാരത്തോടു കൂടി താമരയെ അഭിനന്ദിക്കയും ആമ്പലിനെ ഉപേക്ഷിക്കയും ചെയ്യുന്നു. ഈ സമയത്താണു പ്രയോജനമുള്ളവരെ ആശ്രയിക്കയും വാൎദ്ധക്യത്തിൽ എത്ര ഗുണമുള്ളതായിരുന്നാലും തൽക്കാലം ഉപയോഗശൂന്യമായവയിൽ ഉദാസീനത തോന്നുകയും ചെയ്യുന്ന ലോകസ്വഭാവത്തിനു വിശേഷബുദ്ധിയില്ലാത്ത ജീവജന്തുക്കൾ ഒരു നല്ല ദൃഷ്ടാന്തമായിത്തീരുന്നതു്. ഈ വക പ്രകൃതിവൈചിത്ര്യങ്ങളെ പരിഹസിക്കുന്നോ എന്നു തോന്നുമാറു കാകന്മാരും പൂങ്കോഴികളും അവയുടെ ശക്തി മുഴുവനും പ്രയോഗിച്ചു രൂക്ഷസ്വരം വമിക്കുന്നു. പ്രപഞ്ചം സരസവിരസമിശ്രമായ പ്രതിബിംബം കൊണ്ടാണല്ലൊ സൃഷ്ടിക്കപ്പെട്ടിട്ടുള്ളതു്. ഇപ്പോൾ ഗാഢാന്ധകാരമില്ല. പ്രകാശം വന്നിട്ടുമില്ല. ഇതു പ്രാണികൾക്കു് ആനന്ദമുണ്ടാകുന്ന സമയമായിരിക്കുന്നതാണു്. ഇനി കുറെ കഴിഞ്ഞാൽ സൂൎയ്യൻ പ്രകാശിക്കയും അഗ്നിജ്വാലാസദൃശങ്ങളായ അതിന്റെ കിരണങ്ങൾ സ്പൎശിക്കുന്നിടമെല്ലാം തപിപ്പിക്കുകയും ചെയ്യും. എന്നാൽ ചൂടു ജീവസന്ധാരണത്തിനു മുഖ്യമായ വസ്തുവാണു്. മഴ, മഞ്ഞു് ഇത്യാദികളെ ശീതമായും ശീതോഷ്ണമായും ചില കാലവ്യവസ്ഥയോടുകൂടെ നിയമിച്ചിരിക്കുന്നു. ഇതും ജീവികളുടെ സുഖത്തിനായിട്ടുതന്നെ. സൃഷ്ടികളിലൊന്നും ഉപയോഗമില്ലാത്തതില്ല. എല്ലാം മനുഷ്യൎക്കു് അനുഭവത്തിൽ വന്നിട്ടില്ലെന്നു മാത്രമേയുള്ളൂ. വസ്തുക്കളേയും വിശേഷബുദ്ധിയേയും സൃഷ്ടിച്ചിരിക്കുന്നതിൽ ലോകനിയന്താവിന്റെ സങ്കല്പം ബുദ്ധി ഉപയോഗിച്ചു പദാൎത്ഥങ്ങളുടെ പ്രയോജനം കണ്ടുപിടിക്കണമെന്നും പ്രയത്നിച്ചു ജീവിക്കണമെന്നും അല്ലയോ എന്നു നല്ലവണ്ണം നാം ആലോചിക്കേണ്ടതാണു്. സൃഷ്ടങ്ങളൊന്നും ശാശ്വതമായി നില്ക്കുന്നില്ല. എന്നാൽ അവ നശിക്കുന്നുമില്ല; രൂപാന്തരത്തെ പ്രാപിക്കുന്നതേയുള്ളു. നാം ഒരു വൃക്ഷത്തെ മുറിച്ചു വിറകാക്കിയാൽ അതു വിറകിന്റെ രൂപമായി. ചുട്ടെരിച്ചാൽ അതു ചാമ്പലിന്റെ ആകൃതിയായി. വെള്ളത്തിൽ കലക്കി ആററിൽ ഒഴുക്കിയാൽ ചുവട്ടിൽ ഊറുന്നു മണ്ണോടുചേൎന്നു കിടക്കുന്നു. ഇപ്രകാരം ലോകഘടനയിൽ സ്രഷ്ടാവിന്റെ മാഹാത്മ്യം വിചാരിച്ചാൽ അവസാനമില്ല. നമ്മുടെ സുഖദുഃഖാദികളും സന്തോഷസന്താപാദികളും അവ്യവസ്ഥിതങ്ങളാണെന്നുള്ളതിനു പ്രപഞ്ചം നമ്മുടെ ഗുരുവാണു്. ഈ പാഠം അതിൽ നിന്നു നാം അഭ്യസിക്കാതെ മാൎഗ്ഗാന്തരമില്ല. ആ കുഗ്രാമത്തിലെ ഒററയടിപ്പാത ഹിമകണങ്ങളെ ശിരസ്സിൽ വഹിച്ചു പച്ചപ്പുൽക്കൊടികളെക്കൊണ്ടു പൊതിഞ്ഞു സൂൎയ്യ

പരവശമായിത്തീൎന്നതുകൊണ്ടു സഞ്ചാരക്ലേശവും ആലോചനകൊണ്ടു
മാൎഗ്ഗദൈൎഘ്യവും അറിയാതെ അന്തരായികളേയും മറന്ന് ഒരു സൂത്ര
പ്പാവപോലെ സുകുമാരി നടന്നു. ഏകദേശം ആറരമണിയായപ്പോൾ
"വിശപ്പും ക്ഷീണവും ഇല്ലേ?" എന്നു ദാസി സാവധാനത്തിൽ ചോദി
ച്ചു. അപ്പോഴാണു സുകുമാരിയുടെ മനസ്സു വീണ്ടും തന്റെ കഷ്ടസ്ഥി
തിയിലേയ്ക്കു പ്രവേശിച്ചതു്. കണ്ണുകളിൽ നിറഞ്ഞ അശ്രുകണങ്ങ
ളെ തുടച്ചുംകൊണ്ടു് അവൾ "അനാവശ്യം പറയാതിരിക്കൂ" എന്നു
സഗൎവ്വം പറഞ്ഞു. ആ മലഞ്ചരിവിന്റെ താഴ്‌വരയിലായി അതി
വിസ്തീൎണ്ണമായ ഒരു പാറ കണ്ടു. അതിന്റെ ഒരുവശത്തായി ഒരു ക
ളപ്പുരയുടെ ശൂന്യശിഷ്ടങ്ങൾ കിടന്നിരുന്നു. ആയിടയ്ക്കുണ്ടായ കൊ
ടുങ്കാററിൽ പല കെട്ടിടങ്ങൾക്കും വൃക്ഷങ്ങൾക്കും പററിയ നാശത്തി
ന്റെ ലക്ഷ്യങ്ങൾ സുകുമാരിയുടെ ദൃഷ്ടിയിൽപെട്ടു. ജനവാസമുള്ള
പ്രദേശത്തെത്തുവാൻ അധികതാമസം വേണ്ടിവന്നില്ല. ഇടതൂൎന്നു തി
ങ്ങിവളൎന്നു നിന്നിരുന്ന വൃക്ഷസമൂഹത്തിന്റെ അന്തരാളത്തിൽക്കൂടി സു
കുമാരി സൂക്ഷിച്ചു നോക്കിയപ്പോൾ ഒരു വെള്ളനിറം കണ്ടു. അവിടെ
എത്തുവാൻ ഒരു ചെറിയ കുന്നുകൂടി കടന്നാൽമതി എന്ന് അവൾക്കു
ബോധംവന്നു. അവളുടെ ഹൃദയം തുടിച്ചു തുടങ്ങി. ആറുവയസ്സുള്ള
പ്പോൾ തന്റെ മാതാമഹിയുടെ ഷഷ്ടിപൂൎത്തി അടിയന്തിരം പ്രമാണി
ച്ചു് അവിടെ പോയതും അക്കാലത്തു് ഒരു ഗൃഹത്തിൽ തുള്ളിച്ചാടിക്ക
ളിച്ചതും സമീപം പടൎന്നുകിടന്ന ഒരു വൃക്ഷത്തിൽ പററിപ്പിടിച്ചു
കയറി വിലത്തു വീണു മുറിവേററതും ഒരു കവിതയായ് വൃദ്ധ ത
ന്നെ ശാസിച്ചതും മററും സുകുമാരിയുടെ സ്മരണയിൽ വന്നു. തനിക്കു
ലഭിക്കുവാൻ പോകുന്ന സല്ക്കാരം ഏതു വിധമായിരിക്കും എന്നൊരു
ഭീതിയും സംശയവും അവളിൽ ജനിച്ചു. പല ചിന്തകൾക്കധീനയായി
മാൎഗ്ഗക്ലേശം കൊണ്ടു ക്ഷീണിച്ചു് ഏഴരമണിയോടുകൂടി മാതൃസ്വസാവി
ന്റെ ഗൃഹത്തിൽ സുകുമാരി പ്രവേശിച്ചുവെന്നു പറഞ്ഞാൽ ചുരു
ക്കത്തിൽ കഴിഞ്ഞു.

# അദ്ധ്യായം ൧൩.

''ഭൃത്യംനഷ്ടമാനമർത്ത്യംതെല്പുരോഗവും
കശ്മ്യംസിയഷ്ഠനാകിൽ സാംസ്യമില്ലിലുണ്ടും.''

''ഗുണഗണങ്ങൾ തികഞ്ഞുലകിൽത്തനി-
ച്ചിണപിരിഞ്ഞു പുലരാഹിതരെന്നമെ,
ഗുണവരാന്തുടൎന്നു ഭവൽപദ-
പ്രണതിയാണിതാമസബുദ്ധിഞാൻ.''

മൃണാളിനീദേവി ഒരു പ്രാചീനമട്ടുകാരിയാണ്. അവർ സ്വധന്നനായ ഒരു പ്രഭുവിന്റെ ഭാൎയ്യയായി വളരെക്കാലം പാൎത്തു. പ്രഭു നിൎയ്യാതനായിട്ടു കൊല്ലം പതിനാറു കഴിഞ്ഞു. തന്റെ ജീവിതകാലത്തിനിടയിൽ ഒരു ദിവസമെങ്കിലും സമാധാനം എന്നതു് അദ്ദേഹം അറിഞ്ഞിട്ടില്ല. അതുകൊണ്ടു മാത്രം മൃണാളിനി കലഹശീലയായിരുന്നു എന്നു തെറ്റിദ്ധരിച്ചു പോകരുതു്. പ്രഭുവോ മഹാവിക്രമനായിരുന്നു. ഹംസപുരിയിലുള്ള സകല കാൎയ്യങ്ങളും അദ്ദേഹത്തിന്റെ ആജ്ഞാപ്രകാരമാണു നടന്നുവന്നതു്. ആ പുരിയിൽ സിവിൽകോടതിയുടേയോ പോലീസ്സിന്റേയോ അധികാരങ്ങൾക്കു കടക്കുവാൻ അദ്ദേഹം അനുവദിച്ചിരുന്നില്ല. രാവിലെ മുതൽ അൎദ്ധരാത്രിവരെ അദ്ദേഹത്തിനു വ്യവഹാരം തീരുമാനിക്കുന്ന ജോലിയായിരുന്നു. എന്നാൽ പ്രതിഫലം മോഹിച്ചല്ല ഈ ജോലി നിൎവ്വഹിച്ചു വന്നതു്. യാതൊരു കാൎയ്യലാഭവും കൂടാതെ രാപ്പകൽ അദ്ദേഹം ക്ലേശിച്ചതിന്റെ രഹസ്യം ആരും ധരിച്ചിരുന്നില്ല. ഒരു നാടുവാഴിയുടെ നിലയിൽ സ്വാതന്ത്ര്യത്തോടുകൂടി വസിച്ചിരുന്ന മോഹനഘോഷന്റെ ബാഹ്യജീവിതം മാത്രമേ ലോകരുടെ ദൃഷ്ടിയിൽ പെട്ടിരുന്നുള്ളു. ഗൃഹിണിയായ മൃണാളിനീദേവിയുടെ മുമ്പിൽ ചെന്നാൽ അദ്ദേഹം കിടുകിടാ വിറയ്ക്കുമെന്നു പലരും പറയാറുണ്ടായിരുന്നു.

മൃണാളിനി അവരുടെ മാതാവിന്റെ ദ്വിതീയപുത്രിയാണ്. തനിക്കനുരൂപനല്ലെന്നു വീട്ടുകാർ ഗണിച്ചിരുന്നവനും, ലക്ഷ്മീകടാക്ഷവൈമുഖ്യത്താൽ ലൗകികാവസ്ഥയിൽ ക്ഷീണഗതിയെ പ്രാപിച്ചവനും അതിബുദ്ധിമാനും ആയ ഒരു യുവാവിനെയാണ് ഇവർ ചെറുപ്പത്തിൽ സ്നേഹിച്ചിരുന്നതു്. സ്ത്രീയാകയാൽ അസ്വതന്ത്രയാണെന്നുള്ള ന്യായം പ്രമാണിച്ചു് അവരുടെ മാതാപിതാക്കന്മാർ ഈ പ്രണയത്തിൽ വൈപരീത്യം ഭാവിച്ചു. പക്ഷേ ദേവി വലിയ നിൎബന്ധം പ്രദൎശിപ്പിച്ചിരുന്നെങ്കിൽ എതിൎത്തു നിൽക്കുവാൻ ആരും ശക്തരായിത്തീരുകയുമി

ല്ലായിരുന്നു. മോഹനഘോഷിനെക്കൊണ്ട് അവരെ വിവാഹം ചെയ്യിക്കാൻ നിശ്ചയിച്ച വിവരം രക്ഷകർത്താക്കൾ വളരെ ഭയന്നാണു പുറത്തു പറഞ്ഞത്. ഇതുകേട്ടിട്ടു യാതൊരു വികാരവും പ്രകടിക്കാതെ അവർ ഒരു പാവയെപ്പോലെ മാതാപിതാക്കന്മാരുടെ ഇഷ്ടം അനുസരിച്ചു. ഇതു കണ്ടു സന്തോഷഭരിതരായി അവർ മോഹനഘോഷിനു ജാമാതൃസ്ഥാനം നൽകി. അന്നുമുതലാണു മൃണാളിനിയുടെ സ്വഭാവത്തിന് ഒരു പകച്ച് നേരിട്ടത്. ഇത്ര യോജിപ്പുള്ള ദാമ്പത്യം ഇല്ലെന്നു ലോകർക്കു തോന്നി. യഥാർത്ഥം അങ്ങനെയല്ലായിരുന്നു. മൃണാളിനി ഭർത്താവിന്റെ ഹിതാനുവർത്തനത്തിലും ഗൃഹഭരണത്തിലും അല്പവും വൈമനസ്യം കാട്ടിയിരുന്നില്ല. ശണ്ഠകളോ ഭർത്താവിനെ പുച്ഛിക്കയോ ചെയ്തില്ല. പക്ഷേ ഇതെല്ലാം ലോകബോദ്ധ്യത്തിനായിരുന്നു. ചാരിത്രശുദ്ധിയും ദൈവവിശ്വാസവും ഈ ദേവിയുടെ സ്വതസ്സിദ്ധമായ വിശിഷ്ടഗുണങ്ങളായിരുന്നു. എന്തൊക്കെ ആയിരുന്നിട്ടും മഞ്ഞുകട്ടി കൊണ്ടുള്ള ഒരു ഭിത്തി ഇവരുടെ മദ്ധ്യേ പ്രത്യക്ഷമായി. കുറച്ചുകാലം കഴിഞ്ഞിട്ടും ഇവർ തമ്മിൽ സ്വരച്ചേർച്ചയുണ്ടായില്ല. പാതിവ്രത്യവും ദൈവഭക്തിയും മാത്രം കൊണ്ട് ഒരുവൾ ഉത്തമഭാര്യയാകുന്നതല്ല. നിഷ്കളങ്കമായ ഭർത്തൃസ്നേഹവും ആർജ്ജവവും കൂടിയുണ്ടെങ്കിൽ മാത്രമേ ശ്രേഷ്ഠദാമ്പത്യഫലവും സുഖജീവിതവും ലഭിക്കൂ. ഒരു സന്താനസിദ്ധി ഉണ്ടായെങ്കിൽ ഇവരുടെ ഭവിഷ്യജ്ജീവിതം ഒന്നു മാറിയേനേ. പക്ഷേ അതിനും യോഗം വേണമല്ലോ. ഇവർക്കു പരസ്പരമുള്ള ഔദാസീന്യം മൂത്തു വൈരസ്യമാകുകയാണു ചെയ്തത്. ആദ്യം മൃണാളിനി ലോകരെ വെറുത്തു. പിന്നീടു ശുശ്രൂഷാവൃത്തി മുതലായതിൽ വലിയ ഭ്രാന്തു കാട്ടി. ദിവസം പത്തും പന്ത്രണ്ടും പ്രാവശ്യം കുളിക്കുക, രുദ്രാക്ഷമാല ധരിക്കുക, ജപാദികൾകൊണ്ടു മിക്കവാറും സമയം നയിക്കുക എന്നിങ്ങനെയായി. അടിച്ചുതളിച്ച മുററത്തു തുപ്പുകയോ ചുവരിൽ ചാരി നിൽക്കുകയോ ചെയ്താൽ ഭർത്താവിന്റെ മുമ്പിൽവച്ചുപോലും ആരെയും ശകാരിക്കും. ഭൃത്യരെയും കുട്ടികളെയും പ്രഹരാദികഷായം സേവിപ്പിച്ചുവന്നു. മോഹനഘോഷ് എത്രയോ ശാന്തനായിരുന്നിട്ടും ചിലപ്പോൾ തന്നെ മറന്ന് ഇവർ നിമിത്തം കോപത്തിന്നധീനനായിത്തീർന്നിട്ടുണ്ട്. എങ്കിലും സൂക്ഷ്മഗ്രാഹിയായ അദ്ദേഹം ഭാര്യയുടെ വൈരസ്യത്തിനുള്ള യഥാർത്ഥകാരണം ധരിച്ചിരുന്നതുകൊണ്ട്, താൻകൂടി അതിലേയ്ക്ക് ഉത്തരവാദിയാണെന്ന ധർമ്മബുദ്ധ്യാ തീർച്ചപ്പെടുത്തുകയും അഭിമാനക്ഷയമുണ്ടാകാതിരിക്കാൻവേണ്ടി മനഃക്ലേശം സഹിക്കയും ചെയ്തുവന്നു. അദ്ദേഹത്തിന്റെ അന്ത്യകാലത്തിൽ മൃണാളിനി, ധർമ്മപത്നിക്കുചിതമായ വിധത്തിൽ ശയ്യയുടെ സമീപത്തിരുന്ന്, ഊണും ഉറക്കവും ഉപേക്ഷിച്ച്

അദ്ദേഹത്തെ ശുശ്രൂഷിച്ചു. തൻെറ പേരിൽ മനസ്സലിഞ്ഞു തന്നോടു നിഷ്കളങ്കപ്രേമം പ്രദർശിപ്പിച്ചു എന്നുള്ള ബോധത്തോടെയാണു ഘോഷൻ ഇഹലോകം വെടിഞ്ഞതു്. മരണം ആസന്നമാകുന്നതിനു മുമ്പു തന്നെ അദ്ദേഹം സ്വത്തൊക്കെ മാഗ്ഗിക്കു് ഒസ്യത്തെഴുതി വച്ചിരുന്നു. ഭർത്തൃമരണാനന്തരം ദേവി മുൻപ്രതാപദ്യോതനങ്ങളിൽ പൂർവ്വാധികം ശ്രദ്ധ കാട്ടിത്തുടങ്ങി. ഒരുനേരം ഉണക്കൽവച്ചൂണും, ഭസ്മലേപനവും, നാമജപവും ഇടയ്ക്കിടെ ഭൃത്യശാസനയും ആയിരുന്നു ഇവരുടെ ദിനചര്യാക്രമം. ഇങ്ങനെയുള്ള വലിയമ്മയുടെ ഗൃഹത്തിലാണു സുകുമാരി ചെന്നുചേർന്നതു്.

സുകുമാരി ഒരു അപരിചിതയെന്ന നിലയിലാണ് അകത്തു കാൽവച്ചതു്. സൽക്കരിക്കുവാൻ പുറത്താരും ഉണ്ടായിരുന്നില്ല. ആഗതരുടെ കാലൊച്ച കേട്ടു് ഒരു പട്ടി കുരച്ചുകൊണ്ടെത്തി. "പട്ടിയെ പിടിച്ചു നിർത്തൂ" എന്നുള്ള വാക്കിനുത്തരമായി "ആരാവിടെ?" എന്നു ഗൃഹാന്തർഭാഗത്തുനിന്നു് ഒരു ഗംഭീരസ്വരം പുറപ്പെടുകയും ഒരു വൃദ്ധവേഷം രംഗപ്രവേശം ചെയ്യുകയും ഉണ്ടായി.

"നിങ്ങൾ എവിടെനിന്നു വരുകയാണ്" എന്നു സുകുമാരിയോടു വൃദ്ധ ശാന്തമായി ചോദിച്ചു. "പട്ടി കടിക്കില്ല. ഇരിക്കൂ. വിശേഷം പറയൂ. വയസ്സുകാലമായതുകൊണ്ടു നേത്രസൂക്ഷ്മം പോരാ. ഓർമ്മക്കുറവും ഇല്ലെന്നില്ല" എന്നു പറഞ്ഞു.

സുകു:—(വ്യസനപൂർവ്വം) വലിയമ്മ എന്നെ അറിയുന്നില്ല ഇല്ലേ? എന്നെക്കണ്ടിട്ടു പത്തുപന്ത്രണ്ടു കൊല്ലം കഴിഞ്ഞുവല്ലോ?

മൃണാളിനീദേവിക്കു പെട്ടെന്ന് ആളെ ഓർമ്മവന്നു. "എനിക്കൊ സന്താനമില്ല. എൻെറ സോദരിയുടെ പുത്രി എൻെറതുതന്നെ. നീ തനിച്ചു് ഈ സ്ത്രീകളും ഒന്നിച്ചു വരാനുള്ള കാരണമെന്തു്? പണ്ടേതന്നെ നിൻെറ പിതാവു നിർദ്ദയനാണ്. ഇല്ലെങ്കിൽ പുരുഷസഹായം കൂടാതെ നിന്നെ അയയ്ക്കുമോ? ഏതായാലും, ആഹാരംകഴിച്ചിട്ടാവാം മററു കാര്യങ്ങളെല്ലാം" എന്നു് ഉൽകണ്ഠയോടെ പറഞ്ഞു.

"കുറച്ചു ദിവസം വലിയമ്മയും ഒന്നിച്ചു താമസത്തിനായിട്ടാണു ഞാൻ ഇവരെ കൂട്ടിക്കൊണ്ടു പുറപ്പെട്ടതു്. അച്ഛൻ വലിയമ്മയ്ക്കു കത്തയയ്ക്കാമെന്നു് ഏററിരുന്നു" എന്നിത്രയും പറഞ്ഞു നിർത്തിയതല്ലാതെ സുകുമാരി മററു വിവരങ്ങൾ ഒന്നും വിശദമായി പറഞ്ഞില്ല. മൃണാളിനീദേവിക്കു ചില സംശയങ്ങൾ ഉളവായി. "എൻെറ സ്വത്തൊക്കെ കൈയ്ക്കലാക്കാൻവേണ്ടി പ്രതാപസേനപ്പിള്ള എടുത്ത വി

ദ്ദ്രയോ, അല്ല നീലോല്പലത്തിന്റെ സൂത്രമോ? രണ്ടിലൊന്നുതന്നെയാണ്" എന്ന് അവർ തീർച്ചപ്പെടുത്തി.

സുകുമാരി ഹംസപുരിയിൽ താമസമാക്കിയിട്ട് മാസം ആറു കഴിഞ്ഞു. പ്രഭുവിന്റെ മനസ്സിന് അലിവുണ്ടായതായ ലക്ഷ്യങ്ങൾ ഒന്നും ഇതേവരെ കണ്ടില്ല. സുകുമാരിക്കോ പ്രതിദിനം ദുഃഖം അധികരിക്കുന്നു. എന്തെല്ലാം വീഴ്ചകൾ അവൾ ചെയ്തിരുന്നാലും ഈ ശിക്ഷ കുറെ കഠിനമായിപ്പോയി എന്നു ജനങ്ങൾ പറഞ്ഞുകൊള്ളുന്നു. എല്ലാററിനും പുറമേ, ഈ വൃദ്ധ അനവരതം തന്റെ പിതാവിന്റെ മേൽ ശകാരവർഷം ചൊരിയുന്നതു സുകുമാരിക്കു ദുസ്സഹമായിത്തീർന്നു.

"കുട്ടീ, നിന്നെ പ്രഭു ഇങ്ങോട്ടു തള്ളിവിട്ടതിന്റെ ഉദ്ദേശ്യം എന്തായിരിക്കും? നിന്റെ ഇളയമ്മയ്ക്കും നിന്നോടു സൗഹാർദ്ദമില്ലേ? ഞാൻ ഈ വയസ്സുകാലത്തു നിന്നെക്കൂടി രക്ഷിച്ചുകൊള്ളാമെന്നു വാഗ്ദാനം ചെയ്തിരുന്നില്ലല്ലോ? നീ യൗവനദശയെ പ്രാപിച്ചില്ലേ? പുരുഷസഹായംകൂടാതെ ഇതു ധീരതയോടുകൂടെ ഇറങ്ങി പുറപ്പെട്ടതെങ്ങനെ? നിന്റെ അച്ഛൻ ഇതുവരെ കത്തയയ്ക്കാത്തതെന്ത്?" എന്നിങ്ങനെ വൃദ്ധ ഇടവിടാതെ ചോദ്യംചെയ്തുപോന്നു.

സുകുമാരി തനിച്ചിരുന്നു മുഷിയുമ്പോഴാണ് പൂർവ്വകഥകൾ ഓർമ്മ വരുന്നത്. പുസ്തകങ്ങൾ വായിച്ചു സമയവ്യയം ചെയ്യാമെന്നുവെച്ചാൽ അതിനും അവിടെ തരമില്ല. മഴയായാലും വെയിലായാലും ദിവസേനയുള്ള സവാരിക്ക് അവൾ മുടക്കം വരുത്തിയിരുന്നില്ല. ഒരു ചതിവിൽ അകപ്പെടുക നിമിത്തം അവളുടെ പ്രകാശമുള്ള ജീവിതം അന്ധകാരാവൃതമായി. ഈ ദുഃഖത്തെ ദൂരീകരിച്ചു പ്രകാശത്തിലിറങ്ങുന്നതിനു പല മാർഗ്ഗങ്ങളും അവൾ ചിന്തിച്ചുനോക്കിയതിൽ ഒന്നും സുകരമായി തോന്നിയില്ല.

ഒരു ദിവസം പതിവുപോലെ സുകുമാരി രാവിലെ ഏഴരനാഴിക കുറെ അകലെയുള്ള രമണീയമായ വനത്തിനുള്ളിൽ കടന്നു. അവിടത്തെ സ്ഥിതികൾ കണ്ടറിയുന്നതിനുള്ള ജിജ്ഞാസയോടുകൂടി അവൾ അവിടെ ചുററിനടന്നു. അവിടം ആൾ സഞ്ചാരമില്ലാത്ത ഒരു വിജനപ്രദേശമായിട്ടു തോന്നി. സുകുമാരി പ്രകൃത്യാ ഭയശീലയല്ലാത്തതിനാൽ നിബിഡമായ വനത്തിനുള്ളിൽ കടന്ന് അധികദൂരം നടന്നു. അപ്പോൾ ജീർണ്ണിച്ച് ഇടിഞ്ഞു പൊളിഞ്ഞുകിടക്കുന്ന ഒരു ദേവാലയവും അതിന്റെ പുരോഭാഗത്തായി ഒരു വടവൃക്ഷവും അതിമനോഹര

മായ ഒരു തടാകവും അവൾക്കു ലക്ഷീഭവിച്ചു. അവൾ ഇതു കണ്ട് സഹർഷം അടുത്തു ചെന്നു. തടാകത്തിലും വൃക്ഷലതാദികളിലും പുഷ്പങ്ങളിലെ പരിമളം വഹിച്ചു വീശിക്കൊണ്ടിരുന്ന മന്ദാനിലസ്പർശം കൊണ്ടും ചുററുമുള്ള പ്രകൃതിയുടെ വിലാസം ഹേതുവാലും അവളുടെ മനസ്സിൽ അങ്കുരിച്ച പരമാഹ്ലാദം സകല ദുഃഖങ്ങളേയും ദൂരീകരിച്ചു താൻ സ്വർഗ്ഗവാസസുഖം അനുഭവിക്കുകയാണോ എന്നുള്ള സംശയം കൂടി അവളിലുണ്ടാകാതിരുന്നില്ല. ആ പുഷ്കരിണി സ്നാനപാനാദികൾക്കുപയുക്തമായ നിർമ്മലജലംകൊണ്ടു സംപൂർണ്ണമായിരുന്നു. അവിടം വിജനമാണെന്നുള്ള ശങ്ക മാറി. ആളുകൾക്ക് ഇറങ്ങിക്കുളിക്കുന്നതിനുചിതമായ ഒരു കടവു കണ്ടു. അവിടവിടെ നിന്നും താമരപ്പൂ ധാരാളം പറിച്ചെടുത്തിരിക്കുന്നു. തടാകത്തിന്റെ ഒരു കോണിൽ വെള്ളം ഒഴുകുന്നതിന് ഒരു ചെറിയ തോട്ടുണ്ടായിരുന്നു. അതിന്റെ ഗതി സമീപത്തുള്ള ഒരു ആരാമത്തിന്റെ മദ്ധ്യേകൂടി ആയിരുന്നു. അവിടെ ഒരു മണ്ഡപം ഉണ്ടായിരുന്നത്, സുകുമാരി ആദ്യം കണ്ടില്ല. മണ്ഡപം ധാരാളമായുള്ള വല്ലീനികരം കൊണ്ട് ആവൃതമായിരുന്നതിനാൽ പ്രഥമദൃഷ്ടിക്ക് ഒരു ലതാഗൃഹം പോലെ തോന്നി. സുകുമാരി പരമാനന്ദചിത്തയായി മണ്ഡപത്തിന്റെ മുൻവശത്തു ചെന്ന് അന്തർഭാഗത്തേയ്ക്കു നോക്കിയപ്പോൾ അവിടെ തേജോമയനായും നിശ്ചലനായും ഉള്ള ഒരു ചൈതന്യസ്വരൂപനെ കണ്ടു. ഈ രൂപം അവളിൽ എന്തോ ഒരു പൂർവസ്മരണയും വലിയ ഭക്തിയും ഉളവാക്കി. സ്ഫടികധവളമായ ആ ജലത്തിന്റെ നൈർമ്മല്യം സുകുമാരിയെ ആ സരസ്സിലേയ്ക്കു ആകർഷിച്ചു. അവൾ അധികം ശബ്ദം പുറപ്പെടുവിക്കാതെ ഇറങ്ങിക്കുളിച്ചു. ആ പൊയ്കയിൽ നിന്നും പറിച്ചെടുത്ത പത്മപുഷ്പങ്ങളെ അവൾ ആ തേജസ്വിയുടെ പാദങ്ങളിൽ വച്ചു പുഷ്പാഞ്ജലിയായി സ്വല്പനേരം നിന്നു. ആഗന്തുകമായുണ്ടായ ഭക്തിപ്രചുരിമകൊണ്ട് അവളുടെ നേത്രങ്ങളിൽ നിന്നും ആനന്ദാശ്രുക്കൾ പൊഴിഞ്ഞു. ബുദ്ധിക്കുള്ള മാന്ദ്യവും മനസ്സിനെ അമർത്തിയിരുന്ന ഭാരവും അവളിൽ നിന്നു ക്ഷണേന നീങ്ങി. സുകുമാരി അധികനേരം അവിടെ നിന്നിട്ടും ആ ദിവ്യൻ കണ്ണുകൾ തുറക്കുകയോ മൗനവ്രതം ലംഘിക്കുകയോ ചെയ്തില്ല. ഇനിയൊരവസരത്തിൽ വന്ന് അദ്ദേഹത്തെ കണ്ടാൽ സംഭാഷണസൗകര്യം സിദ്ധിച്ചേയ്ക്കുമെന്നുള്ള ബോധം അവൾക്കു കുറെ ആശ്വാസം നൽകി. നേരം മദ്ധ്യാഹ്നമായപ്പോൾ അവൾ വലിയമ്മയേയും അവരുടെ സ്വഭാവശാഠ്യത്തേയും സ്മരിച്ചു സംഭ്രമത്തോടു കൂടി വസതിയിലേയ്ക്കു മടങ്ങി. സുകുമാരിയുടെ ഉത്സാഹം തെററിപ്പോയില്ല.

വൃദ്ധ:—(കോപത്തോടെ) സുകുമാരി, മദ്ധ്യാഹ്നമായല്ലോ. പ്രാതൽ കഴിക്കാതെ ഇത്രനേരം എവിടെയായിരുന്നു?

സുക:—അമ്മേ! ഞാൻ അതിരാവിലെ ഇതിന്റെ പുറവുമുള്ള പ്രദേശങ്ങൾ കാണ്മാനായിട്ടു പോയി. ആ മനോഹരമായ വനത്തിനുള്ളിൽ കടന്നു ചെന്നതിനാൽ സമയം പോയതറിഞ്ഞില്ല. ക്ഷമിക്കേണമേ!

വൃദ്ധ:—കുളിയും കഴിച്ചുവോ? അതെവിടെയായിരുന്നു?

സുക:—ആ വനത്തിനുള്ളിൽ കണ്ട സരസ്സിലിറങ്ങി കുളികഴിച്ചു.

വൃദ്ധ:—(വല്ലാതെ ഒന്നു ഞെട്ടിയിട്ട്) എന്ത്? ആ സരസ്സിലൊ? അമ്പോ! നിന്റെ ധീരത ചില്ലറയല്ല. അതു ജനസഞ്ചാരമില്ലാത്ത സ്ഥലമല്ലേ? അവിടെ ഒരു ഉഗ്ര ദേവതയെ പ്രതിഷ്ഠിച്ചിട്ടുണ്ട്. ഈ നട്ടുച്ചയ്ക്ക് അവിടെയും പോയി ദർശനം കഴിച്ചുവോ?

സുക:—(സസന്തോഷം) ഉവ്വ്. എനിക്ക് അവിടെ കടന്നപ്പോൾ ആകപ്പാടെ വളരെ ആനന്ദം തോന്നി.

വൃദ്ധ:—അവിടെ അസമയത്ത്, അർദ്ധരാത്രിക്കും നട്ടുച്ചയ്ക്കും, പ്രത്യേകിച്ചു സ്ത്രീജാതികൾ പോവില്ല. പുറവും ഒരുപാടി ഉപദേവതകളുണ്ട്. എന്റെ ഈ വയസ്സിനിടയിൽ ഞാൻ അവിടം ചുററിനോക്കാൻ പോയിട്ടില്ല. എന്തായാലും ഇനി വനാന്തരപ്രദേശങ്ങളിലുള്ള സഞ്ചാരം മതിയാക്കണം. ഇല്ലാഞ്ഞാൽ പിന്നെ താനേ അതിന്റെ ദോഷഫലം അനുഭവിക്കേണ്ടിവരും.

സുകുമാരി ഇതെല്ലാംകേട്ട് അധോമുഖിയായി നിന്നുകൊണ്ടു തന്റെ സഞ്ചാരത്തെപ്പററി നിരൂപണംചെയ്യുകയായിരുന്നു. "ഈ മഹാത്മാ ആരാണാവോ? എന്തെങ്കിലും കൃത്രിമവേഷമാണെങ്കിൽ ഈ ജ്യോതിസ്സ് ഉജ്ജ്വലിക്കാൻ തരമില്ല. ഇദ്ദേഹം യഥാർത്ഥയോഗി തന്നെയാണു സംശയമില്ല. ഇങ്ങോട്ടുള്ള യാത്രാദിവസം കണ്ട മഹാന്റെ ഒരു ഛായ ധാരാളമുണ്ട്. എത്രകാലമായോ ഈ തപഃപ്രവൃത്തി തുടങ്ങിയിട്ട്. എനിക്ക് എന്തെന്നില്ലാതെ ഇദ്ദേഹത്തിന്റെ നേർക്ക് അതിയായ ഒരു ഭക്തി തോന്നിപ്പോകുന്നു ഹാ! എന്തൊരു മനോഹരമായ കാഴ്ചയാണ് ആ വനത്തിനുള്ളിൽ കടന്ന സമയം ഉണ്ടായതു! എന്തു സംഭവിച്ചാലും വേണ്ടില്ല. ഞാൻ പ്രതിദിനം അവിടെപ്പോയി അദ്ദേഹത്തിന്റെ വേണ്ട ശുശ്രൂഷകൾ ചെയ്യും. അന്ധവിശ്വാസികൾക്കല്ലേ ഭയത്തിന്നവകാശമുള്ളൂ. ഈശ്വരചൈതന്യം വിളയാടുന്നതു ആർക്കും കാണാവുന്ന ഒന്നാണ്. എന്നാൽ അതിന്റെ ഗൗരവത്തെപ്പററി ചിന്തിച്ച് അനുഭവത്തിൽ കൊണ്ടുവരാൻ സാദ്ധ്യമായില്ലെന്നു വന്നേയ്ക്കാം.

ഹാ! ജഗദീശാ, ആ പുണ്യപുരുഷന്റെ ദർശനസുഖം ലഭിച്ചതിൽ പിന്നീട് എന്റെ പ്രപഞ്ചപീഡയ്ക്കു് എന്തോ ഒരൗഷധം സേവിച്ചതുപോലെ ഒരു ശമനം തോന്നുന്നുണ്ടു്. എന്റെ യാത്രയും മഹദ്ദർശനവും ദൈവഗത്യാ ഉണ്ടായതുതന്നെ."



# അദ്ധ്യായം ൧൭.

"പുത്രക്കീടക ഞ്ചു പത്ഥ്യവാക്കുകൾകൊണ്ടു കരളിലിന്നധികം മേ-
ചെന്നുകിയ കോപം വിരവൊട്ടു വളരുന്നു."

മുന്നദ്ധ്യായത്തിൽ പറഞ്ഞ വൃദ്ധയുടെ സംഭാഷണം കഴിഞ്ഞ ശേഷം സുകുമാരി പുറത്തിറങ്ങാതെ ഒരാഴ്ചവരെ കഴിച്ചുകൂട്ടി. ഇതിനിടയ്ക്കു പുഷ്പവനീസമീപവാസികൾ, പ്രതാപസേനന്റെ പുത്രിക്കു ചിത്തഭ്രമം, അതുകൊണ്ടു ഹംസപുരിയിൽ കൊണ്ടുചെന്നു താമസിപ്പിച്ചിരിക്കയാണെന്നു പറഞ്ഞുതുടങ്ങി. സുകുമാരിക്കു ചന്ദ്രസേനന്റെ വേർപാടു സഹിക്കവയ്യാതായിത്തീർന്നു. അദ്ദേഹത്തെ മറക്കാൻ ശ്രമിച്ചിട്ടും സാധിക്കുന്നില്ല. അതുകൂടാതെ ബുദ്ധി മങ്ങിപ്പൂ. അതികലശലായി മഴപെയ്തുകൊണ്ടിരുന്നു. സുകുമാരി വിരഹദുഃഖത്തെ വിസ്മരിക്കാനായി ഹാർമ്മോണിയത്തിന്റെ മുമ്പിലിരുന്നു ചില ഇംഗ്ലീഷ് നോട്ടുകൾ വായിച്ചുകൊണ്ടിരുന്നു. അപ്പോൾ വൃദ്ധ അകത്തേയ്ക്കു കടന്നു പറഞ്ഞു:— "നീ എന്തിനായിട്ടാണ് ഈ വികൃതഗാനങ്ങൾ വായിക്കുന്നതു്. നല്ല പാട്ടു വല്ലതും വായിച്ചുകൊണ്ടു പാടരുതോ? അതു കേൾക്കാൻ സുഖമുണ്ടായിരിക്കുമല്ലോ" എന്നു പരിഹാസം ചുരുക്കിക്കൊണ്ടു പറഞ്ഞു.

സുകു:—അമ്മേ, ഒരു വിഷയത്തിന്റെ ഗുണദോഷപരിജ്ഞാനമില്ലാതിരിക്കെ അതിനെ സംബന്ധിച്ചു യാതൊരഭിപ്രായവും പുറപ്പെടുവിക്കാതിരിക്കയല്ലേ നല്ലതു്? ഉണ്ടെങ്കിൽ അതിന്റെ നന്മതിന്മയെപ്പറ്റി അറിയാൻ മനഃപൂർവം ശ്രമിക്കണം. അല്ലെങ്കിൽ മൗനം അവലംബിക്കണം.

വൃദ്ധ:—ഓഹോ! നീ ഒരു വിദുഷിതന്നെ. അധികം പാടേണ്ടതൊക്കെ അറിഞ്ഞിട്ടും ഇമ്മട്ടിലായല്ലൊ?

സുകുമാരി ഹാർമ്മോണിയം അടച്ചു.

വൃദ്ധ:—ഞാൻ നിന്നോടു് അതടച്ചുവയ്ക്കുവാൻ ആവശ്യപ്പെട്ടോ! നല്ല പാട്ടു പാടിക്കേൾക്കണം എന്നല്ലേ പറഞ്ഞതു്? നീ ഇങ്ങനെ അ

സംരക്ഷണയില്ലാത്ത കുട്ടിയായിട്ടുതന്നെയാണു നിന്നെ നിസ്സാരണം എല്ലാവരും നിരസിച്ചു കളഞ്ഞതു്.

സുകുമാരി മെല്ലെ എഴുന്നേറ്റു മുന്നോട്ട് ഓരോ ചുവടുവെച്ചു നടന്നു്:—"ഞാൻ ഒന്നു പുറത്തിറങ്ങീട്ടു വരാം" എന്നു പറഞ്ഞു വെളിയിലേയ്ക്കു പോയി.

വൃദ്ധയും സുകുമാരിയും പരസ്പരം സൗഹാർദ്ദത്തിലല്ല കഴിയുന്നതെന്നു വേലക്കാരും ജനങ്ങളും മുമ്പേതന്നെ പ്രഖ്യാപനം ചെയ്തുവന്നിരുന്നു. സുകുമാരി അവിടെ നിന്നിറങ്ങി ചിന്താസാഗരത്തിൽ വീണു നീന്തിത്തുടിച്ചു നടന്നതിനാൽ പിന്നിൽ നടക്കുന്ന സംഗതികൾ അവളുടെ ശ്രദ്ധയെ ആകർഷിച്ചില്ല. ഒരു ഫർലാംഗ് ദൂരെയായപ്പോൾ പിന്നിൽ നടന്നുവന്ന ഒരാൾ വേഗം മുന്നിൽ കടന്നുചെന്നു്, "സുകുമാരീ" എന്നു വാത്സല്യപൂർവം വിളിച്ചു. അവൾ തല നിവർത്തിനോക്കിയപ്പോൾ രണ്ടാമൻ ഇതാ മുമ്പിൽ നില്ക്കുന്നു. ഈ കാഴ്ചകണ്ടയുടൻ അവളുടെ മുഖം രക്തവർണ്ണമായി.

രണ്ടാ:—ഞാൻ ബദ്ധപ്പെട്ടു ഇവിടെ എത്തിയതു് ഒരു സ്വകാര്യം പറയാനായിട്ടാണു്.

സുകുമാരി ഇതു കേൾക്കാത്ത ഭാവത്തിൽ ഗതിവേഗം കൂട്ടി നടയായി.

രണ്ടാ:—സുകുമാരീ, നില്ക്കൂ. ഞാൻ പറയുന്നതു കേൾക്കുക.

സുകു:—(തിരിഞ്ഞുനിന്നിട്ടു്) എന്നോടു താൻ പറയേണ്ടതോ ഞാൻ കേൾക്കേണ്ടതോ ആയ യാതൊരു കാര്യവുമില്ല.

രണ്ടാ:—(വീണ്ടും) നമ്മുടെ രഹസ്യം മറ്റാരും അറിയേണ്ട. ശാന്തമായി നിന്നു കേൾക്കൂ.

സുകു:—എന്റെ ഭാവിയെക്കുറിച്ചു് എനിക്കു യാതൊരു ചിന്തയുമില്ല. തന്റെ മുഖത്തുനിന്നും എനിക്കൊന്നും കേൾക്കുകയും വേണ്ട.

രണ്ടാ:—സുകുമാരി അനുഭവിച്ച മനോദുഃഖങ്ങൾക്കൊക്കെ ഞാനും ഒരു പങ്കാളിയാണു്. ഇവിടത്തെ താമസം സുഖമാകാൻ തരമില്ല. എനിക്കീവിചാരം ഒന്നും ഇല്ലെന്നു തെറ്റിദ്ധരിക്കരുതു്. എന്റെ നിരന്തരശ്രമം ഈ തെറ്റു തിരുത്തി സുകുമാരിക്കു വേണ്ട സൗഭാഗ്യങ്ങൾ ഉണ്ടാക്കുന്നതിനാണു്.

സുകു:—ഹാ! തനിക്കിപ്പോഴെങ്കിലും പശ്ചാത്താപം തോന്നിയല്ലോ? അല്പനാളു കഴിഞ്ഞാൽ എന്തെന്നി പറഞ്ഞു പിടിപ്പിക്കാത്തതു്? താൻ എന്തെല്ലാം ചതി പ്രയോഗിച്ചു?

രണ:—എന്റെ സുകുമാരി എന്നെക്കുറിച്ചു വളരെ ഭീതയായിട്ടാണു ധരിച്ചിരിക്കുന്നതു്. എങ്ങനെ ഒക്കെ ആയാലും ഞാൻ ഇപ്പോൾ ഇത്രടം ബദ്ധപ്പെട്ടു വന്നതു്, ഒന്നാമതു്, ഇതുവരെ ഒക്കെ കഴിഞ്ഞതും ഞാൻ നിമിത്തം ഉണ്ടായതിനു ക്ഷമായാചനം ചെയ്തുകൊള്ളുന്നതിനും, രണ്ടാമതു്, അനുവാദമുള്ള പക്ഷം മേലാൽ വേണ്ട സഹായം ചെയ്തുതരുന്നതിനുമായിട്ടാണു്.

സുകു:—എടോ, നീചാ, തന്റെ സഹായം ഞാൻ ആവശ്യപ്പെടുകയോ? താൻ എനിക്കു സഹായിക്കുകയോ?

രണ:—എനിക്കു ദേവിയുടെ നേർക്കു നിഷ്കളങ്കമായ വാത്സല്യം ഉണ്ടു്. അതു ഞാൻ അനുഭവത്തിൽ കാട്ടിത്തരാം. ഇനി സുകുമാരി എന്നെ വിശ്വസിച്ചുകൊള്ളു.

സുകു:—എത്രയോകാലമായി പലപ്രകാരത്തിലും എന്നെ ദ്രോഹിച്ചവനെ ഞാൻ വിശ്വസിക്കണം. അല്ലേ? നിങ്ങൾ രണ്ടാളുംകൂടി വയ്ക്കുന്ന കുടുക്കിൽ ഇനി ഞാൻ വീഴുകയില്ലെന്നുള്ള വിവരം ഹൃദയത്തിൽ ധരിപ്പിച്ചേയ്ക്കു.

രണ:—എന്റെ കുട്ടീ, ഞാൻ പറയുന്നതു ശ്രദ്ധിച്ചു കേൾക്കു. ഇതിൽ നീലാംബരിക്കു് ഒരു കാര്യവുമില്ല. ഞാൻ ദേവിയുടെ ഗുണത്തെ കാംക്ഷിച്ചുമാത്രം വന്നതാണു്. എന്റെ മനഃപൂർവമായ ശ്രമം സുകുമാരിയെ വീണ്ടും പിതൃഗൃഹത്തിൽ കൊണ്ടുചെന്നാക്കുന്നതിനാണു്.

സുകു:—നിങ്ങളുടെ ശ്രമത്തെയും കൂട്ടുകെട്ടിനെയും പററി കൂടുതലായി എനിക്കു് ഒന്നും ഗ്രഹിക്കാനില്ല. ഇനി നിങ്ങളുടെ കുടുക്കിൽ നിങ്ങൾതന്നെ വീഴും.

രണ:—ഇനിയും എന്നെ ശത്രുവിന്റെ നിലയിൽ വിചാരിക്കുന്നല്ലോ? പ്രഭു സദാകാലവും സുകുമാരിയെ ഓർത്തു വ്യസനിച്ചുകൊണ്ടിരിക്കുന്നു. സുകുമാരി അദ്ദേഹത്തിന്റെ വലത്തുകൈയായിരുന്നല്ലോ. അങ്ങനെയുള്ള പുത്രിയുടെ വേർപാടു സഹിക്കാൻ അദ്ദേഹം ഇപ്പോൾ ശക്തനാകുന്നില്ല.

സുകുമാരിയുടെ നയനങ്ങൾ അശ്രുപൂർണ്ണങ്ങളായി. “ഞാൻ ഇപ്പോൾ അങ്ങോട്ടില്ല” എന്നു സഗദ്ഗദം പറഞ്ഞു.

രണ:—അദ്ദേഹം തൽക്കാലത്തെ കോപാവേശത്താൽ എന്തോ പറഞ്ഞു എന്നല്ലാതെ അതിനെ ഗൗരവമായിട്ടെടുക്കാമോ? എന്റെ വീഴ്ചകൾക്കൊക്കെ ഞാൻ എത്രയോ പ്രാവശ്യം ക്ഷമായാചനം ചെയ്യുന്നു.

സുക:—താൻ ഇളയമ്മയെ സ്വാധീനപ്പെടുത്തി വല്ലുംകൊണ്ടു കള്ളത്താക്കോലുകൾ ഉണ്ടാക്കുക, പൂട്ടു പറിക്കുക, ദ്രവ്യം അപഹരിക്കുക ഈ വക നീചപ്രവൃത്തികൾ ചെയ്യുമെന്നു ഞാൻ നേരത്തെ അറിഞ്ഞിരുന്നുവെങ്കിൽ എനിക്കു യാതൊരാപത്തിനും ഇടവരുകയില്ലായിരുന്നു. തന്റെ ഭാഗ്യം എന്നേ പറയാനുള്ളൂ.

രണ:—സുകുമാരി പറയുന്നതൊക്കെ ഞാൻ സമ്മതിക്കുകയേ നിവൃത്തിയുള്ളൂ. ഞാൻ ഒരു ദ്രോഹിതന്നെ. രക്ഷയ്ക്കു വേറെ മാർഗ്ഗമില്ലെന്നു കണ്ടപ്പോൾ എന്റെ സുകുമാരിയെ പിടിച്ചു മുമ്പിൽ നിറുത്തി. അതിനെന്താ?

സുക:—ഞാൻ അപ്പോൾ സത്യം പറഞ്ഞിരുന്നാലോ?

രണ:—ഹാ-ഹാ-അതു പറകയില്ലെന്ന് എനിക്കു നല്ല ഉറപ്പുണ്ട്.

സുക:—എന്റെ അഭിമാനരക്ഷയ്ക്കുവേണ്ടി ഞാൻ പറകയില്ലെന്നു തീർച്ചപ്പെടുത്തി. ഇല്ലേ?

രണദേവൻ തലകുലുക്കി.

സുക:—എനിക്കീയവസ്ഥ ഒക്കെ ദൈവകോപം നിമിത്തം ഉണ്ടായതാണ്. എന്റെ ബുദ്ധിമോശം. ഇനി വരുന്നതൊക്കെ വരട്ടെ. ഞാൻ ആരെയും ഭയപ്പെടാൻ നിശ്ചയിച്ചിട്ടില്ല. എന്റെ സുഖജീവിതം നശിച്ചു. ദേഹവും നശിക്കട്ടെ. എന്റെ സുഖാനുഭവങ്ങൾ ഒക്കെ സ്വപ്നപ്രായമായിത്തീർന്നു. ഒരുകാലത്ത് എന്റെ അവസ്ഥ എന്തായിരുന്നു? ഇപ്പോൾ എങ്ങനെയായിരിക്കുന്നു? ഇനി ഞാൻ ഒന്നിനും കൊതിച്ചിട്ടു ഫലമില്ല; കൊതിക്കുന്നുമില്ല.

രണ:—ഞാൻ പറയുന്നതൊക്കെ നിസ്സാരമായി ഗണിക്കേണ്ട. ചിലപ്പോൾ ഒന്നിനു മറ്റൊന്നായി എന്തും വന്നേയ്ക്കാം. സൂക്ഷിച്ചുകൊള്ളൂ. എന്നെ ഭീഷണിപ്പെടുത്തുന്നോ? നാം പരസ്പരം നല്ലപോലെ അറിയുന്നവരല്ലേ? എന്റെ സഹായം നിഷേധിക്കുന്നതു് അത്ര ഉത്തമമല്ലായിരിക്കും.

സുക:—ഈ വിദ്യയുംകൊണ്ടു തന്നെ ഇങ്ങോട്ടു അയച്ചതാരാണ്? നിങ്ങളുടെ കൃത്രിമം കുറെ കടന്നുപോയി എന്ന് ഇപ്പോഴെങ്കിലും തോന്നുന്നുണ്ടോ? ഇരിക്കട്ടെ, ഇതിനൊക്കെ ഒരു നല്ല സമയം വരും. അപ്പോൾ ചോദിച്ചുകൊള്ളാം."

ഇത്രയും പറഞ്ഞു യാത്ര തുടർന്ന സുകുമാരിയെ തടുത്തുകൊണ്ട്,

രണ:—സുകുമാരീ, അങ്ങനെയല്ല. ഞാൻ പറയുന്നതു കേൾക്കൂ. കാര്യത്തിന്റെ സ്വഭാവം ഗ്രഹിച്ചാൽ ഈ വിധം ശഠിക്കില്ല; നിശ്ചയം.

സുകു:—നിങ്ങളുമായുള്ള സംഭാഷണം ഞാൻ ഗ്രഹിക്കുന്നില്ല. ദൈവം സർവസാക്ഷിയല്ലേ? 'സത്യമേവ ജയതി നാനൃതം.'

സുകുമാരിയുടെ ഭാവപ്പകർച്ചയും നിലയും കണ്ടു രണദേവൻ വല്ലാതെ ഭ്രമിച്ചുവശായി:—"പ്രിയസുകുമാരീ, എന്താണീപ്പറയുന്നതു്? നിങ്ങളുടെ അച്ഛൻ ക്രമത്തിലധികം പശ്ചാത്താപപ്പെടുന്നുണ്ട്. ഒരു കത്തങ്ങോട്ടയച്ചാൽ അദ്ദേഹം ഉടൻ നിങ്ങളെ തിരിയെ വിളിക്കും.

സുകു:—(സധൈര്യം) ഞാൻ നിമിത്തം അച്ഛന്റെ മാനഹാനിയും ദുഃഖവും ഒന്നും വേണ്ട.

രണ:—ചന്ദ്രസേനനെ വിചാരിച്ചിട്ടെങ്കിലും ഒന്നടങ്ങരുതോ? ഞാൻ ഈയിടെ അദ്ദേഹത്തെ അയോദ്ധ്യാപുരത്തു വച്ചു കണ്ടു. ഞങ്ങൾ ഒന്നിച്ചായിരുന്നു രണ്ടു ദിവസത്തെ താമസം. അദ്ദേഹത്തിന്റെ പ്രതിപാദ്യവിഷയം മിക്കവാറും സുകുമാരി തന്നെയായിരുന്നു. അദ്ദേഹത്തിനു സുകുമാരിയുടെ നേർക്കുള്ള പ്രേമത്തിന് ഒരു കുറവും വന്നിട്ടില്ല. സുകുമാരിയുടെ വേർപാട് അദ്ദേഹത്തെ ഭ്രാന്തനാക്കി തീർത്തിരിക്കുന്നു.

സുകുമാരിയുടെ പെട്ടെന്നുണ്ടായ മാററം കണ്ടിട്ട് രണദേവൻ തന്റെ ഉപായം ഫലിച്ചുവെന്നു തീർച്ചപ്പെടുത്തി.

സുകു:—എന്നെക്കാൾ വ്യസനം മറ്റാരാർക്കും ഉണ്ടാവാനില്ലല്ലോ.

രണ:—ചന്ദ്രസേനൻ തന്നെ വിരഹപീഡ അനുഭവിക്കുന്നുണ്ട്. അത്രമാത്രം എനിക്കറിയാം.

സുകു:—ഞാൻ ഇനി വ്യസനിച്ചിട്ടാവശ്യമില്ല, ഒട്ടും വ്യസനിക്കുന്നുമില്ല.

രണ:—സുകുമാരി അദ്ദേഹത്തിന് ഒരു കത്തയച്ചിട്ടുണ്ടായിരുന്നു; ഇല്ലേ? അതെന്തിനാണ് അപ്രകാരം എഴുതി അയച്ചതു്?

സുകു:—(ആശ്ചര്യപൂർവം) അദ്ദേഹം നിങ്ങളോട് എന്റെ കത്തിനെക്കുറിച്ചു പറഞ്ഞുവോ?

യഥാർത്ഥത്തിൽ രണദേവൻ ചന്ദ്രസേനൻ പാർക്കുന്ന ദേശത്തു കൂടി കടന്നിട്ടുണ്ടായിരുന്നില്ല. ഇതൊക്കെ അയാളുടെ മനോധർമ്മകൗശലമെന്നു നമുക്കറിയാമല്ലോ.

സുകു:—അദ്ദേഹം നിങ്ങളോട് എന്തെല്ലാം ചോദിച്ചു?

രണദേവൻ ഒന്നു സംശയിച്ചു. എന്താ കളവു പറയേണ്ടതു് എന്നാലോചിച്ചുവരികയായിരുന്നു. "ഞങ്ങൾ തമ്മിൽ ഉണ്ടായ സംഭാ

ഷണം എന്തായിരുന്നു എന്നറിയണം; ഇല്ലേ?" എന്നുള്ളതിന് "അ
തേ" എന്നു സുകുമാരി മറുപടി നൽകി.

ഗുണ:—അതു നിങ്ങളുടെ വേർപാടിനുണ്ടായ കാരണത്തെക്കുറി
ച്ചായിരുന്നു. ഈയിടെ പുഷ്പവാടിയിൽ ഒന്നു രണ്ടു പ്രാവശ്യം അദ്ദേ
ഹം വരികയുണ്ടായി.

സുകു:—എന്നെക്കാണാനാഗ്രഹിച്ചുവോ?

ഗുണ:—പിന്നെയില്ലേ? ഞാൻ പറയുന്നതൊന്നും സുകുമാരി വി
ശ്വസിക്കുന്നില്ലല്ലോ. സുകുമാരി വളരെ യോഗ്യന്യൂനത കാണിച്ചു കള
ഞ്ഞുവെന്നാണ് അദ്ദേഹത്തിന്റെ വ്യസനം.

സുകു:—അത് എനിക്കറിയാം. അദ്ദേഹത്തെ ഞാൻ നന്നെ ക്ലേ
ശിപ്പിച്ചിട്ടുണ്ട്. അതിന്റെ ഫലമായിരിക്കാം എന്റെ ഈ അനുഭ
വം. ഞാൻ മനനമായ ഒരു മാറ്റമാണു സ്വീകരിച്ചത്. ഏതുവിധമാ
യാലും ഞാൻ സ്വപ്നേപി അറിയാത്ത ഒരു കുററം എന്നിൽ ആരോ
പിതമായി. തന്നിമിത്തം ഞാൻ അദ്ദേഹത്തെ വിമുക്തനാക്കിയ
താണ്.

ഗുണ:—ഞാൻ ഇങ്ങോട്ടു പുറപ്പെട്ടപ്പോൾ കൂടി നിങ്ങളെ വേഗം
പിതൃഗൃഹത്തിലേയ്ക്കു മടക്കി അയച്ചുകൊടുക്കണമെന്നു ചന്ദ്രസേനൻ
പറയുകയുണ്ടായി.

സുകു:—(മുഖത്തു തുറിച്ചുനോക്കിക്കൊണ്ട്) ഞാൻ ഇനി പിതൃഗൃ
ഹത്തിലേയ്ക്കു മടങ്ങുകയോ? നന്നായി. നിങ്ങൾ എന്നെ എങ്ങനെ അ
യയ്ക്കും? എന്റെ പ്രാണനാഥൻ നിങ്ങളോടങ്ങനെ പറഞ്ഞുവോ?

ഗുണ:—അദ്ദേഹത്തിന്റെ താല്പര്യം അതാണ്.

സുകു:—ഞാൻ സത്യം പുറത്തു പറയുന്നതുവരെ എന്റെ അ
ച്ഛൻ എനിക്കു ഗുണമായി യാതൊന്നും പറകയുണ്ടാവില്ല. തീർച്ച
തന്നെ.

ഗുണ:—എന്തു പറയുന്നതുവരെ?

സുകു:—നടന്ന സംഭവങ്ങളെല്ലാം പറഞ്ഞു ധരിപ്പിക്കുന്നതുവരെ.

ഗുണ:—അത് ഒരിക്കലും ഉണ്ടാകുകയില്ല.

സുകു:—അങ്ങനെ ശങ്കിക്കേണ്ട. ഞാൻ തീർച്ചയായും പറയാ
തെ അടങ്ങുകയില്ല.

ഗുണ:—ശരി, ആയിക്കൊള്ളൂ. എന്നാൽ തന്നിമിത്തം ഉണ്ടാ
കാവുന്ന ഗുണദോഷങ്ങളെക്കൂടി മുൻകൂട്ടി ആലോചിച്ചുകൊള്ളണം;
കേട്ടോ?

സുകു:—ഓഹോ. അതൊക്കെ ഞാൻ തീർച്ചപ്പെടുത്തിയിട്ടു വള
രെനാളായിക്കഴിഞ്ഞു. ഇപ്പോൾ ഞാൻ നിങ്ങളുടെ കൂട്ടത്തിൽ അക

പ്പെട്ടുകിടന്നുഴലുന്നു. അതിൽനിന്നും രക്ഷപ്പെടണമെങ്കിൽ സത്യം പറയാതെ എന്താ നിവൃത്തി?

രണ:—(ഭീതിയോടെ) അയ്യോ. സത്യമായും സാഹസം കാട്ടരുതേ.

സുക:—ഞാൻ നിങ്ങളുടെ വിദ്യ ഒക്കെ അറിഞ്ഞു.

രണ:—അപ്പോഴും ഈ ദിക്കിൽ കിടന്നു നശിക്കാൻ തീർച്ചപ്പെടുത്തിയിരിക്കുകയാണോ? കാര്യം പറഞ്ഞാൽ അനുസരിക്കു. അദ്ദേഹം ഇപ്പോഴും പൂർവാധികം സ്നേഹിക്കുന്നുണ്ട്. സമയം വ്യർത്ഥമാക്കിക്കളയരുത്. എൻെറ സ്വന്ത കാര്യങ്ങൾ ഒക്കെ സാധിച്ചുകഴിഞ്ഞു. ഇനി സുകുമാരിയുടെ ഗുണത്തിനായിട്ടാണ് എൻെറ പ്രയത്നം.

സുക:—താൻ അച്ഛൻെറ ദ്രവ്യമൊക്കെ കൈക്കലാക്കി ഇളയമ്മയെയും വഴിയാധാരമാക്കി. എനിക്കു തൻെറ സഹായവും സഹകരണവും ആവശ്യമില്ല. ഞാൻ ആഗ്രഹിക്കുന്നുമില്ല. ഞാൻ സത്യമായും നടന്ന സംഭവങ്ങൾ ഒക്കെ പുറത്താക്കും. തീർച്ചതന്നെ.

രണദേവൻ നിന്ന് ആടിത്തുടങ്ങി.

സുകുമാരി അത്യുത്സാഹം വർദ്ധിച്ചുകൊണ്ടു ബദ്ധപ്പെട്ടു നടന്നു.

അവളുടെ ഹൃദയത്തിൽ പ്രധാനമായി വ്യാപിച്ചിരുന്നതു് ചന്ദ്രസേനൻെറ വിചാരമായിരുന്നു. ആ ഗംഭീരപുരുഷൻെറ ഛായ അവളുടെ മനസ്സിൽ പ്രതിഫലിച്ചു.

രണദേവൻ വീണ്ടും അടുത്തുകൂടി.

സുക:—(ഗംഭീരസ്വരത്തിൽ) താൻ ഓടി നടന്ന് എന്നെ ഉപദ്രവിക്കരുതു്. അച്ഛൻെറ മിത്രമെന്നു ഭാവിക്കുന്ന എൻെറ വൈരിയാണു താൻ. ഇനി ഒന്നും എന്നോടു പറയില്ല. പോകാം.

രണ:—നീലലോചനം നന്നെ വ്യസനിക്കുന്നു. സുകുമാരിക്കുവേണ്ടി പുഴവക്കത്തുള്ള ബംഗ്ലാവു് ഒഴിച്ചിട്ടിരിക്കുന്നു. അവിടെ അവർ വന്നു വേണ്ട അന്വേഷണങ്ങൾ നടത്തിക്കൊള്ളും.

സുക:—എനിക്കു മദ്ധ്യസ്ഥതയ്ക്കും ആരും വേണ്ട. താൻ അതിനു യോഗ്യനല്ല.

രണ:—താമസം ഇവിടെത്തന്നെ തീർച്ചയാക്കിയിരിക്കുകയാണെങ്കിൽ അതിനു വേണ്ടുന്നതൊക്കെ സൗകര്യപ്പെടുത്തിത്തരാൻ ഏർപ്പാടു ചെയ്യാം. ഇല്ലെങ്കിൽ വരൂ. ഒന്നിച്ചു പോകാം.

സുക:—ഞാൻ എന്റെ ശത്രുവിനു കീഴ്പ്പെടുകയോ? ഹാ! ദൈവമേ, എന്റെ ജീവിതം ഇങ്ങനെയായല്ലൊ.

ദുസ്സഹമായ വ്യസനത്തോടെ ഇത്രയും പറഞ്ഞപ്പോഴേയ്ക്കു സുകുമാരി പൊട്ടിക്കരഞ്ഞുപോയി. അല്പം ശാന്തയായപ്പോൾ അവൾ:—താൻ എന്റെ മുമ്പിൽനിന്നു പോവുക! എനിക്ക് ഒന്നും കേൾക്കേണ്ട.

രണ:—സമസ്താപരാധവും ക്ഷമിച്ചു കൊള്ളുക. നാം തമ്മിൽ പിണങ്ങുന്നതു് ഉഭയകക്ഷികൾക്കും നന്നല്ല. എന്നെ ഭയപ്പെടുത്താൻ നിഷ്പ്രയാസം സാധിക്കും; കരയാതിരിക്ക. സുകുമാരിയുടെ വഴിയമ്മ അന്യഥാ ശങ്കിക്കും.

രണദേവൻ സുകുമാരിയെ നിഴൽ പോലെ പിൻതുടരുന്നതിന്റെ സാരം അവൾക്കു മനസ്സിലായില്ല. രണ്ടാളും ഒന്നിച്ചു നടന്നു വാസസ്ഥലത്തോടടുത്തപ്പോൾ അയാൾ:—സുകുമാരീ, എന്റെ ഉപദേശം സ്വീകരിക്കൂ, അതാണു നന്ന്.

സുക:—എനിക്കു തോന്നിയതിന്നുള്ളും ഞാൻ പ്രവർത്തിക്കാം. ഞാൻ തന്നോടു പറയാനുള്ളതൊക്കെ പറഞ്ഞു കഴിഞ്ഞു. ഇനി എന്നെ ഈ വിധം ഉപദ്രവിക്കുന്ന പക്ഷം............

രണ:—അതേ, വല്ലതുമൊക്കെ വിഡ്ഢിത്തം കാട്ടി കരെക്കൂടി ഗ്രഹപ്പിഴ വലിച്ചുവയ്ക്കൂ.

"എന്റെ രക്ഷയ്ക്കുള്ള മാർഗ്ഗം ഞാൻ നോക്കിക്കൊള്ളാം." എന്നു പറഞ്ഞു സുകുമാരി വീട്ടിലേയ്ക്കു കടന്നുപോയി.

അവൾ രണദേവന്റെ ഓരോ വാക്കിനെയും വിമർശിച്ചുനോക്കി. "ചന്ദ്രസേനന് എന്നിൽ ഇന്നും പ്രത്യാശയുണ്ടെന്നും വിരഹവേദന അനുഭവിക്കുന്നുണ്ടെന്നും ഇയാൾ പറയുന്നതു് എങ്ങനെ വിശ്വസിക്കാം? ഈയാൾ ഇളയമ്മയുമായി ആലോചിച്ച് എന്തോ ഒരു പുതിയ ചതിപ്രയോഗവുംകൊണ്ടു വന്നതായിരിക്കണം. ഈയാളുടെ നടപടികൾ ഒക്കെ പിശകിയാണു കാണുന്നതു്." സുകുമാരി ബാല്യത്തിൽ ചന്ദ്രസേനനോടൊരുമിച്ചു കളിച്ചുല്ലസിച്ചതും മറ്റും ഓരോന്നായി വിചാരിച്ചു വിചാരിച്ച് ചന്ദ്രസേനനെ അവൾ സദാകാലവും തന്റെ മനോദർപ്പണത്തിൽ പ്രതിഫലിപ്പിച്ചു കണ്ടുകൊണ്ടിരുന്നു. എന്തായാലും ചന്ദ്രസേനന് ഒരുകുറികൂടി എഴുതിക്കളയാമെന്ന് അവൾ തീർച്ചപ്പെടുത്തി.

എന്റെ പ്രാണനാഥാ,

അങ്ങ് ഇപ്പോൾ എവിടെയാണ്. ശരീരസുഖം ഉണ്ടായിരിക്കുമെന്നു വിശ്വസിക്കട്ടെ? ഞാൻ ഇതിനുമുമ്പ് രണ്ടുമൂന്നു കത്തയച്ചതിനെപ്പററി വളരെ പശ്ചാത്തപിക്കുന്നു. ഞാൻ അങ്ങയെ സ്മരിച്ചുകൊണ്ടാണു ജീവിക്കുന്നതു്. ഞാൻ എന്നു കാലവും അങ്ങയ്ക്കധീനയാണ്. തമ്മിൽ കാണാൻ വൈകിക്കഴിഞ്ഞിരിക്കുന്നു. അതു് എത്രയും വേഗത്തിൽ ആയാൽ കൊള്ളാം. ഇല്ലെങ്കിൽ.........................തമ്മിൽ കാണുക അസാദ്ധ്യമാണ്.

ശേഷം കാഴ്ചയിൽ

എന്ന്, സ്വന്തം സുക.

ഈ കത്തു പലപ്രാവശ്യവും വായിച്ചു നോക്കിയിട്ട താൻതന്നെ കൊണ്ടുപോയി തപാലിലിട്ടു. ചന്ദ്രസേനന്റെ കവിതയോ മറുപടിക്കത്തോ രണ്ടുദിവസത്തിനകം കിട്ടും എന്നിങ്ങനെ പ്രതീക്ഷിച്ചുകൊണ്ടിരുപ്പായി. വളരെ ദിവസങ്ങൾ കഴിഞ്ഞിട്ടും ഫലമുണ്ടായില്ല. സുകുമാരിക്കു വ്യഥ വർദ്ധിച്ചു. വലിയമ്മയുടെ ശല്യം അതിലും ദുസ്സഹമായിത്തീർന്നു.

———:0:———

## അദ്ധ്യായം ൧൮.

"താന്താൻ നിരന്തരം ചെയ്യുന്ന കർമ്മങ്ങൾ
താന്താനനുഭവിച്ചീടുകെന്നേ വരൂ."

"അന്യഥാചിന്തിതം കാര്യം
ദൈവമന്യത്ര ചിന്തയേൽ."

പിറേറന്നു രാവിലെ സുകുമാരി എണീററു വിഷാദത്തോടെ നടന്നു മഹൽസന്നിധിയിൽ എത്തി. അന്നും സ്നാനംചെയ്തു പുഷ്പങ്ങളും ശേഖരിച്ചുകൊണ്ട് ആ മഹാന്റെ പാദത്തിൽ വച്ചു വളരെനേരം കാത്തുനിന്നു. കണ്ണുകൾ തുറന്നില്ല. "ഇന്നും ഇദ്ദേഹത്തിന്റെ സമാധിക്ക് ഒരു വ്യത്യാസവും കണ്ടില്ലല്ലോ. ഇങ്ങനെ എത്രനാളായി ഇരിക്കുന്നു? ഇനി എത്രകാലം ഈ സ്ഥിതിയിലിരിക്കുമോ? ഇദ്ദേഹത്തിന് ആഹാരം ഉണ്ടോ ഇല്ലയോ? ഉണ്ടെങ്കിൽ അതെങ്ങനെ കഴിക്കുന്നു? ഒരു പക്ഷെ ഇദ്ദേഹം ഇവിടെനിന്നും ഗമിച്ചുകളഞ്ഞാൽ പിന്നെ ഇദ്ദേഹത്തിന്റെ മാഹാത്മ്യത്തെപ്പററി അറിയുന്നതെങ്ങനെ?" അവസാനം

മില്ലാതെ ഈവിധം ഓരോന്ന ചിന്തിച്ചുംകൊണ്ടു പതുക്കെ മുന്നോട്ടു മന്ദം മന്ദം നടന്നു. അപ്പോൾ "നിന്റെ ജീവനെ സൂക്ഷിച്ചോ? മരണം ആസന്നമായിരിക്കുന്നു" എന്ന് ഒരു ഗംഭീരസ്വരം പുരോഭാഗത്തായി കേട്ടു. സുകുമാരി കുഴങ്ങി വശമായി. "ഇതാരുടെ വചനമാണ്? ഇവിടെ ഈ ദിവ്യനല്ലാതെ മററാരെയും കാണാൻ കഴിയുന്നില്ലല്ലോ! അദ്ദേഹമോ ചലനമില്ലാതെയിരിക്കുന്നു! ഇതെന്തൊരാശ്ചര്യം? ഇതേവരെ ഇങ്ങനെ ഒരു സംഭവം ഞാൻ കേട്ടും അനുഭവിച്ചും അറിഞ്ഞിട്ടില്ല. പുരാണങ്ങളിൽ അശരീരി ഉണ്ടായി എന്നു ഘോഷിക്കുന്നതു നേരായിരിക്കണമല്ലോ." എന്നിങ്ങനെ വിചാരിച്ച് അത്ഭുതരസത്തോടെ മുൻഗതിയെ തുടർന്നു. "മരണം ആസന്നമായിരിക്കുന്നു എന്നല്ലേ കേട്ടത്. ഇനിയും ആപത്തു നേരിട്ടുമോ? ദൈവമേ ഗതി" എന്നൊരല്പ സമാധാനചിത്തത്തോടെ സരസ്സിന്നഭിമുഖമായി നടന്നു. അവിടെ കോമളാംഗികളായ മൂന്നു തരുണീരത്നങ്ങൾ ആ പുല്ലിന്മേൽ ചാരിക്കിടന്നു കൊട്ടുംകൈ കുത്തിക്കൊണ്ട് ഉല്ലാസമായി പലഹാരം ഭക്ഷിക്കുകയായിരുന്നു. അവരുടെ സമീപത്തു പാത്രങ്ങളിൽ ചായ പകർന്നു വച്ചിട്ടുണ്ട്. സുകുമാരി ഇവരുടെ വൃത്താന്തം അറിയാനുള്ള ജിജ്ഞാസയോടുകൂടി അവരുടെ മുമ്പിൽ ചെന്നു മന്ദസ്മിതം തൂകിക്കൊണ്ടു നിന്നു. അതിൽ ഒരു സ്ത്രീ തന്റെ മുഖത്തു പെട്ടെന്നു പ്രത്യക്ഷമായ ക്ഷോഭം മറച്ചുകൊണ്ടു നിവർന്നിരുന്നു സുകുമാരിയെ നോക്കി ശിരഃകമ്പം ചെയ്തു ചിരിച്ചു. ഇവർ പരസ്പരം നല്ലപോലെ മുഖത്തു സാമുദ്രികം ലക്ഷണങ്ങൾ നോക്കിത്തുടങ്ങി.

സുകു:—എനിക്കു നിങ്ങളുടെ സാന്നിധ്യം വളരെ ആഹ്ലാദത്തെയും സമാധാനത്തെയും നൽകുന്നു. നിങ്ങൾ ആരാണെന്നും എവിടെനിന്നു വരുന്നുവെന്നും അറിയാൻ ആഗ്രഹമുണ്ട്.

"നീ താനെവന്ന് എന്റെ വലയിൽ ചിക്കിയോ" എന്ന് ഉള്ളിൽ സന്തോഷിച്ചുകൊണ്ട് "ഇന്നത്തോടെ നിന്റെ കഥ തീർന്നുവല്ലോ" എന്നു തീർച്ചപ്പെടുത്തിയിട്ട് അവിടെ ഇരുന്നതിൽ പ്രായംകൂടിയ സ്ത്രീ ഇപ്രകാരം പറഞ്ഞു:—"ഞങ്ങൾ ലളിതാപുരിയിൽനിന്നു വന്നിട്ടുള്ളവരാണ്. ഒരു ദിവസം മുഴുവനും യാത്ര ചെയ്താലേ ഇവിടെ എത്തു. ഞങ്ങൾ ഒരു പഴയ തറവാട്ടുകാരാണ്. ഈ സ്ഥലം പണ്ടു ഞങ്ങൾക്കുള്ളതായിരുന്നു. ഈ ദുർഗ്ഗ ഞങ്ങളുടെ കുലദേവതയാണ്. ഈ ക്ഷേത്രം ജീർണ്ണോദ്ധാരണം ചെയ്ത് ഇവിടം വളരെ പരിഷ്കരിക്കാൻ ഭാവമുണ്ട്. കൊല്ലത്തിലൊരിക്കൽ ഞങ്ങൾ ഇവിടെ പന്ത്രണ്ടു ദിവസം ഭജനം പാർക്കുകയും പതിവുണ്ട്. ഇനി പ്രതിദിവസം നമുക്കു ത

മ്മിൽ കാണാമല്ലോ. കറുപ്പു ചായ കുടിക്കും. ഞങ്ങളുടെ ഭൃത്യവർഗ്ഗവും കൂടാരവും പിന്നാലെ എത്തുന്നുണ്ട്. ഞാൻ പ്രഭാതത്തിന്റെ രാമണീയകത്വം കണ്ടാനന്ദിക്കാനായി ഇവരും ഒന്നിച്ചു മത്സരിച്ചു നടന്നിവിടെ എത്തി. ഹാ! എന്തു ചേതോഹരമായ കാഴ്ചയാണ്. ഞങ്ങൾക്ക് ഒന്നു രണ്ടു ഭൃത്യന്മാരുണ്ട് ആ മടപ്പള്ളിയിൽ ഭക്ഷണം തയ്യാറു ചെയ്യുകയാണ്.

സുകു:—ഞാൻ ചായകുടിച്ചിട്ടാണു തിരിച്ചത്. ഇപ്പോൾ വേണ്ട. നിങ്ങളുടെ ഔദാര്യത്തിനായി വന്ദനം പറഞ്ഞുകൊള്ളുന്നു. ഇന്നുമുതൽ പന്ത്രണ്ടു ദിവസത്തേയ്ക്കു നിങ്ങളുടെ സഖ്യം ലഭിച്ചല്ലോ.

"ഞങ്ങൾക്കും അപ്രകാരംതന്നെ യാദൃച്ഛികമായി നിങ്ങളുടെ പരിചയം സിദ്ധിച്ചതിൽ വളരെ കൃതാർത്ഥതയുണ്ട്" എന്നു പറഞ്ഞ് ആ സ്ത്രീ ചിന്താസാഗരത്തിൽ മുഴുകി.

സുകുമാരി വളരെ കൗതുകത്തോടുകൂടിത്തന്നെയാണ് ഇവരോടു പെരുമാറിയത്. അവളുടെ കൗതുകം കണ്ട് അവരും പൊതുകാര്യങ്ങളെപ്പറ്റിമാത്രം പ്രസ്താവിച്ചുതുടങ്ങി. ഈ സ്ത്രീ അനേക പ്രശസ്തഗുണങ്ങൾക്കിരിപ്പിടമാണ്. എങ്കിലും ഏതോ നിർഭാഗ്യം ഹേതുവാൽ അവരെയൊക്കെ നീചസംസർഗ്ഗംകൊണ്ടു മലിനപ്പെട്ട ലക്ഷണമാണു പ്രത്യക്ഷമായത്. ചില സന്ദർഭങ്ങളിൽ നിസർഗ്ഗഗുണങ്ങൾ പ്രകാശിക്കാതിരുന്നില്ല. അവരുടെ ചായ കഴിഞ്ഞപ്പോൾ എല്ലാവരും ഒന്നിച്ച് ആ വടവൃക്ഷത്തിന്റെ തറയിൽ ചെന്നിരുപ്പായി. ആ സമയം കാഷായവസ്ത്രം ധരിച്ച് ഒരു സഞ്ചിയുമായി ഒരു സ്ത്രീ അവിടെയെത്തി. മദ്ധ്യവയസ്കയാണ്. മുടി കിരീടംമാതിരി പൊന്തിച്ചു കെട്ടി ചുവന്ന പുഷ്പവും ചൂടിയിട്ടുണ്ട്. നെറ്റിയിൽ പഞ്ചവർണ്ണത്തിൽ ധാരാളം കുറികളുണ്ട്. കണ്ഠത്തിൽ സ്ഫടികം, പവിഴം മുതലായവകൊണ്ടുള്ള മാലകൾ ധരിച്ചിരിക്കുന്നു. ആകപ്പാടെ ഒരു വിചിത്രസ്വരൂപം എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. ഈ സ്ത്രീയും ആ വടവൃക്ഷത്തിന്റെ ചുവട്ടിൽ വന്നിരുപ്പായി. അവർ കൈയിൽ ഉണ്ടായിരുന്ന സഞ്ചി എടുത്തു നിവർത്തി അതിനുള്ളിൽ ഉള്ള കുപ്പികൾ ഒക്കെ എടുത്തു കുലുക്കി താഴത്തു വച്ചു. അതൊക്കെ ഓരോ ഔഷധങ്ങൾ ആയിരുന്നവത്രെ. വേറെ ഒരു ചെറിയ പെട്ടിക്കുള്ളിൽ കുറേ സുഗന്ധദ്രവ്യങ്ങളും ഉണ്ടായിരുന്നു. ഈ സ്ത്രീ ചിരിച്ചുംകൊണ്ട്:—തമ്പുരാട്ടിമാരേ, അടിയൻ ജാതിയിൽ കുറത്തിയാണ്; എങ്കിലും സന്യസിച്ചു. അടുത്തു വരട്ടെയോ? അടിയന്റെ പഴയ പേർ ചമ്പകം എന്നായിരുന്നു. ഇപ്പോൾ മായാവതി എന്നാ

ണ്ട് എല്ലാവരും വിളിക്കുന്നത്. അടിയന്റെ ഖ്യാതി ഈ ഭാരതഭൂമി
ഒട്ടുക്ക പരന്നിട്ടുണ്ട്. അതിനാൽ അടിയന്റെ ഔഷധങ്ങളുടെയോ, സു
ഗന്ധദ്രവ്യങ്ങളുടെയോ മാഹാത്മ്യത്തെക്കുറിച്ചു പറഞ്ഞറിയിക്കേണമെ
ന്നില്ല. എന്തെങ്കിലും ഈ വൃദ്ധയുടെ പക്കൽ നിന്നും മേടിച്ചേ തീരൂ.
ഈ സുഗന്ധ ദ്രവ്യങ്ങൾ വാങ്ങിച്ചുപയോഗിച്ചാൽ തമ്പുരാക്കന്മാർ പി
ന്നാലെ ഓടി എത്തും. ഈ തെണ്ടിനടക്കുന്നവൾക്ക് ഒരു സഹായം
ചെയ്യുന്നതു വലിയ ധർമ്മമാണേ, തമ്പുരാട്ടിമാരേ. ഇതു കുട്ടച്ചക്കാരത്ത
അസ്സൽ ഫലമാണ്. ചൊറി ചിരങ്ങ് മുതലായ സുഖക്കേടുകൾക്ക
നല്ല ഔഷധമുണ്ട്. ചന്ദ്രനഗരത്തിലെ രാജാവിന് ഒരു വേലക്കാരി
വിഷം ചേർത്തു ചായ കൊടുത്തു. അന്ന് ഈ മായാവതിയാണു രക്ഷി
ച്ചത്. വിഷത്തിനു നല്ല ഔഷധങ്ങൾ ഉണ്ട്. മഹാത്മാക്കളുടെ ഉപദേ
ശം അനുസരിച്ചാണ് അടിയന്റെ ചികിത്സ. വളരെ വിശേഷമാണു
തമ്പുരാട്ടികളേ. ഇവൾ പറയുന്നതൊക്കെ സത്യമാണ്. തമ്പുരാട്ടിമാ
ർക്ക് അടിയനെക്കണ്ടിട്ടു നേരമ്പോക്കായിരിക്കുന്നു. സത്യമായിട്ടും അടി
യൻ എത്രയോ രാജാക്കന്മാർ മുതലായവരെ ചികിത്സിച്ചു രക്ഷപ്പെട്ട
ത്തിയിട്ടുണ്ട്. തമ്പുരാട്ടിമാർ ചിരിക്കുന്നല്ലോ. അടിയനു മുഖക്കുറി പ
റയാനറിയാം. അടിയൻ പറഞ്ഞാൽ തെറ്റുകയില്ല." ഇങ്ങനെ ഇട
മുറിയാതെ പറഞ്ഞു ശ്രദ്ധമായി സുകുമാരിയെ വീക്ഷിച്ചു. "തമ്പുരാട്ടീ,
അടിയൻ നല്ല കഥ ഒന്നു പറയട്ടെ. കേൾക്കണമോ?" എന്നു ചോദിച്ചു
കൊണ്ട് ഒരു കഥ പറയാനാരംഭിച്ചു. കഥ പകുതിയായപ്പോൾ അ
വിടെ ഇരുന്നവരിൽ മൂത്ത സ്ത്രീ ഒന്നു ഞെട്ടി നിലവിളിച്ചു. എല്ലാവരും
വല്ലാതെ കണ്ടു പരിഭ്രമത്തിനു വശഗരായി. ആ സുന്ദരി തന്റെ അര
യിൽ ചുററിയിരുന്ന വസ്ത്രത്തെ അല്പം പൊക്കിനോക്കിയപ്പോൾ ഒരു
കൃഷ്ണസർപ്പം കാലിൽ ചുററിയിരുന്നതു കണ്ടു മായാവതിയെ ഒഴിച്ചു മ
റെറല്ലാവരും ഭയവിഹ്വലകളായി. അവൾ അന്റേടം വിടാതെ വേഗം
വനത്തിനുള്ളിൽ കടന്ന് ഒരു പച്ചയില പറിച്ചു കാട്ടിയപ്പോൾ സർപ്പം
താനേ കാലിൽ നിന്നും ചുററുവിട്ട് ഇഴഞ്ഞുപോയി. കൂടെയുണ്ടായിരു
ന്ന സ്ത്രീകളോട് സർപ്പം കടിച്ചു ബോധരഹിതയായ സ്ത്രീയെ അവി
ടെ നിന്നും മാററിക്കിടത്താൻ പറഞ്ഞിട്ടു കരുതി വേഗം തന്റെ സ
ഞ്ചി അഴിച്ച് ഔഷധം എടുത്തു കടിവായിൽ പുരട്ടി. ഒരു ചൂ
ർണ്ണം നാസികാരന്ധ്രത്തിലും കാട്ടി. വേറെ ഒരു വേരെടുത്ത് ഉരച്ച് ഉ
ള്ളിൽ കൊടുത്തു. ആകപ്പാടെ വനവൃക്ഷച്ചുവട്ടിൽ ഉണ്ടായ സംഭവം
വളരെ പരിതാപകരമായിരുന്നു. മായാവതി ആ നിശ്ചലരൂപത്തെ
നോക്കി നിന്നു. വിധിയുടെ ദുർവിപാകത്തെപ്പററി എന്തു പറയേണ്ടു
ന്നു? ഹാ! ഈ സ്ത്രീ മരിക്കുകയോ? എന്തൊരു ആപത്താണ്! എല്ലാവരും

ചുററുമിരുന്നു വിലപിച്ചു തുടങ്ങി. സുകുമാരി:—"ഈ സ്ത്രീയെ ജീവിപ്പി
ച്ചാൽ ഞാൻ നിങ്ങൾക്കു് എന്തു വേണമെങ്കിലും പ്രതിഫലം തരാം.
ഈ ഔഷധങ്ങൾ കൊണ്ടു രക്ഷപ്പെടുമെന്നു തോന്നുന്നുണ്ടോ?" എ
ന്നുചോദിച്ചതിനു മായാവതി:—"ഔഷധങ്ങൾ കൊടുക്കാമെന്നല്ലാതെ
ജീവൻ തടുത്തു നിറുത്തുന്നതിനു് അടിയനു കഴിയുമോ? തമ്പുരാട്ടിയുടെ
സഖി ഒരു പക്ഷേ ജീവിച്ചേയ്ക്കാം. ദൈവശക്തി എല്ലാററിലും വലു
തല്ലേ? ആൎക്കറിയാൻ കഴിയും?" "അയ്യോ! നിഷ്പ്രയോജനമാണെ
ന്നു തോന്നുന്നുവല്ലോ" എന്നു സുകുമാരി വളരെ ഉൽകണ്ഠയോടുകൂടി
പറഞ്ഞു. അപ്പോൾ മരണാവസ്ഥയിൽ കിടക്കുന്ന സ്ത്രീ "ഞാൻ മരി
ച്ചുപോകും. മരണം ആസന്നമായിത്തന്നെയിരിക്കുന്നു. കഷ്ടം! സുകുമാരി
ക്കു് എന്നിൽ അനുരാഗം തോന്നിയതിനെക്കുറിച്ചു ഞാൻ വ്യസനി
ക്കുന്നു." തന്റെ പേർ ചൊല്ലിപ്പറയുന്നതപ്പോൾ സുകുമാരി വല്ലാതെ
കണ്ടു പരിഭ്രമിച്ചു് എഴുന്നേററു. സുകുമാരി ആളറിയിക്കാതെ കഴിച്ചു
കൂട്ടി എന്നു സന്തോഷിച്ചിരിക്കുകയായിരുന്നു.

"എനിക്കു സുകുമാരിയെ നല്ലതുപോലെ അറിയാം. വളരെ കാ
ൎയ്യങ്ങൾ നിങ്ങളോടു പറയാനുണ്ടു്. സ്വല്പനേരത്തേയ്ക്കു" ഈശ്വരകൃ
പയാൽ ഞാൻ ജീവിച്ചിരിക്കുന്നുവെങ്കിൽ സകലവിവരവും പറഞ്ഞു
ധരിപ്പിക്കാം. ഇതിനെ ആദ്യമായി സ്വീകരിച്ചു സൂക്ഷിച്ചുകൊൾക."
എന്നു് അധികരിക്കുന്ന വേദനയോടുകൂടിപ്പറഞ്ഞു് ആ സ്ത്രീയുടെ അ
ടിയിൽനിന്നും ഒരു ചെറിയ ഡപ്പി എടുത്തു കൊടുത്തു. സുകുമാരി ആ
സൂൎയ്യപടസദൃശമായ പുല്ലിന്മേൽ കരിവണ്ടിന്റെ നിറമായിക്കിടക്കുന്ന
ആ കമനീയാംഗിയുടെ മുഖകമലത്തിൽ നോക്കി അശ്രുകണങ്ങൾ
പൊഴിച്ചു. "ഞാൻ ഈ നികൃഷ്ടയായിപ്പോയല്ലോ. ഈ ശാന്തവും,
പ്രകാശവുമുള്ള നീലോല്പലതുല്യനയനങ്ങളിൽ അശ്രുപ്രവാഹം ഉ
ണ്ടാക്കുന്നതു വലിയ പാപമാണെന്നു് എന്നൊരു ദിവ്യശബ്ദം എന്റെ
ഉള്ളിൽ രഹസ്യമായി സദാ മന്ത്രിച്ചിരുന്നു ഈ കന്യക എന്റെ മു
മ്പിൽകിടന്നു മരണവേദനയോടുകൂടി പിടയ്ക്കുന്നതു കാണുമാറല്ലേ
ഞാൻ പുറപ്പെട്ടതു്? ഈ ദുഷ്ടവിചാരങ്ങൾ എന്നെ എങ്ങനെ ബാ
ധിച്ചു? അയ്യോ! ഞാൻ ഒരിക്കലും ഈ ഓമനക്കുട്ടിയെ ദ്രോഹിക്കയി
ല്ല. പല പ്രാവശ്യവും ഇവളെക്കണ്ടപ്പോൾ എന്റെ സോദരിമാ
രെപ്പോലെ മാറോടണച്ചു വാത്സല്യപൂൎവ്വം ചുംബിക്കുന്നതിനു് എന്റെ
ഹൃദയം ഉദ്യുക്തമായി. എങ്കിലും സംസൎഗ്ഗജമായ ദോഷം എന്നെ
പെട്ടെന്നു വിട്ടൊഴിയാൻ മടിച്ചു" എന്നിങ്ങനെ ആ സ്ത്രീ ചിന്ത തുട
ങ്ങി. സുകുമാരിയുടെ നേത്രങ്ങളായ ആൎദ്രത അധികനേരം നിലനി
ന്നില്ല. ചിരപരിചയംകൊണ്ടു അതിന്റെ പ്രകൃതഗുണത്തെ മലിനപ്പെടു

ത്തിയിരുന്ന പൈശാചികബുദ്ധിയുടെ ശൃംഖലയിൽ നിന്നുള്ള മോചനം ആ സ്ത്രീക്കു സുസാദ്ധ്യമായിരുന്നില്ല. എങ്കിലും സ്വതേയുള്ള ഗുണം ഒടുവിൽ പ്രകാശിച്ചു.

സുകു:—നിങ്ങൾ എന്റെ പേര് എങ്ങനെ മനസ്സിലാക്കി? "ദൈവാധീനം ജഗൽസർവ്വം" എന്നു പറഞ്ഞതുപോലെ ഞാൻ മഹാൻ സന്നിധാനത്തിൽനിന്നു പുറപ്പെട്ടപ്പോഴേയ്ക്കു എന്തോ ഒരാപത്തു പിണയാൻ പോകുന്നതായി മനസ്സിലായി. സർവ്വവും ഈശപാദങ്ങൾ സമർപ്പിച്ചുകൊണ്ടു ധൈര്യമായി ഞാൻ പുറപ്പെട്ടതാണ്. നിങ്ങൾ എന്തുദ്ദേശ്യത്തോടുകൂടിയാണ് ഇവിടെ പാളയം അടിച്ചതു്? ഏതോ ഒരു ദ്രോഹകൃത്യത്തിനല്ലെങ്കിൽ നിങ്ങളെ ഈ കൃഷ്ണസർപ്പം ദംശിക്കയില്ല, നിശ്ചയം. "അന്യഥാ ചിന്തിതം കാര്യം ദൈവമന്യത്ര ചിന്തയേൽ" എന്ന ആപ്തവാക്യം ഇവിടെ ദൃഷ്ടാന്തമായില്ലേ? നിങ്ങൾ എന്നോടു പറയാനാഗ്രഹിക്കുന്നതെന്താണ്?

സ്ത്രീ:—ഭവതി ഈ പ്രദേശങ്ങളിൽ സഞ്ചാരമുണ്ടെന്നും ഇവിടെ എത്തിയാൽ നിഷ്പ്രയാസം നിങ്ങളുടെ കഥ കഴിക്കാമെന്നും തീർച്ചപ്പെടുത്തിക്കൊണ്ടു് എന്റെ ഭർത്താവു് എന്നെ ഇവിടേയ്ക്കു നിയോഗിച്ചയച്ചതാണ്. ഭവിഷ്യത്തു നോക്കുക. ആർക്കു മരണം നേരിടുന്നു? ഇനി കഷ്ടിച്ചു പത്തുനിമിഷംകൂടി ഞാൻ സംസാരിക്കുമായിരിക്കാം. അതും സംശയാധീനമാണ്. ഭവതിയെ വധിക്കാനായി ഒരുമ്പെട്ട അവസരങ്ങളിലൊക്കെ "ദൈവം മനുഷ്യരൂപേണ" എന്നു പറഞ്ഞതുപോലെ ആരെങ്കിലും തൽകാലസഹായത്തിന് അവിടെ വന്നുചേരും. ആ വനത്തിനുള്ളിൽ വച്ചു് ഇപ്പോൾ കഥ കഴിയും എന്ന സ്ഥിതിയിലായപ്പോൾ ഉദയപുരിയിലെ മഹാരാജാവു് എത്തിക്കഴിഞ്ഞിരിക്കുന്നു. ഇനി ഭവതിക്ക് അധികം ആപത്തൊന്നും ഉണ്ടാകയില്ല. എങ്കിലും ഈ കൂട്ടരെ ഒതുക്കുന്നതുവരെ സൂക്ഷിച്ചു സഞ്ചരിക്കണം. (സഖിമാരെ നോക്കി ഞാൻ ദുഷിച്ചുപോയതിന്റെ ഫലം കണ്ടുവോ? ഞാൻ എത്രയോ സുശീലയും എന്റെ ഹൃദയം എത്രയോ പരിശുദ്ധവുമായിരുന്നു! ഒക്കെ പൂർവ്വകഥയായിത്തീർന്നു. ഞാൻ അത്യന്തം ഹീനമായ ഒരു കൃത്യത്തിനു സന്നദ്ധയായിരുന്നില്ലേ? എന്തു ചെയ്യാം. ഇനി എന്തായാലും പശ്ചാത്താപംകൊണ്ടു നന്നാകാൻ തരമില്ലാത്ത ഘട്ടമായല്ലോ. ജീവിതത്തിൽ നന്മ വളരുന്നതിനു സജ്ജനസംസർഗ്ഗം അത്യന്താപേക്ഷിതമാണ്. ഭവതി ഹൃദയപൂർവ്വം എന്റെ അപരാധങ്ങളെ ക്ഷമി

ക്കണമെന്നു ഞാൻ പ്രാർത്ഥിക്കുന്നു. രണ്ടാമവന്റെ ഭാൎയ്യയായ അഹ ല്യാഭായിയാണു ഞാൻ. എന്റെ കുടുംബത്തിലുള്ളവരെ നിങ്ങൾ കണ്ട കഥ എനിക്കറിയാം. എന്നെയും അപ്രകാരംതന്നെ വളൎത്തി വന്നിരുന്നു. ദുഷ്കാലം എന്നെ ഈ ഘാതകന്മാരുടെ കൂട്ടത്തിൽ കൊണ്ടുവന്നു ചാടിച്ചു. ഇവരുടെ സകല ദുഷ്പ്രവൃത്തികൾക്കും അനുകൂലിയായിത്തീരുന്നതുവരെ ഞാൻ അനുഭവിച്ചു കഴുത്തു (അടയാളമായ കണ്ണുകളെ പണിപ്പെട്ടു മേലോട്ടുയൎത്തിയിട്ടു്) ആ ഭാരംകൂടെ അറിയാൻ കഴിവുള്ളു. എന്റെ പ്രിയസോദരി ഒരുനിമിഷം ഇനി ഇവിടെ നിൽക്കരുതു്. ഈ കുറത്തിയെ സഹായത്തിനു കൊണ്ടുപോവുക. ആപത്തു മുഴുവനൊഴിഞ്ഞിട്ടില്ല. നിങ്ങളുടെ ജീവനു തുല്യമായ മോതിരം തിരികെ കിട്ടിയല്ലൊ." ഇത്രയും പറഞ്ഞപ്പോഴേയ്ക്കു് ആ മനോഹരാംഗി ആ പുല്ലിന്മേൽതന്നെ വീണു. ജീവൻ ആ ജഡത്തിൽനിന്നും അപ്രത്യക്ഷമാകുകയും ചെയ്തു. സുകുമാരി വിധിയുടെ യന്ത്രത്തിരിപ്പിനെപ്പററി ആശ്ചൎയ്യപ്പെട്ടുകൊണ്ടു് അഹല്യയുടെ ആജ്ഞയെ ലംഘിക്കാതെ ഉടൻ പുറപ്പെട്ടു. കുറത്തിയും പിന്നാലെ എത്തി.

സുക:—എന്റെ ഹൃദയഭാരം എന്നെ ഒരടി മുന്നോട്ടു വയ്ക്കാൻ സമ്മതിക്കുന്നില്ല. ഞാൻ എതുവിധം ഈ ദുൎഘടത്തിൽ നിന്നെല്ലാം രക്ഷപ്പെടുന്നു? ഞാൻ വളരെ വിവശയാകുന്നു. ആ സ്ത്രീയുടെ അവസ്ഥ കണ്ടില്ലേ? അപ്പോൾ എന്റെ ഹൃദയം വല്ലാതെ തുടിക്കുന്നു.

കുറ:—തമ്പുരാട്ടീ, ഇങ്ങനെതന്നെ ലോകചക്രം തിരിയുന്നതു്. തൻവിന തന്നെച്ചുററും. തമ്പുരാട്ടിക്കു ദൈവം തുണയുണ്ടല്ലൊ? പിന്നെ എന്തിനായി അധൈൎയ്യപ്പെടണം? അടിയൻ തൊട്ടതു സേവിക്കാമോ? എന്നാൽ ഒരൗഷധം തരാം. അതു സേവിച്ചാൽ നടക്കുന്നതിനു പകരം ഓടാറാകും. അടിയനു സകല രഹസ്യങ്ങളും അറിയാം. അടിയനെ വിശ്വസിക്കാം. ആ സ്ത്രീകളെപ്പോലെയല്ല. ഔഷധം-എടുക്കട്ടെ, തമ്പുരാട്ടീ.

സുക:—വേണ്ടാ! എനിക്കിപ്പോൾ അത്ര ക്ഷീണം തോന്നുന്നില്ല. നിങ്ങൾ ആരാണു്? പരമാൎത്ഥം കേൾക്കട്ടെ.

കുറ:—തമ്പുരാട്ടിക്കു സഹായത്തിനുവന്ന യുവാക്കളെ അടിയനല്ലേ സുഖപ്പെടുത്തി വിട്ടതു്? അവർ രണ്ടുദിവസംകൊണ്ടു് വ്രണങ്ങളുണങ്ങി നാട്ടിലേയ്ക്കു പോയി. തമ്പുരാട്ടിയുടെ ഗ്രഹപ്പിഴകൊണ്ടു് ആ ഉത്തമോത്തമനായ മഹാരാജാവിനേയും അവിശ്വസിച്ചു ജീവര

ക്ഷയ്ക്കായി ഓടി. അവിടന്നു വളരെ അസ്വസ്ഥനായി അടിയനെ
നിങ്ങളുടെ വിവരം തിരക്കി അറിവാനായി കല്പിച്ചയച്ചു. തിരുമേനി
മര്യാദയും മനശ്ശീലനുമാണ്. പ്രജാവത്സലനായ അവിടുത്തേക്കു നി
ങ്ങളുടെ ചരിത്രം അറിവാൻ വളരെ അത്യാകാംക്ഷയുണ്ട്. അടിയനും
തമ്പുരാട്ടിയെ നല്ലപോലെ അടുപ്പമില്ലെങ്കിലും കുറച്ചൊക്കെ അറിയാം. അ
ടിയൻ കഴിഞ്ഞ മാസത്തിൽ തമ്പുരാൻറെ കൈനോക്കി സാമുദ്രികാല
ക്ഷണം പറഞ്ഞു. സമ്മാനമായി ഒരു കാശ്മീർസാൽവാ തന്നു. അടിയ
ൻറെ അടുക്കൽ വളരെ സന്തോഷമാണ്." ഇതെല്ലാം കേട്ട സുകുമാ
രിക്കു വീണ്ടും ജീവഭയം തുടങ്ങി. എന്നാൽ ഈ കുറത്തിയിൽ അത്ര വ
ളരെ അവിശ്വാസം ഉള്ളിൽ ഉണ്ടായതുമില്ല. എങ്കിലും "നിങ്ങൾ എ
ൻറെ ഭവനപ്പടിവരെ വന്നാൽമതി; ഔഷധം ഒന്നും തരേണ്ട" എന്നു
പറഞ്ഞു.

കുറ:—(ലേശവും അസന്തോഷം കൂടാതെ) തമ്പുരാട്ടിക്ക് അടി
യനെ വിശ്വാസം വരുന്നില്ല; അതുശരി. ചുട്ടവെള്ളത്തിൽ വീണ പൂ
ച്ച പച്ചവെള്ളം കണ്ടാലും അറയ്ക്കുമെന്ന് അടിയനറിയാം. ഈ
അത്തൽകപ്പി അടിയൻറെ കാഴ്ചയായി ഇരിക്കട്ടെ. തമ്പുരാട്ടിയുടെ
വിവാഹമഹോത്സവത്തിന് അടിയനും വരുന്നുണ്ട്. അപ്പോൾ നല്ല
സമ്മാനം കൈതരണം.

കുറത്തിയുടെ അകമ്പടിയോടുകൂടി സുകുമാരി സ്വവസതിയുടെ
വാതുക്കലെത്തി. നേരം സന്ധ്യയും ആയി.

---

# അദ്ധ്യായം ൧൮.

"സംപ്രാപ്തങ്ങളെല്ലാം ദൈവമെന്നട-
മകമേ വിശ്വസിക്കും ചെയ്യുന്നോഹിതൻ."

മൃണാളിനീദേവി രാവിലെ എണീറ്റു തൈരുകടഞ്ഞുകൊണ്ടിരി
ക്കയായിരുന്നു. അവരുടെ സമീപത്തുകൂടെ മിന്നൽപ്പിണർ പോലെ
നമ്മുടെ സുകുമാരാംഗിയായ സുകുമാരീദേവി കടന്നുപോയി. അവർ
കൈയിലുണ്ടായിരുന്ന കതിരിനെ ഒരു പാത്രത്തിൽ തന്നെ ഇട്ടിട്ട് അല്പ
നേരം ചിന്താഗ്രസ്തയായിരുന്നു. "സുകുമാരീ, കുട്ടീ," എന്ന് ഒന്നു ര
ണ്ടു പ്രാവശ്യം വാത്സല്യപൂർവ്വം വിളിച്ചു. സുകുമാരി, വല്ലാതെ പരിഭ്ര
മിച്ചു വൃദ്ധയുടെ അടുക്കൽ വന്നു വണക്കത്തോടുകൂടി നിന്നു. അ

പ്പോൾ സൂൎയ്യരശ്മി തട്ടിക്കൊണ്ടിരുന്ന ആ അഴിഞ്ഞു പാദംവരെ കിടന്നിരുന്ന തലമുടിയുടെ ഭംഗി ഹാ! എന്തു പറയാം.

വൃദ്ധ:—കുട്ടീ, എനിക്കു നിന്നോടു ചില കാൎയ്യങ്ങൾ പറയാനുണ്ട്.

സുകു:—അതിനെന്താ? പറയാമല്ലൊ.

വൃദ്ധ സുകുമാരിയോട് അവിടെ ഇരിക്കാനായി ആംഗ്യം കാണിച്ചു.

സുകു:—ഈയിടെ വലിയമ്മയ്ക്കു കലശലായ വിചാരം കടന്നുകൂടിയിരിക്കുന്നതെന്താണ്?

വൃദ്ധ:—കുട്ടീ, നിനക്കു വയസ്സ് ഇരുപതു കഴിഞ്ഞല്ലൊ?

സുകു:—അമ്മേ, അതിനെന്താ?

വൃദ്ധ:—നിന്റെ അമ്മയും മരിച്ചു. പിതാവ് ഈ മട്ടിലുമാണ്. എനിക്കീലോകത്തിനി എത്ര കാലമോ? ആരറിഞ്ഞു? നീ അനുരൂപനായ ഒരു വരനോടു ചേൎന്നു കണ്ടാൽ ജന്മം കൃതാൎത്ഥമായി. ഇപ്പോൾ സകല ഭാരവും എനിക്കു വന്നല്ലൊ. ഞാൻ അത്ര ധനപുഷ്ടിയുള്ളവളല്ല. വലിയ തരത്തിൽ ജീവിതം നയിച്ചുപോന്നിരുന്ന നിനക്ക് ഈ ഉപായ കാലക്ഷേപം സുഖമാകുകയില്ല. പോരാത്തതിനു സ്വാതന്ത്ര്യബുദ്ധിയുമാണ്. എനിക്ക് ഒക്കെപ്പാടെ വിചാരിക്കുമ്പോൾ തല തിരിയുന്നു.

സുകു:—(മന്ദസ്മിതസമേതം) അമ്മേ, ഒന്നുകൊണ്ടും ക്ലേശിക്കേണ്ട. ഞാൻ അമ്മയ്ക്ക് ഒരു ഭാരമായിത്തീരുകയില്ല.

വൃദ്ധ:—നിന്റെ അമ്മയുടെ വിവാഹം പതിനഞ്ചാംവയസ്സിലായിരുന്നു. നിനക്കോ, കൂടെ ഒരഞ്ചുകൂടി കഴിഞ്ഞിരിക്കണം.

സുകു:—അതുകൊണ്ടെന്താ? ഓരോ കൊല്ലം കഴിയുമ്പോൾ ഓരോ വയസ്സുകൂടുന്നതു് ഒരു വലിയ ദൂഷ്യമാണോ?

വൃദ്ധ:—പിന്നെ; അല്ലേ? എനിക്ക് അല്പസ്വല്പമുള്ളതിനെ ഒക്കെ വ്യയം ചെയ്താൽ പിന്നെ നിന്റെ അപ്പൻ തരുമോ എനിക്ക്? വിശേഷിച്ചും നീ ഭൎത്താവോടൊന്നിച്ചിരിക്കേണ്ട പ്രായം അതിക്രമിച്ചില്ലേ?

സുകു:—അമ്മേ, കാൎയ്യമൊക്കെ ശരിതന്നെ. എങ്കിലും എനിക്കു നേരിട്ടിരിക്കുന്ന സങ്കടത്തിൽ തെല്ലു കരുണ കാണിക്കണേ!

വൃദ്ധ:—(ഇതൊന്നും കേൾക്കാതെ) നിനക്കു വരനായി ഒരാളെ ഞാൻ തീൎച്ചപ്പെടുത്തിക്കഴിഞ്ഞു. എന്താ മനസ്സിലായില്ലേ?

സുകു:—അമ്മേ! ഇതൊക്കെ അത്ര തിടുക്കത്തിൽ തീർച്ചപ്പെടുത്തേണ്ട കാൎയ്യമല്ലല്ലൊ? ഈ വിഷയത്തിൽ ഞാൻ എന്റെ ബുദ്ധിയെ വ്യാപരിപ്പിച്ചിട്ടില്ലാത്തതിനാൽ ശരിയായ ഒരു സമാധാനം പറയുന്നതിന് എനിക്കു സ്വല്പസമയം വേണ്ടിയിരിക്കുന്നു.

വൃദ്ധ:—എന്തായാലും ആയിക്കൊള്ളു. വിജയമന്ദിരത്തിലെ ഗോകുലദാസ് നിന്നെ പരിഗ്രഹിക്കാനാഗ്രഹിക്കുന്നുണ്ട്. അതിലേയ്ക്കു വേണ്ട ഒരുക്കങ്ങളും ചെയ്തുകൊള്ളണം.

സുകു:—വലിയമ്മ ഇത്ര തിടുക്കം കൂട്ടിയാൽ എങ്ങനെയാണ്? ഈ ഗോകുലദാസ് എന്നു പറയുന്ന ആളുംതന്നെ എനിക്ക് അപരിചിതനാണ്. അദ്ദേഹത്തെപ്പററി എനിക്കു യാതൊരു വിവരവും അറിവില്ല. ആ സ്ഥിതിക്കു ഞാൻ എന്താ ഒരുങ്ങേണ്ടതു്? ആലോചിച്ചു പറയാം. അതുവരെ ഒന്നടങ്ങണം?

വൃദ്ധ:—[കോപത്തോടെ] എന്താ രാജ്യകാൎയ്യം വല്ലതുമാണോ ഇതുവരെ ആലോചിക്കാൻ?

സുകു:—അല്ല രാജ്യകാൎയ്യമാണെങ്കിൽ ഇത്ര ആലോചിക്കേണ്ട. ഒരുവിധമല്ലെങ്കിൽ മറെറാരുവിധമാകാം. ഇതു ജീവിതത്തെ സംബന്ധിക്കുന്ന കാൎയ്യമായതുകൊണ്ട് ആലോചന വളരെ വേണം.

വൃദ്ധ:—നിന്റെ ശാഠ്യം ഒക്കെ മാററിവയ്ക്കൂ. അദ്ദേഹം ചെറുപ്പക്കാരനെങ്കിലും ഒരു നാട്ടുവാഴിയാണ്. ഏററക്കുറെ പരിഷ്കാരിയുമാണ്. വിദ്യാഭ്യാസവും ചുരുക്കത്തിൽ ഉണ്ട്. നാളെയൊരുകാലം നീ തന്നെ ഈ സ്വത്തിനൊക്കെ അവകാശിയായിത്തീരും.

സുകു:—അമ്മേ, എനിക്കന്യന്റെ സ്വത്തിന്നാശയില്ല. അതു് ഇതുവരെ വലിയമ്മ ഗ്രഹിച്ചിട്ടില്ലേ? പിന്നെക്കുററമല്ല.

വൃദ്ധ:—നാം തമ്മിൽ വാദപ്രതിവാദം ആവശ്യമില്ല. ഈ സന്ദർഭം നീ വിട്ടുകളഞ്ഞുകൂടാ എന്നുമാത്രമേ ഞാൻ ഇപ്പോൾ പറയുന്നുള്ളു. നിന്റെ അമ്മയുണ്ടായിരുന്നാൽ ഞാൻ ഈ വിവാഹം ഇന്നുതന്നെ പറഞ്ഞു നടത്തിക്കുമായിരുന്നു.

സുകുമാരിക്കു വിവാഹം എന്ന വാക്കു കേട്ടപ്പോൾ ഒരു പരിഭ്രമം കലശലായിട്ടുണ്ടായി. "എന്താ വലിയമ്മേ ഇങ്ങനെ ഒക്കെ പറയുന്നതു്. ഞാൻ മനുഷ്യവർഗ്ഗത്തിൽ ഉൾപ്പെട്ടതല്ലെന്നുണ്ടോ? എന്റെ വിഷയത്തിൽ ബന്ധപ്പെട്ട വരനെ തേടേണ്ടതില്ല" എന്നു് ഉദ്വേഗത്തോടെ പറഞ്ഞിട്ടു തുടർന്നു: "എന്റെ കാൎയ്യം എനിക്കറിയാം. ഞാൻ ആക്കും

ഒരു ദോഷവും ചെയ്യാതെ ജീവിച്ചുകൊള്ളാം. വലിയമ്മയ്ക്ക് ഒന്നുകൊണ്ടും സംഭ്രമം വേണ്ട.”

വൃദ്ധ:—നിന്റെ ഈ തോന്ന്യാസം വളരെ പോരാത്തതാണ്. ശരിയായ ശാസനയിൽ വളർന്ന ലക്ഷ്യങ്ങളൊന്നും നിന്നിൽ കാണുന്നില്ല. ഇക്കാര്യത്തെപ്പറ്റി ആലോചിച്ച് ഇന്നുതന്നെ അഭിപ്രായം പറയണം. നാളെ ഗോകുലദാസ് നിന്നെക്കാണുന്നതിനു വരുന്നുണ്ട്. അപ്പോൾ നിന്റെ സ്വഭാവവൈചിത്ര്യങ്ങളൊന്നും കാട്ടരുത്. കേട്ടുവോ?

സുകു:—എന്നെക്കൊണ്ടു വലിയമ്മയ്ക്കുപദ്രവം എന്നു തോന്നുന്ന പക്ഷം.........

വൃദ്ധ:—എന്തു പക്ഷം...പറയൂ. മുഴുവനാക്കൂ. നിന്റെ നോവൽ വായനയും തെണ്ടിനടപ്പും ഒന്നും കുലീനകൾക്കു പറ്റിയതല്ല. നീ, ഭർത്തൃസമേതം സുഖിക്കാതെ കന്യകാവൃത്തി കൈക്കൊള്ളുന്നതിനു നമ്മുടെ ആചാരങ്ങൾ സഹായിക്കുന്നില്ല. അതിനാൽ ആ നിശ്ചയങ്ങളിൽനിന്നും വിരമിക്കുന്നതാണു സർവ്വോപരി ശ്രേയസ്സ്. നിനക്ക് ഉപദേഷ്ടാക്കൾ പലതുമുണ്ടായിരിക്കാം. എന്റെ ഒന്നിച്ചു താമസിക്കുന്നപക്ഷം ഈ രീതികൾ ഒന്നും യോജിക്കില്ല. ‘ഇഷ്ടംപറയുന്ന ബന്ധുക്കളൊരുമേ കഷ്ടകാലത്തിങ്കലില്ല’ എന്നറിയാമല്ലോ. നിന്റെ പിതാവു തിരസ്കാരേണ നിന്നെ ഉപേക്ഷിച്ചപ്പോൾ ഞാനല്ലാതെ വേറെ ആരുണ്ടായി രക്ഷിക്കാൻ?

സുകുമാരി ഈ വാക്കുകൾ കേട്ടു നന്നെ വ്യസനിച്ചു. “ഈശ്വരാ, ഞാനെന്താണു വേണ്ടത്. എനിക്കിങ്ങനെ ഒരു ദുരവസ്ഥ നേരിട്ടുവല്ലോ? എനിക്കു മറ്റൊരാൾ വിവാഹം ആലോചിച്ചുവെന്നുകൂടി കേട്ടാൽ പിന്നെ ബാബുവിന്റെ കഥ എന്തായിരിക്കും? ഈ ഘട്ടത്തിൽ എനിക്കാരും ഒരു സഹായമില്ലാതായല്ലോ. എന്റെ കത്തിനു മറുപടിയും ഇല്ല. ദൈവം എന്നെ ഉപേക്ഷിച്ചപ്പോൾ എല്ലാവരും വിധിഗതിയേ ഇങ്ങനെയായിരിക്കാം” എന്നായിരുന്നു ഇവളുടെ വിചാരം.

മൃണാളിനീദേവിയുടെയും മറ്റും അത്താഴം ഏകദേശം എട്ടുമണി സമയത്താണ്. എട്ടിനു രണ്ടു മിനിട്ടുള്ളപ്പോൾ തന്നെ ഗോകുലദാസ് പടിക്കൽ എത്തി. ഭൃത്യൻ റാന്തലും എടുത്തു കാട്ടിച്ചെന്നു. സുകുമാരിക്കു ശരീരമാസകലം ഒരു വിറയലുണ്ടായി. വൃദ്ധ ഗോകുലദാസിനെ യഥോചിതം സൽക്കരിച്ചിരുത്തി. അല്പനേരം രണ്ടാളും തമ്മിൽ കുറെ രഹസ്യസല്ലാപം നടന്നു. വൃദ്ധ അകത്തേയ്ക്കു കടന്നു:—സുകുമാരീ, നിന്നെക്കാണ്മാനായി ഗോകുലദാസ് വന്നിരിക്കുന്നു. വരൂ, പുറത്തു

പര്യു. നിങ്ങളൊക്കെ ഇംഗ്ലീഷ്കാരല്ലേ? ഒരാൾ വന്നാൽ വേണ്ട മര്യാദയൊക്കെ അറിയാമല്ലൊ" എന്നു ലാളനസ്വരത്തിൽ പറഞ്ഞു.

സുകുമാരി പ്രായത്തിനും സ്ഥിതിക്കും ഒത്ത മര്യാദയോടുകൂടി പുറത്തുവന്നു. ഗോകുലദാസ് സുകുമാരിയുടെ മുഖത്തു നോക്കിയപ്പോൾ അവൾ സ്വതസ്സിദ്ധമായ വിനയത്തോടും കൗതുകത്തോടുംകൂടി ശിരസ്സ് ഒന്നു നമിപ്പിച്ചു യഥാവൽ നിന്നു. അവൾ, അയാളെ ആപാദചൂഡം ഒന്നു വീക്ഷിച്ചു. ദാസിന് ഏകദേശം മുപ്പത്തഞ്ചു വയസ്സു പ്രായമായിരിക്കണം. ദീർഘകായനും വൃഷസ്കന്ധനുമായിരുന്നു. സുന്ദരനല്ല. തീക്ഷ്ണത സ്ഫുരിക്കുന്ന വിശാലനേത്രങ്ങൾ ചഞ്ചലങ്ങളായിരുന്നു. മൃദുസ്വരം. കണ്ടാൽ ഒരു സുമുഖനും സുശീലനുമാണെന്നു തോന്നി. ഏതു പുരുഷനായാലും എന്തെല്ലാം സൽഗുണസമ്പന്നനായിരുന്നാലും സുകുമാരിയുടെ ഹൃദയം കവർന്നുകളയുവാൻ അതു വിചാരിച്ചിട്ടില്ലല്ലൊ. ഏതു മനുഷ്യനേയും ഒരു സ്നേഹിതന്റെ നിലയിൽ പരിഗണിക്കാനല്ലാതെ അതിലുപരിക്ക സുകുമാരിയുടെ മനസ്സിൽ സ്ഥലമില്ല. ഗോകുലദാസ് മധുരമായി സംസാരിക്കുമെന്നേയുള്ളൂ. അത് അയാളുടെ ബുദ്ധിമാന്ദ്യത്തെ അന്യരിൽനിന്നു മറച്ചുവയ്ക്കുവാനും പാകത്ത പഠിപ്പുമായിരിക്കാം. ചിലർ വിദ്വൽസഹവാസംകൊണ്ടും മറ്റുചിലർ സ്വതസ്സിദ്ധമായ വാക്പാടവംകൊണ്ടും ആവശ്യാനുസരണമല്ലാതെ സംഭാഷണം ചെയ്യും. അതിനു വിദ്യാഭ്യാസം അത്രതന്നെ വേണമെന്നില്ല. എന്നാൽ വിദ്വാന്മാരോ പലരോടടുക്കുമ്പോൾ ആ സംസാരത്തിന്റെ മാററു തെളിയാതിരിക്കയില്ല. സാരവത്തായ ഒരു വിഷയത്തെപ്പററി തുടർന്നു സംസാരിച്ചു നിരാക്ഷേപമായ ഒരഭിപ്രായം സ്ഥാപിക്കാൻ ഇക്കൂട്ടർ ശക്തന്മാരാകയില്ല. ഇവർ സംസാരിക്കുന്നിടത്തോളം, രസജ്ഞതയും ഗൗരവഹീനവുമല്ലാതിരുന്നേക്കാം. സാരാംശം കുറവുമെന്നേയുള്ളൂ.

എല്ലാവരും എഴുന്നേററു ഭക്ഷണത്തിനായി അകത്തേയ്ക്കുപോയി. ആഹാരം പകുതിയാകുന്നതുവരെയും ദാസും മൃണാളിനീദേവിയും കൂടി സ്ത്രീവിദ്യാഭ്യാസത്തിന്റെ ആവശ്യകത എത്രകണ്ടുണ്ടെന്നുള്ളതിനെ ഉപപാദിക്കുകയായിരുന്നു. ഗോകുലദാസ് സംഭാഷണം തുടങ്ങിയപ്പോൾ ആളിന്റെ കൈവശമുള്ള ചരക്കിതുവെന്നു സുകുമാരി തീർച്ചപ്പെടുത്തി. രണ്ടാളുടെയും അർത്ഥമില്ലാത്ത ചില വിമർശങ്ങൾ അവളെ പൊട്ടിച്ചിരിപ്പിച്ചു.

മൃണാ:—സുകുമാരി ദാസിനെ ഇന്നാണു കാണുക; ഇല്ലേ? കേട്ടു പരിചയം ധാരാളം ഉണ്ടല്ലൊ.

സുകു:—[പൗരുഷത്തോടെ] ഇന്നു് ആദ്യമായിട്ടാണു കണ്ടതു്. കേൾവികൊണ്ടുള്ള പരിചയവും തീരെയില്ല.

വൃദ്ധ:—സുകുമാരി ലജ്ജിച്ചിട്ടായിരിക്കാം ഒന്നും സംസാരിക്കാത്തതു്.

സുകു:—(തീരെ പുച്ഛസ്വരത്തിൽ) ലജ്ജയ്ക്കു് ഇവിടെ ഒരാവശ്യവും ഞാൻ കാണുന്നില്ല. വലിയമ്മയും അദ്ദേഹവും തമ്മിലുള്ള രസകരമായ സല്ലാപം ഞാൻ ശ്രദ്ധിച്ചുകേൾക്കുന്നുണ്ടു്. ഇടയ്ക്കുകടന്നു പറയുക മര്യാദയല്ലല്ലോ. വിശിഷ്യ ഇദ്ദേഹം എനിക്കു മുമ്പു് ഒരുവിധത്തിലും പരിചിതനല്ലാത്തതയാലും.

വൃദ്ധ:—ഇവൾ ഒരു വിദുഷിയാണു്. എല്ലാ വിഷയങ്ങളിലും നല്ല നൈപുണ്യമുണ്ടു്. ദാസിനു് ഇവളെ അറിയാൻപാടില്ലേ?

ദാസ്:—ഈ മഹതിയെപ്പറ്റി പലരും പ്രശംസിച്ചു പറഞ്ഞു കേട്ടിട്ടുണ്ടു്. ഒരു ദിവസം കാണുകയും ചെയ്തു.

വൃദ്ധ:—ഇവൾ സകല സൽഗുണസമ്പന്നയാണു്. എന്നാൽ കുറെ സ്വാതന്ത്ര്യബുദ്ധിയും കലശലാണു്. ചില സന്ദർഭങ്ങളിൽ താൻ ഒരു സ്ത്രീയാണെന്നുള്ള ബോധംകൂടി ഇവൾക്കുണ്ടായിരിക്കാറില്ല.

സുകു:—സ്ത്രീകൾക്കു സ്വാതന്ത്ര്യം ആവശ്യമല്ലേ? പാടില്ലെന്നാണോ നിങ്ങളുടെ അഭിമതം. സ്ത്രീപുരുഷസംഘടിതമല്ലേ പ്രപഞ്ചം. സ്ത്രീകൾക്കും പുരുഷന്മാരോടൊപ്പം ഗുണദോഷനിരൂപണം ചെയ്യുന്നതിനുള്ള ശക്തിയും സ്വാതന്ത്ര്യവും ഉണ്ടായിരുന്നാൽ അതു് എത്ര ആശ്വാസജനകമാണു്. പൂർവകാലങ്ങളിൽ സ്ത്രീകളെ തുല്യപദവിയിൽ വെച്ചു ബഹുമാനിക്കയും ഗൗരവമേറിയ വിഷയങ്ങളിൽ അവരുടെ അഭിപ്രായം അംഗീകൃതമാകയും ചെയ്തിട്ടുണ്ടു്. അതിനാൽ അക്കാലത്തു് അവരുടെ ബുദ്ധി വികസിക്കുന്നതിനും തദ്വാരാ തങ്ങൾക്കും നാട്ടിനും ക്ഷേമം ഉണ്ടാകുന്നതിനും സംഗതി വന്നിരുന്നു. ക്രമേണ അതില്ലാതാക്കി "നസ്ത്രീസ്വാതന്ത്ര്യമർഹതി" എന്നിടത്തോളം വരുത്തി. അതു് ഒട്ടും ആദരണീയമല്ല. സ്ത്രീപുരുഷന്മാരെ രണ്ടു ജോലികൾക്കായി ദൈവം തിരിച്ചു വിട്ടിരിക്കയാണു്. സൂക്ഷ്മം നോക്കിയാൽ കൂടുതൽ ഉത്തരവാദിത്വം സ്ത്രീയ്ക്കാണു്.

വൃദ്ധ:—ഇവൾ ഇതൊക്കെ വല്ല പുസ്തകങ്ങളിലും വായിച്ചറിഞ്ഞതായിരിക്കാം. അതാണു് ഇത്ര വാചാലയായിപ്പോയതു്. ഞങ്ങൾ ക

ഒരു ജീവിതകാലം ഒരുവിധം കഴിച്ചുകൂട്ടി. സ്വാതന്ത്ര്യവും മററും ഞങ്ങൾ ആവശ്യപ്പെട്ടില്ല. ഇപ്പോൾ കീഴ്മേലാണല്ലോ ഗതി!

ദാസ്:—സുകുമാരിക്ക് എഴുതുവാനും വായിക്കുവാനും സാമാന്യം വശമില്ലേ?

വൃദ്ധ:—നന്നായി. അവർ ഒരു മഹാവിദുഷിയല്ലേ? ഒരു മന്ത്രിസ്ഥാനംകൊടുത്താലും വഹിച്ചുകൊള്ളുമല്ലോ. ദാസ് ഇത്രയേ മനസ്സിലാക്കിയുള്ളൂ? കൊള്ളാം! അനവധി ഭാഷ അവൾക്കു നിശ്ചയമുണ്ട്. എഴുത്തുകുത്തുകൾക്കു നല്ല സാമർത്ഥ്യമാണ്. അതല്ലേ ഈ പൊട്ടപ്രദേശത്തുകിടന്നു വിഷമിക്കുന്നത്. അവർ ഇവിടെ നിന്നു കടക്കാൻ വൈകിയിരിക്കയാണ്. പ്രഭു എന്തുവിധം മകളെ പിരിഞ്ഞു കഴിച്ചുകൂട്ടുന്നുവോ? ഈ പെൺകുട്ടി ഇവിടില്ലാണ്ടായി തീർന്നു.

ഗോകുലദാസ് ഈ വ്യാഖ്യാനം കേട്ട് അന്ധാളിച്ചു. സുകുമാരിയ്ക്കു പുച്ഛരസം തോന്നിക്കാതെ വല്ലവിധവും പുറത്തു ചാടിയാൽ മതിയെന്നുള്ളിടത്തോളം അയാൾക്കു തോന്നി. താൻ പറയുന്നതൊക്കെ ശരിയായ വിധത്തിൽ ഇരിക്കണേ എന്നുള്ള പ്രാർത്ഥനയോടുകൂടി വളരെ സൂക്ഷിച്ചേ പിന്നീട് ഒന്നും രണ്ടും അക്ഷരങ്ങൾ പുറത്തു വിടുവാൻ ധൈര്യം വന്നുള്ളു. "ഞാൻ അധികമൊന്നും പഠിച്ചിട്ടില്ല. അപ്പൻ മരിച്ചതിൽ പിന്നീട് ഗൃഹഭരണം കൈയേൽക്കേണ്ടിവന്നു. അതോടുകൂടി പഠിത്തവും മതിയാക്കി. സൗകര്യമുള്ളപ്പോൾ വല്ല പുസ്തകങ്ങളും വായിക്കും" എന്നുള്ള പരമാർത്ഥം പുറത്താക്കിയിട്ട് ദാസ് മന്ദിച്ചിരുന്നു.

വൃദ്ധ:—നല്ല ചന്ദ്രികയുള്ള രാത്രി, നമുക്കു തോട്ടത്തിൽ കസേരകളിടുവിച്ച് അവിടെപ്പോയിരിക്കാം.

തോട്ടമെന്നു പറഞ്ഞതിനാൽ പൂന്തോട്ടമെന്നോ മറേറാ വായനക്കാർ ശങ്കിക്കരുത്. അപൂർവം ചില പുഷ്പച്ചെടികളും അവിടെ ഇല്ലെന്നില്ല. ആവക ച്ചെടികൾ ഇടയ്ക്കിടെ ഒരു ശോഭിക്കുവേണ്ടി നട്ടു പിടിപ്പിച്ചിട്ടുള്ളവയാണ്. ഈ തോട്ടത്തിനുള്ളിൽ കടന്നാൽ എന്തെല്ലാം മാററത്തിൽ നമ്മുടെ കഥാനായികയുടെ ബുദ്ധി പ്രവേശിക്കുമെന്നുള്ളതു ദൃഷ്ടാന്തരൂപേണ അറിയാൻ കഴിയും. ഈ സ്ഥലം സുകുമാരി വന്നതിൽപിന്നീടു പ്രയത്നിച്ചു നന്നാക്കീട്ടുള്ളതാണ്. അവിടെ ഇല്ലാത്ത പദാർത്ഥങ്ങൾ ചുരുക്കമെന്നു പറയാം. ഇപ്പോൾ ഇവിടെ നിന്ന് ഒരു നല്ല തുക ആദായവും ലഭിക്കുന്നുണ്ട്. നവീന സമ്പ്രദായം അനുസരിച്ചു

കൃഷിക്കുപയുക്തങ്ങളായ അനവധി ആയുധങ്ങളും സുകുമാരി അവിടെ വരുത്തി വച്ചിട്ടുണ്ട്.

ഗോകുലദാസും സുകുമാരിയും ഇതൊന്നു കുറച്ചു കഴിഞ്ഞപ്പോഴേക്കു "എനിക്കു വളരെ ക്ഷീണിക്കുന്നു; ഞാൻ പോയി സാൽവാ എടുത്തുകൊണ്ടു വരട്ടെ" എന്നു പറഞ്ഞു വൃദ്ധ അകത്തേയ്ക്കു പോയി.

സുകുമാരി വല്ലാതെ താനെ കുഴങ്ങി. മുഖപ്രസാദം മങ്ങി. "ഇവർക്കെന്താ ഭ്രാന്തുണ്ടോ? ഇദ്ദേഹം എന്തു വിചാരിക്കും? മുൻ കരുതലോടുകൂടി ചെയ്ത ഒരു പ്രവൃത്തിയാണെന്നല്ലാതെ വിചാരിക്കുമോ? ഇതൊക്കെയാ വാർദ്ധക്യചാപല്യങ്ങൾ?"

സുകുമാരിയുടെ പെട്ടെന്നുണ്ടായ ഭാവപ്പകർച്ച കണ്ട് ദാസ് അത്ഭുതപരവശനായി മൗനം അവലംബിച്ചു.

സുക:—[ഏതായാലും ധൈര്യം പണിപ്പെട്ട് അടക്കിക്കൊണ്ട്] വലിയമ്മയെ കണ്ടില്ലല്ലോ. നിങ്ങൾ ഇതൊന്നു രുചിയുന്നവല്ലോ?

സുകുമാരിയുടെ ഈ വാക്കു പലതാനെ കുറച്ചുകൂടെ ഗോകുലനിൽ സന്തോഷത്തെ ഉളവാക്കിയെങ്കിലും അതു വേഗം നാമാവശേഷമായി. "ഞാൻ ഇന്നു വന്നതു സുകുമാരിയോടൊന്നു പരിചയമാകാനും ഒരു കാര്യം നേരിൽ ചോദിക്കാനുമായിട്ടാണ്". അനുവാദമുള്ളപക്ഷം പറയാം. ഹാ! ഈ തോട്ടം എത്ര മനോഹരമായിരിക്കുന്നു! നിങ്ങളുടെ പരിശ്രമശീലം ഇവിടെ നന്നായി പ്രതിബിംബിച്ചു കാണുന്നുണ്ട്. ഇത്രയും ബുദ്ധിവൈദഗ്ദ്ധ്യം ഉള്ള ഈ സ്ത്രീരത്നം എന്റെ..........

സുക:—(ഗംഭീര്യത്തോടെ) എന്താ നേരിട്ടു പറയാനുള്ളത്? പറയാം. സമയം അതിക്രമിക്കുന്നു.

ദാസ്:—നിങ്ങളുടെ പരിചയം ലഭിച്ചതിൽ ഞാൻ കൃതാർത്ഥനായി ഭവിച്ചിരിക്കുന്നു.

സുക:—എനിക്കും സന്തോഷം തന്നെ.

ദാസ്:—നിങ്ങൾ വലിയ പരീക്ഷകൾ രണ്ടും ജയിച്ചിട്ടില്ലായിരിക്കും..............

സുക:—(പുഞ്ചിരിയോടുകൂടി) ഇല്ല.

ദാസ്:—(ഇതിനു ചാഞ്ചാടിക്കൊണ്ട്) നിങ്ങൾ ഗൃഹത്തിൽവച്ച് ഇത്രയും വൈദഗ്ദ്ധ്യം സമ്പാദിച്ചതിൽ ഞാൻ ആശ്ചര്യപ്പെടുന്നു.

മണി ഒമ്പതാകാറായപ്പോൾ സുകുമാരി മെല്ലെ കാലുകൾ ചലിപ്പിച്ചുതുടങ്ങി. "എന്നാൽ, ഇനി കൂടെക്കൂടെ കാണാമല്ലോ. സമയം അതിക്രമിക്കുന്നു" എന്നുപറഞ്ഞ് അവൾ എഴുന്നേറ്റു നിന്നു.

രാസ്:—(വിഷണ്ണനായി) എനിക്ക പറയാനുണ്ടായിരുന്നതു് ഇതുവരെ പറഞ്ഞില്ല.

സുക:—(ഉദ്ധതയായി നിന്നുകൊണ്ട്) ഓരോന്ന് നിങ്ങൾ ഒക്കെ പ്പറഞ്ഞുകഴിഞ്ഞു എന്ന വിചാരിച്ചിട്ടാണ് എഴുനേററതു്. എന്നാൽ കാൎയ്യം പറയുക.

രാസിന്റെ മുഖത്തു ലജ്ജയോ ഭയമോ ഒക്കെ ഇടകലൎന്നു നിൎത്തം തുടങ്ങി. അയാൾ ഒന്നുംതന്നെ പറയാൻ ശക്തനായില്ല.

സുക:—[ഇയാളുടെ കഴക്കംകണ്ട് അനുഭാവംതോന്നി ചിരിച്ചും കൊണ്ട് മന്ദഹാസത്തിൽ] "സംശയിക്കേണ്ടാ, പറഞ്ഞുകൊള്ളൂ." സ്വപ്രത്യധികാരിയെക്കാണുമ്പോൾ കവാത്തു മറക്കുന്ന പോലീസുകാരനെപ്പോലെ രാസ് സുകുമാരിയുടെ ഗാംഭീൎയ്യവും നിലയും കണ്ടപ്പോൾ മടിച്ചു നിന്നുപോയതായിരുന്നു. ആ ഭയമൊക്കെ മാറാതെ ഒടുവിൽ, സാഹസിയായി പറഞ്ഞു ധരിപ്പിക്കാൻ അയാൾ ശ്രമിച്ചു.

രാസ്:—(സഗൽഗദം) എന്റെ ആഗ്രഹങ്ങൾ ഞാൻ മൃണാളിനീദേവിയെ ധരിപ്പിച്ചിട്ടുണ്ട്. എന്നാൽ അതിന് എനിക്ക അശേഷം യോഗ്യതയില്ലെന്നുള്ളതു് ഇവിടെ വന്ന ദേവിയെ ദൎശിച്ചപ്പോൾ മനസ്സിലായി. ധന്യനാക്കുന്നപക്ഷം എന്നെയും എന്റെ സൎവ്വസ്വത്തെയും ഞാൻ ദേവിക്കായി സമൎപ്പണംചെയ്തുകൊള്ളാം.

സുക:—എന്തുചെയ്യാം? അങ്ങയുടെ അൎപ്പണം സ്വീകരിക്കുന്നതിനു തരമില്ലാത്തതിൽ ഞാൻ വ്യസനിക്കുന്നു.

രാസ്:—ആലോചിച്ചു പറഞ്ഞാൽ മതി. തിടുക്കമില്ല. പിന്നീടു വന്നു ഞാൻ കണ്ടുകൊള്ളാം. തൽക്കാലം ഇങ്ങനെ പറയുകയുള്ളു വെന്നു മൃണാളിനീദേവി പറഞ്ഞിട്ടുണ്ട്. ഞാൻ ആശ വെടിയുന്നില്ല. ക്ഷമയോടെ കാത്തിരിക്കാം. ദേവിയുടെ ഹൃദയം മററാൎക്കും അധീനമല്ലെങ്കിൽ ഞാൻ കഴിവുള്ളിടത്തോളം സന്തോഷപ്രദാനംചെയ്യാൻ ശ്രമിക്കാം.

സുക:—വലിയമ്മ എന്റെ ഭാവിയെക്കുറിച്ചു നിങ്ങളോടു വല്ലതും പ്രസ്താവിച്ചിട്ടുണ്ടെങ്കിൽ അതു് എന്റെ ഹിതമറിഞ്ഞിട്ടല്ല. ഞാൻ വിവാഹബന്ധത്തിൽ ഉൾപ്പെടാൻ നിശ്ചയിച്ചിട്ടില്ല.

രാസ്:—[വിഷണ്ണനായി നിന്നുകൊണ്ട്] എത്രതന്നെ കാലത്തെ ഭിക്ഷം സുകുമാരി ശരിച്ചു വിചാരിക്കുന്ന പക്ഷം എന്നിൽ കരുലിവുണ്ടാ

കമെന്നാണു് എന്റെ ദൃഢവിശ്വാസം. അതുവരെ ഞാൻ ഏകാകിയായിക്കഴിച്ചുകൂട്ടിക്കൊള്ളാം. എന്നെത്തേടിയലയരുതു്. ഞാൻ പോയിവരട്ടെ?

സുകു:—അങ്ങു് എന്നെപ്പററിയുള്ള ചിന്ത വച്ചുവളർത്തിയിട്ടു യാതൊരു ഫലവുമില്ല. അതുപേക്ഷിച്ചു മററു വല്ല യുവതികളെയും ധ്യാനിക്കുന്നതാണു് ഉത്തമം. ഞാൻ എന്റെ വിചാരം വ്യക്തമായി പറഞ്ഞറിയിച്ചുവല്ലോ.

ദാസ്:—[കുണ്ഠിതത്തോടെ] നിങ്ങൾ തുറന്നു പറഞ്ഞു. ശരി, പക്ഷേ, കുറച്ചുകൂടി സൌമ്യമായിട്ടാകാമായിരുന്നു.

ഇതു കേട്ടു സുകുമാരി തന്റെ മുഖത്തു സംഭാഷണമദ്ധ്യേ പ്രത്യക്ഷമായി സ്ഫുരിച്ചിരുന്ന കോപരസമൊട്ടു മറച്ചു. “അയ്യോ! വലിയമ്മ ഇനി എന്താണാവോ കാട്ടുന്നതു്? എനിക്കു് ഒന്നും രൂപമില്ല. പക്ഷേ ഉടൻ പുറത്തു പറഞ്ഞയയ്ക്കാതിരുന്നാൽ മതി.” എന്നു വിചാരിച്ചുകൊണ്ടു് അവൾ ഗൃഹത്തിനുള്ളിലേയ്ക്കു പ്രവേശിച്ചു.

---

## അദ്ധ്യായം ൨൦.

‘‘ആരഹോ നീ സുകുമാരികേ?
സാക്ഷാൽ ചാരുതയിലൊരു സുകുമാരികേ.’’

‘‘കാലമേകാന്തകാന്തിയിലിരിക്കുമ്പോഴേ വന്നല്ലോ ഞാനും
ബാലമേ ചൊല്ലു് ഇതളിരു പറയിക്കാൻ ഒരു മോഹം.

പിറേറന്നു രാവിലെയുള്ള തീവണ്ടിയിൽ ജഗന്നാഥപുരിയിലേയ്ക്കു ടിക്കററു വാങ്ങി രണ്ടാംക്ലാസ്സുമുറിയിലിരുന്നു പെൻസിൽകൊണ്ടു് ഒരു കത്തെഴുതുന്നവളായിട്ടാണു സുകുമാരിയെ കാണുന്നതു്. കത്തു താഴെ ചേർക്കുംപ്രകാരമായിരുന്നു:—

പ്രിയ വലിയമ്മേ,

എന്റെ പെട്ടെന്നുള്ള വേർപാടു് വലിയമ്മയിൽ വളരെ താപകോപങ്ങൾ ജനിപ്പിക്കുമായിരിക്കാം. എന്റെ ഗൃഹപ്പിഴ മാറുന്നതുവരെ ഞാൻ എവിടെയെങ്കിലും പോയി മാനമായി ഉപജീവിച്ചുകൊള്ളാം. ഇവിടെത്തന്നെ വല്ലവിധവും താമസിക്കാമെന്നുവച്ചാൽ വലിയമ്മ വിവാഹകാര്യത്തിൽ എന്നെ പിടികൂടിയിരിക്കുന്നു. തന്മൂലം കൂട്ടരുടെ പരസ്പരം വളരെ നീരസമുളവാകാനിടയുണ്ടു്. മാത്ര

ഛംവിട്ടു പോകുന്നതു ഭംഗിയല്ല. എങ്കിലും എന്റെ മിഥ്യാദോഷംനി
മിത്തം സ്ത്രീത്വംവിട്ട് ഓരോന്നു പ്രവൃത്തിക്കേണ്ടിവന്നിരിക്കുന്നു. ഇ
ന്നലെപ്പകൽ വലിയമ്മ പറഞ്ഞ വാക്കുകൾ എന്റെ ഹൃദയത്തെ വ
ളരെ വ്രണപ്പെടുത്തിയിട്ടുണ്ട്. അച്ഛൻ തന്ന ആഭരണങ്ങൾ മാത്രം
ഞാൻ കൊണ്ടുപോകുന്നു. എന്തെങ്കിലും ഒരുപജീവനമാർഗ്ഗം കണ്ടുകി
ട്ടുന്നതുവരെ ഇതുകൊണ്ടു ഞാൻ ദിവസംകഴിച്ചുകൂട്ടിക്കൊള്ളാം. ഒന്നു
കൊണ്ടും എന്നെ സംബന്ധിച്ചു നിങ്ങൾ വിഷാദിക്കേണ്ട.

എന്ന്, സുകുമാരി.

ഇതെഴുതിത്തീർത്തിട്ട് സുകുമാരി ചിന്താസാഗരത്തിൽ നീന്തിത്തു
ടങ്ങി.

സായാഹ്നമായപ്പോൾ ജഗന്നാഥപുരി സ്റ്റേഷനിലെത്തി. 'ജഗ
ന്നാഥപുരി' 'ജഗന്നാഥപുരി' എന്നു വിളിച്ചുപറയുന്നതുകേട്ടു ചിന്ത
കൾ വെടിഞ്ഞു സുകുമാരി കണ്ണുകൾ തുറന്നു. അവളുടെ ഭാണ്ഡവുംമറ്റും
പേറുവാൻ സന്നദ്ധരായി പല തരക്കാർ വന്നുകൂടി. സുകുമാരിക്കു
യാത്രചെയ്തു ശീലമുണ്ടായിരുന്നതിനാൽ ഈ ബഹളം ഒന്നും ഒരു പു
തുമയായി തോന്നിയില്ല.

വളരെ സാമാനങ്ങൾ ഒന്നും എടുപ്പിക്കാനില്ലെന്നും ഒരു വണ്ടി
മാത്രം മതി എന്നും അവൾ ശാന്തമായി പറഞ്ഞു. ഉടൻ കൊണ്ടുവ
ന്ന ഒരു വണ്ടിയിൽ കയറി അവൾ നേരെ തന്റെ പിതൃഷ്വസാവി
ന്റെ ഭവാനീമന്ദിരത്തിലേയ്ക്കു തിരിച്ചു. കമ്പോളത്തിൽ വന്നപ്പോൾ
ഒരു പെട്ടി വാങ്ങി അവൾ ഭാണ്ഡം അതിനുള്ളിൽ നിക്ഷേപിച്ചു.
സുകുമാരിയുടെ ഹൃദയം പിടയ്ക്കുകയും കൈകാലുകൾ കുഴഞ്ഞു മനോ
രാജ്യത്തിലെത്തി. "ഞാൻ ഇത്ര ബുദ്ധിശൂന്യയായല്ലോ. ഏതു വിധ
മാണ് രക്ഷ പ്രാപിക്കേണ്ടതു് എന്നു രൂപമില്ലല്ലോ. ഭവാനീമന്ദി
രത്തിൽ ചെന്നാലുള്ള അവസ്ഥ ഇനി എന്താണാവോ? സുകുമാരിയു
ടെ ജീവിതദശയിൽ ഏകാകിനിയായിട്ടുള്ള യാത്ര ഇദംപ്രഥമമായി
ട്ടാണ്. ഇവൾ ഒരിക്കലേ ഈ പ്രദേശങ്ങളിൽ സഞ്ചരിച്ചിട്ടുള്ളൂ. അതു്
നന്നെ ചെറുപ്പത്തിലാണ്. യേനകേനപ്രകാരേണ വണ്ടി ശരിയായ
സ്ഥലത്തു ചെന്നു നിന്നു. അവൾ അതിൽ നിന്ന് ഇറങ്ങി വാതലിൽ
തട്ടി. ഒരു ഭൃത്യൻ വന്ന് വാതൽ തുറന്ന് "ആരാണ്?" എന്ന് വിനീ
തനായി ചോദിച്ചു.

സുക:—(സാശങ്കം) ഇതല്ലേ ഭവാനീമന്ദിരം?

ഭൃ:—അതെ.

സുകു:—ഒരാൾ കാണ്മാനാഗ്രഹിക്കുന്നതായി ഗൃഹനായികയോടു ചെന്നു പറയൂ.

ഭൃ:—എന്റെ ഒരുമിച്ചു തന്നെ അകത്തേയ്ക്കു പോരാം.

സുകു:—"വേണ്ടാ. പോയി പറഞ്ഞിട്ടു വരൂ" എന്നു പറഞ്ഞു് അവൾ അവിടെ നിന്നു തന്റെ സംഭ്രമത്തെ അടക്കി.

ഗൃഹസ്ഥയായ ശാന്തമ്മായി സംഭാഷണശബ്ദം കേട്ടു പുറത്തു വന്നു് "ആരാ അവിടെ"? എന്നു ചോദിച്ചു.

ഭൃ:—അതിസുന്ദരിയായി ഒരു സ്ത്രീ പടിക്കൽ വന്നു നില്ക്കുന്നു കൊച്ചമ്മയെ കാണ്മാൻ.

ശാന്ത:—അകത്തുവരാൻ പറയൂ. എന്തിനാ അവിടെ നിന്നു വിഷമിക്കുന്നതു്?

അകത്തു കടന്നുചെന്നപ്പോൾ, ശാന്തമ്മായി സുകുമാരിയെത്തന്നെ നോക്കി, നിന്നുപോയി. അവരുടെ നിലകണ്ടു് ഇവൾക്കു് അല്പം ആശ്വാസം തോന്നി. "ഇവർക്കു് എന്നെ മനസ്സിലായില്ലെന്നു നോട്ടംകൊണ്ടു തോന്നുന്നു. ആദ്യമായി ഇവിടെ താമസത്തിനു സ്ഥലം തരുമോ എന്നു ചോദിക്കാം" എന്നു വിചാരിച്ചുകൊണ്ടു്:—"എനിക്കിവിടെ സ്വല്പദിവസം താമസിച്ചാൽ കൊള്ളാമെന്നുണ്ടു്. സൗകര്യമുണ്ടാക്കിത്തരാമോ?"

ശാന്ത:—നിങ്ങൾ ആരാണെന്നു മനസ്സിലായില്ലല്ലോ. ഇവിടെ എന്തിനായിട്ടു വന്നു എന്നു് അറിയാൻ എനിക്കു് അതിയായ ആഗ്രഹമുണ്ടു്. ഇപ്പോൾ എവിടെ നിന്നു വരുന്നു? ഏതാണു്? കൂടെ ആരെല്ലാമുണ്ടു്?

ഇവരുടെ തുടരെയുള്ള ചോദ്യം സുകുമാരിക്കു ധൈര്യം ഉണ്ടാക്കിത്തീർത്തു. പിതൃഷ്വസാവിനു തീരെ ആളു മനസ്സിലായില്ലെന്നു തീർച്ചപ്പെട്ടു. "ഇനി ഇവിടെ ഒരു വിദ്യ എടുത്തില്ലെങ്കിൽ കുറച്ചു നാൾ കഴിയുമ്പോൾ ഇവർക്കും മുഷിഞ്ഞു എന്നുവരാം. ഈ വർത്തമാനം അച്ഛനും രസിക്കാതെ വന്നേയ്ക്കും" എന്നു് ചിന്തിച്ചുകൊണ്ടു്,

സുകു:—വിജയപുരിയിൽ നിന്നാം വന്നിരിക്കയാണു്. എവിടെയെങ്കിലും സൗകര്യമായ ഒരു സ്ഥലം വാസത്തിനു കിട്ടിയാൽ വളരെ ഉപകാരമായിരിക്കും. ഞാൻ തനിച്ചു വന്നിട്ടുള്ളു. എവിടെയെങ്കിലും ഒരു പണിയിൽ പ്രവേശിച്ചു മാനമായി ഉപജീവിക്കണമെന്നാണു മോഹം.

ശാന്താ:—ഇതെന്തു കഥയാണ്? എന്താണീപ്പറയുന്നത്. നിങ്ങളുടെ മുഖത്തു പ്രഭുതപമല്ലേ പ്രകാശിക്കുന്നത്. ആരുമില്ലെന്നോ? ഏതു മാന്യ കുടുംബമാണു നിങ്ങളുടെ അഭാവം നിമിത്തം ക്ലേശമനുഭവിക്കുന്നത്? വല്ല ചില്ലിദ്രവ്യം നിമിത്തം പുറപ്പെട്ടതാണോ? എന്നോടു വാസ്തവം പറയൂ. എൻെറ മനസ്സു വല്ലാതെ കണ്ണലിഞ്ഞു സ്വപുത്രിയിലെന്നപോലെ നിങ്ങളോടു വാത്സല്യം തോന്നുന്നു! ബന്ധുക്കളാരുമില്ലേ?

സുക:—ഇനി ഇപ്പോൾ അതൊക്കെ ചിന്തിച്ചിട്ടു കാര്യമെന്താ? വന്നു കഴിഞ്ഞുവല്ലോ. എൻെറ അപേക്ഷയ്ക്കു മറുപടി എന്താ?

ശാന്താ:—(സസന്തോഷം സ്വാഗതപൂർവ്വം) എന്തായാലും താമസിപ്പിക്കാം. ആകട്ടെ ഉപജീവനമാർഗ്ഗം എന്താണു തീർച്ചപ്പെടുത്തിയിരിക്കുന്നത്?

സുക:—ഏതെങ്കിലും മാന്യ കുടുംബത്തിൽ വല്ല പണിയിലും പ്രവേശിക്കാമെന്നാണ്.

ശാന്താ:—അതു് എല്ലാററിലും വിചിത്രം തന്നെ. പുരുഷന്മാരല്ലേ അത്തരം ജോലികൾക്കായി പുറപ്പെടുന്നത്. സ്ത്രീകളും അവരെ അനുകരിച്ചു തുടങ്ങിയോ? ഉദ്യോഗം ലഭിക്കുന്നതിനു പഠിത്തം വേണ്ടേ? നിങ്ങൾക്കു പരീക്ഷാവിജയമുണ്ടോ?

സുക:—അതില്ല. എങ്കിലും ഏതു ജോലിയും വീഴ്ചകൂടാതെ ശുഷ്കാന്തിയോടെ ചെയ്യാൻ മനസ്സുണ്ട്.

ശാന്താ:—[വാത്സല്യപുരസ്സരം] ഇവിടെ തൽക്കാലം ഞാനും ഭൃത്യനും മാത്രമേയുള്ളൂ. കുട്ടികളൊക്കെ ബിലാത്തിയിൽ പഠിച്ചു താമസിക്കയാണ്. അവർ മടങ്ങിവരുന്നതുവരെ വൈമുഖ്യമില്ലെങ്കിൽ ഇവിടെ താമസിക്കാം.

സുക:—എനിക്കു വളരെ ആശ്വാസമായി. നിങ്ങൾ എന്നോടു കാണിക്കുന്ന ദയയ്ക്കു ഞാൻ അത്യന്തം കൃതജ്ഞയായിരിക്കുന്നു.

ശാന്താഭായി, പ്രതാപസേനൻെറ ഉററ സഹോദരിയാണ്. ഇവർ ഗൃഹച്ഛിദ്രം നിമിത്തം ഇരുപതു കൊല്ലമായി പിരിഞ്ഞു താമസിക്കയാണ്. അതിൽ പിന്നീട് അവർ തമ്മിൽ മുഖദർശനം ഉണ്ടായിട്ടില്ല. ശാന്താഭായി ഒരു ധീരയാണെന്നു പ്രഥമദൃഷ്ടിയിൽ തന്നെ ആർക്കും തോന്നും. നവീന രീതിയിലുള്ള വിദ്യാഭ്യാസം ഇല്ലെങ്കിലും ഒരു ഉത്തമസ്ത്രീയ്ക്കു വേണ്ട ജ്ഞാനവൈദഗ്ദ്ധ്യങ്ങൾ സമ്പാദിച്ചിട്ടുണ്ട്. വളരെ

കൃത്യനിഷ്ഠയുള്ളതിനും പുറമെ ഔദാര്യവും കൂടകൂടിയതാണ്. സുകുമാരിയെ കണ്ടക്ഷണം ഇവരുടെ ഹൃദയം അയസ്സ് കാന്തത്താലെന്നപോലെ ഹഠാദാകൃഷ്ടമായി.

ശാന്താ:—കുഞ്ഞേ, നിന്റെ പേരെന്താണ്.

സുകുമാരി:—[സത്യം പറഞ്ഞാൽ അപായത്തിൽ ചാടിയേക്കാമെന്നുവിചാരിച്ച്] സ്വർണ്ണമയീദേവി എന്നാണ്.

ശാന്താ:—കുടുംബപ്പേരെന്ത്? തനിച്ചു പുറപ്പെടുവാനുണ്ടായ കാരണമോ? പറയൂ. തരക്കേടില്ല. സ്വർണ്ണമയിയെ കണ്ടപ്പോൾ തന്നെ ഏതോ ഒരു പ്രഭുകുടുംബത്തിലെ സന്തതിയാണെന്നു തോന്നി. എന്നോട് എല്ലാം വിട്ടുപറയാം. എന്താണ് സംഭവം. ഗൃഹത്തിൽ ആരുമായി പിണങ്ങിയിട്ടാണു തിരിച്ചത്? എന്നോടു പരമാർത്ഥമെല്ലാം പറഞ്ഞാൽ ദുഃഖത്തിലും നിവൃത്തിയ്ക്കുള്ള യത്നത്തിലും പങ്കുകൊള്ളുവാൻ ഒരാൾക്കൂടിയാകുമല്ലോ. ഏതായാലും ചായകുടിച്ചിട്ടു കുറേ വിശ്രമിക്ക. പിന്നീടൊക്കെ സംസാരിക്കാം.

ഇത്രയും പറഞ്ഞു ചായകൊണ്ടുവരുന്നതിനായിട്ട് ശാന്താഭായി എഴുന്നേറ്റപ്പോൾ സുകുമാരി സ്വമാതാവിന്റെ നേർക്കെന്നപോലെ ഭക്ത്യാദരസ്വാതന്ത്ര്യങ്ങൾ തോന്നി സ്വല്പനേരത്തേയ്ക്കു തന്നെത്തന്നെ മറന്നിട്ട് അവരുടെ കൈയിൽ കടന്നു പിടിച്ചുകൊണ്ട് അമ്മേ, എനിക്കീ പ്രദേശത്തു തീരെ പരിചയമില്ല. മാനമായി ജീവിക്കാനുള്ള ഏകോദ്ദേശത്തോടുകൂടിയാണ് ഇങ്ങോട്ടു വന്നിട്ടുള്ളത്. ഞാൻ ഏതു സ്ഥലത്തു പോയാൽ ഉപജീവനത്തിന് ഒരു വഴി കണ്ടുപിടിക്കാം. ഒരു മാസത്തേയ്ക്കു കൈയിൽ വകയുണ്ട്. പിന്നത്തെ കാര്യത്തിനാണ് ഇപ്പോഴേ പ്രയത്നിക്കേണ്ടിയിരിക്കുന്നത്. ഈ അവസരത്തിൽ എന്നെ വേണ്ട വിധം ഉപദേശിച്ചു രക്ഷിക്കണം.

ശാന്താ:—കഷ്ടം! കഷ്ടം! എന്റെ ഹൃദയം തകരുന്നു. എന്നോടു സത്യംപറയൂ. എന്നെ സ്വന്തമാതാവിനെപ്പോലെ കരുതിക്കൊള്ളൂ. ലവലേശം ക്ലേശം വേണ്ട. കൈയിൽ എത്ര ഉറുപ്പികയുണ്ട്. അതു ഇവിടെത്തരൂ. ഞാൻ സൂക്ഷിച്ചുവച്ചുകൊള്ളാം.

സുകു:—ഉറുപ്പികയല്ല ഉരുപ്പടികളാണ്.

ശാന്താ:—[വാത്സല്യത്തോടെ] അതെവിടെ? എടുക്കൂ!

ആഭരണങ്ങൾ കാണിച്ചാൽ ആളും വെളിപ്പെട്ടേയ്ക്കുമോ എന്നു സുകുമാരി ഒന്നു സംശയിച്ചു. എങ്കിലും എടുത്തു കൈയിൽ ഏല്പിക്കാൻ അമാന്തിച്ചില്ല.

ശാന്താമായി അവയെ നല്ലപോലെ പരിശോധിച്ചിട്ടു സുകുമാരി യെ ഒന്നു കൂടി സൂക്ഷിച്ചുനോക്കി പിടിച്ചടുക്കലിരുത്തി അവളെ തലോടിക്കൊണ്ടു് "കുട്ടീ! ഇതാണോ ഒരു മാസത്തെ ചിലവിനു കരുതിയിരിക്കുന്ന വക? രാജാക്കന്മാൎക്കല്ലാതെ മററാൎക്കും ശരിയായ വിലതന്നു ഇതു വാങ്ങിക്കുവാൻ സാധിക്കില്ലല്ലൊ. എന്റെ ഊഹം തെററിയില്ല. ഞാനറിയാതെ ഈ പണ്ടങ്ങൾ ആൎക്കും കൊടുക്കരുതു്" എന്നു പറഞ്ഞു് അവ തിരിയെ നീട്ടി.

സുകു:—വേണ്ട ഇവിടെയിരിക്കട്ടെ. ആവശ്യപ്പെടുമ്പോൾ എടുത്തുകൊള്ളാം.

ശാന്താ:—എന്നോടു സത്യംപറഞ്ഞാൽ യഥായോഗ്യം വേണ്ടതു ചെയ്യാമായിരുന്നു. ഞാൻ ആരോടാണു സാധാരണരീതിയിൽ പെരുമാറുന്നതു് എന്നു നിശ്ചയമില്ലാതായിത്തീൎന്നു. ഈ പണ്ടങ്ങളുംകൊണ്ടു തനിച്ചു പുറപ്പെട്ടതല്ലല്ലൊ. മഹാധീരതന്നെ. തൎക്കമില്ല. എത്ര രാജവംശജയായിരുന്നാലും ഞാൻ പ്രീതിവിശേഷം സ്നേഹിക്കുന്നതിനു ബാധകമില്ലല്ലൊ. ഇതു സപത്നമയീദേവിയുടെ ഗൃഹംപോലെ വിചാരിച്ചുകൊൾക. എന്റെ കുട്ടികൾ വന്നാലും അവർ മറിച്ചു വിചാരിക്കുകയും ഭാവിക്കുകയുമില്ല നിശ്ചയം. ഇങ്ങനെയുള്ള ഒരു സോദരിയെ ലഭിക്കുന്നതിനു് അവർ എത്ര സുകൃതികളായിരിക്കണം. ഇനിയും എന്നോടു സത്യംപറയാനമാന്തിക്കേണ്ട. ഒരപമാനവും ഉണ്ടാവില്ല. ഞാൻ ആശംസിച്ചുകൊള്ളട്ടെ. ഏതു ശ്രേഷ്ഠകുലത്തെയാണു ദേവി അലംകരിക്കുന്നതു്. പറയൂ. ഞാൻ ധന്യയാകട്ടെ.

സു:—ഞാൻ കുറച്ചുകാലം കഴിഞ്ഞതു് ഒക്കെ അമ്മയോടു പറയാം. ഇപ്പോൾ എന്നെ ക്ഷമിക്കണം. എന്റെ കാൎയ്യം ഞാൻ അന്വേഷിക്കേണ്ട ഘട്ടമായപ്പോൾ ഞാൻ ഇങ്ങോട്ടു പോന്നു. മാനമായി ഉപജീവിക്കുന്നതിൽ അപലൌകികം ഒന്നും ഉണ്ടാവാൻ തരമില്ലല്ലൊ. എനിക്കു് ഒരു പണിയിൽ പ്രവേശിച്ചേ മതിയാവൂ. എനിക്കീ പണ്ടങ്ങൾ മററാരാൾ സ്പൎശിക്കുന്നതുപോലും ജീവഹാനിക്കു തുല്യമാണു്. അതിനാൽ ഞാൻ പണിയെടുത്തു കഴിച്ചുകൊള്ളാം. ഇതു വില്ക്കാൻ ഹൃദയം അനുവദിക്കുന്നില്ല. ഇങ്ങനെ പറഞ്ഞു് അവയെ നോക്കി സുകുമാരി വളരെ ദീൎഘമായി ഒന്നാശ്വസിച്ചു.

ശാന്താ:—ഇവിടെനിന്നും ഒരു മൈയിൽ ദൂരെ ഒരു ജമിന്ദാരുടെ ഭവനത്തിൽ, അവരുടെ പെൺകുട്ടികളെ പഠിപ്പിക്കുന്നതിനായി ഒരു വിദുഷിയെ കിട്ടിയാൽ കൊള്ളാമെന്നു പലപ്പോഴും പറയുകയുണ്ടായിട്ടുണ്ടു്. അവർ പ്രാചീനരീതിക്കാരാണു്. ഒരു ആൺകുട്ടിയെ മാത്രം ബി

ധാത്രികയെച്ചു പഠിപ്പിച്ചു. ഞാൻ അവിടെ തിരക്കാം. ദേവിയും ആ കുടുംബക്കാരും ഏകദേശം തുല്യാവസ്ഥയുള്ളവരായിരിക്കാനാം മതി. ഞാൻ അന്വേഷിക്കാം! ഒരാളുടെ ആവശ്യത്തിനു മാത്രം പണിയെടുത്തു ഉപജീവിക്കാവു എന്ന് ഇത്ര നിർബന്ധമെന്താ? ഇവിടെ എന്റെ കൂടെ താമസിക്കുന്നതു് എനിക്ക വളരെ സന്തോഷമായിരിക്കുമല്ലൊ.

സ്വർണ്ണ:—ഇല്ല. അങ്ങിനെ ആയാൽ ഞാൻ അലസയായിത്തീരും. മാത്രമല്ല അതു നിങ്ങൾക്ക് ഒരു ഭാരവുമല്ലെ?

ശാന്താദേവി പുറത്തേയ്ക്കിറങ്ങിയപ്പോൾ സുകുമാരി ചന്ദ്രസേനനേയും പിതാവിനേയും ഓർത്തു വിമ്മി കരഞ്ഞുതുടങ്ങി. "അയ്യോ! ദൈവമേ, എന്റെ പിതാവിന്റെ ഗതി എന്തായിരിക്കുന്നു? എല്ലാ വിധമെല്ലാം കഷ്ടത അനുഭവിക്കുന്നോ? ഞാൻ അച്ഛനെ പിരിഞ്ഞിട്ട് ഒരു യുഗം കഴിഞ്ഞതുപോലെ തോന്നുന്നു. എനിക്ക് ഒരു കുണ്ഡുപോലും അയച്ചുതരുവാൻ വേണ്ട കാര്യം എന്റെ പിതാവിനുണ്ടായില്ലല്ലൊ: എന്റെ പ്രാണവല്ലഭനും ഹാ! അതികഠിനം തന്നെ. ഈ മാററം മനുഷ്യസാധാരണമല്ല. ഏകകാലത്തു് എല്ലാവരും എന്നെ ഉപേക്ഷിച്ചു. ഇരിക്കട്ടെ. എന്നിൽ എന്തോ കലശലായ ദുർഗ്ഗുണവും വൈരസ്യവും ഇല്ലെങ്കിൽ തൽക്ഷണം പ്രിയൻ വലിയമ്മയുടെ ഗൃഹത്തിൽ എത്തുമായിരുന്നില്ലേ? എന്റെ ഭീരുതയല്ലേ ഇതിനൊക്കെ ഇടയാക്കിത്തീർന്നതു്? ഇനി വ്യസനിച്ചിട്ടെന്തുഫലം. ചാപലഹൃദയമേ, നിന്റെ കുററത്തിനുള്ള ശിക്ഷ നീ അനുഭവിക്കുക!"



## അദ്ധ്യായം ൨൦.

"......ഇവൻ തലവണങ്ങിയുമേറ്റും
നിന്നിലില്ലയിവു, വീണ്ടുമിതാണോൻ
മുന്നലഞ്ഞിട്ടിയിനിയെന്തുവിലക്കും?"

"ആററിഞ്ഞമ്പതു്. ഒരുതരം. രണ്ടുതരം. ഇതേ നല്ല സാമാനം. വില ചുരുക്കം. വിട്ടാൽ പോയി. മൂന്നുതരം" എന്നു ലേലം സ്ഥിരപ്പെടുത്തിയപ്പോൾ ആ ഹാളിനുള്ളിൽനിന്നും ഒരു യുവാവു പുറത്തു വന്ന് ഒരു പെട്ടി കൈയിൽ മേടിച്ചു നോക്കി. അതു സ്വർണ്ണവും വെള്ളിയും കൊണ്ടു പൊതിഞ്ഞു കെട്ടിയതായിരുന്നു. ആ യുവാവ് അടുത്തുണ്ടായിരുന്ന ആളിന്റെ ചെവിയിൽ എന്തോ മന്ത്രിച്ചിട്ട വീണ്ടും ഹാ

ളിനാളിലേയ്ക്കു കടന്നു. അവിടെയുണ്ടായിരുന്ന വിലപിടിച്ച സാമാനമെല്ലാം ലേലത്തിൽ കൊണ്ടതു് ഈ യുവാവുതന്നെയായിരുന്നു. അതൊന്നും പുറമേ ആരും അറിയാനിടയായില്ല. അദ്ദേഹത്തിൻെറ സ്വന്തആളുകളിൽ പലരുമാണു് ഓരോന്നു പിടിച്ചുകൂട്ടിയതു്. വിലകൂടിയതൊക്കെ ലേലം കഴിഞ്ഞു. ഉടഞ്ഞതും ഒടിഞ്ഞതും ആയ സാമാനങ്ങൾ ശേഷിച്ചപ്പോൾ പലരും പോയി. മററു ചിലർ പോകാനുള്ള ഒരുക്കമായി. യുവാവുമാത്രം പെട്ടിയും കൈയിൽ വച്ചുംകൊണ്ടു് അവിടെത്തന്നെ നിന്നു. അപ്പുറം ചിലർ ആ ശാലയിൽ അങ്ങുമിങ്ങുമായി ഉറക്കെ ചില അഭിപ്രായങ്ങൾ പുറപ്പെടുവിച്ചുകൊണ്ടു നിന്നു. പുറത്തുണ്ടായിരുന്ന ചെടികളും പുഷ്പങ്ങളുമെല്ലാം നശിച്ചു. വണ്ടിയും കുതിരയും അനാവധി സഞ്ചരിച്ചു് വഴിയുടെ പൂർവ്വമോടിപോലും നശിച്ചിരിക്കുന്നു.

ഈ ബഹളങ്ങളെല്ലാം, ഒരു കാലത്തു പ്രതാപവാനായ ഒരു രാജാവായിരുന്നശേഷം പല ദൗഷ്ട്യങ്ങളും ആരോപിച്ചു ബ്രിട്ടീഷ് ഗവൺമെൻറു് ഒരു ക്ലിപ്തസംഖ്യ മാലിഖാനും കൊടുത്തു സ്ഥാനഭ്രഷ്ടനാക്കിയ കൃഷ്ണദാസിൻെറ ഭവനത്തിലായിരുന്നു.

ആ സൗധത്തിൻെറ ഒരു മുറിയ്ക്കുള്ളിൽ കിടന്നു് ഈ കഷ്ടാരിഷ്ടങ്ങൾക്കു് അന്ത്യസാക്ഷ്യം വഹിക്കുന്നതു രണ്ടു സ്ത്രീകളാണു്. വാതൽ പകുതി അടച്ചിട്ടുള്ളതും, പുറത്തു ദൃഢഗാത്രിയോടുകൂടിയ ഒരു വൃദ്ധ കാവലിരിക്കുന്നതുമായ ഒരു മുറിയ്ക്കുള്ളിൽ പുറമേ നടക്കുന്ന ശബ്ദമെല്ലാം തൻെറ മുതുകിലേൽക്കുന്ന പ്രഹരമായി ഗണിച്ചു്, മദ്ധ്യവയസ്കയായ ഒരു സ്ത്രീ ഒരൊടിഞ്ഞ കട്ടിലിൽ മുഖവും പൊത്തി നിശ്ശബ്ദം കരഞ്ഞു പ്രാണൻ ഉപേക്ഷിപ്പാൻ സന്നദ്ധയെന്നപോലെ കിടക്കുന്നു. അവരുടെ മാറിൽ മുഖമൊളിച്ചുകൊണ്ടു് ഒരു ചേതോഹരാംഗിയായ യുവതിയും കിടപ്പുണ്ടു്. ഹാ! ആ കാഴ്ച എത്ര ദയനീയം. പ്രൗഢ സങ്കടംകൊണ്ടു് എത്രതന്നെയെങ്കിലും യുവതി വിധിക്കു വഴങ്ങി ഉള്ളാരം മറച്ചു കിടക്കുകയാണു്. പുറമേ രവം കുറെ കുറഞ്ഞപ്പോൾ വാസന്തി എന്നു പേരായ പ്രായംകൂടിയ സ്ത്രീ പുത്രിയായ യുവതിയോടു്:—"മകളേ, ഇപ്പോൾ ബഹളമൊക്കെ ശമിച്ചിരിക്കുന്നുവല്ലോ. ഓരോരുത്തരും കൈയിൽ കിട്ടിയതുംകൊണ്ടു് ഓരോ വഴിക്കു കടന്നുപോയായിരിക്കും, ഇല്ലേ?

നളിനി:—[കണ്ണുകൾ തുടയ്ക്കാതെതന്നെ] അമ്മേ, എല്ലാം ഒരു സ്വപ്നംപോലെ കഴിഞ്ഞിരിക്കുന്നു. നമുക്കിനി ഇവിടംവിട്ടു് അന്ന്യദേ

ശത്തെങ്ങാനും പോയി ഗൂഢമായി കാലയാപനം ചെയ്യണം. അതാ
ണുത്തമം. പക്ഷെ, പൂർവ്വസ്മരണ നമുക്കു വളരെ ദുഃഖം ഉണ്ടാക്കാതിരി
ക്കയില്ല. എങ്കിലും അനുഭവിക്കയല്ലേ നിവൃത്തിയുള്ളു. നമുക്കിനി ഇ
ത്ര വലിയ ഗൃഹം ആവശ്യമില്ല. നമ്മുടെ താൽക്കാലിക സ്ഥിതിക്ക്
അനുരൂപമായ ഒരു ചെറുഭവനം നമ്മെ അധികമാരും അറിയാത്ത
ദിക്കിൽ സമ്പാദിച്ച് അങ്ങോട്ടു മാറണം.

വാസന്തി ഇതുകേട്ടു തന്നെത്താൻ മറന്ന് "അയ്യോ! ദൈവമേ,
ഒരു ചെറുഭവനമോ? അന്യദിക്കിലോ?" എന്നു രോദിച്ചു.

ഈ പ്രൗഢയായ വാസന്തി ഇന്നലെവരെ വളരെ പ്രതാപ
ത്തിൽ കഴിഞ്ഞിരുന്നവരും അതു നഷ്ടപ്പെടുന്നതിൽ അളവററ കണ്ഠി
തമുള്ളവരുമായിരുന്നു. അയൽവാസികൾക്കും ദരിദ്രർക്കും എന്നപോ
ലെ സ്തുതിപാഠകർക്കും മനംകൊണ്ടും ധനംകൊണ്ടും ഇവർ നിര
വധി ഉപകാരങ്ങൾ ചെയ്തുകൊടുത്തിട്ടുള്ളവരാണ്. സാംക്രമിക രോ
ഗബാധ അടുത്തിരിക്കുന്ന ഗൃഹങ്ങളെ നിസർഗ്ഗവാസനാവിശേഷത്താൽ
ചില ജന്തുക്കളെന്നപോലെ, ഏകദേശം ഒരുകൊല്ലത്തോളമായി വന്ദി
വേഷംകെട്ടി നടന്നിരുന്ന പലരും ഇവരുടെ സാന്നിദ്ധ്യത്തെ, അല്പാല്പ
മായി വർജ്ജിച്ചുതുടങ്ങിയിരുന്നത് ഈ ശുദ്ധപ്രകൃതി വേണ്ടതുപോലെ
ധരിച്ചിരുന്നില്ല. അല്പം ചിലർ മനഃപൂർവ്വം വിട്ടൊഴിയുകയാണോ എ
ന്നു ശങ്ക തോന്നിയിട്ടും അതിന്റെ വാസ്തവഹേതു അന്വേഷിച്ചറിവാൻ
ഇവർക്കു കഴിഞ്ഞില്ല. ഇപ്പോൾ ഇവർക്കു പുത്രിയ്ക്കും ഉണ്ടായിട്ടുള്ള അ
ധഃപതനം, വാസന്തിയുടെ ദൃഷ്ടിയിൽ വിശേഷിച്ചും, അതികഠോരമാ
യിരുന്നു. ഇവരുടെ ക്ഷിപ്രക്ഷയം ജനങ്ങളെയും അല്പം അത്ഭുതപര
തന്ത്രരാക്കാതിരുന്നില്ല. ഭർത്താവു നിർദ്ധനനായി മരിച്ചതെങ്ങനെയെ
ന്നു വാസന്തിക്ക് ഒരു വിവരവുമില്ല. അതെപ്പററി അവർ ചിന്തിച്ചിട്ടു
ണ്ടോ എന്നും സംശയമാണ്. കൃഷ്ണദാസ് മരിച്ചിട്ട് ഇന്നേയ്ക്കു പ
തിനാറു ദിവസമേ ആയിട്ടുള്ളു. മരിക്കുമ്പോൾ ഒററക്കാശുപോലും അവി
ടെ ഇരിപ്പില്ലെന്നു മാത്രമല്ല സർവ്വസ്വവും വിററിട്ടും ഇതാ ഇനിയും ക
ടക്കാരെ മുഴുവൻ തൃപ്തിപ്പെടുത്തുന്നതിനു കഴിഞ്ഞിട്ടുമില്ല. വിധിവൈ
ഭവം ഇതാ ഇവരെ കേവലം ദരിദ്രരാക്കിയിരിക്കുന്നു. ജനനം മുതൽ
മാതൃഗൃഹത്തിലനുഭവിച്ചതിൽ പതിന്മടങ്ങായി പത്തിരുപതു കൊല്ലം
സകല സുഖാനുഭോഗങ്ങളും അനുഭവിച്ച്, ഇങ്ങനെയൊരവസ്ഥക്കു
ലോകത്തിൽ, തങ്ങൾക്കുണ്ടാകുമെന്നോ ഉണ്ടെന്നുതന്നെയോ സ്വ
പ്നേപി വിചാരിക്കാതിരിക്കവെ പൂർവ്വപരിചാരികൾ ഉടനടി ഉപേക്ഷി

കന്നാളു വാസന്തിക്കു മരണത്തെക്കാൾ ഭയങ്കരവും നരകത്തെക്കാൾ അചിന്ത്യവുമായിരുന്നു. എന്നാൽ സുന്ദരിയായ പുത്രിയോ മാതാവിനെപ്പോലെ അഭിമാനസംരക്ഷണാർത്ഥമല്ലാതെ ദാരിദ്ര്യത്തിലുള്ള അനുഭാവംകൊണ്ടു സൽപാത്രദാനം ചെയ്തു പോന്നവളാകയാൽ "ദൈവഗതിക്കു കവാടനിരോധം" ഒരിടത്തുമില്ലെന്നും ഈശ്വരൻ വരുത്തുന്നതെല്ലാം നന്മയ്ക്കായിട്ടെന്നും നന്നായി ബോധിച്ച് ആധുനികാവസ്ഥയിലും അതൃപ്തിതോന്നാത്ത ധീരചിത്തയായിരുന്നു. മാതാവിന്റെ മനസ്സ് പൂർവ്വസുഖസ്മരണകളിലും പുത്രിയുടെ വർത്തമാനഭാവിചിന്തനങ്ങളിലും വ്യാപൃതമായിരുന്നു. വാസന്തി മകളെ വിളിച്ച് "എന്റെ മകൾ മനസ്സുവച്ചാൽ ഇതിലും നല്ല ധനവും ഉൽകൃഷ്ടസുഖവും നമുക്കുണ്ടാകാം. എങ്കിലും അതു ദ്രുതസാദ്ധ്യമല്ലല്ലോ" എന്നും മറ്റും ഇടയ്ക്കിടെ പറഞ്ഞു കരഞ്ഞിരുന്നു. ഒടുവിൽ—"നിന്റെ അച്ഛൻ എന്നോടു നമ്മുടെ ഈ ശോച്യഭാവിയെപ്പറ്റി ലേശം സൂചിപ്പിക്കപോലും ചെയ്തിരുന്നില്ലല്ലോ മകളേ. എന്തൊരു ചതിയാണ് അദ്ദേഹം ചെയ്തത്? ഈ ദ്രോഹം മൂലം നമുക്കു വഴിയാധാരമായല്ലോ" എന്ന് ഇച്ഛാഭംഗം പ്രദർശിപ്പിച്ചു. യൗവ്വനത്തിനുശേഷം ഇരുപതുകൊല്ലത്തോളം സഹവസിച്ചിട്ടും വാസന്തി ഗ്രഹിച്ചിരുന്നതിനെക്കാൾ, കൃഷ്ണദാസിനെപ്പറ്റി, അറിവായതിനു പിമ്പുള്ള എട്ടോ പത്തോ കൊല്ലംകൊണ്ടു പുത്രി പൂർണ്ണമായി ധരിച്ചിരുന്നു. തിമിരത്തിൽനിന്നു കത്തിച്ച പന്തംപോലെ പിതാവിനെക്കാൾ ബുദ്ധിവികാസവും മാതാവിനെക്കാൾ അംഗലാവണ്യവുമുള്ള നളിനിക്ക്, ഉത്തമസാത്വികനും പ്രേമമൂർത്തിയായ ഭർത്താവും വാത്സല്യപൂർണ്ണനായ പിതാവുമായിരുന്ന സ്വപിതാവിനെ അമ്മയായാലും അപലപിക്കുന്നതു കേവലം അസഹ്യമായിരുന്നു. പ്രധാനമായി മാതാവിന്റെ ധൂർത്തും ബുദ്ധിമാന്ദ്യവും നിമിത്തമാണ് ഈ നാശമെല്ലാം ഇത്ര ക്ഷണത്തിൽ വന്നടുത്തതെന്നു നളിനീദേവിക്കു നല്ല ബോധമുണ്ട്. അതിനാൽ അവൾ,

അമ്മേ, കഴിഞ്ഞതിനെപ്പറ്റി വെറുതെ അമ്മ ഒരക്ഷരം ഇനി എന്നോടെങ്കിലും ഉച്ചരിക്കരുത്. അടുത്ത ക്ഷണം മുതൽ നടക്കേണ്ട കാര്യങ്ങളെപ്പറ്റി നമുക്ക് അവധാനപൂർവ്വം യോജിച്ച് പര്യാലോചിക്കാം. നമ്മുടെ നാശത്തിന്റെ പരമാർത്ഥകാരണം പറഞ്ഞ് അമ്മയെ പീഡിപ്പിക്കാൻ ഞാൻ വിചാരിക്കുന്നില്ല.

വാസ:—അദ്ദേഹം നമ്മോട് അതികഠിനമായി പ്രവർത്തിച്ചുവെന്ന് ഇനിയും നിനക്കു ബോദ്ധ്യമായില്ലേ? കഷ്ടം!

നളി:—അമ്മ വീണ്ടും അതേ കമ്പിതന്നെ മീട്ടുന്നല്ലോ. അച്ഛന്റെ കഥ കഴിഞ്ഞില്ലേ? ഇനി അദ്ദേഹത്തിന്റെ ഗുണദോഷത്തെപ്പറ്റി നിരൂപണം ചെയ്തിട്ടാവശ്യമെന്താണ്? അദ്ദേഹം ബുദ്ധിയില്ലാത്തവനും ദ്രോഹിയും തന്നെ ആയിരുന്നുവെന്നിരിക്കട്ടെ. സമർത്ഥയായ അമ്മ ഇവിടെത്തന്നെയുണ്ടായിരുന്നില്ലേ? വേണ്ട കരുതലുകൾ മുൻകൂട്ടി ചെയ്യാമായിരുന്നില്ലേ? സ്വാതന്ത്ര്യത്തിന് ഒരു കുറവും ഉണ്ടായിരുന്നില്ലല്ലോ. അദ്ദേഹത്തെ ശ്രീമാനാക്കിത്തീർക്കേണ്ട കടമ അമ്മയ്ക്കായിരുന്നില്ലേ? അമ്മയുടെ കൃത്യം അമ്മ ശരിയായി അനുഷ്ഠിച്ചിരുന്നുവെങ്കിൽ നാം ഇപ്പോൾ എത്രയോ ഉന്നതപദവിയിൽത്തന്നെ ഇരിക്കുമായിരുന്നു? കുടുംബത്തിന്റെ ശ്രേയസ്സ് പുരുഷനെ മാത്രമല്ല ആശ്രയിച്ചു നില്ക്കുന്നത്. ഒരു പുരുഷൻ എത്രതന്നെ ധനാർജ്ജനം ചെയ്താലും ഗൃഹിണി കാര്യപ്രാപ്തിയില്ലാത്തവളായിരുന്നാൽ ആ കുടുംബം നശിക്കതന്നെ ചെയ്യും; അതാതെ പുരുഷപ്രയത്നം ഒക്കെ കുടം കമഴ്ത്തിവെച്ചു വെള്ളം ഒഴിക്കുമ്പോലെ ആയിത്തീരും. കുററം പുരുഷനായിരിക്കുകയും ചെയ്യും. എന്റെ അച്ഛൻ ലേശം സ്വകൃത്യലോപം വരുത്തിയില്ല. പക്ഷേ അമ്മയ്ക്ക് അതറിഞ്ഞു വേണ്ടവിധം സഹകരിക്കുന്നതിനു ഇടയില്ലാതെപോയി. അച്ഛനാണോ അതിനു വീഴ്ച ഏൽക്കേണ്ടത്? അച്ഛനു വേണ്ട സന്ദർഭങ്ങളിൽ ഉചിതംപോലെ ഉപദേശം ചെയ്യുന്നതിനോ അദ്ദേഹം കായക്ലേശവും മനഃക്ലേശവും സഹിച്ചു വരുന്ന അവസരങ്ങളിൽ മനസ്സിനു സമാധാനം നൽകി അദ്ദേഹത്തെ സന്തോഷിപ്പിക്കുന്നതിനോ, അമ്മ സന്നദ്ധയായിരുന്നില്ല. കുറച്ചു ബുദ്ധി ചെലുത്തി അമ്മ പ്രവർത്തിച്ചിരുന്നാൽ നിഷ്പ്രയാസം അച്ഛന്റെ സ്നേഹവിശ്വാസങ്ങൾക്കു പാത്രീഭവിക്കുമായിരുന്നു. അപ്പോൾ ഒരു കാര്യവും അമ്മ അറിയാതെ നടക്കുമായിരുന്നില്ല. എന്റെ പൊന്നമ്മ തൽക്കാല സുഖത്തെയും പ്രതാപത്തെയും മാത്രം ആഗ്രഹിച്ചു. ഭാവിയെപ്പറ്റി അശേഷം ചിന്തിച്ചില്ല. അച്ഛൻ ഭാവി ഓർത്താണ് പല ഘട്ടങ്ങളിലും കോപിക്കയും വ്യസനിക്കയും ചെയ്തിരുന്നത്. അതിനെ അമ്മ ഗണ്യമാക്കിയില്ല. അതിന്റെ ഭവിഷ്യൽഫലമാണിത്. ഇനി എന്താ, അനുഭവിച്ചുകൊള്ളുക. "പാതിയും മനുഷ്യന ഭാര്യയെന്നറിയണം" എന്നാണ് ആപ്തവാക്യം.

പുത്രിയുടെ വൈരാഗ്യവും ഉപദേശവുംകൊണ്ടു ലജ്ജിതയോ അത്ഭുതചിത്തയോ ആയിത്തീർന്ന വാസന്തി സാവധാനത്തിൽ പ്രസ്താവവിഷയം മാററി:—"കുഞ്ഞേ, നീ ജനകമാരെന്നു ധിക്കരിച്ചുകളയാതെ

ഉതന്നുവെങ്കിൽ ഇപ്പോഴും ഇത്ര കഷ്ടത അനുഭവിക്കേണ്ടിവരുമായിരുന്നില്ലല്ലോ.

നളി:—മിക്ക കാൎയ്യങ്ങളിലും ശരമയും ഞാനും തമ്മിൽ രഞ്ജിപ്പുണ്ടായിരിക്കാൻ പ്രയാസമാണ്. അദ്ദേഹം നമ്മെ സ്വന്ത സ്ഥലത്തേയ്ക്കു ക്ഷണിച്ചുവെന്നതു വാസ്തവംതന്നെ. എത്രനാളത്തേയ്ക്കാണെന്നു അമ്മയ്ക്കു നിശ്ചയമുണ്ടോ? അന്യന്റെ ആതിഥ്യസ്വീകരണത്തിനാണ് അതംഗീകരിക്കുന്നതെന്ന് അമ്മ വിചാരിക്കാത്തതെന്താണ്? ഇപ്പോൾ നമ്മെ അതിഥികളായി സ്വീകരിക്കാൻ അധികംപേർ ഉണ്ടാകുമെന്നു വിചാരിക്കുന്നുണ്ടോ? മുമ്പ് അമ്മയുടെ ചുറ്റും കൂടിയിരുന്ന വലിയ ജനസംഘം ഇപ്പോൾ എവിടെ? അമ്മ ഇതെന്തു ഭ്രാന്താണ് ഈ പറയുന്നതു! അവിടെയുള്ള താമസം നമുക്കു ശ്രേയസ്കരമല്ല. വിശേഷിച്ചും അവരും നാമും പണ്ടേ നീരസമുള്ള കുടുംബക്കാരായിരിക്കുന്ന സ്ഥിതിക്ക് അനാഥകളായ നാം ഇപ്പോൾ അവരുടെ ഒരു സ്ഥലത്തുചെന്നു പാൎക്കുന്നതു് അദ്ദേഹത്തിന്റെ അമ്മ അറിഞ്ഞാൽ നമുക്കെത്ര അഭിമാനക്ഷയമാണ്. അവൎക്കു രസിക്കുമോ? എന്നെങ്കിലും തിരികെ ഇങ്ങോട്ടല്ലേ നാം പോരേണ്ടതു്? എന്തെങ്കിലും ഒരു വ്യവസ്ഥ ചെയ്യുന്നതുവരെ ഇവിടെനിന്നു മാറീട്ടു കാൎയ്യമില്ല.

വാസ:—നീ കുറേ സന്തോഷപൂൎവ്വം ചെന്നുമാറിയാൽ മന്മഥകുമാരൻ നമുക്കു വേണ്ട നന്മകൾ ചെയ്യുന്നതില്ലേ?

ഇതു കേട്ടു നളിനീദേവിയുടെ മുഖം രക്തവൎണ്ണമായി. അവൾ:—അമ്മേ, അച്ഛൻ മരിക്കുന്നതിനു മുമ്പു ഞാൻ കുമാരന്റെ പല ദുൎവൃത്തികളും ചാപല്യങ്ങളും കണ്ടു് അനേകം പ്രാവശ്യം ഗുണദോഷിച്ചിട്ടും വിഫലമായതുകൊണ്ടു് എന്റെ ഹൃദയത്തെ വ്യസനപൂൎവ്വം പിൻവലിക്കുകയായിരുന്നു. അങ്ങനെയുള്ള ഒരാളിനെ ഇനിയും ഞാൻ ആശ്രയം പ്രാപിക്കണമെന്നാണോ അമ്മയുടെ ആഗ്രഹം? ഹാ, കഷ്ടം! പിന്നത്തെ അവസ്ഥ എന്തായിരിക്കും? ഗൗരവബുദ്ധിയുള്ള ആളാണെങ്കിലും വേണ്ടില്ല. അദ്ദേഹത്തിന്റെ സ്വഭാവവും സമ്പ്രദായവും ഒന്നു വേറെയാണ്. ഇമ്മാതിരി കുറച്ചുകാലംകൂടി കഴിഞ്ഞാൽ നമുക്കു ബന്ധുവാകുവാനുള്ള പൂൎണ്ണയോഗ്യതയുണ്ടാകും!

വാസ:—വത്സേ, എന്റെ ബുദ്ധി ക്ഷയിച്ചു. എന്റെ ചിന്താശക്തി കുറഞ്ഞു. നീ പറഞ്ഞതൊക്കെ ശരിതന്നെ. എങ്കിലും തൽക്കാലത്തേയ്ക്കു് അങ്ങോട്ടു മാറിയാലെന്താണ്? ആരും അറിയേണ്ടാ.

നളി:—വളരെ ക്ഷേമമായി. ആരും അറിയേണ്ട; അല്ലേ? ഇത് എന്താലോചനയാണ്? അത്ര ശംഗിയല്ല. അമ്മ ആശ്വസിക്ക. ഞാൻ അമ്മയെ എങ്ങനെയും സുഖമായി പാലിച്ചുകൊള്ളാം. അധൈൎയ്യം ലേശം വേണ്ട. നമ്മുടെ രണ്ടാളുടേയും ജീവിതം സുഖമായി കഴിച്ചുകൂട്ടുന്നതിന്ന ഞാൻ വിചാരിച്ചാൽ മതി. എന്റെ കൈയിലുള്ള ധനം അക്ഷയമാണ്. അപ്പുരുഷനെ ഒരിക്കലും മറക്കാനും ദുഷിക്കാനും എനിക്കവകാശമില്ല. ഞാനതു ചെയ്യുകയുമില്ല. ആരും ലോകത്തിൽകൊണ്ടുപോകാത്തതും മോഷ്ടിക്കാത്തതുമായ ധനമല്ലേ അദ്ദേഹം എനിക്കു തന്നിട്ടുള്ളത്. അമ്മ ഇനി ഒന്നും പറയുകയും വിലപിക്കയും അരുത്. കമലത്തിന്ന നമ്മെ വിട്ടുപോകുന്നതിന്ന സമ്മതമില്ല. അതിനാൽ അവൾ നമ്മോടൊന്നിച്ചു പാൎത്തുകൊള്ളട്ടെ. എനിക്കും അവരെ വിട്ടുപിരിയുന്നതിൽ മനോവേദന തോന്നുന്നുണ്ട്. നമുക്കും ഒരാൾ വേണ്ടെ?

ഇതു പറഞ്ഞവസാനിപ്പിക്കുന്നതിന്ന മുമ്പ് നളിനിയുടെ ധൈൎയ്യമെല്ലാം അസ്തമിച്ചു ഗൽഗദോദയമായിപ്പോയി. വാസന്തിക്ക് ഒന്നും അത്ര പന്തിയായി തോന്നിയില്ല. തങ്ങളുടെ ഭവനം ആരെങ്കിലും വാടകയ്ക്കു ചോദിക്കുന്നെങ്കിൽ അതാണ്ട വില്ക്കുന്നതിനേക്കാൾ ഉത്തമമെന്ന് അവർ മനസാ നിശ്ചയിച്ചുറച്ചു. ഇത്ര വലിയ എടുപ്പ് വാടകയ്ക്കെടുപ്പാനാരുണ്ടാകുന്നു?

കോലാഹലവും ഒക്കെ അടങ്ങി. പുറവും നിശ്ശബ്ദമായി. ഈ സ്ത്രീകൾ രണ്ടുപേരും യഥാസ്ഥാനത്തുതന്നെയിരിപ്പുണ്ട്. ജനലിൽ കൂടി അസ്തമയസൂൎയ്യന്റെ ചെങ്കതിർപ്രഭ അകത്തു കടന്ന് ആ തരുണീരത്നങ്ങളെ കനകവിഗ്രഹങ്ങളെന്നപോലെ ശോഭായമാനമാക്കിത്തീൎത്തു. നളിനിയുടെ നിറം ഗുലാബിന്റേതായിരുന്നു. പ്രതിപ്രതീകം സൗന്ദൎയ്യം വഴിഞ്ഞൊഴുകുന്ന ഇവരുടെ പ്രകൃതിക്കു പല സുകുമാരഗുണങ്ങളുണ്ടായിരുന്നു. ഈ കഷ്ടപ്പാടുകൾ നിമിത്തം അവരിരുവരും അന്നേദിവസം ആഹാരം കഴിച്ചിരുന്നില്ല. അതിനാൽ നീലോല്പലസദൃശങ്ങളായ അവരുടെ കണ്ണുകൾ കുറെ കുഴിഞ്ഞും മുഖം വാടിച്ചുളിഞ്ഞിരുന്നു. ഏകദേശം അഞ്ചരമണിയോടുകൂടി ആരോ വാതലിൽ തട്ടി. കമലം വന്നു:—"കൊച്ചേച്ചമാൻ പുറത്തു കാത്തുനിൽക്കുന്നു" എന്നുപറഞ്ഞു. വാസന്തി:—"വരാൻ പറയൂ." കമലം:—"ഇവിടെയോ?" എന്നു ചോദിച്ചു പൊട്ടിക്കരഞ്ഞുതുടങ്ങി. നളിനി വേഗം കമലത്തിന്റെ അരികിൽ ചെന്നു മുതുകിൽ തടവിക്കൊ

ഞ്ഞു:—"അല്ല! ഇതു കഥയില്ലേ? ഉദയാസ്തമയങ്ങളും ദിവസവും കാണുന്നില്ലേ? ഇതു വ്യസനിക്കാനെന്താണുള്ളതു്? വേണ്ടാ. കരയരുതു്. ആശ്വസിക്കു. പോയി ഇവിടെത്തന്നെ വരാൻ പറയൂ."

നാലുകൊല്ലത്തിനിപ്പുറം നളിനി വളരെ ശാന്തയും സംതൃപ്തയുമായിത്തീർന്നിരുന്നു. അവൾ പ്രാണതുല്യമായി സ്നേഹിച്ച പുരുഷൻ എപ്പോൾ തനിക്കാരുമല്ലാതെ തീർന്നുവോ അപ്പോൾ മുതൽ അവളിലും ഒരു മാററം ഉണ്ടായി. വാസന്തി പുത്രിയെ നോക്കിക്കൊണ്ടു് "ഈ മുറി എങ്ങനെ അറിഞ്ഞുപോയി?" എന്നു വ്യസനപൂർവം പറഞ്ഞു. നളിനി കൃശാംഗിയും അല്പം ദീർഘഗാത്രിയും ആയിരുന്നു. അവളുടെ ചേതോമോഹനമായ നിലയും, ഗാംഭീര്യവും അഴിഞ്ഞുലഞ്ഞു പാദം വരെ കിടക്കുന്ന കേശഭംഗിയും കണ്ടാൽ ആരാണു് ആകൃഷ്ടരാകാത്തതു്? സർവദാ പ്രസന്നകോമളമായ മുഖം സമീപസമയത്തെ ദുഃഖസംഭവം നിമിത്തം ഒന്നു മങ്ങിയിരുന്നുവെങ്കിലും അവളുടെ അപ്പോഴത്തെ ഭാവപ്പകർച്ച കണ്ടു മാതാവും ഒരു മഹിളയുമായ വാസന്തിക്കുകൂടിയും അല്പമൊന്നമ്പരന്നു.

നളി:—അമ്മേ, ഞാൻ ഇവിടെ നിന്നു മാറി നിൽക്കാം.

വാസ:—നിന്റെ ഔദ്ധത്യത്തിനു് ഇനിയും കുറവു കാണുന്നില്ലല്ലോ. നിന്നെ കാണുവാനാഗ്രഹിച്ചു കുമാരൻ വരുമ്പോൾ നീ മാറിക്കളയുന്നതു് ഉചിതമാണോ? പുരുഷന്മാരുടെ പ്രായസഹജമായ തെററിനെ നാം വലുതായി വിചാരിക്കാൻപാടുണ്ടോ? അവിടെ ഇരിക്കു. എന്താണു ഭാവം എന്നറിയാമല്ലോ. എന്റെ ഓമനപ്പുത്രിയല്ലേ!

'ഇവിടെത്തന്നെ വരാൻ പറയൂ.' എന്നുള്ള നളിനിയുടെ സ്വരം ആ മുറിക്കുള്ളിൽ വല്ലാതെ പ്രതിധ്വനിച്ചുകൊണ്ടിരുന്നു. അവൾ തന്റെ പ്രാകൃതവേഷം അല്പം മാററുന്നതിനു മുമ്പായി യുവാവു് മുറിക്കകത്തു പ്രത്യക്ഷനായിക്കഴിഞ്ഞു. എന്താണു പറയേണ്ടതെന്നും എന്തുവിധമാണു് അസുഖപ്പെടുത്താതെ കഴിച്ചുകൂട്ടേണ്ടതെന്നും നളിനിക്കു് അറിയാൻ വഹിയാതായി.

"കാണ്മാൻ സൗകര്യപ്പെടുമോ എന്നു ഞാൻ സംശയിച്ചു" എന്നു വാസന്തിയെ നോക്കിയും, "ഞാൻ ഒരു കാര്യമാലോചിക്കാനായിട്ടാണു് ഇതു ബദ്ധപ്പെട്ടു വന്നതു്" എന്നു നളിനീദേവിയോടായും പറഞ്ഞിട്ടു യുവാവു്:—ഞാൻ ഇപ്പോൾ ഒരു പ്രസ്താവം കേട്ടു. അതു വാസ്തവമാണെങ്കിൽ ഈ ഭവനം ഞാൻ തന്നെ എടുത്തുകൊള്ളാം.

നളിനി:—[അല്പം ഗൗരവത്തോടെ] ഇതിലും വലുതായ ഒരു ഗൃഹം വൃഥാ ഒഴിഞ്ഞുകിടക്കുമ്പോൾ ഈ കുടി വാടകയ്ക്കെടുത്തിട്ടുള്ള ആവശ്യം അങ്ങേയ്ക്ക് എന്താണ്?

യുവാ:—[ചിരിച്ചുകൊണ്ട്] എനിക്കവിടെ താമസത്തിനു സുഖം തോന്നുന്നില്ല. ഈ സ്ഥലം എനിക്ക തരാൻ മനസ്സുള്ളപക്ഷം മറെറാക്കെ ഞാൻ നിങ്ങളുടെ കാര്യസ്ഥനുമായി പറഞ്ഞു തീർച്ചപ്പെടുത്തിക്കൊള്ളാം.

“എന്താണ് അങ്ങേയ്ക്ക് ഇങ്ങോട്ട് മാറേണ്ടത്” എന്നു വാസന്തി ബലപ്പെട്ട സംശയത്തോടെ ചോദിച്ചു. അപ്പോൾ ആ യുവാവ്, വിലയ്ക്കുവാങ്ങാൻ പോകുന്ന സാധനത്തെ സൂക്ഷ്മമായി നോക്കുംപോലെ നളിനിയുടെ മുഖത്തു ദൃഷ്ടി പറിക്കാതെ നോക്കി നിൽക്കുകയായിരുന്നു.

നളിനി:—അമ്മേ, എന്താ ഈ തിടുക്കം. സ്ഥലം വേണമോ എന്നുതന്നെ നല്ലവണ്ണം ആലോചിച്ചു തീർച്ചപ്പെടുത്തട്ടെ. പിന്നീട് മറെറാക്കെ ആലോചിക്കാം. അമ്മ പരിഭ്രമിക്കേണ്ട എന്നു ഞാൻ പറഞ്ഞില്ലേ. ഇദ്ദേഹം സൗകര്യംപോലെ ഇനി ഒരിക്കൽ വരട്ടെ. അല്ലെങ്കിൽ ഈ കാര്യത്തെപ്പററി ആലോചിച്ചു കാര്യസ്ഥൻ മുഖാന്തരം തെര്യപ്പെടുത്താം. ഇന്ന് ഒന്നും തീർച്ചപറയാൻ തരമില്ല.

യുവാവ്:—എനിക്ക് ഈ സ്ഥലം കുറച്ചുദിവസം കഴിഞ്ഞിട്ടു തന്നാലും മതിയാകും. എന്നാൽ തരാമോ എന്ന് ആലോചിക്കണമെന്നു പറഞ്ഞതിൻെറ സാരം മനസ്സിലായില്ല.

നളിനി:—അല്പം ആലോചിച്ചുനോക്കിയാൽ നിങ്ങൾക്കു താനേ ബോധപ്പെടും. നിങ്ങൾ കാര്യസ്ഥനെ കണ്ടുവോ?

യുവാവ്:—ഇപ്പോഴും കണ്ടിട്ടാണു വരുന്നത്.

വാസന്തി:—[വ്യാകുലയായി] നളിനിക്ക് എല്ലാംകൊണ്ടും ഈയിടെ മനഃക്ലേശം അധികരിച്ചിട്ടുണ്ട്. അവൾ പറയുന്നതൊക്കെ കാര്യമായി ഗണിച്ചുകൊള്ളരുത്.

യുവാവ്:—എൻെറ ഭാഗ്യദോഷം നിമിത്തം ദേവിക്ക് എന്നെപ്പററി നല്ല അഭിപ്രായമില്ല. ഞാൻ നിങ്ങളുടെ അതൃപ്തി സമ്പാദിക്കത്തക്ക യാതൊരു നീചകൃത്യവും ചെയ്യുന്നില്ല; ചെയ്തിട്ടുമില്ല. പിന്നെ എന്തു കാരണവശാലാണ് എന്നോട്ട ഔദാസീന്യേന പെരുമാറുന്നതെന്നറിഞ്ഞാൽ കൊള്ളാം.

ത്താ അന്ധനായ പ്രഭു തന്റെ മാനേജരുമായി സംസാരിച്ചുകൊണ്ടിരിക്കുന്നു. ഇവരുടെ സംഭാഷണം നമുക്കല്പം ശ്രവിക്കാം.

പ്രതാപസേനൻ:—എന്റെ പുത്രിയെ ചന്ദ്രസേനനും കൂട്ടരും കൂടി ഇളക്കിവിട്ടു കളിപ്പിച്ചതാണ്. ഇതിനു മുമ്പു പല പ്രാവശ്യവും എനിക്കു ചില സംശയങ്ങൾ ജനിച്ചിട്ടുണ്ട്. അതൊക്കെ എന്റെ മനോരാജ്യസ്വപ്നങ്ങളായിരിക്കുമെന്ന് അന്നു ഞാൻ വിചാരിച്ചു.

മാനേജർ:—സുകുമാരി അവിടുത്തെ യശസ്സിനും ക്ഷേമത്തിനും ഹാനികരമായ യാതൊരു പ്രവൃത്തിയിലും ഉൾപ്പെടുന്നവളല്ല. അതു സ്വയപ്രേരിതമല്ലേ? വല്ല ദുഷ്പ്രേരണയാലും വല്ല ബുദ്ധിമോശവും വന്നിരുന്നാൽ തന്നെ ഒരു തവണ മാപ്പു കൊടുക്കേണ്ട കടമ അവിടേയ്ക്കുണ്ട്. ദേവിക്ക് ഇത്രയുംകാലം അനുഭവിച്ച ശിക്ഷ മതിയാകും. ഇനി തിരികെ വരുത്തണം. സുകുമാരിയില്ലാത്തതിനാൽ കാര്യങ്ങൾ കുഴയുന്നതു കാണുന്നില്ലയോ? ഞാൻ ഇവിടെ തന്നെ താമസിച്ചാൽ പോരിയാവില്ല; ദേവിയെ ഞാൻതന്നെ പോയി കൂട്ടിക്കൊണ്ടു വരാം. ഇയിടെ ധർമ്മന്റെ സ്വഭാവവും ശല്യവും കലശലായിരിക്കയാണ്. അവന്റെ അക്രമങ്ങൾ നിലച്ചിട്ടില്ല. കൂടിക്കൂടിത്തന്നെ വരികയാണ്. ഇവിടെയുള്ള കാര്യങ്ങൾ ഓരോ അപ്പഴപ്പോൾ അവനെ അറിയിക്കുന്നുണ്ട്. ആള് ഇതിനുള്ളിൽ നിന്നും ആണ്. ഇപ്പോഴും അതിലൊന്നും സുകുമാരിയുടെ മേൽ കുറ്റം ചുമത്തുവാൻ സാധിക്കയില്ലല്ലോ. ഇവിടെ സഞ്ചരിക്കുന്ന മറ്റൊരാൾ ആണ് നമ്മുടെ ശത്രു. അതാണു സുകുമാരി നിർദ്ദോഷിയാണെന്നു ഞാൻ ധൈര്യപൂർവ്വം തീർത്തു പറയുന്നതിനുള്ള ഹേതു.

പ്രതാ:—എത്ര കാലമായി നാം ഇവരെ ഒന്നു കഴിച്ചുകൂട്ടേണ്ടു. എനിക്കിയിടെ തീരെ സുഖമില്ല. സുകുമാരി ഇവിടംവിട്ടതിൽപിന്നീട് എന്റെ ഊണും ഉറക്കവും ഒക്കെ ഒരു കഥയാണ്.

മാനേ:—രണദേവൻ ഇവിടെ വലിയ സേവയാണോ? കാര്യങ്ങളുടെ കിടപ്പു വല്ലതും ഇയാൾ അറിഞ്ഞിട്ടുണ്ടോ?

പ്രതാ:—ശരിക്കറിവില്ല. ആയാൾ ഒരു മര്യാദഹീനനാണെന്നു പണ്ടു ഞാൻ തെറ്റിദ്ധരിച്ചിരുന്നു. അതു ശുദ്ധമേ അബദ്ധമാണെന്നു പിന്നീടുള്ള അനുഭവംകൊണ്ട് എനിക്കു മനസ്സിലായി. അയാൾ ഒരു പരോപകാരിയും ഉത്സാഹശീലനുമാണ്. ജനങ്ങൾ പലരും അയാളെപ്പറ്റി പറയാറുണ്ട്.

മാനേ:—(അത്യന്തം നീരസത്തോടെ) രാഘവനോ സുകുമാരിയെപ്പററി നല്ല അഭിപ്രായമാണോ?

പ്രതാ:—സുകുമാരി പെട്ടി തുറന്നു പ്രമാണങ്ങളും നോട്ടും കൈയ്ക്കലാക്കിയതു നോക്കിക്കണ്ടപ്പോൾ നിങ്ങൾക്കു ചില അഭിപ്രായങ്ങൾ ഉണ്ടാകാതിരിക്കുമോ? എന്നുമുതൽക്കാണു രാഘവനിൽ എനിക്കു നല്ല വിശ്വാസം ജനിച്ചതു്.

മാനേ:—(അസ്വാസ്ഥ്യത്തോടെ) ഇന്നാളത്തെ സംഭവത്തെ കുറിച്ചാണു് എനിക്കു വലുതായ ഭയവും സംശയവും ഉള്ളതും. സാധു സുകുമാരിയ്ക്കു് എന്തോ ഒരു കപ്പാറു പററീട്ടുണ്ടു്. ഇല്ലെങ്കിൽ ഇതൊന്നും നടക്കില്ലായിരുന്നു. അതു പുറത്തു പറയാനുള്ള ദുരഭിമാനം ഹേതുവായി ഇത്ര കഷ്ടം അനുഭവിക്കയാണു്. അതിനു യാതൊരു തർക്കവുമില്ല. ഈയിടെ ദേവിയുടെ കത്തുകൾ വരാറില്ലേ? എവിടെയാണെന്നു് അറിഞ്ഞുകൂടെ?

പ്രതാ:—രണ്ടുമാസത്തിനുമുമ്പു് ഒരെഴുത്തു വന്നു. അതിൽ പിന്നീടു് ഒന്നും കണ്ടില്ല. വന്നതിനൊന്നും ഞാൻ മറുപടി കൊടുത്തുമില്ല.

മാനേ:—അവിടത്തെയ്ക്കു് ഈ അബദ്ധം പററിയതിൽ എനിക്കു വളരെ വിസ്മയം തോന്നുന്നു. ഞാൻ അവളെ ചെന്നു തിരികെ കൊണ്ടുവരാം.

പ്രതാ:—നഷ്ടപ്പെട്ട കാന്തയ്ക്കു പകരം എന്റെ കണ്മണിയായി വച്ചുകൊണ്ടിരുന്ന പുത്രി എന്നെ ദ്രോഹിച്ച സ്ഥിതിക്കു് ഈ ജന്മം ഞാൻ അവളെ ഇനി തിരിച്ചു വിളിക്കയുണ്ടാകില്ല.

മാനേ:—അതൊക്കെ ശരിതന്നെ. ഈ സാഹസം കാട്ടിയതിനു് ഒരിക്കൽ പശ്ചാത്താപപ്പെടേണ്ടിവരും.

പ്രതാ:—അവൾക്കു മാപ്പുകൊടുക്കുകയോ? എന്താണിപ്പറയുന്നതു്? നേത്രഹീനനായ എന്നോടു് ഈവിധം ചെയ്യാൻ ധൈര്യം വന്നില്ലേ? അയ്യോ! ഇല്ല, ഒരിക്കലും വിളിക്കില്ല.

വിശ്വസ്തബന്ധുവായ മാനേജർ ഇതുകേട്ടു വളരെ വ്യസനിച്ചു. അയാൾ പുറത്തിറങ്ങിയ ക്ഷണത്തിൽ ഒളിച്ചുനിന്നു സംഭാഷണം ശ്രവിച്ച രാഘവൻ പ്രഭുവിന്റെ അടുക്കലെത്തി.

* * * * * *

ഇനി നമുക്കു സ്വച്ഛന്ദഗതിമാനം ധരിച്ചു നമ്മുടെ നായികയെ അന്വേഷിക്കുകതന്നെ. ജോലിക്കുള്ള അന്വേഷണം അവൾ തിടുക്കത്തിൽ

നടത്തുകയായിരുന്നു. ആഴ്ച രണ്ടു കഴിഞ്ഞു. ഒരു ഫലവും ഉണ്ടായില്ല. കാണുന്ന പത്രങ്ങൾ ഒക്കെ തിരിച്ചും മറിച്ചും അപേക്ഷകളെ ആവശ്യപ്പെട്ടുള്ള പരസ്യപംക്തിയിൽ നോക്കി. അതിലൊന്നും ഒരു പ്രയോജനവുമുണ്ടായില്ല. മനസ്സുകൊണ്ട് അവൾ നന്നെ വിഷമിച്ചു. ശാന്താദേവിയും അനവരതം പരിശ്രമിച്ചുകൊണ്ടിരുന്നു. അവർക്ക് സ്വർണ്ണമയിയുടെ ദയനീയാവസ്ഥ കണ്ടു വളരെ കഷ്ടം തോന്നി. പല സമാധാനവാക്കുകൾ പറഞ്ഞിട്ടും അവൾക്ക് ഒരാശ്വാസവും വന്നതായി തോന്നിയില്ല. എന്തായാലും ഒന്നു പുറത്തിറങ്ങീട്ടു വരാമെന്നു കരുതി സ്വർണ്ണമയി വസ്ത്രങ്ങൾ മാറി. പട്ടിണി കിടന്നാലും വേണ്ടില്ല; പിതൃപാദസവിധേ താൻ ഒരു ഭാരമായി വരാൻ പാടില്ല എന്നുള്ള നിർബന്ധം അവൾക്ക നന്നേയുണ്ടായിരുന്നു. പണി ഇന്നു കിട്ടും നാളെ കിട്ടും എന്നിങ്ങനെ വിചാരിച്ചു പലനാൾ കഴിഞ്ഞു. വസ്ത്രം മാറിക്കഴിഞ്ഞപ്പോൾ ഇച്ഛാഭംഗംമൂലം പുറത്തേയ്ക്കിറങ്ങണമെന്നുള്ള വിചാരത്തിൽനിന്നും വിരമിച്ച് ഒരു പുസ്തകവുമെടുത്തു തന്റെ മുറിയിലുള്ള സോഫായിൽ ചെന്നു കിടപ്പായി. ചിന്താധീനതയാൽ വായന നേരേയാകാതെ പുസ്തകവും കൂട്ടാക്കി അവൾ കിടന്നുറങ്ങി. ഒന്നുരണ്ടു മണിക്കൂറുനേരത്തെ ഗാഢനിദ്ര കഴിഞ്ഞ് ഉണർന്നു നോക്കിയപ്പോൾ കണ്ടതു മാതൃസദൃശയായ ഗുണവതി ശാന്താദേവിയുടെ മുഖമായിരുന്നു.

ശാന്ത:—കുട്ടീ, നീ അനുഗൃഹീതയായി. ഇന്നത്തെ ദിവസം ഒരു സുദിനമാണെന്നു വിചാരിക്കാം. എന്റെ ശ്രമങ്ങൾ ഏറെക്കുറെ ഫലിച്ചു എന്നുതന്നെ പറയാം. ഞാൻ കുട്ടിക്ക് ഒരു നല്ല ജോലി ഏർപ്പാടുചെയ്തിട്ടാണു വന്നിരിക്കുന്നതു്. ഒരാഴ്ച മുമ്പു് ഒരു ജമീൻ കുടുംബത്തിന്റെ സ്ഥിതിയെപ്പററി ഞാൻ പ്രസ്താവിച്ചില്ലേ? അവർക്കിപ്പോൾ കുട്ടികളെ പരിശീലിപ്പിക്കാനായി ഒരു സ്ത്രീയെ ലഭിച്ചാൽ കൊള്ളാമെന്ന് ഇങ്ങോട്ടു പറയുകയുണ്ടായി. ഞാൻ സ്വർണ്ണമയിയെ ശുപാർശചെയ്തിട്ടു പോന്നു. അവിടെ പുരുഷന്മാരാരുമില്ല. ഗൃഹഭരണവും സ്ത്രീതന്നെയാണ്. അവരുടെ മൂത്തപുത്രൻ മാത്രം ഈയിടെ ബിലാത്തിയിൽനിന്നും മടങ്ങിവന്നിട്ടുണ്ട്. കുട്ടികൾ ഒക്കെ ഒരു തരമാണ്. കാര്യസ്ഥൻ ഒരുത്തൻ അതിവിക്രമൻ. ഗൃഹനായിക വളരെ നല്ല കുത്തിലാണ്, സുശീലയുമാണ്. അവരുടെ ശോച്യാവസ്ഥ കണ്ടു ഞാൻ പലപ്പോഴും അനുതപിക്കാറുണ്ട്. ദേവി ചെയ്യേണ്ട ജോലി കുറേ ഭാരവാഹിത്വമുള്ളതാണ്. എങ്കിലും സ്വർണ്ണമയിക്ക് അതു നിഷ്പ്രയാസമെന്നാണ് എനിക്കു തോന്നുന്നതു്.

സ്വർണ്ണ:—ഭൃത്യവേല കഴിച്ചു ശേഷമൊക്കെ ഞാൻ വിട്ടുകൂടാതെ വഹിച്ചുകൊള്ളാം. അമ്മ എനിക്കുവേണ്ടി ഇത്രയും പ്രയത്നിച്ചതിലേയ്ക്കു ഞാൻ എന്നെന്നേയ്ക്കും സ്മരണയുള്ളവളായിരിക്കും.

ശാന്ത:—കാൎയ്യസ്ഥന്മാർ രണ്ടാണുള്ളത്. അവർ നശിപ്പിക്കുന്നവരാകയാലും പുത്രൻ അവൎക്കു ചേൎന്നതാകയാലും ആ സ്ത്രീതന്നെയാണു കുടുംബഭരണമേൽനോട്ടം വഹിക്കുന്നത്. എന്റെ കത്തു് അവരെ തൃപ്തിപ്പെടുത്തിയാൽ അതു ഭാവിശ്രേയസ്സിനു നിദാനമാകും. ഞാൻ നല്ല ശുഭസന്ദൎഭത്തിലാണു് അവിടെച്ചെന്നെത്തിയതു്. എന്തായാലും രാവിലെ ചായ കഴിച്ചിട്ട് എന്റെ മകൾക്കു് അങ്ങോട്ടു പോകാം.

പിറേറദിവസം രാവിലെ സ്വർണ്ണമയി ശാന്താദേവിയുടെ എഴുത്തോടുകൂടി ആ ജമീന്താരുടെ ഗൃഹത്തിലേയ്ക്കു പുറപ്പെട്ടു. കുറേദൂരം വരെ ഇളവെയിലിൽ നടന്നപ്പോൾ സ്വർണ്ണമയിയുടെ മുഖകമലം ഒന്നു വികസിച്ചു. അപ്പോൾ കണ്ടാൽ ഏവനും സ്വർണ്ണമയിയെ ഒന്നു കൂടി തിരിഞ്ഞുനിന്നു വീക്ഷിക്കാതെ പോകാൻ ധൈൎയ്യം വരുമായിരുന്നില്ല. ആ ഗൃഹത്തിനു രജനീവിലാസം എന്നാണു പേർ കല്പിച്ചിരുന്നത്. അവിടെ വെളിയിലുള്ള മുഖപ്പിൽനിന്നു വിശ്രമിച്ചുകൊണ്ട് ദേവി അകത്തേയ്ക്കു കത്തു കൊടുത്തയച്ചു. ഭൃത്യർ മടങ്ങിവന്ന് സ്വർണ്ണമയിയെ അതിവിശാലവും മനോഹരവുമായ ഒരു ശാലയ്ക്കുള്ളിൽ കൊണ്ടുചെന്നിരുത്തി. അപ്പോഴേയ്ക്കു് മറെറാരു വാതലിൽകൂടി അസാധാരണദൈൎഘ്യവും ഗാംഭീൎയ്യവുമുള്ള ഒരു സ്ത്രീ കടന്നുവന്നു മന്ദസ്മിതപൂൎവ്വം ആഗതയുടെ പ്രത്യുപാഭിവാദനം നിരാസനകരമാകാത്ത വിധത്തിൽ നടത്തി. മിതവിഭൂഷണങ്ങളാൽ ദേഹാലങ്കാരങ്ങൾ കാച്ചുവച്ചിട്ടുള്ളവരായിരുന്നു ആ ഗൃഹനായികയായ രജനി. എങ്കിലും കഴുത്തിൽ ഒരു സ്വർണ്ണനൂലിൽ ഒരു താലിയും കൈയിന്മേൽ ഒരു വൈരമോതിരവും ധരിച്ചിട്ടുണ്ടായിരുന്നു. അവർ അധികം ഉച്ചത്തിൽ സംസാരിക്കയും ചിരിക്കയും പതിവില്ല. എന്നിരിക്കിലും മുഖപ്രസന്നതയ്ക്കു് ഒട്ടും കുറവുണ്ടായിരുന്നില്ല. ആവശ്യമുള്ള കാൎയ്യങ്ങൾ അന്യന്മാരെ പറഞ്ഞു ധരിപ്പിക്കുന്നതിനും രസകരമായി സംഭാഷണം ചെയ്യുന്നതിനും അവൎക്കശേഷവും വിഷമമില്ല. സ്വർണ്ണമയിയെ നോക്കി കുറെനേരം വിസ്മയിച്ചു നിന്നിട്ട് അവർ:—"നിങ്ങളെക്കുറിച്ചാണോ ശാന്താദേവി പ്രസ്താവിച്ചത്? കുഞ്ഞേ, നീ ഞാൻ വിചാരിച്ചതിലും വളരെ ചെറുപ്പക്കാരിയാണല്ലോ! എത്രകണ്ടു പഠിച്ചിട്ടുണ്ട്. ഇവിടെ താമസിച്ചു് കുട്ടികളെ അഭ്യസിപ്പിക്കാമോ?" എന്നു സംശയഗ്രസ്തയായി ചോദിച്ചു.

സുപർണ്ണ:—എനിക്കു വയസ്സിരുപതായി. കുട്ടികളെ പഠിപ്പിക്കാം. സക്കാർപാഠശാലയിൽ പ്രവേശിക്കണമെന്നു മോഹമില്ലാത്തതിനാൽ പരീക്ഷയൊന്നും ഞാൻ ജയിച്ചിട്ടില്ല. അതിനു ചെന്നിട്ടുമില്ല. ജ്ഞാനവർദ്ധനയ്ക്കായി മാത്രമേ ഞാൻ ഇതുപര്യന്തം യത്നിച്ചിട്ടുള്ളു. അതിനാൽ മൂന്നു നാലു ഭാഷകളിൽ ഒരു വിധം പരിജ്ഞാനം സമ്പാദിച്ചിട്ടുണ്ട്. ഏതു ജോലിയും ചെയ്യുന്നതിനു സമ്മതവും ഒരുക്കവുമുണ്ട്.

രജനി:—[സാശ്ചര്യം] നിനക്കാരുമില്ലേ?

സുപർണ്ണ:—ഇപ്പോൾ ഞാൻ കേവലം അനാഥയാണ്.

രജനി:—നീ ഒരു കുലീനയാണെന്നു മുഖവും ഭാവവും മററുംകൊണ്ടു സ്പഷ്ടമാകുന്നുണ്ട്. ഏതു വംശജയാണ്? വിവാഹം കഴിഞ്ഞിട്ടുണ്ടോ?

സുപർണ്ണയി ഉത്തരം ഒന്നും പറയാതെ ചിന്താകുലയായി നിന്നതേയുള്ളു.

രാജ:—നാളെ പത്തുമണിക്കു വരുക. കുട്ടികൾ തെയ്യാറായിരിക്കും. തൽക്കാലം പ്രതിമാസം ഇരുപത്തഞ്ചുറുപ്പിക പ്രതിഫലം തരാം. വരാനും പോകാനും വണ്ടിയും അയയ്ക്കാം. സമ്മതമാണോ?

സുപർണ്ണ:—എനിക്ക് എന്റെ ദിനചര്യ കഴിച്ചുകൂട്ടണമെന്നല്ലാതെ ഒററക്കാശും സമ്പാദിച്ചുവയ്ക്കണമെന്നില്ല. അവിടുത്തെ ഹിതംപോലെ ഒക്കെ നിശ്ചയിക്കുന്നത് എനിക്കു സമ്മതംതന്നെയാണ്. നാളെ എത്തിക്കൊള്ളാം.

ഇത്രയും പറഞ്ഞ് സംതൃപ്തയായി സുകുമാരി അവിടെനിന്നു പിരിഞ്ഞു.

* * * *

ഇനി മുന്നദ്ധ്യായത്തിലെ കഥ തുടരേണ്ടിയിരിക്കുന്നു. വ്യാഴാഴ്ച രാവിലെ മണ്ഡപകന്മാർ നളിനിയുടെ ഗൃഹത്തിലെത്തി. പടിവാതൽ അടച്ചിരുന്നു. എത്തി നോക്കിയപ്പോൾ വാടിയ കുസുമംപോലെയായിത്തീർന്ന നളിനി മന്ദഗതിയിൽ അങ്ങോട്ടും ഇങ്ങോട്ടും ലാത്തുന്നതു കണ്ടു. സൂര്യപ്രകാശമേൽക്കാത്ത പുൽക്കൊടികൾ അവളുടെ നിശ്വാസമാരുതപ്രവർത്തനംകൊണ്ടു നിലത്തുപതിച്ചു കശങ്ങിക്കിടന്നിരുന്നു. പ്രഭാതത്തിലെ ഹിമകണങ്ങൾ പതിച്ചിട്ടും അതിന്റെ അഗ്രങ്ങൾ തീരെ പൊന്തിയിരുന്നില്ല. ചെടികളോടുകൂടെ അവിടവിടെ നിരത്തിവച്ചിരുന്ന പൂച്ചട്ടികൾ ഉണങ്ങിവീണും ഉടഞ്ഞും കിടന്നിരുന്നു. ഈ കാഴ്ച ന

ളിനിക്ക് എത്രയോ ദുസ്സഹമായിരുന്നുവെന്നു നമുക്കു നിഷ്പ്രയാസം ഊഹിക്കാവുന്നതാണല്ലോ? യുവാവു കാലടികളുടെ ഒച്ച കേൾപ്പിക്കാതെ കടന്നു നളിനിയുടെ സമീപത്തെത്തി. "കഷ്ടം! അതിമനോമോഹനമായ ഈ തോട്ടം എത്ര മലിനമായി നശിച്ചിരിക്കുന്നു. എങ്കിലും അല്പം ശ്രദ്ധ പതിപ്പിച്ചാൽ പൂർവ്വരീതിയിലാക്കാവുന്നതേയുള്ളു. അങ്ങയുടെ ഉല്ലാസത്തിനും ഉപയോഗത്തിനുമായി ഇവിടം നന്നായിരിക്കണമെന്നു ഞാൻ ഹൃദയപൂർവ്വം ആഗ്രഹിക്കുന്നു" എന്നു് അവൾ തന്റെ വിചാരധാരയെ അറിയാതെ ഉച്ചത്തിൽ പ്രവഹിപ്പിച്ചു തന്നെപ്പോൾ "നളിനിയുടെ സൗഖ്യത്തിനുംകൂടി ഇവിടം നന്നായിരിക്കണം" എന്നു കുമാരൻ തട്ടിമൂളിച്ചു. നളിനി ചിന്താപാരവശ്യത്തോടുകൂടി നടന്നുകൊണ്ടിരുന്നതിനാൽ ഇത്രയും കയറി അടുത്തു ചെന്നതു ലേശം അറിഞ്ഞിരുന്നില്ല. എങ്കിലും തന്റെ ഒപ്പന ഉന്മാദത്താൽ മറന്നിട്ടോ പരിഭ്രമലക്ഷണങ്ങളെ നല്ലതിൻവണ്ണം നിഗ്രഹനം ചെയ്തിട്ടോ, "അതേ ഇവിടെ പ്രാക്കിനിടത്തോളം തെങ്ങുകളെയും" എന്നു പൂരിപ്പിച്ചുകൊണ്ടു വാടിയ പുഷ്പദളങ്ങളെ ശേഖരിച്ച് അവിടെ ഒക്കെ വിതറി.

കുമാ:—എന്തു തീർച്ചപ്പെടുത്തി?

നളിനി:—സ്ഥലത്തെപ്പറ്റിയല്ലേ? അതു് അന്നുതന്നെ "വേണ്ട" എന്നു തീർച്ചപ്പെടുത്തിയല്ലോ പോയതു്.

കുമാ:—നിങ്ങൾ കുറെ ശഠിച്ചു എന്നല്ലാതെ ഒന്നും തീരുമാനിച്ചതായി ഞാൻ ധരിച്ചില്ല.

നളിനി, "എന്റെ ഹൃദയം ഇപ്പോൾ ഈ വാടിയ കുസുമങ്ങൾക്കു തുല്യമാണ്" എന്നു പറഞ്ഞു കൈയിൽ ശേഷിച്ചിട്ടുണ്ടായിരുന്ന സുമദളങ്ങളെയും താഴത്തിട്ടു. "ലോകത്തിന്റെ ആരവം ഇപ്പോഴും കർണ്ണത്തിൽ മുഴങ്ങിക്കൊണ്ടുതന്നെയിരിക്കുന്നു. ഞാൻ അങ്ങയോടു നിർദാക്ഷിണ്യം സംസാരിച്ചതിനു ക്ഷമായാചനം ചെയ്തുകൊള്ളുന്നു."

തന്നിലുണ്ടായിരുന്ന പ്രേമം നളിനിക്ക് അപ്പോഴും നശിച്ചിട്ടില്ലെന്നു മനോബോധം വരികയാൽ, മന്ദഹാസകമാരനോ "പ്രിയേ കഴിഞ്ഞതൊക്കെ മറന്നുകളയുക. ഖേദം വേണ്ട." എന്നുപറഞ്ഞാശ്വസിപ്പിക്കുവാനാഗ്രഹമുണ്ടായിരുന്നുവെങ്കിലും "നളിനീദേവീ" എന്നാണു വിളിച്ചുപോയതു്. "ദേവിയുടെ ഹൃദയകമലം വാടിയിരുന്നാലും ഈ പുഷ്പത്തോടു കാണിച്ച കാഠിന്യം ആ കുസുമത്തിനു സഹജമായ ഗുണമ

ല്ല. ഹാ! എത്ര മോഹനമായ ഫലങ്ങൾ" എന്നു പറഞ്ഞു് അവയെ കുമാരൻ കനിഞ്ഞെടുത്തു. "ഇവയെ ഇങ്ങനെ ഛിന്നഭിന്നമാക്കി വിതറിക്കളഞ്ഞതു കുറെ കഠിനംതന്നെ."

നളിനി:—അച്ഛനെ കാണാഞ്ഞോ? അമ്മയുടെ വരവിനെ പ്രതീക്ഷിച്ചുകൊണ്ടിരിക്കയാണു്. ഞാൻ ഇതാ അകത്തേയ്ക്കു പോകുന്നു.

മന്ദ:—നളിനീദേവീ! നില്ക്കൂ. എനിക്കു ചിലതെല്ലാം ചോദിച്ചറിയാനുണ്ടു്. ഞാൻ ഇവിടത്തെ മേലത്തിൽ ഒരു പെട്ടി പിടിച്ചു. അതിന്റെ വിചിത്രവേല വർണ്ണിപ്പാൻ എന്നാലാവതല്ല. സ്വർണ്ണവും വെള്ളിയും കൊണ്ടാണു് ആ പെട്ടി പൊതിഞ്ഞിരിക്കുന്നതു്.

നളിനി:—(അലക്ഷ്യമായി) ആ പെട്ടിയ്ക്കുമാത്രം എന്താണിത്ര വിശേഷം. ഇവിടത്തെ മിക്ക സാമാനങ്ങളും അങ്ങല്ലേ വാങ്ങിയതു്. എപ്പോഴാണു് ഈ സാമാനങ്ങൾ മാറുന്നതു്?

മന്ദ:—കൊണ്ടുപോകുന്നതിനെയ്ക്കല്ല ഞാൻ ഇത്ര പ്രയാസപ്പെട്ടു മററാരും കൈവശമാക്കാതെ എല്ലാം പിടിച്ചിട്ടതു്! അതൊക്കെ യഥാസ്ഥാനങ്ങളിൽ കിടക്കുവാൻ വേണ്ടിയാണു്. ഞാൻ ഒരു ഭേദഗതിയും ചെയ്യാനിച്ഛിക്കുന്നില്ല. കമലത്തിനോടു പ്രത്യേകം സാമാനങ്ങളെല്ലാം പൊടിതട്ടിസൂക്ഷിച്ചുകൊള്ളുവാൻ പറയണം.

നളിനി ഇതുകേട്ടു് ഒന്നും പറയാതെ നന്ദിപൂർണ്ണയായി നിന്നു.

മന്ദ:—ഞാൻ പറഞ്ഞ പെട്ടിയുടെ ഉത്ഭവത്തെപ്പററി ഐതിഹ്യം എന്തെങ്കിലും അറിയാമോ?

നളിനി:—അതോ, പൂർവ്വകാലംമുതൽക്കേ വളരെ ശ്രദ്ധയോടുകൂടി സൂക്ഷിച്ചു വച്ചിരിക്കുന്ന ഒന്നാണു്. അതിന്റെ വില ആരാലും മതിക്കത്തക്കതല്ല. എന്റെ അപ്പൂപ്പൻവരെ ആരും അതു തുറന്നു നോക്കീട്ടില്ല. എന്തെങ്കിലും പ്രത്യേക മാഹാത്മ്യം ഉണ്ടായിട്ടായിരിക്കണമല്ലോ ഇത്ര വളരെ താല്പര്യമായി സൂക്ഷിച്ചിരുന്നതു്. ഞങ്ങൾക്കു വളരെ സന്തോഷമായി. നിങ്ങൾക്കാണല്ലോ അതു ലഭിച്ചതു്! പതിററിമ്പടി ഇമ്പില്ലാതെ കളയാതിരുന്നാൽ കൊള്ളാം. ഒരെമ്പി മുത്തപ്പൂപ്പനു സമ്മാനമായി കൊടുത്ത പെട്ടിയാണതു്.

മന്ദ:—അപ്പോൾ അതു പരമ്പരയാ സൂക്ഷിച്ചു വരുന്നതാണു്, എങ്കിൽ വിശേഷിച്ചും നളിനിയുടെ കൈവശം ഇരിക്കേണ്ടതുതന്നെയാണതു്.

നളിനി:—(സലജ്ജം) അങ്ങു വാങ്ങിയ സാധനം എനിക്കെന്തിനാണ്? എനിക്ക് അതിന്മേൽ ഇനി യാതൊരു ബാദ്ധ്യതയും ഇല്ലല്ലൊ. വേണ്ട, വേണ്ട, അങ്ങുതന്നെ സൂക്ഷിച്ചുകൊള്ളൂ.

മദ:—അങ്ങനെ പറയരുത്. ഞാൻ ഇവിടെ കൊണ്ടുവന്നതാണ്. ഞാനതിന് അധിക വിലയൊന്നും കൊടുത്തതല്ല; ഭവതിയെ ഉദ്ദേശിച്ചു വാങ്ങിയതുമാണ്.

നളിനി:—അറുപതു കൊല്ലത്തിനുമുമ്പ് അതിവിശിഷ്ടനായി ഈ കുടുംബത്തിൽ ഒരു പ്രപിതാമഹൻ ഉണ്ടായിരുന്നു. അദ്ദേഹം ഒരു ദിവസം പുറമെ സഞ്ചരിച്ചു വരുമ്പോൾ ആ നാകലെക്കാണുന്ന മൈതാനത്തിൽ കുറെ അറബികൾ കൂടാരം അടിച്ചു കിടന്നിരുന്നു. അവർ വളരെ ധനപുഷ്ടിയുള്ളവരും രാജ്യം കാണ്മാൻ വന്നവരുമായിരുന്നു. ആ കൂടാരത്തിനുള്ളിൽ വലുതായ ഒരു ദുഃഖസംഭവം നേരിടാൻ പോകുന്നു എന്നു കണ്ട് അദ്ദേഹം അവിടെക്കു കയറിച്ചെന്നു. അനവധി സ്ത്രീപുരുഷന്മാർ കോമളഗാത്രനായ ഒരു യുവാവിനെ മദ്ധ്യേ കിടത്തി ചുറ്റും കുത്തിയിരുന്നു വിലപിക്കുന്നുണ്ട്. അദ്ദേഹം കുറെ ജലം വാങ്ങി ജപിച്ച് ആ യുവാവിന്റെ മുഖത്തു പ്രോക്ഷിച്ചിട്ട് ഇറങ്ങിപ്പോന്നു. ലക്ഷണംകണ്ട് അദ്ദേഹം കയറിച്ചെന്നതിൽനിന്ന് ഇതൊരു സർപ്പദംശനമാണെന്നു ധരിച്ചിരിക്കുമല്ലൊ. ചിലരു നോക്കി പ്രയോജനമൊന്നുമില്ലാതെ കൈവെടിഞ്ഞിട്ടിരിക്കുകയായിരുന്നു. ഇദ്ദേഹം [illegible] ഇറങ്ങിപ്പോന്നയുടൻ ആ യുവാവിന്റെ നിറം മാറി; ക്രമേണ കണ്ണുകൾ തുറന്നു. അതിലെ പ്രധാനികൾക്ക് ഇതുകണ്ട് അപാരമായ സന്തോഷം തോന്നി ഇദ്ദേഹത്തിന്റെ പിന്നാലെ പാഞ്ഞെത്തി ഒരു വിധം താണുകേണപേക്ഷിച്ച് അവർ ഇദ്ദേഹത്തെ തിരികെ കൂടാരത്തിനുള്ളിൽ കൊണ്ടുപോയി. എൺപതോളം വയസ്സു പ്രായമുള്ള ഒരു വൃദ്ധൻ ഇദ്ദേഹത്തിന്റെ രണ്ടു കൈകളിലും പിടിച്ചുകൊണ്ട്:—"ഈ കുട്ടി എന്റെ ഏകസന്താനമാണ്. അവൻ മരിച്ചുപോയിരുന്നാൽ പിന്നത്തെ അവസ്ഥ എന്തായിരിക്കും? കുട്ടി മരിച്ചുപോയതു തന്നെയായിരുന്നുതാനും. ഈ പെട്ടി തങ്ങളുടെ ഓർമ്മയ്ക്കായി വച്ചുകൊള്ളണമെന്നു പ്രാർത്ഥിക്കുന്നു. ഒരു ജീവദാനത്തിനു പ്രതിഫലം നൽകാൻ സാധിക്കുന്നതല്ല. മറ്റുകൊണ്ട് ഇതിനെ അതിലേയ്ക്കുള്ള സംഭാവനയായിക്കരുതി ഉപേക്ഷിക്കരുത്. ഒരുകാലത്തു ഇതു നിങ്ങളുടെ സന്താനങ്ങൾക്ക് ഒരാപത്തിൽ ഉപകാരമായിത്തീർന്ന് അവർ ഇതുപോലെ സന്തോഷിക്കാൻ ദൈവം സംഗതിവരുത്തട്ടെ. ഞങ്ങളുടെ സ്മരണയ്ക്കായി ഇതു ഭദ്രമായി സൂക്ഷിക്കണം" എന്നു പറഞ്ഞു വളരെ

നിർബന്ധിച്ച് അദ്ദേഹത്തെ അതു കെട്ടിയേല്പിച്ചു. ഇത്രയുംകാലം അതിനെ അനന്തരാവകാശികൾ സൂക്ഷിച്ചും രക്ഷിച്ചും പോന്നു. ഇത്രയുമാണ് എനിക്ക് ആ പെട്ടിയെപ്പററിയുള്ള അറിവ്.

ഇങ്ങനെ പറഞ്ഞു നളിനി നില്ക്കാതെ അന്തർദ്ധാനം ചെയ്തു.

—— (0) ——

# അദ്ധ്യായം ൨൨.

"ഇക്കനൃപിസ്സ്വധിയുന്നല്ലാത്ത മറോക്കയേലും
പക്കംപെടാത്തവാരാശികളിസ്സുറിയാവതല്ല
തൽകന്മണിക്കായ് ദൃക്ക്ട തെളിഞ്ഞകനൊൻ
അകൃത്വപാര, മുകരംകരതാരിൽവേണം."

ഇനി നമുക്ക സ്വർണ്ണമയിയുടെ ആധുനികസ്ഥിതി അന്വേഷിക്കാം. അവളും കുട്ടികളും അന്യോന്യം വളരെ സ്നേഹിച്ചു. അവർ പൂർവനടപടികൾ ക്രമേണ ഒന്ന മാറി നല്ല സന്മാർഗ്ഗികളും സുശീലകളും ആയിത്തുടങ്ങി. രജനീദേവിയ്ക്കു വളരെ തൃപ്തിയും സന്തോഷവുമായി. ഗൃഹസംബന്ധമായ കാര്യങ്ങൾകൂടി സ്വർണ്ണമയിയോടാലോചിച്ചു നടത്തുകയുള്ളൂ എന്ന മട്ടിലായി. കുടുംബകാര്യങ്ങളെപ്പററി സംസാരിക്കുന്ന അവസരങ്ങളിൽ സ്വർണ്ണമയി അവിടത്തെ ന്യൂനതകളിൽ പലതിനെയും ദൃഷ്ടാന്തസഹിതം ചൂണ്ടിക്കാണിച്ചു കൊടുക്കുകയും നവീനരീതിയിൽ കൃത്യങ്ങൾ നിർവ്വഹിക്കേണ്ടതിനു നല്ല ഉപദേശങ്ങൾ നൽകുകയും ചെയ്തുപോന്നിരുന്നു.

ഒരു ദിവസം രജനീവിലാസം മാനേജർ കണക്കുകൾ എഴുതിത്തീർത്തുകൊണ്ടു വന്നു. ഗൃഹനായിക അസമയം കുറെ അസ്വാസ്ഥ്യയായിരുന്നതിനാൽ പുസ്തകങ്ങളെല്ലാം അവിടെ വച്ചിട്ടു പോകാൻ ആജ്ഞാപിച്ചു. തന്റെ കണക്കുകളിലെ കുസൃതികൾ കണ്ടുപിടിക്കാൻ രജനിയെക്കൊണ്ടു കഴിയുകയില്ലെന്നു ധൈര്യമുള്ള മാനേജർ അതിനൊട്ടും മടികാണിച്ചില്ല.

സ്വർണ്ണമയി പതിവുപോലെ പഠിപ്പിക്കാനെത്തി. രജനീദേവി അപ്പോൾ ഒരു കണക്കു പുസ്തകം വാരി മടിയിലിട്ടുകൊണ്ടു നക്ഷത്രം എണ്ണുകയായിരുന്നു. ഒടുവിൽ ദുസ്സാദ്ധ്യം എന്നു കണ്ട് ഓരോന്നിലും അടയാളം വച്ചുതുടങ്ങി.

സ്വൎണ്ണമയി പഠിപ്പിച്ചുകഴിഞ്ഞാൽ സ്വല്പസമയം വിനോദിച്ചു കഴിച്ചുകൂട്ടുക പതിവുണ്ടായിരുന്നു. അന്നു കുട്ടികളുടെ അദ്ധ്യയനം കഴിഞ്ഞയുടൻ രജനി നമ്മുടെ നായികയെ വിളിപ്പിച്ചു:—"സ്വൎണ്ണമയീ, ഇന്നലെ കാൎയ്യസ്ഥൻ കണക്കുകൾ കൊണ്ടുവന്നപ്പോൾ ഞാൻ വളരെ ക്ഷീണയും അസ്വാസ്ഥ്യമായിരുന്നു. അതിനാൽ അയാൾ പുസ്തകങ്ങളെല്ലാം ഇവിടെ വച്ചിട്ടുപോയി. ഇപ്പോൾ ആ ജോലി തീൎക്കുന്നതിന് അവയെ എടുത്തു നോക്കിയതിൽ എനിക്ക് ഒരു വസ്തു മനസ്സിലാകുന്നില്ല. അയാൾ വായിച്ചു കേൾപ്പിക്കയും കുറവിൽ ഞാൻ അടയാളം വച്ചു കൊടുക്കുകയുമാണു പതിവ്. ഈ കണക്കുകൾ ഒന്നു പരിശോധിച്ചു പറയാമോ? ഈ കാൎയ്യസ്ഥൻ എന്നെ കുറേശ്ശെ കബളിപ്പിക്കുന്നുണ്ട്. ഈയിടെ ഉരുപ്പികയും വളരെ മുട്ടുകാണുന്നു. ഇവിടെ പണം തിട്ടുന്ന ഭാരമെല്ലാം കാരണവനാണ്. വരൂ. ഇവിടെ ഇരിക്കൂ. മാമൻ ഇപ്പോൾ വലിയ പ്രഭുക്കന്മാരിൽ ഒരാളായിത്തീൎന്നിട്ടുണ്ടെന്നാണു കേൾവി. ഇത്ര വളരെ ഉരുപ്പടി നായാൎക്കു കൊടുത്തതു എവിടെനിന്നും ഉണ്ടായി? എനിക്കു തീരെ സുഖമില്ല. എന്താ ചെയ്യുക? കുട്ടികൾ ഇപ്പോൾ വളരെ മെച്ചപ്പെട്ടു വരുന്നുണ്ട്. എന്നാൽ എന്റെ പുത്രൻ ഒട്ടേറെ വഷളായിപ്പോയി. ആ ദുഃഖമാണ് എന്നെ നന്നെ പീഡിപ്പിക്കുന്നത്. എന്നാൽ അവൻ ഒട്ടും ബുദ്ധിഹീനനല്ല. എന്തോ ദുരാചാരമൊക്കെ അവനെ പിടിച്ചിരിക്കുന്നു. ഞാൻ അവനെ കണ്ടിട്ടുതന്നെ കുറെനാളായി. ഇവിടെ വരുന്നതു അപൂൎവ്വമാണ്."

സ്വൎണ്ണമയിക്ക്, ഇവരിൽ, ഇതെല്ലാം കേട്ടു വളരെ അനുകമ്പ തോന്നി. പുസ്തകങ്ങളെല്ലാം പരിശോധിച്ചു. ഒരുമാസത്തെ കണക്കുകൾ നോക്കിയപ്പോൾ ദേവിയുടെ മുഖത്തുണ്ടായ ഭാവപ്പകൎച്ച രജനിയെ വിവശയാക്കി.

സ്വൎണ്ണ:—ഞാൻ ഒരാഴ്ചയ്ക്കുള്ളിൽ ഇതു മുഴുവൻ ഒന്നു പരിശോധിച്ച് ഈ കണക്കുകൾ വിശദമാക്കിത്തരാം. ഇപ്പോൾ ഒന്നും ശരിയായി പറവാൻ സാധിക്കയില്ല. ഈ കണക്കു മുഴുവൻ കുഴച്ചിട്ടിരിക്കയാണ്. വളരെ പ്രയാസംതന്നെ. ഇങ്ങനെ ഒന്നുരണ്ടു കൊല്ലംകൂടി കഴിഞ്ഞാൽ ഒരുവേള നിങ്ങൾക്ക് നിൎദ്ധനഹൎജ്ജി എഴുതി ഒപ്പിടുവാൻ തന്നെയുള്ളൂവെന്നും മതിയാകുമെന്നുമാത്രം തൽക്കാലം പറയാം.

സ്വൎണ്ണമയി കണക്കിലെ ചില്ലറ വ്യത്യാസങ്ങളെല്ലാം ഉടൻ പറഞ്ഞു ബോദ്ധ്യപ്പെടുത്തിക്കൊടുത്തു. രജനിയുടെ മുഖപ്രസാദം മങ്ങി.

അവരുടെ ഹൃദയത്തിൽ അപ്പോഴം തിങ്ങിപ്പൊങ്ങിയ വിചാരങ്ങളെ എങ്ങനെയാണു വിവരിക്കുക? എഴുതിയിട്ടുള്ള കണക്കുകൊണ്ടു വരവു ചെലവു നിൎണ്ണയിക്കാൻ ഒരു തരവുമില്ലാത്ത മട്ടാണു്. മിച്ചം ഒററക്കാശും ഇല്ല. പ്രതിമാസവും വരവിലിരട്ടിച്ചെലവാണു കണക്കിൽ കാണുന്നതു്. ഏകദേശം നാലുലക്ഷത്തോളം കടം പററും എഴുതിയിട്ടുണ്ടു്.

രജനി:—സ്വൎണ്ണമയി, എന്റെ തല തിരിയുന്നു. ഞാനെന്താണു വേണ്ടതു്. എനിക്കു ഇതിൽനിന്നും രക്ഷപ്പെടാൻ എന്റെ കുട്ടി ഒരു ഉപായം പറഞ്ഞുതരൂ. കുട്ടികളും ഞാനും അറിയാതെതന്നെ സമുദ്രമദ്ധ്യത്തിലായി എന്നു തോന്നുന്നുവല്ലോ. ഞങ്ങളുടെ രക്ഷയ്ക്കു ഒരു പൊങ്ങുതടിയെങ്കിലും എടുത്തെറിഞ്ഞുതരുവാൻ നിനക്കു കഴിയുമോ? ഈശ്വരാ, ഞാനെന്താണു വേണ്ടതു്?

സ്വൎണ്ണ:—അവിടുന്നു ഇതൊന്നും ഒട്ടും ഇതേവരെ ധരിച്ചിരുന്നില്ലേ? എന്താണിത്ര വല്ലാതെ അധൈര്യപ്പെടുവാനുള്ളതു്. ഇവിടത്തെ സ്വത്തിന്റെ സ്ഥിതിയ്ക്കു ഇതൊരു തുച്ഛമായ കടമല്ലേ ഉള്ളൂ. മിതവ്യയം ചെയ്യുന്നപക്ഷം നിഷ്പ്രയാസം ഈ വിഷമഘട്ടത്തിൽനിന്നു മുക്തി പ്രാപിക്കാം. ഇല്ലെങ്കിൽ ശോകമാണു്. സൎവ്വസ്വവും കളഞ്ഞുകുളിക്കും.

വിപദിധൈൎയ്യം സൂചിപ്പിച്ചുള്ള ഈ വാക്യങ്ങൾ രജനിയെ വളരെ സമാധാനപ്പെടുത്തിയെങ്കിലും പല വ്യഥകളും മനസ്സിൽ കടന്നുകൂടി അവരെ ധാരാളം വിഷമിപ്പിക്കാതിരുന്നില്ല.

സ്വൎണ്ണ:—നാം കണ്ടുപിടിച്ച കഥയൊന്നും പെട്ടെന്നു കാൎയ്യസ്ഥനെ മനസ്സിലാക്കേണ്ട. ഒന്നുകൂടി സൂക്ഷ്മമായി ശോധനചെയ്തു നോക്കട്ടെ. ഇപ്പോഴും, എനിക്കു തെറെറാന്നും പററീട്ടില്ലെന്നാണു് എന്റെ ബോദ്ധ്യം. അയാളോടു സൂത്രത്തിൽ ഒക്കെ ചോദിച്ചറിയുക. നാളെ നേരത്തെ തന്നെ ഞാൻ ഇങ്ങോട്ടു വരാം. അയാളെ മുഷിപ്പിക്കേണ്ട.

ഇത്രയും ഉപദേശിച്ചു പോയ സ്വൎണ്ണമയി പിറേറന്നു അതിരാവിലെ അവിടെയെത്തി.

രജനി:—കുട്ടീ, ഇന്നലെ ഞാൻ തീരെ ഉറങ്ങീട്ടില്ല. കുട്ടികളെ ഇന്നു പഠിപ്പിക്കേണ്ട. വന്നു ഈ കുഴപ്പങ്ങൾ ഒക്കെ ഒന്നു നോക്കി ശരിയായി കണ്ടുപിടിക്കു. ഞാനെന്തു വേണ്ടൂ? മകനോ ബുദ്ധിമാനെങ്കിലും നമുക്കു ഉതകാത്തവനായിത്തീൎന്നു. പിന്നെ പ്രായംചെന്നിട്ടു ഞാൻ മാത്രമേയുള്ളുവല്ലോ.

സപത്നി:—അതിനെന്താ? അമ്മ ഖേദിക്കേണ്ടാ. ഈ കുട്ടികളെ ശരിയായവിധം വളൎത്തിയാൽ ഇവർ പോരേ? ഇവരെ എല്ലാവിഷയത്തിലും പരിജ്ഞാനമുള്ളവരാക്കിത്തീൎക്കണം. എത്ര കാൎയ്യസ്ഥന്മാരുണ്ടായിരുന്നാലും നമ്മുടെ കാൎയ്യത്തിൽ നാം പ്രത്യേകം ദൃഷ്ടിവയ്ക്കാഞ്ഞാൽ ഇങ്ങനെ ഒക്കെത്തന്നെയിരിക്കും. ഞാൻ ആറുമാസംകൊണ്ട് ഈ കുട്ടികൾക്ക ഗൃഹഭരണരീതി മനസ്സിലാക്കിക്കൊടുക്കാം. മൂത്തകുട്ടിയ്ക്കു വയസ്സ പതിനാറായില്ലേ? അവർ വിചാരിച്ചാൽ അവിടുത്തെ സഹായിക്കാമല്ലോ. ഇതൊന്നസാദ്ധ്യ വിദ്യയൊന്നുമല്ല.

രജനി:—എന്റെ മകന്റെ കുട്ടിക്കളി ഇനിയും മാറീട്ടില്ല. അവന്ന പണവും തൃണവും സമംതന്നെ.

ഇത്രയും പറഞ്ഞപ്പോഴേയ്ക്കു കണ്ണിൽ അശ്രു നിറഞ്ഞു ധാരയായി വൎഷിച്ചുതുടങ്ങി.

സപത്നി:—അവിടുന്ന് ഇങ്ങനെ വ്യസനിക്കുന്നതുചിതമല്ല. എനിക്ക് ഇവിടെ വളരെ സ്നേഹമാണ്. എന്റെ ശരീരംകൊണ്ട് അവിടുത്തെ ശ്രേയസ്സിന്നും സുഖത്തിന്നും വേണ്ടി എന്തെല്ലാം ചെയ്വാൻ കഴിയുമോ അതിന്നൊക്കെ ഞാൻ സന്നദ്ധയാണ്. ഒന്നുകൊണ്ടും ഇപ്പോൾ വ്യസനിക്കേണ്ട ആവശ്യമില്ല. ഞാൻ പോയി കണക്കിന്റെ ശരിയായ ഒരു വിവരപ്പട്ടിക തയ്യാറാക്കിക്കൊണ്ടു വരാം.

ഇത്രയും പറഞ്ഞു സ്വന്തമുറിയിലേയ്ക്കു പോയ സപത്നി മദ്ധ്യാഹ്നമായപ്പോൾ വിയൎത്തൊലിച്ചു വാടിയ മുഖത്തോടെ പട്ടികയും തയ്യാറാക്കിക്കൊണ്ടു വന്ന്:—"മേൽ വേണ്ട കാൎയ്യങ്ങൾ ബുദ്ധിപൂൎവ്വം നടത്തിയാൽ ഋണങ്ങൾ തീൎത്തു പൂൎവ്വാധികം സുഖമായും മാനമായും കഴിച്ചുകൂട്ടാം" എന്നു പറഞ്ഞു—"ഈ ഉള്ള സമ്പത്തുകളുടെ കണക്ക കൊണ്ടൂഹിച്ചതിൽ കടത്തിന്റെ അത്ര സംഖ്യയ്ക്കുള്ള കൂടുതൽ സമ്പത്തോ ഉല്പത്തികളോ കാണേണ്ടതാണ്. ഇതുപോലെ പല വ്യത്യാസങ്ങളും ഉണ്ട്. തൂകിപ്പോയ പാലിനെപ്പററി വളരെ ഖേദിച്ചിട്ട ഫലമില്ല. ഉടനടി വേണ്ടതു ചെയ്യുക."

രജനി:—എനിക്ക് ഒന്നും പന്തിയായിട്ട തോന്നുന്നില്ല. തലകറങ്ങുന്നു. ദൈവം വരുത്തുംപോലെ ഒക്കെ വരട്ടെ.

സപത്നി:—കഷ്ടദശയിൽ മനോധൈൎയ്യമാണു പ്രകടിപ്പിക്കേണ്ടത്. ഇല്ലെങ്കിൽ ഇക്കൂട്ടർ മുതുകിൽ കയറും. അവിടുത്തെ മുഖത്തുനിന്ന് ഈ മാതിരി വാക്കുകൾ പുറപ്പെട്ടാൽ, കുട്ടികളായ ഞങ്ങൾക്ക ജീവിത

മത്സരത്തിൽ പരാജയം പ്രാപിക്കുന്നതിന്നു് അതൊരു വലുമായിത്തീരും. അങ്ങിനെ ഔദാസീന്യം തോന്നേണ്ട കാൎയ്യമല്ല ഇതു്. നിൎവ്വിഘ്നം നിറവേററിത്തരുന്നതിന്നു ദൈവത്തെ ഭരമേല്പിച്ചിട്ടു പ്രയത്നം ചെയ്യേണ്ടതു് മനുഷ്യന്റെ കൎത്തവ്യകൎമ്മമാണു്. കുടുംബത്തെ സാരമായി സ്പൎശിക്കുന്ന ഒരു ദോഷമല്ലേ? വേണ്ടതു് ഉടൻ പ്രവൎത്തിക്കണം. ആ കാൎയ്യസ്ഥനെ ഉടൻ പണിയിൽനിന്നു പിരിച്ചയയ്ക്കണം. സത്യനിഷ്ഠയും കൃത്യശേഷിയുമുള്ള ഒരുവനെ ഉടൻ പകരം നിയമിക്കയും വേണം.

രജനി:—ഞാൻ എത്രയോ കാൎയ്യസ്ഥരെ പരീക്ഷിച്ചുകഴിഞ്ഞു. എന്റെ സ്വത്തു് എനിക്കൊരു ഭാരമായിട്ടാണു തീൎന്നിരിക്കുന്നതു്. ഞാൻ എന്താണു ചെയ്യേണ്ടതു്. കുടുംബഭരണം ഞാൻ കൈയേററതിൽപിന്നീടു് എന്റെ ശരീരവും ഓജസ്സും ഒക്കെ നശിച്ചു. എനിക്കു് ഒരു പ്രസരിപ്പുമില്ലാതെ കണ്ടായി. എന്തായാലും കുറച്ചുകാലത്തേക്കു് ആരും വേണ്ടാ. അങ്ങിനെ കഴിയട്ടെ. സ്വപ്നമയി കഴിയുംവണ്ണം സഹായിച്ചുതന്നാൽ മതിയാകും.

സ്വപ്ന:—വളരെ നന്നായി! അത്യധികം കൃതാൎത്ഥത ഈ നിശ്ചയത്തിൽ എനിക്കുണ്ടു്. അങ്ങിനെ പരീക്ഷാൎത്ഥം നോക്കുക. അതിന്റെ പ്രയോജനം അനുഭവിച്ചറിയുമ്പോൾ അതിൽ ഉത്സാഹം തോന്നും. നശിച്ചുപോയതൊക്കെ തിരികെ വരും. ഞാൻ ആയാളെ തള്ളിക്കളയിച്ചതായി വന്നാൽ വളരെ ന്യൂനതയുണ്ടു്. അതു പാടില്ല.

രജനി:—എന്തായാലും വേണ്ടില്ല. ഞാൻ ഇന്നു് ആട്ടി പുറത്തയയ്ക്കും. ദ്രോഹി!

സ്വപ്നമയി ഈ സംഭാഷണശേഷം മെല്ലെ യാത്രതിരിച്ചു.

രജനി:—എവിടെയ്ക്കാണു്? ഇരിക്കു. ചായകഴിച്ചിട്ടു പോകാം.

ഇത്രയുമായപ്പോൾ കാൎയ്യസ്ഥൻ വന്നുനില്ക്കുന്നതായി ഭൃത്യൻ വന്നറിയിച്ചു. "അകത്തുവരാൻ പറയൂ" എന്നു രജനി ആജ്ഞാപിച്ചു. ആയാൾ ഹാജരായപ്പോൾ,

രജനി:—തന്റെ കണക്കുകളെല്ലാം ഞാൻ തീരെ വിശ്വസിക്കുകയും തന്നെ അശേഷം അഭിനന്ദിക്കാൻ വകകാണുകയും ചെയ്യുന്നില്ല. ഭരണരീതി തൃപ്തികരമല്ലാത്തതിനാൽ തന്നെ ഞാൻ ഇന്നുമുതൽ വേലയിൽനിന്നു പിരിച്ചിരിക്കുന്നു. കൈവശമുള്ള രേഖകളൊക്കെ ഇപ്പോൾ തന്നെ കൊണ്ടുവന്നേല്പിക്കണം. (ഭൃത്യനോടായി) ആപ്പീസു പൂട്ടി താക്കോലുംകൊണ്ടു പോരു.

കാൎത്തു:—(പശ്ചാത്താപത്തിലും യാചനാസ്വരത്തിലും) എന്റെ പിടിപ്പില്ലായ്കനിമിത്തം എന്തപരാധം ചെയ്തിരുന്നാലും ക്ഷമിച്ച് ഒരിക്കലേയ്ക്കു മാപ്പുതരണം. ഞാൻ ഇനി തെററുവരാതെ വളരെ സൂക്ഷിച്ചുകൊള്ളാം.

രജനി:—(അക്ഷമയായി) മതി, മതി. ഇനി അരനിമിഷം നിൽക്കേണ്ട. ഒക്കെ ഇവിടെ വച്ചിട്ട് പുറത്തുകടക്കു.

സപത്നിമയി ഒരാഴ്ച രാപ്പകൽ നിരന്തരം പരിശ്രമിച്ചു നോക്കി. മിക്ക അസ്സൽപ്രമാണങ്ങളും കാണ്മാനില്ലായിരുന്നു. പ്രമാണങ്ങൾ ഇല്ലാത്ത സ്ഥിതിയ്ക്കു പുറത്തെയ്ക്കു കൊടുത്തിട്ടുള്ള സംഖ്യയൊക്കെ നിശ്ചയമായും നഷ്ടപ്പെട്ടു. അതും ഒരു ലക്ഷത്തിനുമേലുണ്ട്. ഇതുപോലെയുള്ള ന്യൂനതകളൊക്കെ കണ്ടുപിടിച്ചു ദേവി അവരെ ധരിപ്പിച്ചു. മനസ്സു മെലിച്ചുപോകാതെ അപ്പഴപ്പോൾ ധൈൎയ്യപ്പെടുത്തിക്കൊണ്ടുമിരുന്നു. ഈ ജോലിത്തിരക്കിനിടയിൽ കുട്ടികളുടെ പഠിത്തവിഷയത്തിലും അമാന്തം വരുത്തിയില്ല. പുത്രപുത്രിമാരുംകൂടി ഈ കണക്കുകൾ പരിശോധിച്ച് ഓരോന്നു കണ്ടു മനസ്സിലാക്കുന്നതിനും മേലാൽ ശരിയായ രീതിയിൽ കണക്കെഴുതി സൂക്ഷിക്കുന്നതിനും മററും പരിശീലിപ്പിച്ചുപോന്നു. മേൽ കണക്കുകളെഴുതുവാനും ആ കുട്ടിയെത്തന്നെ ഏല്പിച്ചു.

രജനി:—അവരും കുട്ടികളല്ലേ? ഞാൻ ഉള്ളപ്പോൾ അവരെ എന്തിനുപദ്രവിക്കുന്നു? അവരും സുഖമായിരിക്കട്ടെ.

സപത്നി:—ആ സുഖം എന്നു പറഞ്ഞതു പിന്നീടും അവൎക്കുണ്ടാകണമെങ്കിൽ ഇപ്പോഴേ ഇക്കാൎയ്യങ്ങളിൽ പഴകണം. ഇല്ലെങ്കിൽ വീണ്ടും ഈ അവസ്ഥതന്നെ വന്നുചേരും. അവരെ സകല വിഷയങ്ങളിലും ധാരാളം സാമാന്യജ്ഞാനമുള്ളവരാക്കിത്തീൎക്കാനാണ് എന്റെ ഉദ്യമവും മനഃപൂൎവ്വ മോഹവും.

രജ:—ഇതിനിടെ എന്റെ മനസ്സിനു വലിയ കുഴപ്പം ഒന്നുമില്ല. സപത്നിമയിയുമായി അടുത്തു പെരുമാറാൻ തുടങ്ങിയതിൽ പിന്നീട് ഉത്സാഹവും കായബലവും വൎദ്ധിച്ചിട്ടുണ്ട്. എന്റെ കുട്ടികളും പൂൎവ്വാധികം മൎയ്യാദയും ഗുരുത്വവും ഉള്ളവരായിത്തീൎന്നു കാണുന്നു. അവൎക്കും കുടുംബകാൎയ്യങ്ങളിൽ അഭിരുചി തോന്നിത്തുടങ്ങീട്ടുണ്ട്. ഞാൻ തക്കതായ ഒരു പ്രതിഫലം തരാം. നിങ്ങൾ എനിക്കുവേണ്ടി വളരെ പ്രയാസപ്പെടുന്നതു ഞാനറിയാതിരിക്കുകയല്ല.

സുപർണ്ണ:—എനിക്കു സ്വല്പകാലം ഉപജീവനം കഴിച്ചുകൂട്ടണമെന്നല്ലാതെ സ്വത്തു സമ്പാദിച്ചുവെയ്ക്കണമെന്നു ലേശം ആഗ്രഹമില്ല. ഇവിടത്തെ കുഴപ്പങ്ങൾ ഒക്കെ ഒരുവിധം ശരിപ്പെട്ടു. ഇനി ഈ കുട്ടികളുടെ സഹായംകൊണ്ടു നടത്താവുന്നതേയുള്ളു. അവൾക്ക് ഒരുവിധം നല്ല പരിജ്ഞാനം വന്നിട്ടുണ്ട്. വസ്തുക്കളെല്ലാം ചെന്നു നോക്കി വേണ്ട പരിഷ്കാരങ്ങൾ ചെയ്ത് അവയിലെ ആദായം വർദ്ധിപ്പിക്കാൻ യത്നിക്കുകയാണു മേൽ വേണ്ടത്. ദ്രവ്യപണ്ടങ്ങളിൽ നല്ലതിൻവണ്ണം വേലചെയ്യിക്കുവാൻ ശ്രമിക്കണം. ഈ കുട്ടികളിൽ രണ്ടുപേർക്ക് ഇക്കാര്യങ്ങളിൽ കുറേശ്ശ ബുദ്ധി ചെലുത്താം. അടുത്ത് അനാഥമായി കിടക്കുന്ന വസ്തുക്കൾ ഇവൾക്കു വെവ്വേറെ തിരിച്ചുകൊടുക്കണം. അതു പരിഷ്കരിച്ചു നന്നാക്കിയാൽ അവൾക്ക് ഓരോ നല്ല സമ്മാനങ്ങളും കൊടുക്കണം. ഇങ്ങനെ പ്രോത്സാഹിപ്പിച്ചു വിദ്യാഭ്യാസത്തിലും ഭവനഭരണത്തിലും ഗൃഹവ്യവസായത്തിലും ഏകസമയത്തുതന്നെ അഭിരുചി ജനിപ്പിക്കണം. അവിടുത്തെ ഭാരവും ചുമതലയും അപ്പോൾ താനേ കുറയും. എന്റെ അഭിപ്രായം ഇങ്ങനെയാണ്. പിന്നെ യുക്തംപോലെ ആവാം.

രജനി:—സുപർണ്ണയ്ക്ക് ഇതെല്ലാം ഒരുമിച്ച നടത്തിയാലെന്താണ്?

സുപർണ്ണ:—ഞാൻ പറഞ്ഞവിധത്തിൽനിന്നു വന്നുചേരുന്നതും അങ്ങനെ തന്നെയല്ലേ? എന്നാൽ ഞാനാണെന്നു പ്രത്യക്ഷപ്പെടുത്തേണ്ട. കഴിഞ്ഞ കാര്യസ്ഥന് അസുഖം തോന്നി അയാൾ നമ്മെ ഭിന്നിപ്പിക്കുന്നതിനു കഴിയുന്നതു യത്നിച്ചുവെയ്ക്കാനിടയുണ്ട്. മനുഷ്യചിത്തമല്ലേ? എന്നെപ്പറ്റിയുള്ള അഭിപ്രായം മാറിവീണാൽ പിന്നെ ഞാൻ ജീവിച്ചിരുന്നിട്ടു ഫലം എന്ത്? എനിക്കീ പണികൾ ഏല്പിക്കുന്നത് വളരെ ഉത്സാഹവും സന്തോഷവുമുള്ള കാര്യമാണ്. രാത്രിസമയശേഷം കുട്ടികളെ മുൻനിർത്തി ഞാൻ വേണ്ടതൊക്കെ ചെയ്യാം. അവർക്കും അപ്പോൾ അതിൽ ഉത്സാഹം തോന്നും. ഞാനാണു കാര്യസ്ഥനെ പുറത്താക്കിച്ചത് എന്നൊരു ശ്രുതി ഇപ്പോഴേ പരന്നിട്ടുണ്ട്. ആ ക്രോധം വച്ചുകൊണ്ട്, പല അപവാദങ്ങളും പറഞ്ഞ്, എന്നെ ചീത്തയാക്കാൻ അയാൾ മടിക്കില്ല. ആ ഏകകാരണത്താൽ ഞാൻ ഭരണം ഒക്കെയേൽക്കില്ല.

രജനി:—അപ്പോൾ ഞാൻ ഒരു വ്യവസ്ഥയും ധൈര്യവും ഇല്ലാത്തവളാണെന്നാണോ പറഞ്ഞുകൊണ്ടു വരുന്നത്?

സ്വപ്നമയി:—എന്നല്ല, എന്റെ ജീവിതത്തിൽ വളരെ ദുഃഖമായ ഒരു ഘട്ടത്തെയാണ ഞാൻ ഇപ്പോൾ തരണംചെയ്യുന്നത്. പലവിധമായ അരിഷ്ടതകൾ ഞാൻ ഇക്കാലത്തനുഭവിക്കുന്നുണ്ട്. ലോകത്തിലെ ഗുണദോഷങ്ങൾ നാനാവിധത്തിലും ഞാൻ അനുഭവിച്ചറിഞ്ഞു. മനുഷ്യർ സാധാരണങ്ങളായ സ്ഥിതിഭേദങ്ങളുടെ താരതമ്യവിവേചനം പ്രായം കുറഞ്ഞിരുന്നാലും എന്നോളം അറിവാൻ അധികം ഇടയുണ്ടായിരിക്കയില്ലെന്നാണ് എന്റെ വിശ്വാസം. അതിനാൽ ഒരു കാര്യവും ഞാൻ ശാശ്വതമായി വിചാരിക്കില്ല. വിശേഷിച്ചും അവിടുത്തെപ്പോലെ വെളിയിൽ സഞ്ചരിച്ച കാര്യങ്ങളുടെ എല്ലാ പക്ഷങ്ങളും അറിയുന്നതിനുള്ള സൗകര്യം ചുരുക്കമായതിനാൽ ചില സംഗതികളും തെററിദ്ധരിച്ചുവെന്നു വന്നേക്കാം. അതിൽ അവിടുത്തെ കുററപ്പെടുത്താനും തരമില്ല. ഞാനും ഈ സ്ഥാനത്താണെങ്കിൽ എനിക്കും ഈ അപകടങ്ങൾ പിണഞ്ഞു എന്നു വരികൂടാതെയല്ല. ദുഷ്ടന്മാർ വിചാരിച്ചാൽ എന്തും സാദ്ധ്യമാണ്. ആർജ്ജവബുദ്ധികൾ അനായാസേന അവരാൽ വഞ്ചിതരാകയും ചെയ്യും.

രജനി:—എന്റെ ബുദ്ധി സ്വപ്നമയിയെ സംബന്ധിച്ചിട്ടെന്താളും എത്ര പറഞ്ഞാലും മാറുകയില്ല. ആ സംശയം വേണ്ടാ.

സ്വപ്നമയി:—എന്തായാലും കുറച്ചുകാലത്തേക്കു ഞാൻ നേരിട്ടു ഒരിച്ചുകൂട തന്നെ. അതിനു പല കാരണങ്ങളുമുണ്ട്. ഇവിടെ സിൽബന്ധികൾ വേണ്ടിടത്തോളം ഉണ്ടല്ലോ. അവരെക്കൊണ്ടു ധാരാളം മതിയാകും. വസ്തുക്കൾ ചുററിനോക്കുന്നതു അവിടുന്നുതന്നെ വേണം. ഞാൻ കൂടി ഒരുമിച്ചു വരാം.

രജനി:—സ്വപ്നമയീ, എന്റെ സംശയം ഒന്നു നിവർത്തിച്ചുതന്നാൽ ഞാൻ അനുഗൃഹീതയായി. നീ ഒരു സാമാന്യകുടുംബത്തിൽ ജനിച്ചവളല്ലെന്നു പല ലക്ഷണങ്ങൾകൊണ്ടും ഞാൻ അനുമാനിച്ചിട്ടുണ്ട്. ജന്മനാ നിനക്കുള്ള ഗുണങ്ങൾ നീ എത്ര മറച്ചാലും പുറത്തു പ്രകാശിച്ചുപോകുന്നു. ഏതു ശ്രേഷ്ഠകുടുംബമാണു നിന്റെ വിയോഗംകൊണ്ടു തപിക്കുന്നതെന്നുള്ള വാസ്തവം പറയൂ. [illegible] വസ്തുക്കളുടെ മേലധികാരം വഹിച്ച പാടവം ഇല്ലെങ്കിൽ ഈ കുടുംബത്തിലെ കുഴപ്പങ്ങൾ ഇത്രവേഗം എങ്ങനെ കണ്ടുപിടിച്ചു പരിഹാരം നിർദ്ദേശിച്ചു? നിനക്കു ബുദ്ധിയും പരിചയവും ധാരാളമുണ്ട്. നിന്റെ അമ്മയില്ലേ? കുട്ടീ, എനിക്കു നിന്നോടുള്ള വാത്സല്യത്തിനും ബഹുമാനത്തിനും ഒരതിർത്തിയില്ലാതായിത്തീർന്നിരിക്കുന്നു.

ഇവരുടെ സംഭാഷണം ഇത്രത്തോളമായപ്പോൾ രജനീദേവിയുടെ സഹോദരി അവിടെ കടന്നുവന്നു. രണ്ടുദിവസത്തെ വഴിക്കപ്പുറം താമസിക്കുന്ന അവരെ ദ്രുതയാനസൗകര്യംകൊണ്ട് ഇന്നാളെന്ന സ്വപ്നമതി ഉപഹസിച്ചു. സഹോദരിമാരോട് യാത്രപറഞ്ഞിട്ട് അവൾ സ്വവസതിയിലേയ്ക്കു തിരിച്ചു. "ഇതാരാണ്? അപൂർവ്വസുന്ദരമായ രൂപമായിരിക്കുന്നുവല്ലോ? എത്ര മനോഹരിയായ യുവതി!" എന്ന് സുശീല ചോദിച്ചു.

രജനി:—നമ്മുടെ സഖിയായ ശാന്താദേവി ഈ തരുണിയെ നമ്മുടെ കുട്ടികളെ പഠിപ്പിക്കുന്നതിനായി അയച്ചുതന്നതാണ്. ആകൃതിപോലെ തന്നെ പ്രകൃതിയും വളരെ വിശേഷമാണ്. ബുദ്ധിവൈഭവവും പ്രസരിപ്പും കടുകട്ടിയാണ്. ഞാൻ ഇങ്ങനെ ഒരു പെൺകിടാവിനെ കണ്ടിട്ടില്ല. ഈയിടെ നമ്മുടെ തറവാട്ടുസംബന്ധമായ ചില കുഴപ്പങ്ങൾ അവൾ എത്ര എളുപ്പം തീർത്തു ശരിപ്പെടുത്തി എന്നറിയാമോ? ഈ അവസരത്തിൽ ആ കുട്ടി ഇവിടെ വന്നുചേർന്നിരുന്നില്ലെങ്കിൽ ഞാൻ നന്നേ കുഴങ്ങുമായിരുന്നു. നമ്മുടെ പൂർവ്വപുണ്യം മൂർത്തീകരിച്ചു വന്നതാണോ എന്നുകൂടി ചിലപ്പോൾ എനിക്കു തോന്നിപ്പോകാറുണ്ട്.

സഹോ:—ചേച്ചീ, അതൊക്കെ ശരിതന്നെ. പക്ഷേ ചില ആഖ്യായികകളിൽ യുവപ്രഭുക്കന്മാർ ഉപാദ്ധ്യായിനികളെയും മറ്റും വിവാഹം കഴിച്ചതായി വായിച്ചിട്ടില്ലേ? സൂക്ഷിച്ചോളൂ. നമ്മുടെ കുമാരൻ അതു യഥാർത്ഥീകരിക്കാൻ ഇടവരാതിരിക്കേണ്ടതു്. അവൾക്ക് അതു യോഗ്യതയുണ്ട്. ഹാ! ആ മുഖഭാവം നോക്കുക.

രജനി:—എന്താണു നീ ഇങ്ങനെ അഭിപ്രായം പറയുന്നതു്? അവൾ ഒരു കുലീനയാണെന്നുള്ളതു കണ്ടാൽ അറിഞ്ഞുകൂടയോ? അവളുടെ നടപടികളും അതിന്നനുരൂപമാണ്. അവൾ മഹാമനസ്വിനിയുമാണ്. നിന്റെ സ്വതസ്സിദ്ധമായ അസൂയയുടെ ആധിക്യത്താലാണ നീ ഇങ്ങനെ പറയുന്നതു്. അവൾ എനിക്ക് ഒരു വലിയ തുണയാണ്. എന്റെ ബോധം ഒരിക്കലും പിഴച്ചുപോകയില്ല. നിശ്ചയം തന്നെ.

സഹോ:—ഞാൻ എന്തുതന്നെ പറഞ്ഞാലും ചേച്ചിക്കു സമ്മതമാകയില്ല. കുലവും ഗോത്രവും ഒന്നും വെളിപ്പെടുത്താതെ സ്വയം വേലചെയ്തുപജീവിക്കാൻ വന്നുകയറിയ ഇവൾ ദുർമ്മാർഗ്ഗചാരിണിയോ, യക്ഷിണിയോ രക്ഷിണിയോ എന്നൊന്നും ആലോചിക്കാതെയും ആരായാതെയും കുട്ടികളെ വഷളാക്കാൻ പിടിച്ച് അവളെ ഏൽപ്പിച്ചുവ

ല്ലോ! ചേച്ചിയുടെ ബുദ്ധി അതിശയകരംതന്നെ. ശാന്താദേവിയ്ക്കു തന്നെ അവളെപ്പററി എന്തറിയാം? ചേച്ചീ, ഈ മാതിരി അവിവേകം നല്ലതല്ല. പശ്ചാത്തപിക്കേണ്ടി വന്നേയ്ക്കും.

രജനി:—ഇക്കാൎയ്യത്തിൽ നിന്റെ അഭിപ്രായം ഇവിടെ അസ്ഥാനത്താണ്. അവരും അശേഷം ചീത്തയല്ല. അമ്പ! നിന്റെ അസൂയ ഒട്ടും ചില്ലറയല്ല.



## അദ്ധ്യായം ൨൩.

“സൂരന്മാരറിവുള്ളവരായാലും സ്വയം
മനസ്സുറപ്പിപ്പതിന ശക്തിയെന്നിയേ
പരമ്പരക്കണ്ടൊരെല്ലാം ചൊല്ലുവാൻ
അരമൊരുങ്ങിടാതെ തല തല്ലു തമ്മിലപ്പോഴ്.”

“അറിവുള്ളവനിങ്ങനെയാകരുത-
താരീ ഗുണവാക്കിൽ മാധുരി?”

അനന്തകുമാരൻ പെട്ടിയുടെ ചരിത്രം മുഴുവനും ശ്രദ്ധാപൂൎവ്വം കേട്ട് അതിനുള്ളിൽ എന്തൊക്കെയാണെന്നറിയാനുള്ള ജിജ്ഞാസയോടുകൂടി ചെന്നു പെട്ടി തല്ലിപ്പൊളിച്ചു. അതിനുള്ളിൽ ഒരുപാടു ചെറിയ അറകൾ കണ്ടു. അപ്പോൾ ആ യുവാവിനുണ്ടായ ചേതോവികാരം അവൎണ്ണനീയമായിരുന്നു. ആദ്യമായി അയാളുടെ ദൃഷ്ടി പതിച്ചതു കോടി സൂൎയ്യപ്രകാശമുള്ള ഒരു വൈരക്കല്ലിലായിരുന്നു. ഓരോ അറകളിലും വിലമതിക്കാൻ പാടില്ലാത്ത രത്നങ്ങൾ നിറച്ചുവച്ചിരുന്നു. അടിത്തട്ടിൽ സ്വൎണ്ണനാണയങ്ങളും സുലഭം തന്നെ. ഇത്രയും കണ്ടപ്പോൾ ആ യുവാവിന് അവാച്യമായ സന്തോഷമാണുണ്ടായത്. എല്ലാം പ്രത്യേകം പ്രത്യേകം നോക്കി വിസ്മയിച്ചശേഷം ഓരോന്നും ഇരുന്നിരുന്നതുപോലെ സൂക്ഷിച്ചുവച്ചു പെട്ടി തിരികെ പലകവച്ചുറപ്പിച്ചു. “കഷ്ടം! ഈ പെട്ടി ഞാൻ തല്ലിപ്പൊളിച്ചു ചീത്തയാക്കിയല്ലോ” എന്നുള്ള വിഷാദം നിമിത്തവും മററും അയാൾക്കന്നു നല്ല ഉറക്കമുണ്ടായില്ല. “ഇത് എന്റെ കൈവശം ഇരിക്കേണ്ടതല്ല. ഇതിന്റെ യഥാൎത്ഥാവകാശി നളിനീദേവി തന്നെയാണ്. ഞാൻ നൂററിൽ ചില്വാനം രൂപാ കൊടുത്തതല്ലേ ഉള്ളൂ. ഒരു രാജ്യംതന്നെ വിലപിടിക്കുന്ന സാമാനം ഇ

തിനങ്ങളിൽ ഉണ്ടല്ലോ. നളിനിയുടെ കഥ യഥാർത്ഥമായി ഭവിച്ചു. 'മുസ്ലീം തങ്ങളു'ടെ ആശിസങ്കല്പവും സഫലമായി. അയാൾ ഒരു ദീർഘദർശിയായിരുന്നെന്നുംകൂടി ഈ സംഭവം മൂലം ഉറപ്പിക്കേണ്ടിയിരിക്കുന്നു. ഇല്ലെങ്കിൽ സാത്വികനും ബുദ്ധിമാനും ആയ പ്രഭു ഇത്രവേഗം നശിച്ചു പോയതെങ്ങനെ? നളിനിയുടെ ദുർദ്ദശ മാറി. ദൈവം അവളെ എല്ലാ വിധത്തിലും അനുഗ്രഹിക്കട്ടെ." എന്നിങ്ങനെയുള്ള ചിന്തയോടും പ്രാർത്ഥനയോടുംകൂടി അയാൾ രാത്രി കഴിച്ചുകൂട്ടി.

പിറേറദിവസം രാവിലെ പെട്ടിയും എടുപ്പിച്ചുകൊണ്ടു കുമാരൻ നളിനിയെ കാണ്മാനെത്തി. അവൾ വളരെ ക്ലേശിച്ചു വിവശയായിരിക്കുന്ന സമയമായിരുന്നു അപ്പോൾ. "ഈ ഭവനം പൂർത്തനായ അദ്ദേഹമല്ലാതെ മററാരു മേടിക്കും? പക്ഷെ അദ്ദേഹത്തിന്റെ ന്യൂനതകളെ മറയ്ക്കുന്നതിനുള്ള വിദ്യ എടുക്കയായിരിക്കുമോ? കഷ്ടം, ഞാൻ അദ്ദേഹത്തെ എന്തുമാത്രം സ്നേഹിച്ചു. ഹാ! മനുഷ്യരെ സ്നേഹിച്ചാൽ ഒരിക്കലല്ലെങ്കിൽ മറെറാരിക്കൽ ഹൃദയം ശിഥിലമാകുമെന്ന് എന്റെ അനുഭവം കൊണ്ടു തീർച്ചയാക്കേണ്ടിയിരിക്കുന്നു. എന്റെ ഉപദേശങ്ങൾ ഒക്കെ ജലരേഖപോലെ ആയിപ്പോയല്ലോ? ദൈവമേ, സ്ത്രീപുരുഷന്മാർ തമ്മിൽ എന്തൊരന്തരമാണുള്ളതു! സ്ത്രീ ഹൃദയം ഭേദിച്ച് ഒഴുകുന്ന രക്തത്തിൽ മജ്ജിക്കുന്നതിലാണോ പുരുഷന്റെ സുഖം സ്ഥിതിചെയ്യുന്നതു്." എന്നിങ്ങനെയുള്ള ചിന്താസരണിയിൽ സഞ്ചരിച്ചിരുന്ന നളിനിയുടെ മുഖഭാവം കണ്ടു മനഃകുമാരൻ പരിഭ്രാന്തനായി. അവൾ, "പുരുഷന്മാർ സ്വഭാവജന്യമായുള്ള സ്വാതന്ത്ര്യപരത അങ്ങും അംഗീകരിച്ചു. സ്ത്രീകൾ വിശ്വസിക്കുന്നിടത്തോളം പുരുഷന്മാർ അവരെ തൃണപ്രായമായി ഗണിച്ചു ചതിക്കുന്നതു സഹജമാണു്." ഇത്യാദി മനോവിചാരങ്ങളുടെ ശല്യത്താൽ ക്ഷീണയായി കിടക്കുകയായിരുന്നു.

നളിനീദേവി യൗവനയുക്തയായെങ്കിലും ലോകസ്വഭാവം നല്ലതുപോലെ ഗ്രഹിച്ചിരുന്നു. "ഇദ്ദേഹം എന്നോടു വിവാഹം ചെയ്യണമെന്നു പറഞ്ഞാൽ എന്റെ ഹൃദയം അനുവദിക്കുമോ? ആവോ! ഞാൻ ഔന്നത്യത്തിൽ ഇരുന്ന കാലത്തു ത്യജിച്ച സാധനങ്ങളെ ആപൽക്കാലത്തു കൈക്കൊള്ളുന്നതു് ഉത്തമമാകുമോ? ഇല്ല. ഒരിക്കലുമില്ല. അതു നിന്ദ്യംതന്നെ!" എന്നിപ്രകാരമുള്ള മനോരാജ്യത്തിലേയ്ക്കു കടന്നപ്പോൾ അവൾ വ്രണത്തിൽ മുള്ളുകൊണ്ടാലെന്നപോലെ ഞെട്ടി എഴുന്നേററു. ഈ മാററങ്ങൾ നളിനിയിലുണ്ടായതൊന്നും ആ യുവാവു

ഗ്രഹിച്ചില്ല. നളിനീദേവി പുറത്തിറങ്ങിയപ്പോൾ അയാൾ പ്രത്യക്ഷനായി.

നളിനി:—ഈ സമയത്തു തിരിക്കാനുണ്ടായ ഹേതുവെന്താണ്?

യുവാവ്, "ദേവി നേരിട്ടിറങ്ങി എഴുന്നെള്ളി പുറത്തു വരുമെന്ന് എനിക്കറിയാം. ഒരത്യാവശ്യകാര്യം പറയാനായിട്ടാണ് രാത്രി എത്തിയത്" എന്ന സസന്തോഷം പറഞ്ഞു പെട്ടി നളിനിയുടെ കൈയിൽ കൊടുത്തു.

നളിനി:—ഇതെന്തൊരു കഥയാണ്. ഈ പെട്ടി ആരു തല്ലിപ്പൊളിച്ചു. ഇതിനകത്തിൽ ഉണ്ടായിരുന്നതാരെങ്കിലും തട്ടിപ്പറിച്ചു കൊണ്ടുപോയോ?

യുവാവ്:—ഇല്ല. ഞാൻതന്നെ തട്ടിപ്പൊളിച്ചു നോക്കിയതാണ്. ഇതിനകത്തിൽ ഒരുപാടി രത്നങ്ങളും നാണയങ്ങളും ഉണ്ട്. ഏതായാലും തട്ടിപ്പറിച്ചവർ മനസ്സാലെ പ്രതിഫലം കൊടുപ്പാൻ കൊണ്ടുവന്നിരിക്കയാണ്. തുറന്നുനോക്കി. പറഞ്ഞാൽ ബോദ്ധ്യമാകയില്ല. അതിലെ ഉള്ളടക്കത്തിന് ഒരു രാജ്യംതന്നെ വിലപിടിക്കും.

ഒട്ടുവിലത്തെ വാക്കുകേട്ട് നളിനി യുവാവിന്റെ മനോഭാവങ്ങൾ നോക്കിനിന്നിട്ട് അറ പരിശോധനകഴിച്ചു. "ഇതെന്തൊരുള്ളതമാണ്. ഇത്രയും വലുപ്പവും പ്രകാശവുമുള്ള ഒരു രത്നം ഇതിനുമുമ്പ് ആരുംതന്നെ കണ്ടിരിക്കാനിടയില്ലല്ലൊ" എന്ന് ആശ്ചര്യത്തോടെ പറഞ്ഞു.

യുവാവ്:—[അകളങ്കഭാവത്തോടെ] പെട്ടി തുറന്നു നോക്കിയതിൽ പിന്നീട് ഒരു നിമിഷമെങ്കിലും കൈവശം വച്ചുകൊണ്ടിരിക്കുന്നതിന് അവകാശമില്ലെന്നു തോന്നി. അതാണ് ഇപ്പോൾ തന്നെ തിരിച്ചത്. ഇതു നളിനീദേവിയുടെ പിതൃധനമാണ്.

നളിനി:—ഇതെങ്ങനെ എന്റേതാകും? പെട്ടി നിങ്ങൾ ലേലത്തിൽ കൊണ്ടതല്ലേ? ഇനി എനിക്കും കുടുംബത്തിനും ഇതിന്മേൽ എന്തവകാശമാണ്?

യുവാവ്:—ഈ പെട്ടി ഞാൻ മേടിച്ചില്ലെങ്കിൽ ആ ദിവ്യന്റെ വാക്ക മിഥ്യയായി ഭവിച്ചേനെ. ഈശ്വരലീല എന്നല്ലാതെ മറ്റൊന്നും പറയാൻ കാണുന്നില്ല. ഇതിന്റെ അവകാശി നളിനിതന്നെയാണ്. എല്ലാംകൊണ്ടും അതിനുള്ള സമയവും ആവശ്യവും നേരിട്ടിരിക്കുന്നുണ്ടല്ലൊ. നളിനിക്ക് ഈ വാക്കുകൾ എരിയുന്ന തീയിൽ എണ്ണ ഒഴിച്ചതുപോലെയായിരുന്നു. അവൾ ആ രത്നങ്ങളെ കൈയിൽ

നീട്ടിപ്പിടിച്ചുകൊണ്ട് ഒരു ധീരപുരുഷനെപ്പോലെ:—"ഈ സ്വർണ്ണവും ഈ രത്നങ്ങളും എനിക്ക് ഒരുപോലെ തന്നെ എന്നല്ലാതെ വിശേഷാൽ ഒരുല്ലാസമോ സമാധാനമോ എന്റെ ഹൃദയത്തിൽ ഇതു കണ്ടിട്ടുണ്ടാകുന്നില്ല. നിങ്ങൾക്ക് ഇതു യഥേഷ്ടം ഉപയോഗിച്ചുകൊള്ളാം" എന്നു രോഷസ്വരത്തിൽ പറഞ്ഞു ശിരഃകമ്പനം ചെയ്തു.

യുവാവ്:—നളിനി, ഞാൻ ഭവതിയുടെ താൽക്കാലിക ദയനീയാവസ്ഥ ഒരു നല്ല തരമെന്നുവച്ചു സഹായിക്കാൻ വന്നുവെന്നു തോന്നിയിട്ടായിരിക്കാം എന്നെ ഈവിധം ധിക്കരിക്കുന്നത്.

നളിനി:—ഞാനാരെയും ധിക്കരിക്കുന്നതും പുരസ്കരിക്കുന്നതുമില്ല. വിശേഷിച്ചു നിങ്ങളെ........

യുവാവ്:—[പെട്ടി വാങ്ങിക്കൊണ്ട്] നളിനിയുടെ ഹിതംപോലെ ആകട്ടെ. അല്ലാതെ ഞാൻ വിചാരിച്ചാൽ എന്തു പ്രയോജനമാണുള്ളത്.

നളിനി:—നേരം അതിക്രമിക്കുന്നു. അമ്മയെപ്പോയി കാണുക. ഇപ്പോൾ എണീറ്റിരിക്കും. പോയിക്കാണാം.

യുവാവ്:—(അതിവിഷണ്ണനായി) എനിക്കാരെയും കാണേണ്ട. ഞാൻ എന്റെ നിർഭാഗ്യത്തെ പഴിക്കുന്നതേയുള്ളു.

യുവാവിന്റെ ദയനീയമായ സ്വരം നളിനിയുടെ ഹൃദയത്തിൽ ഒരസ്ത്രമേല്പിച്ചതുപോലെ അവൾ പെട്ടെന്നു നിന്നുപോയി.

യുവാവ്:—ഓമനേ, എന്റെ ഭാവിയെക്കുറിച്ച് ഒന്നും പറയാത്തതെന്ത്? ഞാൻ ത്യാജ്യനാണോ? എന്തൊക്കെ പറഞ്ഞിട്ടും പ്രവൃത്തിയിൽ കാണിച്ചിട്ടും ഒരലിവു ജനിച്ചതായി തോന്നുന്നില്ലല്ലോ. ഞാൻ ഒരാഴ്ചയ്ക്കകം ഇങ്ങോട്ടു താമസം മാറും. അപ്പോൾ നളിനി എന്റെതായിരിക്കുമല്ലോ. ഞാൻ എല്ലാ വിധത്തിലും ഭവതിയുടെ പ്രേമത്തിനും അഭിമാനത്തിനും പാത്രമായിത്തീരാൻ ശ്രമിക്കാം. ഒരു പ്രകാരത്തിലും ഇനി നിന്ദ്യനായിക്കാണപ്പെടുന്നതല്ല.

ഇത്രയും പറഞ്ഞതും നളിനിയെ അടക്കവയ്യാത്ത പ്രേമാവേഗത്താൽ ബലമായാശ്ലേഷിച്ചും ഉമ്മവെക്കുകയാൽ ഭാരംകൂടിനിന്ന സ്നേഹഫലങ്ങളാൽ അവൾ നമ്രമുഖിയായി അതിന്നു വശപ്പെട്ടതും അലക്ഷിതപ്രവാഹംപോലെ പെട്ടെന്നു കഴിഞ്ഞു.

* * * * * *

ഇനി യുവാവിനെ നമുക്കു മറ്റൊരു രംഗത്തിലേയ്ക്കു പിന്തുടരേണ്ടിയിരിക്കുന്നു.

രജനീവിലാസത്തെ കുടുംബഭരണം തൽക്കാലം രജനീദേവിതന്നേ നടത്തുന്നതായിട്ടാണ പുറമേ പ്രസ്താവമെങ്കിലും മന്ത്രണമാൎക്ക് അതിന്റെ യാഥാൎത്ഥ്യം അറിയാമായിരുന്നു. അന്നു മുതൽ രജനീദേവി കാൎയ്യങ്ങൾ നോക്കിത്തുടങ്ങിയോ അന്നുമുതൽ പ്രതിമാസം ചെലവുനീക്കി ഒട്ടധികം ഉറുപ്പിക മിച്ചം വന്നുതുടങ്ങി. "രജനീദേവി" എന്നു പറയുമ്പോൾ അതിൽ സ്വൎണ്ണമയി അന്തൎഭവിച്ചിട്ടുണ്ടെന്നു വായനക്കാർ ഗ്രഹിച്ചുകൊള്ളുമല്ലോ. ക്രമേണ വസ്തുക്കളുടെ വിധമൊക്കെ മാറിയതായി അപ്പൊഴപ്പോൾ ഉണ്ടായിരുന്ന പ്രകൃതിവ്യത്യാസങ്ങൾ രജനീദേവിയെ ധരിപ്പിച്ചു. ഇങ്ങനെ രണ്ടുകൊല്ലത്തെ നിരന്തരപ്രയത്നത്താൽ കടങ്ങൾ എല്ലാം തീൎന്ന സമൃദ്ധിയുടെ ലക്ഷണങ്ങൾ കണ്ടുതുടങ്ങി. കുട്ടികളും ആണ്ടിയുള്ളവരായിത്തീൎന്നു. സ്വൎണ്ണമയിക്ക് ഉള്ളിൽ സന്തോഷവും സംതൃപ്തിയും ഉണ്ടായി. അവൾ അതുവരെയുള്ള സകല കണക്കും തീൎത്തു പുതുതായ ഒരു രീതി നിശ്ചയിച്ചു തന്റെ ബാദ്ധ്യത ഒഴിക്കണമെന്നു വിചാരിച്ച് അവിടത്തെ ആപ്പീസിലിരുന്നു നൂതനരീതിയിൽ കണക്കുവെയ്ക്കേണ്ടതിന്റെ ഒരു പകൎപ്പ് എഴുതിയുണ്ടാക്കുകയായിരുന്നു. അപ്പോൾ ഒരു യുവാവിന്റെ കലഹരവം കേട്ടു. "ഞാൻ മരിച്ചുപോയാൽ നീ എന്റെ കുട്ടികളെ ഉടൻ വഴിയാധാരമാക്കും" എന്നു രജനീദേവി പറയുന്നതും കേട്ടു.

ഭൃത്യൻ ഒരു പാത്രമെടുക്കാൻ അകത്തുചെന്നപ്പോൾ രജനി:—"സ്വൎണ്ണമയി വന്നില്ലേ" എന്ന് ഉൽകണ്ഠയോടെ ചോദിച്ചു. ഭൃത്യൻ, 'ഉവ്വ്' എന്നു പറഞ്ഞു. രജനിക്ക് ഒരാശ്വാസംതോന്നി:—"അകത്തു വരാൻ പറയൂ" എന്നാജ്ഞാപിച്ചു. വന്നപ്പോൾ,

രജനി:—[വിഷാദസ്വരത്തിൽ] സ്വൎണ്ണമയി ഇന്നു നേരത്തെ വന്നുവല്ലോ? എന്റെ പുത്രൻ വന്നിട്ടുണ്ട്. അവനു കുറേ ഉറുപ്പിക വേണമെന്നു ശാഠ്യം പിടിക്കയാണ്. കുട്ടികൾക്കൊക്കെ ഉറുപ്പികയും മറ്റോടും സമമാണ്. സ്വൎണ്ണമയിക്ക ജോലിത്തിരക്ക ധാരാളം ഉണ്ട്. ഇല്ലേ?

സ്വൎണ്ണ:—ഉണ്ട്. അതിനെന്താ? സ്വസ്ഥമായിരുന്നാൽ ബുദ്ധിമാന്ദ്യം ഉണ്ടാകും. ഞാൻ ഇന്ന് അതിരാവിലെ തിരിച്ചത് നരകൊന്നിച്ച് ആ ഗ്രാമം ചുററിനോക്കാമെന്നു വിചാരിച്ചാണ്. അവിടെ പരാതിക്കാർ വളരെയുണ്ട്. ഇന്നു യാത്ര സാദ്ധ്യമാകയില്ലായിരിക്കാം. ജയപുരിയിലെ കല്പ്പാടിനെ സംബന്ധിച്ച ചില വ്യവസ്ഥകൾ ചെയ്യേണ്ടിയുമിരിക്കുന്നു. അത് അവിടെച്ചെന്നിട്ടായിക്കളയാം എന്നു വിചാരിച്ചു.

രജനി:—ശരിയായ ഒരു പുരുഷനില്ലാത്ത ന്യൂനത കണ്ടില്ലേ? സ്വൎണ്ണമയി ഇത്രയൊക്കെ പണിപ്പെട്ട് ഈ കുടുംബം പുനഃപ്രതിഷ്ഠിച്ചാലും നാളെ ഈ ശപ്പനല്ലേ അനുഭവിക്കേണ്ടതു്. ഇവന് എത്ര ദിവസത്തെ പുളിശ്ശേരിക്കുണ്ടാകുമോ? എന്തിനായി നാം കഷ്ടപ്പെടുന്നു എന്നു ചിലപ്പോൾ തോന്നിപ്പോകുന്നു.

സ്വൎണ്ണ:—അങ്ങനെ വിചാരിക്കാമോ? അവിടുത്തെ ഭാവി ശ്രേയസ്കരമായിത്തന്നെയിരിക്കും.

രജനി:—സ്വൎണ്ണമയി, നിന്നെ ദൈവം വേണ്ടവിധം അനുഗ്രഹിക്കട്ടെ. നിന്റെ ഈ അതിസാഹസത്തിനു ഞാനെന്തു പ്രത്യുപകാരമാണു ചെയ്യേണ്ടതു്. എന്തുതന്നെ ചെയ്താലും മതിയാവില്ല. നീ അത്ര കണ്ടു പണിപ്പെട്ടിട്ടുണ്ട്. ഒറ്റക്കാശും നീ കൂടുതൽ വാങ്ങുന്നില്ലല്ലോ. ഇരുപത്തഞ്ചുറുപ്പികകൊണ്ട് എത്ര ഭംഗിയായി കഴിച്ചുകൂട്ടുന്നു. നാളത്തേയ്ക്കു കരുതുന്നില്ല. നിന്റെ പ്രയത്നങ്ങളെല്ലാം അന്യോദ്ദേശ്യങ്ങളിലാണല്ലോ! ഭാരതത്തിലാണെന്നോ? പരാൎത്ഥം നന്നെങ്കിലും സ്വാൎത്ഥം ലൗകികത്തിൽ കേവലം ത്യാജ്യമാണോ? എന്റെ പുത്രിമാരിൽ ഒന്നായിട്ടേ നിന്നെ ഞാൻ ഗണിക്കുന്നുള്ളൂ. എനിക്കിനി ഒന്നും കഴിയുകയില്ല. ഇഷ്ടംപോലെ വേണ്ടതൊക്കെ ചെയ്തുകൊള്ളുക.

സ്വൎണ്ണ:—നന്നായി! കാശ്യപൻ ഈ നാശമൊക്കെ വരുത്തിയതു് അയാളുടെ വീട്ടു തന്നെയല്ല. എന്നെയും അതുപോലെ ആക്കിത്തീൎക്കാൻ വട്ടംകൂട്ടുകയാണല്ലേ? അവിടുന്ന് ഉദാസീനയായിത്തീരുന്നതായാൽ ഞാൻ ഇവിടെനിന്നും മാറിക്കളയും. അവിടുത്തെ ആജ്ഞ എത്രതോ, അതിനെ ഉത്തമവിശ്വാസമായി നിൎവ്വഹിക്കാൻ ഒരു യന്ത്രം പോലെ ഉപയോഗിക്കയല്ലാതെ സകല സ്വാതന്ത്ര്യവും എനിക്കു നൽകിയാൽ നിൎദ്ദോഷമായി അതു വഹിക്കാൻ എന്നെക്കൊണ്ടു സാധിക്കയില്ല. ഒരാൾക്കുള്ള സാമൎത്ഥ്യം യോഗ്യതയിൽ കവിഞ്ഞു മതിക്കുന്നതും നടിക്കുന്നതും ദോഷകരമാണ്. എന്നെ പുത്രീനിൎവ്വിശേഷം സ്നേഹിക്കുന്നതു് എനിക്ക് അത്യന്തം ചാരിതാൎത്ഥ്യജനകമാണ്. അവിടുത്തേയ്ക്കു വേണ്ട സഹായം കുടുംബഭരണത്തെ സംബന്ധിച്ചു ചെയ്യാമെന്നല്ലാതെ, ഒക്കെ ഞാൻതന്നെ ഭരമേറ്റു നടത്തുന്നതു് ആപൽകരമായിട്ടേ പരിണമിക്കൂ. മറ്റാരെയും തന്നെ അങ്ങനെ ചുമതലപ്പെടുത്തുകയുമരുതു്. സ്വശക്തി മന്ദീഭവിപ്പിച്ചുകൂടാ. ജീവിതത്തിലെ ഒരു മുഖ്യരഹസ്യം തന്നെ, സ്വസ്വാതന്ത്ര്യം സ്വയം സൂക്ഷിച്ചുകൊള്ളുക എന്നതാണ്.

ഞാൻ ഇപ്പറയുന്നത് അവിവേകമെന്നു തോന്നുന്നെങ്കിൽ ക്ഷമിച്ചുകൊള്ളണം.

രജനി:—എന്റെ കുട്ടീ, നീ പറഞ്ഞതൊക്കെ സത്യംതന്നെ. എന്നാലും നീ എനിക്ക് ഒരു വ്യത്യസ്തയാണ്. എന്നെ ഇനി ഉപദ്രവിക്കരുത്. നീ ഒരു രാജ്ഞിയായിരിക്കേണ്ടവളാണല്ലോ. എന്തെല്ലാം ത്യാഗങ്ങൾ നീ പ്രദർശിപ്പിച്ചിരിക്കുന്നു! ഈ പ്രച്ഛന്നവേഷം ഞാൻ വിശ്വസിക്കുന്നില്ല. ചില സന്ദർഭങ്ങളിൽ നിന്റെ നോട്ടം, ഭാവം, തന്നെത്താനറിയാതെ പറഞ്ഞുപോകുന്ന വാക്കുകളുടെ ഗൗരവം ഇതൊക്കെ നിന്റെ പ്രഭുത്വത്തെ നന്നായി പ്രകാശിപ്പിക്കുന്നുണ്ട്. നിന്നെ വിശ്വസിച്ചിട്ടു വരുന്ന ദോഷമൊക്കെ ഞാൻ സഹിച്ചുകൊള്ളാം.

സ്വപ്ന:—എനിക്കും സ്വാതന്ത്ര്യാവകാശമില്ലേ? അതു നോക്കണമല്ലോ.

രജനി:—സ്വപ്നം, ചായകുടിച്ചുവോ? എന്റെ മകൻ ഇനി കുറച്ചു ഇവിടെ താമസിക്കും. സ്വപ്നയ്ക്കു പരിചയമാകേണ്ടേ? [പുത്രനോടായിട്ട്] കുമാരാ, ഈ സ്ത്രീരത്നത്തെ നിന്റെ സഹോദരിമാരിൽ ഒന്നായി ഗണിച്ചുകൊള്ളണം. ഈ കുട്ടിയാണു നമ്മുടെ കുടുംബം പുനരുദ്ധാരണം ചെയ്തത്. [സ്വപ്നയോട്] ഇതാണ് എന്റെ സീമന്തപുത്രൻ. പഠിത്തം ഒരുവിധത്തിലൊക്കെ ആയിട്ടുണ്ട്. ഉദ്യോഗമൊന്നുമില്ല. ഉടനേയായി ഒരാൾ ഈ കുടുംബത്തിൽ വലിയ സ്ഥാനങ്ങൾക്കർഹനായിരിക്കും. ഒന്നുരണ്ടവസരങ്ങളിൽ ഇങ്ങനെ ചാടു തെറിയിട്ടുമുണ്ട്. എന്താ ചെയ്യു?

സംഭാഷണം ഈ ഘട്ടത്തിലെത്തിയപ്പോൾ ചായ കൊണ്ടുവന്നു. എല്ലാവരും അതു കുടിക്കാൻ ആരംഭിച്ചു. യുവാവു തന്റെ ദൃഷ്ടികളെ സ്വപ്നയിൽ പതിപ്പിച്ചുകൊണ്ടു മെല്ലെ ചായ കുടിച്ചുതുടങ്ങി. മാതാവിന്റെ ചോദ്യങ്ങൾക്കു പ്രത്യുത്തരം ഒന്നുമില്ല. എങ്കിലും തന്റെ ചാപല്യങ്ങൾ മാതാവിനെയും സ്വപ്നയെയും അറിയിക്കാതെ കഴിച്ചുകൂട്ടാൻ വളരെ പണിപ്പെടുന്നുണ്ട്. സ്വപ്നയ്ക്ക് യുവാവിന്റെ സമ്പ്രദായങ്ങൾ ഒട്ടും ഇഷ്ടമാകുന്നില്ല. എന്നാൽ മുഖത്തു ഒരു സഹതാപമാണുണ്ടായതും. അവർ ചായകുടിയും കഴിഞ്ഞു പുറത്തു കടക്കാൻ ശ്രമിച്ചു.

"നല്ല വെയിലായില്ലേ? നടന്നു പോവുകയോ? ദൂരം വളരെയില്ലേ?" എന്നു പറഞ്ഞു യുവാവു പെട്ടെന്നെഴുന്നേറ്റു.

സ്വർണ്ണ:—സ്വല്പംദൂരം നടക്കണം.

"വണ്ടി കൊണ്ടുവരുവിക്കാമല്ലൊ? എന്തിനാ വെയിലത്തു നടക്കുന്നു?" എന്നായി യുവാവ്. രജനി ചിന്താമഗ്നയായിരുന്നതിനാൽ മകന്റെ ഗോഷ്ഠികളും ഔദാര്യപ്രകടനവും അത്ര ശ്രദ്ധിച്ചില്ല. സ്വർണ്ണമയി യാത്രപറഞ്ഞു പുറത്തിറങ്ങി. യുവാവും കൂടെച്ചാടി.

സ്വർണ്ണ:—വേണ്ട. ഞാൻ നടന്നുപോകുക പതിവാണ്. അതു തനിച്ചുമായിരിക്കും. അതുപോലെ പൊയ്ക്കൊള്ളാം.

ഇത്രയും പറഞ്ഞു സ്വർണ്ണമയി നടന്നുപോയി. വഴിമദ്ധ്യേ രണ്ടാമെവൻ പ്രത്യക്ഷനായി.

ര:—ഇവിടെയും എന്നെ ദ്രോഹിക്കാനെത്തി ഇല്ലേ? എന്റെ ഒരു നിഴൽപോലെ കൂടിയിരിക്കുകയാണ്. വീട് തീരെ ഉപേക്ഷിച്ചോ? ഇനി അങ്ങോട്ടു മടങ്ങിപ്പോകാൻ നിശ്ചയിച്ചിട്ടില്ലേ? എന്റെ കാര്യം വല്ലതും പുറത്താക്കിയാൽ പിന്നെ..........അന്നു ഞാൻ ഇവിടെ നിന്നും ഓടിയ്ക്കും. സുകുമാരി, ഇപ്പോഴും എന്റെ പിടിയിൽപെട്ട കിടക്കുകയാണെന്നു നല്ല ഓർമ്മയിരിക്കട്ടെ.

സന്തോഷം ഇത്രയും പറഞ്ഞശേഷം രണ്ടാമവൻ പോയി. മന്ദഗമനയുവാവ് സ്വർണ്ണമയി പോയ വഴി നോക്കി ചിന്താപരവശനായി നില്ക്കുകയായിരുന്നു. രജനിയും പുറത്തുവന്നു.

യുവാവ്:—അമ്മേ, അവൾ ആരാണ്? സാമാന്യയല്ലല്ലൊ.

രജനി:—ഞാൻ കാലത്തു പറഞ്ഞില്ലേ? ഇപ്പോൾ ഈ കുടുംബത്തിന്റെ ഭരണകർത്രി അവൾ തന്നെയാണ്.

യുവാവ്:—ഹാ, എന്തു സമർത്ഥയാണ്? ഏതുനാട്ടിൽനിന്നും വന്നതാണ്? ഏതോ പ്രച്ഛന്നവേഷയാണെന്നാണ് എനിക്കു പ്രഥമദൃഷ്ടിയിൽ തോന്നിയത്. എന്തോ ഒരു രഹസ്യം ഈ മഹതിയിൽ ഉള്ളതുപോലെ തോന്നുന്നു.

രജനി:—എന്തെങ്കിലും ഉണ്ടായിക്കൊള്ളട്ടെ. നിനക്കതറിഞ്ഞിട്ടെന്താണാവശ്യം? അവളെ ജയിക്കാൻ ഈ നാട്ടിലാരുമില്ല. ഞാൻ നിന്നെ പ്രസവിച്ചിട്ടെന്താ ഫലം? അപമാനവും ദുരിതവും മാത്രം! നീ വേണ്ടതുപോലെ ഇരുന്നെങ്കിൽ എനിക്കീ കഷ്ടപ്പാടുണ്ടോ? നിന്നോടൊന്നു ഉപദേശിച്ചാലും ഒക്കെ വ്യർത്ഥമാണല്ലൊ! ഒരിക്കൽ നീ എല്ലാം അറിയും.

രജനി ഇത്രയും പറഞ്ഞു് അതിദീർഘമായി ഒന്നു നിശ്വസിച്ചു. യുവാവു മാതാവിന്റെ പരുഷവാക്കുകൾ കേട്ടിട്ടു അസ്വസ്ഥനായി മൗനം ഭജിച്ചു നിന്നതേയുള്ളു.

—(൦)—

## അദ്ധ്യായം ൨൪.

"ദൈന്യസ്യം പലകാട്ടംപൂരുഷരെ
സ്വാതന്ത്ര്യത്തിനു കൊള്ളരുതാതെയും
ശോകമയിലെല്ലാന്നല്ലയലയധാ
കൈവശമാമകൃത്യമെല്ലാമെന്നും."

രണ്ടാഴ്ച്ച ശേഷം ഒരു ദിവസം സുജ്ഞാനമയി പുറത്തിറങ്ങി ശാന്താവിലാസത്തോടു സമീപിച്ചപ്പോൾ ഒരു യുവാവു വഴിയിൽ ഉലാത്തികൊണ്ടു നിൽക്കുന്നതു കണ്ടു. അവൾ അടുത്തെത്തിയപ്പോൾ അയാൾ പരിചയം ഭാവിച്ചുകൊണ്ടു് "കണ്ടതു സന്തോഷമായി. ഞാനും ഒന്നിച്ചു വരാം" എന്നു പറഞ്ഞു.

സുജ്ഞാനമയിക്കു്, ഇയാൾ വളരെ നേരമായി തന്റെ പ്രത്യാഗമനം പ്രതീക്ഷിച്ചുകൊണ്ടു നിൽക്കുകയായിരുന്നു എന്നു മനസ്സിലായി. "ഇന്നലെപ്പോലെ" എന്നു പുച്ഛസ്വരത്തിൽ മറുപടി നൽകി.

യുവാവു്:—[ഉള്ളതിൽ കൂടുതൽ പരിചയം നടിച്ചുകൊണ്ടു്] വന്നോ, ഞാൻ നിങ്ങൾക്കുവേണ്ടി വളരെ നേരമായി കാത്തുനിൽക്കുന്നു.

സുജ്ഞാ:—എന്തിനായിട്ടു്?

യുവാവു്:—"നിങ്ങളെ കാണ്മാനായി മാത്രമാണു്. ഇന്നു രാവിലെ എനിക്കു് ഒരു വലിയ അപകടം നേരിട്ടു. പാശികളിച്ചതിൽ കുറച്ചു രൂപാ പൊടിഞ്ഞു. മനസ്സിനു വളരെ ക്ഷീണം തോന്നുന്നു. നിങ്ങൾക്കു് ഈവക ഉപദ്രവം ഒന്നും നേരിട്ടിരിക്കയില്ലല്ലോ.

സുജ്ഞാ:—എന്താ ഭ്രാന്തനെപ്പോലെ സംസാരിക്കുന്നതു്. ഞാൻ പാശികളി കണ്ടിട്ടുപോലുമില്ല. സ്ത്രീകൾ പാശികളിക്കുന്നതായി അധികം കേട്ടിട്ടുമില്ല.

യുവാവു്:—ഭാഗ്യവതി തന്നെ.

സ്വപ്ന:—എന്തിനാ എന്നെക്കാത്തു നിന്നത്? അമ്മ വല്ലതും പറഞ്ഞയച്ചിട്ടുണ്ടോ?

യുവാവ്:—[വെറും ഉന്മത്തനെപ്പോലെ] നിങ്ങളെ കണ്ടാൽ കുറെ മനസ്സമാധാനമുണ്ടാകുമല്ലോ. എന്താ? അങ്ങനെയല്ലേ? നിങ്ങൾ ബുദ്ധിസമർത്ഥയാണെന്ന പ്രഥമദൃഷ്ടിയിൽ തന്നെ ഞാൻ ഗ്രഹിച്ചു. നിങ്ങൾ അമ്മയുടെ ഭാരം ഇത്ര വേഗം ലഘൂപ്പെടുത്തിയല്ലോ.

സ്വപ്നമയിക്ക് ഇതു കേട്ട രോഷത്തിനു പകരം അല്പം ആർദ്രതയാണുണ്ടായത്.

"എന്താ അപകടം പററിയത്? പറയാമോ?" എന്നു സ്വപ്നമയി അനുകമ്പയോടുകൂടി ചോദിച്ചു. അന്യദുഃഖത്തിൽ വളരെ അലിവുള്ളവളായിരുന്നതിനാൽ ആക്കം വിപത്തിൽ സഹായിക്കുകയെന്നുള്ളതു അവളുടെ ഒരു സ്വഭാവമായിത്തീർന്നിരുന്നു.

യുവാവ്:—ചതിയിൽ കൂടുതൽ ഒന്നും പററിയില്ല.

സ്വപ്ന:—ചതിയോ എന്താണാവോ? ഞാൻ അറിഞ്ഞിട്ടില്ലല്ലോ.

യുവാവ്:—ഇന്നും കുറെ പണം പൊടിച്ചു. വളരെ വ്യസനവും ലജ്ജയും തോന്നുന്നു. ചിലപ്പോൾ ഈ കളി ചീത്തയാണെന്നു തോന്നാറുണ്ട്. പക്ഷെ സംഘത്തിൽ ചേരുമ്പോൾ ഉണ്ടാകുന്ന വ്യാമോഹത്തെ തടുക്കുന്നതിനു ശക്തിയില്ലാതായിപ്പോകുന്നു.

സ്വപ്നമയിയിൽ ഈ വാർത്ത പല ആശങ്കകളും ഉദിപ്പിച്ചു. സംഘം എന്നു കേട്ടപ്പോൾ അതിലെ അംഗങ്ങൾ ആരെല്ലാമെന്നറിയാനുള്ള ഉൽക്കണ്ഠ അതികലശലായി. "ആകട്ടെ, ആരെല്ലാമാണ് കളിക്കാർ എന്ന് എന്നോടു പറയാമോ?"

യുവാവ്:—അനവധിയാളുകളുണ്ട്. പറഞ്ഞാൽതന്നെയും നിങ്ങൾ അവരെ ഒക്കെ അറിയുമോ?

സ്വപ്ന:—ഇല്ല. എങ്കിലും ധരിച്ചിരിക്കാമല്ലോ. ഞാനും ഒരിക്കൽ അറിയാതെ പക്ഷെ കളിയിൽ ചേർന്നേയ്ക്കാം. അതിനാൽ പ്രധാനികളെ അറിഞ്ഞിരിക്കാമെന്നേയുള്ളൂ.

യുവാവ്:—പ്രമാണികൾ രണദേവൻ, വിക്രമസിംഗ് എന്നിവരാണ്. രണദേവൻ ഞങ്ങളുടെ കാര്യസ്ഥനാണ്. പക്ഷെ എഴുത്തുകുത്തുകളൊക്കെ ഓരോ പേരുവച്ചാണ്.

ഇത്രയും ശ്രവിച്ചപ്പോൾ സുപർണ്ണമതിയുടെ ഭാവം പകൎന്നു. "കഷ്ടം! എത്ര കഠിനം ഇവന്റെ ദുരാചാരകൃത്യങ്ങൾക്കിരയായിത്തീരുന്നു. ഇവനെ ഒന്നമൎച്ചകൾക്കുള്ളിലുള്ളതിൽ വളരെ ദോഷമുണ്ട്" എന്നു വിചാരിച്ചപ്പോഴേയ്ക്കും തന്റെ അന്തരംഗങ്ങളെല്ലാം മാറി കണ്ണുകൾ നിറഞ്ഞു. അവൾ തന്റെ സ്വാൎത്ഥതയെ മറച്ചുകൊണ്ടു ശയ്യതിയിൽ നടന്നു. "ഞാൻ ഈ വിധമിവിടെ ഒന്നിച്ച് ഒരുമിച്ചുകൂടിയാൽ ശാന്താദേവിക്ക് എന്തു തോന്നും? എന്നെക്കുറിച്ച് അന്യഥാ വിചാരിക്കുന്നതിനല്ലാതെ ന്യായമുണ്ടോ? ലോകത്തു ഗുണദോഷങ്ങൾ തിരിച്ചറിഞ്ഞ് ഒരുകാൎയ്യത്തിലഭിപ്രായം പറയാൻ മനുഷ്യൎക്കു കഴിവുണ്ടാകാറില്ല. ഞാൻ ഇപ്പോൾ എന്താണു വേണ്ടത്? ഇവർ എന്നെ പുറത്താക്കി എന്നു വരുമല്ലോ" എന്നിത്യാദി ചിന്തയോടെയാണു നടന്നത്. പടിക്കലെത്തിയപ്പോൾ സുപർണ്ണമതി അല്പം സംശയിച്ചു നിന്നു.

യുവാവ്:—എന്താ ശങ്കിച്ചു നില്ക്കുന്നതു? ശാന്താദേവിക്ക് എന്നെ നല്ലതുപോലെ അറിയാം. കടന്നുകൊള്ളൂ. അവിടെ എനിക്കും വരാം.

സുപർണ്ണ:—ഞാൻ എന്തോ ആലോചിച്ചു നില്ക്കുകയായിരുന്നു. നല്ലതുപോലെ അറിയാമെങ്കിൽ പിന്നെ എനിക്കു ശങ്കയുണ്ടാവാൻ തന്നെ നിങ്ങൾക്കെന്താണ്?

യുവാവ്:—ഹേ, മതി, എനിക്കു നിങ്ങളെ കണ്ട ക്ഷണം മുതൽ വരചാരുശോഭനമായ സ്നേഹബഹുമാനാദികൾ തോന്നിയിട്ടുണ്ട്. അതിനു കാരണം നിങ്ങളുടെ ഔദാൎയ്യം ഒന്നു മാത്രമാണ്. നിങ്ങൾ ഈ പ്രായത്തിൽ കാട്ടുന്ന ധൈൎയ്യവും സാമൎത്ഥ്യവും പുരുഷസാദ്ധ്യമല്ല. അവ സ്തുത്യൎഹം തന്നെ.

സുപർണ്ണ:—പുരുഷസാദ്ധ്യമല്ലാത്ത കാൎയ്യം ലോകത്തു വളരെ ചുരുക്കമാണ്. ഈശ്വരനെ പ്രത്യക്ഷനാക്കുന്നതിൽ വലുതാണോ ഈ ദുഷ്ടമായ കാൎയ്യങ്ങളെല്ലാം. അതിനു കൊള്ളരുതാത്തവനെ ഞാൻ പുരുഷനായി ഗണിക്കാറില്ല.

യുവാവ്:—ശരി, അപ്പോൾ ആ കൂട്ടത്തിൽതന്നെ? ഇല്ലേ?

സുപർണ്ണ:—അതിനെന്തു തൎക്കം? പ്രായം ഇത്രയും ആയില്ലേ? താനാണുങ്ങളുടെ കാൎയ്യമറിയാൻ പാടില്ലാതെ ദുൎവൃത്തന്മാരുടെ കൂട്ടത്തിൽ ചേൎന്നു പരിശീലിച്ചു ദ്രവ്യനാശം വരുത്തുന്നതു പുരുഷധൎമ്മമാണോ? ഗൃഹിയായ കുടുംബഭരണം നടത്തി മാതാപിതാക്കന്മാരെയും സഹോദരിമാരെയും മാനമായി രക്ഷിക്കേണ്ട ഒരു പുരുഷനാണോ ഈ വിധം പ്രവൃത്തിച്ചു

നടക്കേണ്ടതു്. സ്വതന്ത്രക്ഷയം. നിങ്ങൾ മൃഗപ്രായന്മാരാണ്. നല്ല കാല ത്തു മാത്രമേ സംബന്ധമായി വന്ന സന്തതികളും ഒന്നിച്ചു സഹവസിക്ക ന്നതിനു തോന്നുകയുള്ളു. കഷ്ടം! കഷ്ടം!!

യുവാവു്:—അമ്മ പലപ്പോഴും ഇതൊക്കെ പറഞ്ഞു വിലപി ക്കാറുണ്ടു്. ഒന്നും മനസ്സിൽ പതിയുന്നില്ല. ഞാൻ എന്തുവേണ്ടു?

സുപർണ്ണ:—അതാണു സ്വതന്ത്രം ഫലമാകയെന്നു പറഞ്ഞതു്.

യുവാവു്:—സുപർണ്ണമയി ഇപ്പോൾ പറഞ്ഞ വാക്കുകൾ എന്റെ കർണ്ണരന്ധ്രങ്ങളിൽ മുഴങ്ങിക്കൊണ്ടുതന്നെയിരിക്കും. വേണ്ടതു് ഉപദേശി ച്ചുതരിക. വല്ലവിധവും ഈ ദുർഘടാവസ്ഥയിൽ നിന്നും തപ്പിപ്പിരി ച്ചാൽ കൊള്ളാമെന്ന മോഹമുണ്ടു്. സുപർണ്ണമയിക്കു വല്ല തന്ത്രവും പ്രയോഗിച്ചു് എന്നെ രക്ഷപ്പെടുത്താമെങ്കിൽ ആയിക്കൊള്ളു.

സുപർണ്ണ:—മദ്യപാനം ഉണ്ടോ?

യുവാവു്:—അയ്യോ! അതുമാത്രമില്ല.

സുപർണ്ണ:—മറെറല്ലാത്തിലും വിദഗ്ദ്ധനാണു്; ഇല്ലേ?

യുവാവു്:—ഒരുവിധം. മറെറ ക്ലാസിൽ നമുക്കു കയററം കിട്ടി യിട്ടില്ല. സകലരും പലപ്പോഴും നിർബ്ബന്ധിച്ചു നോക്കിയിട്ടുണ്ടു്. സ ത്യമായും ഞാൻ മദ്യം സ്പർശിച്ചിട്ടുകൂടിയില്ല. അമ്മ തല്ലിക്കൊല്ലും എന്നുള്ള ഭയം എന്നെ പിൻവലിപ്പിച്ചതാണു്.

സുപർണ്ണ:—ഇതുപകാരപ്രദംതന്നെ. എന്നാൽ നിങ്ങളെ ഈ ദയനീ യാവസ്ഥയിൽ നിന്നു് ഒരുവിധം മോചിപ്പിക്കാമെന്നു് ഒരാശ തോന്നു ന്നുണ്ടു്.

യുവാവു്:—ഞാൻ പറഞ്ഞ ഇക്കാര്യങ്ങൾ ഒന്നും അമ്മയോടു പറയരുതു്. പറഞ്ഞാൽ എന്റെ കഥ കഴിഞ്ഞു. പിന്നെ അമ്മയും ജീവിച്ചിരിക്കയുണ്ടാവില്ല.

സുപർണ്ണ:—ഞാൻ നിങ്ങളെ ദുഷിപ്പിക്കുന്നതിനല്ല ഇവിടെ വന്ന തും ഇവിടെ വസിക്കുന്നതും. എന്റെ ജോലി [illegible] നടത്ത നാമെന്നുള്ളതു് അപ്രധാനകാര്യങ്ങളിൽ പ്രവേശിപ്പിച്ചു് എനിക്കെന്താ കാ ര്യം? ഇത്ര വലിയ ഉപദ്രവം എന്തിനെന്നു് ഏതുമാത്രം കൈയ്യൂലാ ക്കിക്കൊണ്ടിരുന്നു?

യുവാവു്:—അതിൽ ഒരു രഹസ്യമുണ്ടു്. അതു പറയാൻപാടില്ല. എങ്കിലും സുപർണ്ണമയിയിൽനിന്നു് ഒന്നും മറച്ചുവയ്ക്കാൻ എനിക്കു ധൈ ര്യം മതിയാകുന്നില്ല. കമ്പനിയൻ [illegible] ഒന്നുകൊണ്ടെയിരുന്നു.

കളിയിൽ അത്രയും കുറെശ്ശെടിയും എന്റെ പക്കൽ നിന്നു് അങ്ങോട്ടു മേടിച്ചുംകൊള്ളും. സംഘക്കാരിൽ അവരെ വഞ്ചിച്ചുകൊണ്ടിരുന്നതു ഞാനും വിക്രമസിംഹനും മാത്രമായിരുന്നു.

സ്വപ്നൻ:—ശിവ! ശിവ! അങ്ങിനെ പുറത്തു പറയു. നിങ്ങളുടെ കുടുംബക്ഷയത്തിന്റെ കാരണം ഇതാണല്ലേ? നിങ്ങളുടെ ഉദ്ദേശ്യം എന്തായിരുന്നു? കാരണമില്ലാതെ കാൎയ്യമുണ്ടാകാൻ തരമില്ല. നിങ്ങൾ അവരെ സ്വന്തദ്രവ്യം തട്ടിപ്പറിക്കാൻ സഹായിച്ചിട്ടു പിന്നെ എന്താണാവോ ഭാവിച്ചിരുന്നതു്? അമ്മയേയും സോദരിമാരേയും നിരാശ്രയകളാക്കി.......ശേഷം നിങ്ങൾ തന്നെ പൂരിപ്പിച്ചുകൊള്ളു. കഷ്ടം! എല്ലാം വിശദമായി കേൾക്കട്ടെ! ഞാൻ ഒന്നും പുറത്തു പറകയില്ല. ഇപ്രകാരമായിരുന്നാൽ നിങ്ങളുടെ ദ്രവ്യം എത്ര കാലത്തോളം നിലനിൽക്കുമെന്നാണു നിങ്ങൾ വിചാരിച്ചിരുന്നതു്?

ഇതൊക്കെ കേട്ടപ്പോൾ യുവാവു കാൎയ്യങ്ങളുടെ ഗൗരവം ഓൎത്തു ലജ്ജിച്ചു് അധോമുഖനായി നിന്നു ബാലനെപ്പോലെ കരയാനും തുടങ്ങി.

സ്വപ്നൻ:—ഇതൊന്നും പുരുഷലക്ഷണമല്ല. വേണ്ട, കരഞ്ഞിട്ടാവശ്യമില്ല. സ്വന്ത തെറ്റുകൾ തീൎന്നു സന്മാൎഗ്ഗിയാകുന്നതിനുള്ള മനഃസ്ഥൈൎയ്യം ഉണ്ടാകുന്നതിന്നു സൎവ്വേശ്വരനോടു പ്രാൎത്ഥിക്കുക. സ്വമാതാവിന്റെ നേൎക്കു ചെയ്തിട്ടുള്ള കഠിനകൃത്യങ്ങൾക്കും കാട്ടിയിട്ടുള്ള അസത്യത്തിനും എന്തു പരിഹാരം ചെയ്താലും പാപക്ഷമനമാകുമോ? ഒരിക്കലുമില്ല. നിങ്ങൾ നന്നാവാൻ ശ്രമിച്ചില്ലെങ്കിൽ ഇഹവും പരവുമില്ല എന്നു ധരിച്ചുകൊള്ളുക.

യുവാവ്:—ഈ വാഗ്ബാണങ്ങൾ എല്ലാം എന്റെ മനസ്സിൽ തറച്ചു വ്രണപ്പെടുത്തിയിരിക്കുന്നതുകൊണ്ടു് ഇനി കൂടുതൽ എന്തു പറഞ്ഞാലും അറിയാനുള്ള ഉണർവ്വും ശക്തിയും നശിച്ചുപോയിരിക്കുന്നു. അതിനാൽ ഈ പ്രയോഗങ്ങൾ നിറുത്തി മേലാൽ ദോഷങ്ങൾ നേരിടാതെ എന്നെ രക്ഷപ്പെടുത്തുന്നതിന്നു മാത്രം കരുണയുണ്ടാകണം. ഞാൻ എന്തു ചെയ്യേണ്ടു എന്നറിയാതെ കുഴങ്ങുകയാണു്. എന്റെ സോദരിമാർ, അമ്മ ഇവരെ ഒക്കെ ആരെങ്കിലും അലക്ഷ്യമാക്കി വെച്ചതറിഞ്ഞാൽ ഞാൻ സഹിക്കുമോ? ഒരിക്കലുമില്ല. എനിക്കു നികൃഷ്ട വിചാരങ്ങൾ ഒന്നും ഉണ്ടായിരുന്നില്ല. എന്റെ പ്രായക്കുറവു നിമിത്തം അച്ഛന്റെ മരണശേഷം ശിക്ഷിതാവില്ലാതെ അവിവേകിയായിത്തീൎന്നു. ബിലാത്തിയിൽ ഞാൻ ആവശ്യപ്പെട്ടിരുന്ന ഉറുപ്പിക ഒരു കണക്കും

കൂടാതെ തന്നെ അയച്ചുകൊണ്ടിരുന്നു. അച്ഛനാണെങ്കിൽ വളരെ നിഷ്കൎഷയോടുകൂടി ഒരു പൈസപോലും വരവുചെലവു കണക്കുചോദിക്കുമായിരുന്നു.

സപത്നി:—അത് അമ്മയുടെ ദുഷ്ടതതന്നെ! എന്തെന്നാൽ അതിയായ പുത്രവാത്സല്യം നിമിത്തം ഒരുവിധത്തിലും അന്യദിക്കിൽ കിടന്നു കഷ്ടതയനുഭവിക്കരുതെന്നുള്ള ആതുരതയോടുകൂടി ആവശ്യപ്പെട്ട സംഖ്യ മുഴുവൻ അപ്പപ്പോൾ അയച്ചുതന്നുവല്ലോ. അതിന് ഈ ശിക്ഷകൊടുത്താൽ പോരാ. മഹാപാപം!

യുവാവ്:—ഞാൻ ഇനി എന്തുവേണ്ടു? ദൈവം സാക്ഷിയായി ഞാൻ വല്ലാതെ അനുതപിക്കുന്നുണ്ട്. ഇനി ഞാനെന്തുവേണമെങ്കിലും പറയുംപോലെ ചെയ്യാം. നിങ്ങളെ ഹൃദയപൂൎവ്വം ശരണംപ്രാപിക്കുന്നു.

സപത്നി:—അങ്ങനെയാണെന്നോ! എന്നാൽ നിങ്ങളുടെ പൂൎവ്വചരിത്രം ലേശം മറയ്ക്കാതെ എന്നോടു തുറന്നുപറയണം. ഞാൻ ആലോചിച്ചു കഴിവുപോലെ ഉപദേശിക്കയും വേണ്ടതു പ്രവൃത്തിക്കയും ചെയ്യാം.

യുവാവ്:—അതു ഞാൻ പറയാം. അച്ഛന്റെ മരണംവരെ എന്റെ ചരിത്രത്തിൽ ലജ്ജാപൂൎവ്വം മറച്ചുവെക്കേണ്ട വകയില്ല. പിന്നീട് ഒന്നുരണ്ടുകൊല്ലം ഇവിടെ വന്നു പാൎത്തു. അപ്പോഴാണ് ഈ സഹവാസങ്ങൾ ലഭിച്ചത്. എന്റെ അധഃപതനത്തിനു മുമ്പു ഞാൻ നളിനീദേവിയുടെ കാമുകനായിരുന്നു. അവിടെ ഈ രണ്ടാമവൻ കടന്നുകൂടി ഓരോ ദുരുപദേശങ്ങൾ ചെയ്ത് എന്നെ ഈ മട്ടിലാക്കി എന്നു പറഞ്ഞാൽ കഴിഞ്ഞു. ഉറപ്പിക്കയും കുറേ പൊളിഞ്ഞു. ഞാൻ ബി. എ. വരെ അതിവേഗമായി പഠിച്ചു. പ്രസിഡൻസിയിൽ ഒന്നാമനായിട്ടാണു ജയിച്ചത്. എനിക്കു കിട്ടിയ സമ്മാനമുദ്രകൾ കൂടി പിന്നെ ഞാൻ കളഞ്ഞു എന്നു പറഞ്ഞാൽ അനാചാരിത്വം വ്യക്തമാകുമല്ലോ. അതോടുകൂടി നളിനീദേവിയുടെ കുടുംബത്തെയും നാമാവശേഷമാക്കിത്തീൎത്തു. അതും ഈയിടെ ആണ്. ഞങ്ങൾ തമ്മിൽ ബിലാത്തിയിൽവെച്ചു പരിചയമായതാണ്. ഞങ്ങളുടെ കുടുംബങ്ങൾ തമ്മിൽ പൂൎവ്വവൈരികളാണ്. അതിനാൽ വിവാഹത്തിനു കാലവിളംബം നേരിട്ടു. ഉടൻ വിവാഹം നടന്നിരുന്നുവെങ്കിൽ എന്റെ അവസ്ഥ എന്തായിരുന്നേനേ? ഹാ! അതെല്ലാം ഇനി എന്തിനു ചിന്തിക്കുന്നു? എനിക്കു പ്രിയതമയായിരുന്ന ആ സ്ത്രീരത്നം എന്റെ അനന്തരമെന്നെ

പടി മുഴുവനും മനസ്സിലാക്കി എന്നെ ത്യജിക്കേണ്ടിവന്നു. പലതവണ യും മൃദൂപായവും കഴിവുള്ള ഉപദേശവും അവൾ പ്രയോഗിച്ചതു വിഫലീഭവിച്ചു. അവളുടെ ഹൃദയം ശിഥിലമായി. എന്നെ അവൾ വെറുത്തു. ഇപ്പോൾ അന്വേഷണങ്ങൾ ഒന്നുമില്ല. വല്ല കാരണവശാലും തമ്മിൽ കാണുവാൻ ഇടവന്നാൽ ഒന്നോ രണ്ടോ വാക്കുകൾകൊണ്ടു കുശലപ്രശ്നം അവസാനിപ്പിക്കും. എനിക്കു വിശ്വാസസമ്പാദനത്തിലുള്ള മോഹം ഒക്കെ നശിച്ചു് ഇതാ ഈ അവസ്ഥയിലായി. ഞങ്ങൾ തമ്മിൽ എല്ലാംകൊണ്ടും പിരിഞ്ഞു എന്ന ഘട്ടത്തിലായതിനുശേഷമുള്ള എന്റെ നടപടികൾ വർണ്ണിക്കാൻ ഞാൻ ശക്തനല്ല. ആശാഭംഗംകൂടി ഉണ്ടായ ഒരു സാഹസികനായ അസ്ഥിരചിത്തന്റെ വിക്രിയകൾ നിങ്ങൾ ഊഹിച്ചുകൊൾക. നളിനിയുടെ ലാവണ്യം അതിവിസ്മയനീയമാണ്. നിങ്ങൾ തമ്മിൽ ആർക്കാണു കൂടുതൽ സൗന്ദര്യമെന്നു നിർണ്ണയിക്കാൻ ഒരാൾക്കും സാധിക്കയില്ല. അവൾക്കു തീരെ നിവൃത്തിയില്ലാതായിട്ടാണ് എന്നെ വെടിഞ്ഞതു്. അതോടുകൂടി സംഘക്കാരിൽ ഞാൻ എന്നെ മുഴുവനായി ബലികൊടുത്തു.

സപത്നി:—ആ സ്ത്രീ ന്യായമല്ലേ പറഞ്ഞതു്? ഈ നടപടികൾക്കു നിങ്ങളെ ഉപേക്ഷിക്കയല്ലാതെ ഗത്യന്തരമുണ്ടോ? അവൾ വേറെ വിവാഹം ചെയ്തോ?

യുവാവ്:—ഇല്ല. അവൾ അപരനെ സ്വീകരിക്കപോലും ചെയ്യുമെന്നു തോന്നുന്നില്ല. അവളുടെ അച്ഛൻ മരിച്ചിട്ട് ഒരുമാസമായി. ഗൃഹം ഒഴിച്ചു മറ്റൊക്കെ ജലത്തിൽപോയി. ഞാൻതന്നെ അവളെയൊക്കെ പിടിച്ചിട്ടുമുണ്ട്. ഒരു പെട്ടിനിറച്ചു നവരത്നങ്ങളുണ്ടായിരുന്നതു ഞാൻ കൊണ്ടുചെന്നു കൊടുത്തതിൽ അതിന്റെ ഉടമസ്ഥ അവളായിരുന്നിട്ടും, അതിന്റെ ഉള്ളടക്കത്തിനു ഞാൻ വില കൊടുത്തതല്ലാതിരുന്നിട്ടും, അവൾ അതു തിരസ്കരിക്കയാണുണ്ടായതു്. എന്നിൽ തീരെ വിശ്വാസവും ബഹുമാനവും ഇല്ലാതായിട്ടുണ്ടെന്നു പലതരത്തിലും എന്നെ ധരിപ്പിച്ചിട്ടുണ്ട്. ഞാൻ എന്റെ സ്വന്ത ബംഗ്ലാവു വാടകയ്ക്കു കൊടുത്തിട്ട് അവളുടെ ഗൃഹത്തിലേയ്ക്കു മാറി. അതൊരു സുഖവാസസ്ഥലത്താണു സ്ഥിതിചെയ്യുന്നതു്. അവിടെ ഒരാഴ്ച ഞങ്ങൾ ഒരുമിച്ചു് ഒരുവിധം സമാധാനമായി താമസിച്ചു. ഒരുദിവസം ഒരു ദേവൻ വന്നു് എന്നോടു രഹസ്യസംഭാഷണം ചെയ്യുന്നതിൽക്കൂടി നളിനി കണ്ടു. പിറേറദിവസം ഉണർന്നപ്പോൾ ആ ഗൃഹത്തിൽ ഞാൻമാത്രം ശേഷിച്ചിരിക്കുന്നതായി കണ്ടു. പല അന്വേഷണങ്ങൾ നടത്തിയിട്ടും അവളെപ്പററി ഇതുവരെ ഒരറിവും എനിക്കു കിട്ടിയിട്ടി

ല്ല. പിന്നെ ഞാൻ എന്തിനായി ജീവിച്ചിരിക്കുന്നു? എന്റെ പ്രേമഭാജനത്തിന്റെ നിന്ദയ്ക്കു ഞാൻ പാത്രമായി.

ഇത്രയും പറഞ്ഞപ്പോൾ ശാന്താദേവി അകത്തുവന്നു:—"ഓ! ഇതാരാണ്. സൗഖ്യംതന്നെയല്ലേ?"

യുവാവ്:—ഈയിടെ നിങ്ങളെ ആരെയും കാണാറില്ല. അതുകൊണ്ട് ഇവിടെക്കയറി കണ്ടിട്ടുപോകാമെന്നു വിചാരിച്ചു.

ശാ:—ഞാൻ ഒരു പ്രാരബ്ധക്കാരിയല്ലേ? സമയം കിട്ടണ്ടേ? നിങ്ങളുടെ യോഗക്ഷേമവിവരങ്ങൾ ഞാൻ സദാ അന്വേഷിച്ചറിഞ്ഞുകൊണ്ടുതന്നെയാണ് ഇരിക്കുന്നത്.

സ്വപ്ന:—ഇദ്ദേഹം ഇപ്പോൾ വന്നതു ചില കാര്യങ്ങൾ എന്നോടു പറയാനായിട്ടാണ്.

"പിന്നീടു കാണാം" എന്നു പറഞ്ഞു ശാന്തപോയി.

യുവാവ്:—എന്റെ കഥയെല്ലാം കേട്ടു മനസ്സിലാക്കിയല്ലോ. ഇനി ഞാനെന്താ ചെയ്യേണ്ടതെന്നു് ഉപദേശിക്കുക.

സ്വപ്ന:—എനിക്കിപ്പോൾ ഒന്നും പറയാൻ തോന്നുന്നില്ല. ഇനിയൊരവസരത്തിൽ ഇതിനെപ്പറ്റി പ്രസ്താവിക്കാം. നേരം അതിക്രമിക്കുന്നു. അമ്മ കാത്തിരിക്കും. നേരെ അങ്ങോട്ടുതന്നെ പോയാൽ കൊള്ളാമെന്നൊരപേക്ഷ തൽക്കാലമുണ്ടുതാനും.

"എന്താണിനി ചെയ്യേണ്ടതെന്നു പറഞ്ഞല്ലാതെ ഞാൻ ഇവിടെനിന്നിളകുകയില്ല" എന്നുപറഞ്ഞു മന്മഥകുമാരൻ ഉറച്ചിരുന്നു. ഇതുകണ്ടു സ്വപ്നമയി വല്ലാതെ വിഷമിച്ചു. "ഇതൊരു ദുർഘടമായല്ലോ. ഈ വിദ്വാൻ പോകുന്നമട്ടല്ല" എന്നു വിചാരിച്ചു ലേശം അനാദരംകൂടാതെ, "ഞാൻ ഇതാ വിരുന്നിനു തിരിച്ചുകഴിഞ്ഞു. നാളെ നിങ്ങളുടെ ഭവനത്തിൽ വരുമ്പോൾ കാണാം. ഇപ്പോൾ സദയം പോകുക" എന്നപേക്ഷിച്ചു.

യുവാവ്:—ഞാനുംകൂടെ വരാമല്ലോ. എന്തിനു തനിച്ചു പോകുന്നു?

സ്വപ്ന:—തനിച്ചുപോകേണ്ട കാര്യങ്ങൾക്ക് ആരെയെങ്കിലും കൂടെ കൊണ്ടുപോകുമോ? അതുവേണ്ട. പൊയ്ക്കൊള്ളൂ.

യുവാവ്:—ഞാൻ നിങ്ങളും ഒരുമിച്ചു് അകത്തേയ്ക്കു വരുകയില്ല. പുറത്തുവരെ വന്നു നിൽക്കുന്നതിൽ വൈഷമ്യമോ വൈരസ്യമോ ഉണ്ടോ?

സുഷമ്നമയിക്ക് ഈ യുവാവിന്റെ ശോച്യാവസ്ഥയിൽ വെറുപ്പിനെക്കാൾ അനുതാപമാണു തോന്നിയതു്. "അതുകട്ടെ, എന്നാൽ ഒന്നിച്ചു പോകാം. ഇവിടെ അല്പം ഇരിക്കുക" എന്നുപറഞ്ഞു് അവൾ അകത്തുപോയി വസ്ത്രം മാറിവന്നു. രണ്ടാളും ഒന്നിച്ചു സുഷമ്നമയിയെ ക്ഷണിച്ചിരുന്ന സ്ഥലത്തേയ്ക്കുപോയി. അവിടെ എത്തിയ ശേഷം,

സുഷമ്നാ:—ഞാൻ മാത്രമല്ല ക്ഷണം സ്വീകരിച്ചുവന്നതു്. എന്റെ സഹോദരൻ കൂടെയുണ്ടു്.

ലതാംഗി എന്നു പേരായ ആ ഗൃഹനായിക:—"മഹാഭാഗ്യം! നന്നായി. ഇതു നമ്മുടെ ബഹുമാനപ്പെട്ട സഹോദരന്മാരനല്ലേ? ഇരിക്കൂ! അപ്രതീക്ഷിതമായ ഒരു ബഹുമതി നിങ്ങളുടെ സാന്നിദ്ധ്യത്താൽ എനിക്കു ലഭിച്ചു. ഞാൻ ഏതുവിധമാണു് എന്റെ നന്ദിയെ പ്രദർശിപ്പിക്കേണ്ടതു്. കുറെ ചായ കൊണ്ടുവരട്ടെയോ?" എന്നു ചോദിച്ചുകൊണ്ടു് അനേകം നല്ല പദാർത്ഥങ്ങളും മേശപ്പുറത്തു വരുത്തിവച്ചു് അവരും അടുക്കിൽ ഇരുന്നു.

സുഷമ്നമയി, "എന്നെ ഒരു അത്യാവശ്യകാര്യത്തിലേയ്ക്കു കൂട്ടിക്കൊണ്ടു പോകാമെന്നു കരുതി രജനീദേവിയുടെ ആജ്ഞപ്രകാരം ഇദ്ദേഹം വന്നിരിക്കയാണു്. ഞാൻ ഇനിയൊരവസരത്തിൽ വരാം." എന്നു പറഞ്ഞു വേഗം ചായ കുടിച്ചുകൊണ്ടു് അയാളെയും കൂട്ടി അവിടെ നിന്നിറങ്ങി.

ഇവരെ ഇതേവരെ പിന്തുടർന്നിരുന്ന ഒരു പ്രച്ഛന്നവേഷനും അല്പം അകലെയായി ഇവരുടെ പിന്നാലെ കൂടിയിട്ടുണ്ടു്.

യുവാവു്:—"ഇതാ ഈ കാണുന്ന ഉപവനം എത്രയോ മനോഹരമായിരിക്കുന്നു! അതു് എനിക്കല്പം മനസ്സമാധാനത്തെയും നിങ്ങൾക്കു നല്ല ഉന്മേഷത്തെയും തരുമെന്നു തോന്നുന്നുണ്ടു്. അവിടെച്ചെന്നു കുറെ വിശ്രമിച്ചിട്ടു നമുക്കു പോകാം" എന്നു പറഞ്ഞു രണ്ടാളും അതിനുള്ളിൽ കടന്നു് ഓരോ സ്ഥലത്തിരുപ്പുറപ്പിച്ചു.

——(0)——

# അദ്ധ്യായം ൧൯.

---

“ഗതിതന്നിലലാഘവമൊന്നിച്ചയം
മതിയോടൊരുമിച്ചും, ഭയലേശമെന്നിയെ
അതിചാപലമോടി അകലീന്നിലിതെല്ലാം?
കൊതിയെന്തിനിയും സഹസാ പിരിയുവാനും?
പ്രളയപ്രചണ്ഡപവനന്മുമുറ്റമാ-
ഴിലപോലിതിനിൽ വിറപൂണ്ടിങ്ങലവേ
നിലയില്ലക്കിനിമ ഉണിയാൻ, മനമെ
മലയാനിലനിൽ ഉലയുന്നപോലെയെ.”

സപത്നിമതിനാമധാരിണിയായ സുകുമാരി ഒരുദിവസം മദ്ധ്യാഹ്നത്തിൽ ശാന്താദേവിയുടെ ഗൃഹത്തിലെ മണലിന്നരികെ ജനങ്ങൾ ഗതാഗതം ചെയ്യുന്നതു നോക്കിക്കൊണ്ടിരുന്നു. അതിന്നടുത്തുള്ള ക്ഷേത്രത്തിൽ നിന്ന് ഉച്ചപ്പൂജസമയം പുറപ്പെട്ട മണിനാദവും ഇടവിടാതെ കേട്ടുകൊണ്ടിരുന്ന നാദസ്വരാദി വാദ്യഘോഷങ്ങളും സുകുമാരിക്ക ചേതോഹരമായിരുന്നു. ഇങ്ങനെ സ്വല്പനേരം കഴിഞ്ഞപ്പോൾ ഈ നാദഘോഷം ഇവളുടെ മൃദുവായ മനസ്സിനെ ഉരുക്കി താനറിയാതെ നേത്രങ്ങളിൽകൂടി അശ്രുവായി പ്രവഹിപ്പിച്ചുതുടങ്ങി. അവൾ എത്ര അടക്കീട്ടും അടങ്ങിനിന്നില്ല. തത്സമയം ശാന്താദേവി വന്ന്, രജനീവിലാസത്തിലെ മന്ത്രകുമാരൻ അവിടെയെത്തി കാത്തുനിൽക്കുന്നു എന്നറിയിച്ചു. അവൾ മുഖം തുടച്ചു തൻ്റെ ഭാവവികാരങ്ങളെ അടക്കിക്കൊണ്ടു പുറത്തിറങ്ങിച്ചെന്നു. യുവാവ് അലസനായി അവിടെ ഒരു സോഫായിൽ ശയിക്കുകയായിരുന്നു. അയാളുടെ കിടപ്പുകണ്ടു പരിഭ്രമിച്ചിട്ട്,

സപത്നി:—എന്താണു വിശേഷം?

യുവാവ്:—എന്തു വിശേഷത്തെക്കുറിച്ചാണു ചോദിക്കുന്നത്.

സപത്നി:—ഈ മദ്ധ്യാഹ്നസൂര്യന്റെ ചൂടുപോലും ഗണ്യമാക്കാതെ ഇറങ്ങിത്തിരിച്ചത് വല്ല വിശേഷവുമുണ്ടായിട്ട് മാതാവിന്റെ ആജ്ഞപ്രകാരമോ അല്ല തോന്ന്യാസമായോ എന്നാണു ചോദിച്ചത്!

യുവാവ്:—വിശേഷമൊന്നുമില്ല. ശാന്താദേവി വന്നു ചോദിച്ചപ്പോൾ കാരണം അത്യാവശ്യമുണ്ടെന്നു ഞാൻ ഒരു ചെറിയ കള്ളം പറഞ്ഞു എന്നേയുള്ളൂ. ഞാൻ വന്നത് എന്റെ ദേവിയെ കണ്ടുപോകുവാനായിട്ടു മാത്രമാണ്,

സ്വപ്ന:—കഷ്ടം! അസത്യം പറയുന്ന അഭ്യാസം നിറുത്തുകയില്ലേ?

യുവാവ്:—അവരുടെ ശല്യം നീക്കാൻ എന്തെങ്കിലും ഒന്നു പറയണ്ടേ? അതിന് ആ വിദ്യ എടുത്തതന്നേയുള്ളു.

സ്വപ്ന:—ഒരു സദുദ്ദേശ്യത്തോടുകൂടി പുറപ്പെട്ടിരുന്നാൽ നിങ്ങൾ ആരെക്കണ്ടാലും ചൂളുകേണ്ട ആവശ്യമില്ല. ഒരുദ്ദേശ്യവും ആവശ്യവും ഇല്ലാത്ത പുറപ്പാടായതുകൊണ്ടല്ലേ അസത്യം പറയാൻ നിർബ്ബന്ധിതനായതു്. ഇതു് ഉഭയകക്ഷികൾക്കും അഭിമാനഹേതുകമല്ല. നിങ്ങളോടു കാര്യമില്ലാതെ സഹവാസം ചെയ്താൽ ജനങ്ങൾ എന്നെ ദുഷിക്കും; വെറുക്കും. അതു നന്നല്ല. ഒരാവശ്യവുമില്ലാതെ സമയം "പോക്കടിക്കാ"നായി മാത്രം വന്നതാണെങ്കിൽ ഉടൻ തിരികെപ്പോകണം.

യുവാവ്:—ഓഹോ! ഒരാവശ്യവുമില്ലാതെ വന്നു കണ്ടുകൂടയോ വലിയ കഠിനചട്ടംതന്നെ. രണ്ടു മൂന്നു ദിവസമായില്ലേ നിങ്ങളെ കണ്ടിട്ട്? അതിനാൽ ഇങ്ങോട്ടുവന്നു. ഈയിടെ വളരെ ബുദ്ധിമുട്ടനുഭവിച്ചു. ഒരു സമയവും തനിച്ചിരിക്കാൻ സാധിച്ചിട്ടില്ല.

സ്വപ്ന:—കടിഞ്ഞൂലികതീന്റ്? എന്താ പണ്ടത്തേതിലിരട്ടി പാരികളിയായിരുന്നോ? പിന്നെ ആരുണ്ടായിരുന്നു കൂടെ?

യുവാവ്:—എന്താ ചെയ്യുക? അന്നു സ്വപ്നമയിയെ പിരിഞ്ഞതിൽപിന്നീടു രണ്ടുമൂന്നു ദിവസം പുറത്തിറങ്ങാതെ സുഖമായി കഴിച്ചുകൂട്ടി. ദേവിയുടെ ഉപദേശങ്ങൾ ഞാൻ വേദവാക്യംപോലെ വിചാരിച്ചു. അമ്മ അപ്പോൾ കാര്യസ്ഥനെ പറഞ്ഞയച്ച്, എന്റെ വസതിയിൽ നിന്നു പെട്ടികളൊക്കെ എടുപ്പിച്ചു കൊണ്ടുപോയി. ആ തക്കം നോക്കി കൂട്ടുകാർ വീണ്ടും വന്നുപദ്രവങ്ങൾ തുടങ്ങി. എങ്ങനെയോ മൂന്നു ദിവസമായി രാപ്പകൽ കളി തന്നെയായിരുന്നു. ഉറക്കമിളച്ചും തല തിരിഞ്ഞും ഒരു ചിത്തഭ്രമക്കാരനെപ്പോലെയായി.

ഇതുകേട്ടു സ്വപ്നമയിക്കു ചില ശങ്കകളും ഭീതിയും കടന്നുകൂടി. "ജ്ഞാനദേവൻ എന്തെങ്കിലും അവതാളം പററിച്ചുവോ? കാര്യസ്ഥനെ പറഞ്ഞയച്ചു എന്ന് ഈ വിഡ്ഢി പറയുന്നതിനെ എങ്ങനെ വിശ്വസിക്കാം? ഇപ്പോൾ അവിടെ ഏതു കാര്യസ്ഥനാണ്? ഏതായാലും അക്കാര്യത്തിൽ ഞാൻ ജിജ്ഞാസ പ്രദർശിപ്പിക്കുന്നതു യുക്തമല്ല. താനേ സംഗതികൾ പുറത്താകുമല്ലോ."

സ്വപ്ന:—കാര്യസ്ഥൻ എന്തെല്ലാം വ്യവസ്ഥകൾ ചെയ്തു?

യുവാവ്:—എന്റെ സ്വകാര്യസ്വത്തിനെ സംബന്ധിച്ചു മാത്രമാണ്. അവർ എന്നെ അമ്മയോടെതിർപ്പിച്ചു വഴക്കുണ്ടാക്കുന്നതിനു ബദ്ധശ്രദ്ധരായിരുന്നു. ഞാൻ സ്വർണ്ണമയിയെ ദർശിച്ച നാൾ മുതൽ ഒരു പെട്ടിപോയ കഥ ആ സാധുക്കൾ അറിഞ്ഞിട്ടില്ല.

സ്വർണ്ണ:—അങ്ങയെക്കുറിച്ചു സ്നേഹമുള്ളവർ ഉണ്ടല്ലൊ? അത് ആശ്വാസജനകംതന്നെ. ആട്ടെ, പ്രമാണങ്ങളും പെട്ടിയും അമ്മയുടെ ആജ്ഞപ്രകാരം ഇവർ കൊണ്ടുപോയതോ? അല്ല, ഈ കൂട്ടർ കബളിപ്പിച്ചുകൊണ്ടു പോകയായിരുന്നോ? അതിന്റെ സൂക്ഷ്മം അറിഞ്ഞോ? അറിയുന്നതിനാഗ്രഹിച്ചോ?

യുവാവ്:—രണ്ടുമില്ല. എന്നെ അലട്ടാതെ ആരു കാര്യങ്ങൾ നിർവ്വഹിച്ചാലും വേണ്ടില്ല. എനിക്കൊന്നും കഴികയില്ല.

സ്വർണ്ണ:—നിങ്ങളുടെ അവസ്ഥ ഓർത്തിട്ട് എന്റെ ഹൃദയം ശിഥിലമാകുന്നു.

യുവാവ്:—എന്തെങ്കിലും ആകട്ടെ. നാളെ മൈതാനത്ത് ഒരു നാടകാഭിനയമുണ്ട്. പോരുന്നോ?

'സ്വർണ്ണമയിക്കു' ഈ യുവാവിന്റെ കിടപ്പും ഭാവവുംകണ്ടു മദ്യപിച്ചിരിക്കുമോ എന്നു സംശയം തോന്നി. "ഒരാഴ്ചയ്ക്കു മുമ്പ് ഇദ്ദേഹം ഇത്ര വഷളനായിരുന്നില്ല. ഇതെന്തൊരത്ഭുതമാണ്! കഷ്ടം!! മനുഷ്യനിൽ എത്രയെല്ലാം ദുർബ്ബുദ്ധികൾ വന്നു പെരുകുന്നു" എന്നു ചിന്തിച്ചുകൊണ്ട്,

സ്വർണ്ണ:—ഞാൻ നിങ്ങളും ഒന്നിച്ചു പാർക്കിലിരുന്നതും നാടകശാലയിലും വരാൻ തയാറില്ല. സ്വബുദ്ധിയില്ലാതെ സംസാരിക്കുകയാണെന്ന് ഈ മട്ടു കണ്ടു സംശയിക്കേണ്ടിയിരിക്കുന്നു. പരസ്യസ്ഥലങ്ങളിൽ നാം ഒന്നിച്ചു വന്നാൽ പിന്നത്തെ കഥ എന്തായിരിക്കും?

യുവാവ്:—എന്താ? എനിക്കു പ്രാഭവം പോരായിരിക്കാം. ഇല്ലെ?

സ്വർണ്ണ:—ഏയ്! അതല്ല. ഞാൻ അങ്ങയുടെ ആശ്രിതയാണ്. എന്നെയുംകൊണ്ടു നടക്കുന്നതു് അങ്ങയുടെ സ്ഥിതിക്കും യോഗ്യതയ്ക്കും പോരാത്തതാണ്. ഞാൻ അങ്ങയുടെ കുടുംബത്തിലെ ഒരു ശമ്പളക്കാരിയല്ലേ? ജനങ്ങൾ അങ്ങയെ അപഹസിക്കും.

യുവാവ്:—ഈ പരിഷ്കാരകാലത്ത് ഇതൊക്കെ ആരു ഗണിക്കും?

സപത്നി:—എന്തായാലും ഞാനില്ല.

ഇയ്യാളോടു സപത്നിക്കു് അനുകമ്പയോ അലിവോ ദയയോ എന്തെല്ലാം ചേൎന്നുള്ള ഒരു ഭാവമാണു തോന്നിയതെന്നു വൎണ്ണിക്കുവാൻ വഹിയാ. എന്തുവിധവും ഇയാളെ ഒരു നല്ല പന്ഥാവിൽ തിരിച്ചുവിട്ടാൽ വേണ്ടില്ലെന്നു തോന്നി. യുവാവിന്റെ അപ്പോഴത്തെ നോട്ടവും സമ്പ്രദായവും ആകപ്പാടെ വളരെ ജുഗുപ്സാവഹമായിരുന്നു. എന്നിട്ടും അവൾ അതു കൂട്ടാക്കാതെ അയാളെ അടുത്തുള്ള ഉദ്യാനത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി.

യുവാവു്:—[കേവലം ഭ്രാന്തനെപ്പോലെ] ഹാ! എത്ര രമണീയമായ ഉപവനം? വിശേഷിച്ചും ഭവതിയുടെ സാന്നിദ്ധ്യം ആ രാമണീയകത്വത്തെ ദ്വിഗുണീഭവിപ്പിക്കുന്നുണ്ടു്. ഇപ്പോൾ നിങ്ങളുടെ മുഖകമലം വികസിച്ചു് എത്ര കാന്തിയോടുകൂടിയിരിക്കുന്നു.

സപത്നി:—[സംഭാഷണം മാറുവാൻ ശ്രമിച്ചുംകൊണ്ടു്] കാപ്പിയുടെ ലഹരി തലയ്ക്കു നന്നായി പിടിച്ചിട്ടുണ്ടു്. ഇല്ലേ? സ്വന്തകാൎയ്യങ്ങളെ കുറെ ഒന്നു പറഞ്ഞിട്ടു നാടകത്തിനും പാശികളിക്കും ആണു പുറപ്പാടു്. പണമുള്ളവരുടെ ചില ഏൎപ്പാടുകൾ കണ്ടാൽ വളരെ കഷ്ടമെന്നു തോന്നുന്നു. ഇവർ തങ്ങളുടെ പിൻഗാമികളെ വഷളന്മാരാക്കുന്നതിനു്, ഉള്ള ദ്രവ്യമൊക്കെ സദ്വിഷയങ്ങൾക്കും പരോപകാരാൎത്ഥവും വ്യയംചെയ്യാതെ ഈട്ടംകൂട്ടിവയ്ക്കും. താൻ പ്രയത്നംചെയ്തുണ്ടാക്കിയ സ്വത്തിന്റെ രുചി അല്പവും അനുഭവിക്കാതെ ദിവസേന, കണ്ടു കണ്ണും തൊട്ടു മെയ്യും കളിപ്പിച്ചു്, നിധികാത്ത ഭൂതംപോലെ കഴിഞ്ഞു ലോകത്തിൽനിന്നു മറയുകയുംചെയ്യും. അപ്പോഴേയ്ക്കു മക്കളും മരുമക്കളും കൂടെ ഓരോ ദുൎവ്യവഹാരങ്ങളിൽ പ്രവേശിച്ചും മദ്യപിച്ചും ജ്ഞാനശൂന്യതയാൽ ഓരോ ദുൎവൃത്തികൾ അഭ്യസിച്ചും അതുമുഴുവൻ നശിപ്പിക്കും. ആവശ്യമുള്ളിടത്തോളം കരുതിവയ്ക്കുക എന്നല്ലാതെ താൻകൂടി അനാവശ്യങ്ങൾക്കരിഷ്ടിച്ചു് കൈപ്പോടെ ചേൎത്തുവയ്ക്കുന്നതു് ഈശ്വരശക്തി എന്നൊന്നുണ്ടെന്നു ബോധമില്ലാത്ത ആളുകളാണെന്നാണു് എന്റെ അഭിപ്രായം. സൽപാത്രങ്ങളാണെങ്കിൽ എത്രകണ്ടു് ആവശ്യപ്പെടുമോ അത്രമാത്രം ചേൎത്തുവയ്ക്കണം. ബാക്കി സാധുജനോപയോഗാൎത്ഥം പൂൎണ്ണമനസ്സോടുകൂടി കൊടുക്കണം. (യുവാവിന്റെ നേൎക്കു ചൂണ്ടിക്കാണിച്ചിട്ടു്) ശ്രീമാനായ അങ്ങുതന്നെ ഒരു നല്ല ദൃഷ്ടാന്തമല്ലേ? പിതാവിന്റെ സങ്കല്പം എന്തായിരുന്നു? നിങ്ങളുടെ പുറപ്പാടു് എങ്ങോട്ടാണു്? ഒന്നുകൂടി ആലോചിച്ചു നോക്കുക. നിങ്ങൾ ഒരു ലക്ഷപ്രഭുശിരോമണിയായിത്തീരേണ്ടതല്ലായിരുന്നുവോ? നിങ്ങളുടെ

പിതാവിന്റെ സങ്കല്പം അതായിരുന്നിരിക്കണം. നിങ്ങൾക്കു പ്രായം കൂടി വരുംതോറും ഈ കുടുംബം ഉത്തരോത്തരം അഭിവൃദ്ധിയെ പ്രാപിക്കേണ്ടതായിരുന്നില്ലേ? അതിനു പകരം ഇപ്പോൾ ജനങ്ങൾ അങ്ങളെ ധനമദദൂഷിതന്നു് ഒരു മാതൃകയാക്കി ചൂണ്ടിക്കാണിച്ചു പറഞ്ഞു പരിഹസിക്കയല്ലേ ചെയ്യുന്നതു്! രജനീവിലാസത്തിലെ ഏകാവകാശിയായ ആ യുവാവു് പകിടകളിക്കാരനാണു്, ശപ്പനാണു്, ധൂർത്തനാണു്, ദുർവൃത്തികളുടെ വിളനിലമാണു് എന്നുള്ള അപഖ്യാതി നേടിയതു നിങ്ങളുടെ കുടുംബത്തിനു് ഒരു നല്ല ഭൂഷണമല്ലേ? അങ്ങയെപ്പോലുള്ള ഒരു ദുഷ്പുത്രനെ പത്തുമാസം പേറിയ തള്ളയുടെ ജീവിതം എത്ര മനസ്സുഖമുള്ളതാണെന്നു് ഒന്നാലോചിച്ചുനോക്കുക. കാര്യങ്ങളുടെ ഗൗരവം ചിന്തിക്കാനുള്ള മനശ്ശക്തിയും ആലോചനാവൈഭവവും ലവലേശമെങ്കിലും നിങ്ങളിൽ ശേഷിച്ചിട്ടുണ്ടോ? ഇങ്ങനെ ദുർവിഷയങ്ങൾക്കു് ഉറുപ്പിക കോരിച്ചൊരിയുന്നതു സ്വയദ്രോഹമല്ലേ? ഹാ! കഷ്ടം! ആ മനസ്വിനിയായ മാതാവിന്റെ അവസ്ഥ ഓർക്കുമ്പോൾ എന്റെ ഹൃദയം പൊട്ടിയുന്നു. നിങ്ങളുടെ ജന്മം നിന്ദ്യവും നികൃഷ്ടവും തന്നെ. നിങ്ങൾ തറവാട്ടിന്റെ പൂർവ്വപരമ്പരശക്തി കൈക്കൊള്ളാത്ത മൂർത്തിമത്തായ ഒരു പുരുഷസ്വരൂപം തന്നെ.

യുവാവു്:—ഞാൻ സ്വർണ്ണമയിയെ ഒഴിച്ചു് ഈ ലോകത്തുള്ള മററു സർവ്വ വസ്തുക്കളെയും മറന്നിരിക്കുന്നു. നിങ്ങൾ എന്റെ ഭാര്യയായിരിക്കുമെങ്കിൽ ഞാൻ ഒരു പുതിയ മനുഷ്യനായി നിന്നുകൊള്ളാം; എന്നാൽ എന്റെ ജന്മവും കൃതാർത്ഥമായി. അതിനു തരമില്ലല്ലോ എന്നാണെന്റെ വ്യസനം. ആ ഇച്ഛാഭംഗമാണു് എന്നെ വീണ്ടും ദുസ്സഹവാസത്തിനു പ്രേരിപ്പിക്കുന്നതു്. നിങ്ങൾ പറഞ്ഞതുപോലെ എന്റെ നടപടികൾ എല്ലാം വളരെ മോശംതന്നെ. ഒന്നിൽ നിന്നു മാറിയപ്പോൾ മറെറാന്നിൽ ചാടി. ഒരു വിധത്തിലും മനസ്സുഖമില്ല. രണദേവൻ എന്നെ ചതിച്ചു. എന്തെല്ലാംവിധമെന്നു പുറത്തു പറയാൻ കൂടി എനിക്കു ധൈര്യമില്ല. ഇക്കാരണവശാലാണു നളിനീദേവി എന്നെ വെടിഞ്ഞതു്. ഇപ്പോൾ ആ സ്ത്രീ എന്നെ വട്ടത്തിലാക്കാൻ ഭാവിക്കുന്നുവെന്നും ഇല്ലെങ്കിൽ പതിനായിരം ഉറുപ്പിക കൊടുത്തു് ആ ബാധ ഒഴിക്കണമെന്നുമാണു രണദേവൻ പറയുന്നതു്. ഞാൻ എന്തു ചെയ്യും?

സ്വർണ്ണമയിക്കു തന്റെ ശകാരം കേട്ടിട്ടു കൂടുതൽ പശ്ചാത്താപം മാത്രം പ്രകടിപ്പിച്ച കുമാരനോടു വളരെ സഹതാപം തോന്നി.

സ്വർണ്ണ:—നിങ്ങൾ എന്താ ഇങ്ങനെ വിഡ്ഢിത്തം പറയുന്നതു്? പൂർവ്വാപരവിരുദ്ധങ്ങളായ കാര്യങ്ങൾ ഇങ്ങനെ പറഞ്ഞും പ്രവ

ത്തിച്ചും ജന്മം പാഴാക്കിക്കളയരുതു്. എന്നെ ശാസ്ത്രയാക്കാൻ ഈ ജന്മം നിങ്ങൾ വിചാരിക്കേണ്ട. നിങ്ങൾ നിങ്ങളെ സ്നേഹിക്കുന്ന ഒരു സ്ത്രീയുടെ കാര്യം പറഞ്ഞില്ലേ? അവരെ തിരക്കിപ്പിടിച്ചു വിവാഹം നടത്തി സുഖമായിരിക്കൂ. ഈ ബുദ്ധിയില്ലാത്ത മട്ടൊക്കെ ഉപേക്ഷിക്കുക അതാണുത്തമം.

യുവാവു്:—വിവാഹം നടത്തുന്നതിനു് അമ്മ എന്നെ നിർബ്ബന്ധിക്കുന്നുണ്ടു്.

സപത്നി:—നിങ്ങൾക്കു സമ്മതം വേണ്ടേ? നിങ്ങളെ സ്നേഹിച്ചിരുന്ന സ്ത്രീ വേറെ വിവാഹം കഴിച്ചുവോ? അതെപ്പററി പര്യാലോചിക്കാത്തതെന്താണു്? അവരെ അന്വേഷിച്ചു കണ്ടുപിടിച്ചു് ഒക്കെ നേരെയാക്കണം.

യുവാവു്:—എൻെറ മാതാപിതാക്കന്മാരെയും മാതുലന്മാരെയും പോലെ ഉള്ളവർ നിങ്ങൾക്കും ഉണ്ടായിരുന്നാലല്ലേ എൻെറ വിഷമം അറിയാൻ കഴിയൂ. ഇപ്പോൾ ധനപുഷ്ടിയുള്ള ഒരു കുടുംബത്തിൽ വിവാഹം നടത്തണമെന്നാണു് അമ്മയുടെ നിർബ്ബന്ധം. ഏതു വിധവും എന്നെക്കൊണ്ടു സംബന്ധം തുടങ്ങിക്കുവാനാണു് അവരുടെ ശ്രമം.

സപത്നി:—നിങ്ങൾ ഒരാളല്ലേ ഉള്ളൂ. എത്ര സ്ത്രീകളെ വിവാഹം കഴിക്കാം. ഏതായാലും ആദ്യമായി സ്നേഹിച്ച ആളെ അല്ലേ സ്വീകരിക്കേണ്ടതു്? നിങ്ങൾക്കു വ്യവസ്ഥ ഒന്നിനും ഇല്ലല്ലോ. കാററത്തിട്ട പഞ്ഞിപോലെതന്നെ. ശൂന്യഹൃദയം! ഇപ്പോൾ നിശ്ചയിച്ചിരിക്കുന്ന സ്ത്രീയെ കണ്ടിട്ടുണ്ടോ? നിങ്ങൾക്കവളിൽ അനുരാഗമുണ്ടോ?

യുവാവു്:—ഞാൻ സ്വപ്നത്തിൽ കൂടി കണ്ടിട്ടില്ല. എങ്കിലും അവൾക്കു് എന്നെ വേണമത്രെ. എനിക്കും തൽക്കാലമുള്ള പണക്കുഴപ്പത്തിൽ നിന്നു രക്ഷപ്പെടാമല്ലോ എന്നുണ്ടു്. എത്ര സംഖ്യ വേണമെങ്കിലും വരശുൽക്കം തരാമെന്നാണു കരാറു്.

സപത്നി:—കഷ്ടം! ഇതൊക്കെ ഒരു വ്യാപാരക്ഷേത്രത്തിലെ നിലയിൽ നിങ്ങൾ ഗണിക്കുന്നുള്ളൂ. ഇപ്പോൾ ഉള്ള നടപ്പും അങ്ങനെയാണെന്നു വയ്ക്കുക. ഒരു വിവാഹം നടത്തണമെങ്കിൽ പറഞ്ഞതിനുള്ള സംഖ്യ മുൻകൂറു് അടയ്ക്കണം. വധു അംഗഹീനയോ മന്ദബുദ്ധിയോ ഏതായാലും വേണ്ടില്ല; ഉറപ്പിക്ക വേണം. ഇങ്ങനെയുള്ള വധൂവരന്മാർ തമ്മിലുണ്ടാകാവുന്ന അന്യോന്യാനുരാഗം എത്ര പാവനമായിരിക്കുമെന്നു നമുക്കു് ഊഹിക്കാവുന്നതാണല്ലോ. നാം ഒരിക്കൽ നിന്ദിച്ച ഏർപ്പാടിനെ ഇപ്പോൾ വന്ദിക്കയാണു ചെയ്യുന്നതു്.

യുവാവ്:—ഈ വിഷയത്തെപ്പററി ഞാൻ ഇതേവരെ ചിന്തിച്ചിട്ടില്ല. എന്റെ നളിനീദേവിയെ ഞാൻ ഉപേക്ഷിച്ചിട്ടില്ല.

സ്വൎണ്ണമയിക്ക് ഈ യുവാവിന്റെ അഭ്യുദയത്തിലുള്ള ആകാംക്ഷ നിമിത്തം വീണ്ടും ഓരോന്ന പറഞ്ഞ് അയാളുടെ മനസ്സ ശരിയാക്കാൻ ശ്രമിച്ചു. "കഷ്ടം! നിൎവ്യാജമായ അനുരാഗമില്ലാതെ സ്ഥാനലാഭത്തിന്നും ധനാൎജ്ജനത്തിന്നും വേണ്ടി വിവാഹം നടത്തുന്നത് എത്ര പാപകരമാണ്! ഈ യുവാവിനെ ഏതുവിധം രക്ഷിക്കേണ്ടു?" എന്നിങ്ങനെ അവൾ ആലോചനതുടങ്ങി. സൂൎയ്യാസ്തമയം സമീപിച്ചു. നിഴൽ നീണ്ട് അഗ്രം അദൃശ്യമായിത്തുടങ്ങി. നഭോമണ്ഡലം പാടലവൎണ്ണം കലൎന്ന സ്വൎണ്ണദീപ്തിയാൽ പ്രശോഭിച്ചു. പാശ്ചാത്യ ദിക്ചക്രവാളം, പ്രകൃതിയാകുന്ന ചിത്രകാരി വിവിധവൎണ്ണം ചേൎത്തെഴുതിയിട്ടുള്ള മേഘശകല ചിത്രങ്ങളാൽ അലംകൃതമായി. വൃക്ഷാഗ്രങ്ങൾ മഞ്ഞവെയിൽ തട്ടുകയാൽ പച്ച നിറത്തിൽ തങ്കരേഖ ഇട്ടതുപോലെ അതിമനോഹരങ്ങളായിത്തീൎന്നു. അന്തിമന്ദാരം (അന്തിമലരി—പാതിരടി) മുല്ല, മല്ലിക മുതലായ പുഷ്പങ്ങൾ വികസിച്ചുതുടങ്ങി. ഇവയുടെ സൗരഭ്യം, ലാഘുശൈത്യം, മാന്ദ്യം എന്നീ മൂന്നു ഗുണങ്ങളോടുകൂടിയ മാരുതൻ ചുററിസ്സഞ്ചരിച്ചു ലോകത്തെ സുഖിപ്പിച്ചുതുടങ്ങി. ദിനാന്തഭാനു തന്റെ കരപ്രതാപത്തെ ഒതുക്കി ജനങ്ങൾക്ക് അനായാസേന ദൃശ്യനായി ഭവിച്ചു. എന്നുമാത്രമല്ല കരംകൊണ്ടു ലോകത്തെ പീഡിപ്പിച്ചതിലുള്ള പശ്ചാത്താപത്താൽ സ്വയഹത്തിന്നൊരുങ്ങുന്നപോലെ മുഖവും ചെമപ്പിച്ചു പശ്ചിമാംബുധിയിലേക്ക താണുതുടങ്ങി. അന്തിക്കൊല്ലൻ തോയ്ക്കാൻ വെള്ളത്തിലെടുത്തിട്ട ആ തപ്തരവിഗോളം വീണ ദിക്കിലെ ജലത്തിൽ ചില നുരികൾ പൊങ്ങുന്നുവോ എന്നു സമുദ്രതീരത്തിൽ ചെന്നുനിന്ന് അതു ദൎശിച്ചവരിൽ ആശങ്ക ജനിപ്പിച്ചു. തങ്ങളുടെ ജീവനോപായങ്ങളന്വേഷിച്ച് ഉല്ലാസമായി സഞ്ചരിപ്പാൻ പ്രതിബന്ധമായിത്തീൎന്ന അന്ധകാരത്തിൽ ഏതാനും സമയം കഴിച്ചുകൂട്ടേണ്ടതിനെപ്പററി ജഗന്നിയന്താവിന്റെ സന്നിധിയിൽ സങ്കടം വിളിച്ചുപറയുകയോ എന്നു തോന്നുമാറു, കാകാദി പക്ഷിനിവഹം ഉച്ചത്തിൽ ശബ്ദിച്ചുകൊണ്ട് അങ്ങുമിങ്ങും പറന്ന് വൃക്ഷങ്ങളിൽ സ്വൈരവാസസ്ഥാനം തേടിത്തുടങ്ങി. അല്പം കഴിഞ്ഞപ്പോൾ ആ ആരാമഭൂമി, ശാന്തതയും നിശ്ശബ്ദതയുംകൊണ്ടു പകലിന്റെ പരിണാമരമണീയതയെ പരമാനന്ദമായി പ്രദൎശിപ്പിച്ചു. സ്ഥലം വിജനമായി. സ്വൎണ്ണമയി മന്മഥകുമാരനെ നോക്കി, വീണ്ടും യാചനാരൂപേണ ഉപദേശമാരംഭിച്ചു. "ഒരു പ്രഭുകുടുംബജാതനായ നിങ്ങൾക്ക് ഈ വിചാരം അന്യായമോ

ണ്യമല്ല. മനു പ്രസ്താവിച്ച ആവശ്യത്തിന്മേലല്ലാതെ ഒരു വിവാഹം ചെയ്യരുതു്. കാര്യസിദ്ധിയോടുകൂടി ആ വിവാഹബന്ധം ശിഥിലമാകയോ കേവലം നശിക്കയോ ചെയ്യുമെന്ന നിശ്ചയം തന്നെ. അതു ലേശം ശ്രേയസ്കരമല്ല. അങ്ങനെ ഒരിക്കലും ചെയ്യരുതു്. ഈവിധം, അബലയായ ഒരു സ്ത്രീയെ, വഞ്ചിക്കുന്നതിനെക്കാൾ മരണമാണുത്തമം. നിങ്ങളുടെ ദുർഗ്ഗുണങ്ങളെ തീരെ വെടിഞ്ഞു ദുർവ്യയം കുറയ്ക്കുക. അപ്പോൾ നിങ്ങളുടെ കഷ്ടതകൾ ഒഴിഞ്ഞീടും. സ്വന്തത്തിൽനിന്നുള്ള ആദായവും വർദ്ധിപ്പിക്കണം. അതാണു പുരുഷത്വം. അല്ലാതെ, സത്യം, ദയ, ധർമ്മം, മര്യാദ മുതലായതെല്ലാം താഴ്ത്തി പണം സമ്പാദിച്ചു പാഴ്ചെലവു ചെയ്യുന്നതു നപുംസകത്വത്തിലും നിന്ദ്യമാണു്. പരസ്പരാനുരാഗമില്ലാതെ വല്ല നികൃഷ്ടോദ്ദേശ്യത്തോടുംകൂടി ഉണ്ടാകുന്ന ബന്ധത്തിൽ രണ്ടാളും ഏറെക്കുറെ വഞ്ചിക്കേണ്ടിയിരിക്കുന്നു. കുറച്ചുമുമ്പു് എന്നെ വിവാഹം ചെയ്യാൻ തരമില്ലാത്തതിലും വ്യസനിച്ചില്ലേ?”

സംഭാഷണം ഈ ഘട്ടത്തിലെത്തിയപ്പോൾ കുമാരൻ ഉന്മാദവാനെപ്പോലെ മുന്നോട്ടോങ്ങി കുതിച്ചു. ഇരുവരും നിന്നതിന്റെ മദ്ധ്യേ ഒരു ചാരുബെഞ്ചു കിടന്നതു സുകുമാരിക്കു് ഒരു തൽക്കാലരക്ഷയായിത്തീർന്നു. അവൾ ലേശവും ഭ്രമിക്കാതെയും ചലിക്കാതെയും നിന്നുകൊണ്ടു തുടർന്നു പറഞ്ഞു:—“അതിനാൽതന്നെ നിങ്ങളുപയോഗിച്ച വാക്കുകൾ കൊണ്ടു നിങ്ങളെ ഏതുവിധമാണു വിശ്വസിക്കേണ്ടതെന്നു സംശയമായിരിക്കുന്നു. ഞാൻ ഒരാളെ സ്നേഹിച്ചാൽ എന്തൊക്കെ വന്നാലും എന്തെല്ലാം പ്രതിബന്ധങ്ങൾ നേരിട്ടാലും പ്രാണഹാനി വരുന്നതുവരെ പിൻമാറുകയില്ല. നിങ്ങൾ ഇപ്പോൾ പറഞ്ഞ കാരണങ്ങൾക്കായി ഞാൻ ഒരുവനെ സ്വീകരിക്കുകയുമില്ല. ക്ഷമിക്കുക! ഏതുകാലത്തെങ്കിലും ആദ്യമായി സ്നേഹിച്ച സ്ത്രീയെ കണ്ടെത്തുന്നതുവരെ ഈവക വ്യാപാരങ്ങളിൽ മനസ്സിനെ വിടരുതു്. നിങ്ങളുടെ ഹൃദയാശ്വത്തിന്റെ കടിഞ്ഞാൺ തോന്നിയവഴിക്കു പോകാൻ വിട്ടേയ്ക്കാതെ വേണ്ടതുപോലെ നിയന്ത്രിച്ചാൽ അതു നിങ്ങളെ സൗഭാഗ്യവും സന്തോഷവും നിറഞ്ഞസ്ഥലത്തു കൊണ്ടുചെന്നാക്കും. തൽക്കാലം എനിക്കു നിങ്ങളോടു പറയാനുള്ളതൊക്കെ പറഞ്ഞുകഴിഞ്ഞു. ഇനി ഇഷ്ടംപോലെ ആയിക്കൊള്ളൂ.”

സ്വർണ്ണമയിയുടെ നിഷ്കളങ്കമായ താല്പര്യവും വാത്സല്യവും കണ്ടു്:—“ഞാൻ അപ്രകാരം ചെയ്യാം” എന്നു വീണ്ടും വീണ്ടും അയാൾ

അറിയിച്ചു. അയാളുടെ ഹൃദയത്തിൽ എന്തോ ഒരു പ്രകാരം ഉളവായതുപോലെ അവൾക്കും തോന്നി.

യുവാവ്:—സ്വപ്നമായി എനിക്കൊരു ശ്രേഷ്ഠ ഗുരുതന്നെ; സംശയമില്ല. ദൈവം സാക്ഷിയായി ഞാൻ ഇനി പാരികളിക്കയോ നീചസംസർഗ്ഗം ചെയ്കയോ ഉണ്ടാകയില്ല. നിങ്ങൾ പറഞ്ഞതു ഞാൻ അക്ഷരംപ്രതി അനുസരിക്കാം. ഈശ്വരസന്നിധിയിൽ അതിൻവണ്ണം ഞാൻ ഇതാ പ്രതിജ്ഞ ചെയ്യുന്നു.

സുക:—[മന്ദസ്മിതത്തോടെ] നിങ്ങളുടെ സത്യവും വാഗ്ദാനവും കൊണ്ടു യാതൊരു പ്രയോജനവുമില്ല. നന്മ ചെയ്താൽ നല്ലതു കിട്ടും. ഞാൻ ഇതാ പോകുന്നു. കുറച്ചു ദിവസത്തേയ്ക്കു എന്നെക്കാണരുതു്. അതു് എനിക്കൊരു വലിയ സഹായവും നിങ്ങളുടെ നിഷ്ഠാപരീക്ഷയ്ക്കു ഒരു ശരണോപായവുമായിരിക്കും.

———(o)———



## അദ്ധ്യായം ൨൭.

“ഇവിധമവസാനം കണ്ടുഞാൻ വെണ്ണക്കിളി-
പ്പെണ്ണവഴി, ഉതിനൽകാൻ കോരകാണാതെ പാറി,
ഭവനമറിയില്ലെൻ കണ്ണി, മരുക വാഴും
പുരുരസ,മിവനോളം ധന്യനായന്യനുണ്ടോ?”

പ്രഭാതമായപ്പോൾ രണദേവൻ രജനീവിലാസത്തിന്റെ പടിക്കലെത്തിക്കഴിഞ്ഞു. ഭൃത്യന്മാർ ഉത്സാഹപൂർവം ചുററിക്കൂടി വിശേഷങ്ങൾ പറഞ്ഞുതുടങ്ങി. അയാൾ ആവശ്യമുള്ള വിവരങ്ങൾ ഒക്കെ അവരിൽ നിന്നു ഗ്രഹിക്കുന്നതുവരെ അവിടെ നിന്നിട്ടു്:—“എനിക്കു സ്വാമിനിയെ ഒന്നു കണ്ടാൽ കൊള്ളാം.” എന്നു് ഒരാൾ മുഖാന്തിരം അകത്തറിയിച്ചു. രജനി പൂമുഖത്തു കസേരയിൽ വന്നിരുന്നു. രണദേവൻ മര്യാദവിനയാദരങ്ങളോടുകൂടി മുമ്പിൽ കടന്നുചെന്നു കൈകൂപ്പി പഞ്ചപുച്ഛവും ഒതുക്കി ഓച്ഛാനിച്ചു നിന്നു. “എന്താ താൻ ഇവിടേയ്ക്കു വന്നതു്” എന്നു തന്റെ കോപത്തെ അടക്കിക്കൊണ്ടു് ആ ഗൃഹനായിക ചോദിച്ചു.

രണ:—ഞാൻ അവിടുത്തെ ദാസനല്ലേ? കണ്ടു ചില വിവരം പറഞ്ഞിട്ടു പോകാമെന്നു വിചാരിച്ചു് ഇത്രടം വന്നു.

രജ:—എന്താ സംഗതി? പറയാം.

രണ:—ഞാൻ ഇവിടുത്തേയ്ക്കു് ഒരു ദ്രോഹിയും അവിശ്വാസിയുമായിത്തീൎന്നു. എങ്കിലും എന്റെ അറിവിൽപെട്ട ചില സംഗതികൾ ഇവിടെ ധരിപ്പിക്കാഞ്ഞാൽ ഞാൻ കൃതഘ്നനാകുമല്ലോ.

രജനി:—എടോ അധികപ്രസംഗം ഒന്നും എടുക്കേണ്ട. കാൎയ്യം പറയുക. എനിക്കിതിനു സമയമില്ല. എന്താ നിത്യത്തേയ്ക്കു വല്ലതും വേണമോ? ഇപ്പോൾ കൊള്ളയ്ക്കു തരമില്ലാത്തതിനാൽ കഷ്ടപ്പാടുണ്ടായിരിക്കാം. അതിന് ഓരോന്നു പറയാനെന്ന വ്യാജേന പുറപ്പെട്ടിരിക്കയാണ്.

രണ:—ഞാൻ ഇന്നലെയും പടിക്കൽ വളരെ നേരം കാത്തുനിന്നു. മടങ്ങിപ്പോകുംവഴി നന്ദാവനത്തിൽ കയറി കുറച്ചു പൂ പറിച്ചെടുത്തു. ഞാൻ ഇവിടുത്തെ കൊച്ചെജമാനനെ യാദൃച്ഛികമായി അവിടെ വച്ചുകണ്ടു. സപത്നിമയിയും കൂടെ ഉണ്ടായിരുന്നു. രണ്ടാളും അകാലംവരെ സമ്മേളിച്ചു മദിക്കുകയായിരുന്നു. പലതും ഓരോന്നു പറഞ്ഞു പരിഹസിക്കുന്നതു കേട്ടിട്ടുള്ളതിനാൽ എന്താണു മട്ടെന്നറിയാനായി ഞാൻ ചെടികളുടെ ഇടയിൽ ഒളിച്ചുനിന്നു. അവരുടെ കാൎയ്യങ്ങൾ ഒക്കെ മനസ്സിലായി. അവളെ ഇദ്ദേഹം എങ്ങനെ ഇവിടെ കൊണ്ടുവന്നു ചേൎത്തു? ആശ്ചൎയ്യം! അവളെ തീണ്ടുന്നവർ നരകത്തിൽ പതിക്കും. ഞാൻ അവർ തമ്മിലുണ്ടായ സംഭാഷണം മുഴുവൻ കേട്ടു. അവൾ ഒരു ദുൎമ്മാൎഗ്ഗചാരിണിയാണ്. യക്ഷിണിയെക്കണ്ടു ഭ്രമിച്ചു് ഓരോത്തർ നാശത്തിനിരയാകുന്നതുപോലെയാണ് ഈ നീചയുടെ സംസൎഗ്ഗത്താൽ ഈ കുടുംബത്തിനു വരാൻപോകുന്ന ആപത്തു്. എതു വിധവും യജമാനനെ ഭ്രാന്തനാക്കി ഈ കുടുംബം ക്ഷയിപ്പിക്കണമെന്നാണ് അവളുടെ താല്പൎയ്യം. അതു ഞാൻ മനസ്സിലാക്കി. ഏകദേശം ഒക്കെ അവൾ സാധിക്കും. ഇവരെ ഒരുമിച്ചു വിട്ടാൽ വിവാഹം താമസിയാതെ നടന്നുകൊള്ളും. അതു് ഈ കുടുംബത്തിന്റെ യശസ്സിനു പോരാത്തതാണ്. ഒരു തെണ്ടി സ്ത്രീ എന്റെ ചെറിയ യജമാനന്റെ പത്നിയാവുകയോ? നിങ്ങൾ എന്നെ എന്തു ചെയ്താലും വേണ്ടില്ല. ആപൽഭാവിയെപ്പറ്റി കിട്ടിയ മുന്നറിവ് ഇവിടെ എത്തിക്കേണ്ടതു് എന്റെ കൃത്യമാണ്. അതു ഞാൻ നടത്തി. ഈശ്വരാ, പല വേഷങ്ങളും പഠിച്ചു സാധുക്കളെ മിരട്ടാൻ നടക്കുന്ന ഇവൾക്ക് ഇവിടെ എന്തൊരു പദവിയാണ്? ഇവിടുന്ന് ഇതൊന്നും ഗ്രഹിച്ചതായി നടിക്കേണ്ട. എത്രയോ നൂറ്റാണ്ടുകളായി സത്യം, ധൎമ്മം, കുലാചാരം ഇത്യാദിയെ ലോ

പം കൂടാതെ പരിപാലിച്ചുപോരുന്ന ഈ കുടുംബം ദുഷ്കൃത്യഫലത്താൽ ക്ഷണഭംഗുരമായി പോകുന്നതു കഷ്ടമല്ലേ?

ആരംഭത്തിൽ വക്താവിനോടുള്ള വൈരസ്യംകൊണ്ടു മൗനം ദീക്ഷിച്ച രജനി ഇയാളുടെ വാർത്ത തന്റെ കുടുംബത്തെ സ്പർശിക്കുന്നു എന്നു കണ്ടപ്പോൾ ശങ്കയും പശ്ചാത്താപവും ക്രോധവും എല്ലാം ചേർന്ന ഒരു വികാരത്തിന്റെ വശംവദയായി നിശ്ചേഷ്ടയായി ഇരുന്ന് ഈ അപവാദം മുഴുവൻ ശ്രദ്ധാപൂർവ്വം കേൾക്കാനിടയായി. കുടുംബാഭിമാനക്ഷയത്തിൽ ഹൃദയക്ഷതം തന്നെ ഉണ്ടായെങ്കിലും സംഗതികളുടെ ഗൗരവലാഘവങ്ങളും സൂക്ഷ്മാസൂക്ഷ്മങ്ങളും ആലോചിക്കാതെ സാഹസമൊന്നും നിനയ്ക്കുന്നില്ലെന്നു തീരുമാനിച്ചു സമാധാനപ്പെട്ടുവെങ്കിലും കേട്ടതിനെ മുഴുവൻ അവിശ്വസിപ്പാനോ വൃത്താന്തനിവേദനത്തെ നിരോധിപ്പാനോ അവൾക്കു മനസ്സും ധൈര്യവും ഉണ്ടായില്ല. രണ്ടാമവൻ പുറത്തു കടന്ന ക്ഷണം മുതൽ ഒരു വിഷാദം അവരുടെ ഉള്ളിൽ വേരൂന്നി, ദേഹകാന്തിയെയും, പുഷ്ടിയെയും ക്രമേണ നശിപ്പിച്ചു തുടങ്ങി. അന്നുമുതൽ അവർ പുത്രന്റെയും അദ്ധ്യാപികയുടെയും നടപടികളെ പ്രത്യേകദൃഷ്ടിയോടെ ശങ്കാപൂർവ്വം വീക്ഷിച്ചുതുടങ്ങി. മുൻവിധി വച്ചുകൊണ്ടുള്ള അവരുടെ വീക്ഷണങ്ങളെല്ലാം സംശയങ്ങളെ വർദ്ധിപ്പിച്ചതേയുള്ളു. സമയാസമയം ഗണിക്കാതെയുള്ള പുത്രന്റെ ഗമനാഗമനങ്ങളും ആഹാരലോപവുമെല്ലാം ഇതിനു സഹായമായിത്തീർന്നു. ഒരുദിവസം മന്മഥകുമാരൻ വേലക്കാരോടു മാതാവു ഭക്ഷണം കഴിഞ്ഞോ എന്നന്വേഷിച്ചപ്പോഴാണ് ആയിടയ്ക്കു് അവരും ദിനചര്യകളിൽ ഉദാസീനയും ക്ഷീണയും ആയിത്തീർന്ന കഥയും അന്നു പതിവില്ലാതെ അല്പം ക്ഷോഭിച്ച പ്രകൃതത്തിൽ കാണപ്പെട്ട വിവരവും അയാൾ അറിഞ്ഞതു്. അമ്മയെ ഭയന്നു് അയാൾ അന്നു മുഴുവൻ അവരുടെ സാമീപ്യത്തെ മനഃപൂർവ്വം വർജ്ജിച്ചു. മററു കൂട്ടുകാരെ മിക്കവാറും അയാൾ കേവലം ഉപേക്ഷിച്ചകൂട്ടത്തിലായി. രണ്ടാമവനും മററും ഇതിൽ പരിഭ്രമം വർദ്ധിച്ചു. സ്വപ്നമയി ആയ സുകുമാരിയുടെ മന്ത്രശക്തിയാണ് ഈ കുമാരനെ ഇപ്രകാരമാക്കിയതെന്ന് അവർ തീർച്ചപ്പെടുത്തി. യുവാവോ അവളെ മനഃപൂർവ്വം മാത്രം അനുരൂപയായ രതിയെപ്പോലെ ഗണിച്ചുപോന്നു. ഇടയ്ക്കിടെ അവളുടെ ഉപദേശങ്ങൾ മനസ്സിൽ നിന്ന് അല്പം മാഞ്ഞുപോയാലും അവളെ കാണുമ്പോൾ അവ വീണ്ടും അയാളിൽ ദൃഢീകരിച്ചു പോന്നിരുന്നു. ദേവിയുടെ സാന്നിദ്ധ്യവും തന്റെ പൂർവ്വപുണ്യാവശേഷഭാഗ്യത്താൽ സിദ്ധിച്ചതെന്ന് അയാൾ ഗാഢമായി വിശ്വസിച്ചു. ദേവിയുടെ ചരിത്രത്തെപ്പററി

ഒന്നുംതന്നെ അറിവാൻ കുമാരൻ മിനക്കെടാനിടയായില്ല. അയാൾ സ്വപ്നമയിയുടെ ആകൃതി, അതിനനുയോജ്യമായ പ്രകൃതി, ബുദ്ധിവൈശിഷ്ട്യം, ഗുണഗണം എന്നിവയെപ്പറ്റി എവിടെയെല്ലാം പ്രശംസിച്ചുവന്നു. സ്വപ്നമയിക്ക് ആ പ്രദേശം അത്യന്തം വാസസുഖമുള്ള ഒന്നായിത്തോന്നി. "സ്വാതന്ത്ര്യത്തോടെ കാലക്ഷേപം ചെയ്യുന്നതിനും ജീവിതമത്സരത്തിൽ പിന്നണിയിലാകാതെ നിൽക്കുന്നതിനും വേണ്ട മനോധൈര്യം ഒരുവൾ തനിക്കുണ്ടല്ലോ. ആ കരുണാനിധി എന്നെ ഒരിക്കലും കൈവെടിയുന്നതല്ല." എന്നുള്ള വിചാരത്തോടും ഈ ശുഭസ്മരണയോടുംകൂടി അവൾ ദിവസങ്ങൾ കഴിച്ചുപോരുകയായിരുന്നു. ഇതിനിടെ ഒരുദിവസം ഉച്ചതിരിഞ്ഞു മൂന്നു മണിയോടുകൂടി സ്വപ്നമയി എഴുപതു നാഴിക അകലെയുള്ള രജനീവിലാസംവക കളപ്പുരയിലേക്കു പോയി. അവിടെ ചില്ലറ പരിശോധനകൾ ചിലതു നടത്തേണ്ടതുണ്ടായിരുന്നു. ആ സ്ഥലത്തെത്തുന്നതിനു പല ഉപവഴികളും കടന്നുപോകേണ്ടിയിരുന്നു. സുകുമാരി ശീഘ്രം നടന്ന് അവിടെയുള്ള ഒരു കുറിക്കാട്ടിന്റെ മദ്ധ്യേ എത്തി. സുധീരകുമാരനും സുകുമാരിയുടെ പോക്കിനെ അന്വേഷിച്ചു മനസ്സിലാക്കി അവിടെ എത്തിക്കഴിഞ്ഞിരുന്നു. പക്ഷേ, സുകുമാരിയുമായി കണ്ടുമുട്ടിയില്ലെന്നേയുള്ളു. അദ്ദേഹവും ആ പ്രദേശത്തിൽ സഞ്ചരിച്ചിട്ടു പ്രസ്തുത കാട്ടിൽത്തന്നെ എത്തി. അപ്പോൾ അവിടെയുണ്ടായിരുന്ന ഒരു വലിയ പുഴയുടെ വക്കിൽക്കൂടി മിന്നൽപിണർപോലെ ഒരു തരുണീരത്നം കടന്നുപോകുന്നതു കണ്ടു. സുധീരകുമാരൻ ഇതാരാണെന്നറിയാനുള്ള ഉൽക്കണ്ഠയോടുകൂടി തന്റെ ഗതിക്കു വേഗംകൂട്ടി. രണ്ടു ഫർലാംഗ് ദൂരെ എത്തിയപ്പോൾ ആ വഴിയിലുള്ള പാലത്തിന്മേൽ ഒരു യൗവനയുക്തയായ സ്ത്രീയും മദ്ധ്യപ്രായം കവിഞ്ഞ ഒരു പുരുഷനും തമ്മിൽ എന്തോ വാഗ്വാദം നടക്കുന്നതായി കണ്ടു. കഷ്ടം! "ഞാൻ പ്രമാദപ്പെട്ടതു് വ്യർത്ഥംതന്നെ. ഇതു സുകുമാരിയല്ല" എന്നു വിചാരിച്ചു ഗോപ്യമായി ഒരു ചെടികളുടെ ഇടയിൽ ഒളിച്ചുനിന്നു. അവർ തമ്മിൽ ഗൗരവസ്വരത്തിൽ സംഭാഷണം തുടർന്നു. "ഇതെന്തായാലും രസമുണ്ട്. കഥ മുഴുവനും ഗ്രഹിക്കണം" എന്നു നിശ്ചയിച്ചു ശ്രദ്ധിച്ചു കേട്ടുനിന്നു. എങ്കിലും കാറ്റടിച്ചുകൊണ്ടിരുന്നതിനാൽ ചില വാക്കുകളേ കേൾക്കാൻ സാധിച്ചുള്ളു. പെട്ടെന്നുണ്ടായ കാറ്റിൽ വസ്ത്രം അല്പം മാറി. അതിനെ തടുക്കുന്നതിനായി ആ സ്ത്രീ ഒരു വശത്തേക്കു് ഒന്നു തിരിഞ്ഞു. അപ്പോൾ സുധീരകുമാരൻ ആശ്ചര്യഭരിതനായിനിന്നുപോയി. "ഇതെന്തത്ഭുതമാണ്! ഇവൾ സുകുമാരിതന്നെയല്ലോ! ഈ വിജനസ്ഥലത്ത്

ടുത്തു ശരീരം തുടച്ചിട്ട സാവധാനത്തിൽ സുകുമാരി, എന്ന് ഒന്നുരണ്ടു പ്രാവശ്യം മൃദുസ്വരത്തിൽ വിളിച്ചു. അവൾ വെള്ളം ധാരാളം കുടിച്ചിരുന്നു. ശ്വാസനിശ്വാസോച്ഛ്വാസങ്ങളിൽകൂടി ഉള്ളിലെ വെള്ളം ഒട്ടൊക്കെ പുറത്തുപോയിക്കഴിഞ്ഞപ്പോൾ അവൾ നേത്രങ്ങൾ തുറന്നു നോക്കി എങ്കിലും നല്ല പ്രജ്ഞ ഉണ്ടായതായി തോന്നിയില്ല. സുധീരകുമാരൻ പഠിച്ച പണിയെല്ലാം നോക്കി. സാവധാനത്തിൽ അവളെ സംസാരിപ്പിക്കാൻ തുനിഞ്ഞു. സ്വാഭാവിക ബോധം വരായ്കയാൽ മൗനം ദീക്ഷിക്കുന്നതായിരിക്കുമെന്നു കരുതി സാന്ത്വനവാക്യങ്ങളോടെ അവളെ എഴുന്നേല്പിച്ചിരുത്തിയിട്ട്:—"സോദരി, ഇനി ഈറൻവസ്ത്രം മാറാതെകണ്ടിരുന്നാൽ എന്തെല്ലാം ഉപദ്രവം നേരിടുമെന്നറിഞ്ഞുകൂടാ. ഈ സ്ഥലമോ വിജനം. എനിക്കീ പ്രദേശങ്ങളിൽ യാതൊരു പരിചയവുമില്ല. സമീപത്തെങ്ങാൻ ആൾപ്പാർപ്പുള്ളതായി അറിയാമോ? ഉണ്ടായിരുന്നാലും ഈ സന്ദർഭത്തിൽ സോദരിയെ തനിച്ചാക്കിയിട്ടു ഞാനെങ്ങനെ പോകും?

സുകു:—ഇവിടെനിന്നു കാൽനാഴിക ദൂരെ ഒരു കളപ്പാടുണ്ട്. അവിടെ ഒരു കൃഷിക്കാരനും കുടുംബവുമാണു താമസിക്കുന്നത്. അങ്ങോട്ടു ചെന്നറിയിച്ചാൽ നമ്മുടെ ആവശ്യങ്ങൾ ഒരുവിധം നിർവഹിക്കാം. ഇപ്പോൾ എനിക്കു കുറേശ്ശെ നടക്കാമെന്നു തോന്നുന്നുണ്ട്.

ഇത്രയും പറഞ്ഞു് അവൾ സുധീരകുമാരന്റെ സഹായത്തോടുകൂടി എഴുന്നേറ്റു നിന്നു. നിങ്ങൾ ഇവിടെ എത്തിയതു് എന്റെ അതിഭാഗ്യം തന്നെയാണ്. ഞാൻ ഇതിലേയ്ക്കായി എന്താണു പ്രത്യുപകാരം ചെയ്യേണ്ടതു്?

സുധീ:—ഒന്നും വേണ്ട. സോദരി സൗഖ്യമായിരുന്നാൽ മതി. എനിക്ക് ഈ അപായത്തിൽനിന്നു രക്ഷപ്പെടുത്തി വിടുന്നതിനുള്ള യോഗം ഉണ്ടായല്ലോ. അല്ല, സോദരിയ്ക്കു് ഒരു വസ്ത്രമല്ലേയുള്ളൂ. മേൽപുതച്ചിരുന്ന സാരി വെള്ളത്തിൽ പോയിരിക്കാം? ആകട്ടെ. ഇപ്പോൾ തല്ക്കാലം എന്റെ വസ്ത്രം ഉപയോഗിച്ചുകൊള്ളുക. അന്യഥാഭാവം വിചാരിക്കരുത്. [സുധീരൻ ഇങ്ങനെ പറഞ്ഞതോടുകൂടിത്തന്നെ തന്റെ അങ്കവസ്ത്രം എടുത്തു മറകെട്ടിപ്പിഴിഞ്ഞു സുകുമാരിയ്ക്കു കൊടുത്തു.] ഈറൻ ഉപേക്ഷിച്ചു വേഗം മാറണം. എങ്ങുഭാഗത്തേയ്ക്കാണു നമുക്കു പോകേണ്ടതു്. ഞാൻ ഇവിടങ്ങളിൽ ഇതിനുമുമ്പു വന്നിട്ടില്ല.

സുകു:—ഞാൻ മുമ്പു പറഞ്ഞ കളപ്പാട്ടിലേയ്ക്കു നടന്നു പോകുകയായിരുന്നു. അങ്ങോട്ടുതന്നെ പോകാം.

സുധീ:—(നടന്നുകൊണ്ടു്) നാം തമ്മിൽ കണ്ടിട്ടു് ഇപ്പോൾ എട്ടു കൊല്ലം കഴിഞ്ഞു. ഇല്ലേ? ദൈവം എന്നെ ഇപ്പോൾ ഇവിടെക്കൊണ്ടുവന്നു വിട്ടുവല്ലൊ.

വളരെ ചാരിതാൎത്ഥ്യമായി. യൗവനാഭിവൃദ്ധിക്കുശേഷം കണ്ടിട്ടില്ലാതിരുന്ന സുധീരകുമാരൻ സുകുമാരിയുടെ ആകൃതി നല്ലപോലെ സൂക്ഷിച്ചുനോക്കിയതു് ഇപ്രകാരം സംഭാഷണംചെയ്തു യാത്ര തുടൎന്നപ്പോഴായിരുന്നു. "എന്തു മനോഹരമായിരിക്കുന്നു!" എന്ന വിചാരമുദിച്ചതോടുകൂടിത്തന്നെ ലജ്ജാജന്യമായ ഭാവമാറ്റം ഭവിച്ച ആകൃതിയിലും തെളിഞ്ഞുനിന്ന ചേതോഹാരിത കണ്ടു് "നല്ലോരാകൃതികൾക്കലങ്കരണമാമെല്ലാപ്പദാൎത്ഥങ്ങളും" എന്നുള്ള കാളിദാസസിദ്ധാന്തവും സ്മരിച്ചു. "ഈയിടെ അനേകം തവണ സോമരിയുടെ പ്രസ്താവത്തിനു് എനിക്കു ഹേതുവുണ്ടായി എങ്കിലും ഈവിധം ഒരാപത്തിൽ കാണുവാനും ഉപകരിപ്പാനും സംഗതിയാകുമെന്നു സ്വപ്നേപി വിചാരിച്ചിരുന്നില്ല. ഈ ആപത്തു് എങ്ങനെ നേരിട്ടു? എന്നു് ഒന്നും അറിയാത്ത മട്ടിൽ സുധീരൻ ചോദിച്ചു.

സ്വല്പനേരം തന്റെ വിശാലനേത്രങ്ങൾ തുറന്നു സുധീരകുമാരനെ നോക്കി എന്തു പറയേണ്ടതെന്നാലോചിച്ചു നിന്നു. അതിനുശേഷം,

"എനിക്കു്.....................എനിക്കു്.....................ഏതുവിധം പററി എന്നുള്ളതു് അറിഞ്ഞുകൂടാ. പുഴവക്കത്തു വഴിക്കുവന്നവരായിരുന്നിരിക്കണം. ഞാൻ കുറേ അധികം സമീപത്തുകൂടിയാണു ഒഴുകിവന്നതു്."

കുമാരൻ ഈ ഉത്തരം കേട്ടു വിസ്മയിച്ചു. "ഇവളുടെ ജീവനെ അപഹരിക്കാൻ ശ്രമിച്ച ഘാതകനെ ഇവൾ ഏതുവിധം രക്ഷിക്കാനുവന്നു നോക്കുക? അവൻ പുഴയിൽ പിടിച്ചു തള്ളിയിട്ടു് ഓടിക്കളഞ്ഞതല്ലേ? സുകുമാരിക്കു് അവൻ നിശ്ചയമായും അപരിചിതനല്ല. എന്തിനായി ഇവർ തമ്മിൽ ഈ രഹസ്യസന്ദൎശനം ഉണ്ടായി?" എന്നിങ്ങനെ പലതും വിചാരിച്ചുകൊണ്ടു തോട്ടുകൂടി വയലിന്റെ വരമ്പുവഴി കൃഷിക്കാരന്റെ വസതിയിലെത്തി.

സുകു:—അയ്യോ! അങ്ങയുടെ വസ്ത്രം ഒക്കെ ചീഞ്ഞതായല്ലൊ.

സുധീ:—സോമരിയുടേതും അപ്രകാരം തന്നെ. ഒന്നു വെള്ളത്തിൽ പോവുകകൂടിച്ചെയ്തു. ഇതൊക്കെ ജനസഞ്ചാരം അധികമില്ലാത്ത ഒരു നാട്ടിൻപുറമാണു്.

ഇവർ ഇങ്ങനെ സംസാരിച്ചുകൊണ്ടിരുന്നപ്പോൾ കൃഷിക്കാരന്റെ ഭാൎയ്യ പുറത്തുവന്നു. ഇവരിരുവരുടെയും നിലകണ്ട് അവർ വല്ലാതെ പരിഭ്രമിച്ചു. "ഇതെന്തു കഥയാണ്"? രണ്ടാളും ക്ഷീണിച്ചു പരവശരായിരിക്കുന്നുവല്ലോ. വസ്ത്രങ്ങളൊക്കെ നനഞ്ഞും കാണുന്നു. എന്താ പുഴയിലോ മറ്റോ വീണുപോയോ? കുടിക്കാൻ കുറച്ചു പാൽ കൊണ്ടു വരട്ടെയോ?"

സ്വപ്ന:—ആദ്യമായി ഞങ്ങൾക്ക് ഈറൻ മാറാൻ വല്ല വസ്ത്രവുമുണ്ടെങ്കിൽ കിട്ടുകയാണു വേണ്ടത്. മറ്റൊക്കെ പിന്നീടാവാം. ആ സ്ത്രീ വസ്ത്രവും പാലും കൊണ്ടുവന്നു കൊടുത്തു വളരെ ഉപചാരത്തോടെ നിന്നു. കുമാരീകുമാരന്മാർ ഓരോന്നാലോചിച്ചുംകൊണ്ടു വസ്ത്രം മാറി. കശ്മലൻ സുകുമാരിയെ കൊല്ലാൻ ഭാവിച്ചതെന്തിനാണെന്നുള്ള ചിന്ത സുധീരകുമാരനെ വിട്ടു മാറിയില്ല. സുകുമാരിക്കോ ഇദ്ദേഹത്തിന്റെ സഞ്ചാരത്തെപ്പറ്റി പല ഊഹങ്ങളും ഉളവായിത്തുടങ്ങി. രണ്ടാളും വസ്ത്രം ഉണങ്ങുന്നതുവരെ പുറത്തുള്ള ബെഞ്ചിന്മേൽ ഇരുന്നു സംഭാഷണം തുടർന്നു. ചില രഹസ്യങ്ങൾ തന്നിൽനിന്നു മറയ്ക്കാൻ സുകുമാരി ഭാവിക്കുന്നതിനെ സുധീരൻ പ്രത്യേകം ധരിച്ചു. കശ്മലനെ സ്മരിക്കുമ്പോൾ സുധീരകുമാരന്റെ രോമങ്ങൾ ഊൎദ്ധ്വമായി നിന്നുതുടങ്ങി. ദൈവാധീനംകൊണ്ടു സത്യം അറിയുന്നതിനായി ഇവന്റെ ഈ ദുഷ്പ്രവൃത്തിയ്ക്കു തക്ക ശിക്ഷ കൊടുക്കാതെയിരുന്നുകൂടാ എന്നയാൾ മനസ്സുകൊണ്ടു വിചാരിച്ചുറപ്പിച്ചു.

— (○) —

## അദ്ധ്യായം ൨൬.

‘‘പ്രഥമം വിഷാദമിവരങ്ങിനം സ്ഥലം
ഗമകേകിട്ടന്നുനേരതാരിമേലവർ
ശയലംശമിച്ചു ശമലംവരുന്നതി-
സ്മതാപാങ്ങൾ വിലസിതി രേഖിയാൾ.’’

‘‘ഭീതമുള്ളതൊട്ടു ലക്ഷ്മമാനം
ഭൂതംഭവിഷ്യത്തിവയൊത്തുനേരം
മാതംഗയാനസ്ഥലവാം വികാരം
ഭൂതല്പജം നാകപിടിച്ചു തല്ലി.’’

സുകുമാരി ഹംസപുരിയിലുള്ള സ്വാവാസതിയിൽ ഏകാകിനിയായി ഒരു വീണയും കൈയ്യിൽവച്ചു മീട്ടിക്കൊണ്ടു മൂളിപ്പാട്ടും പാടി തലേ

ദിവസത്തെ സംഭവത്തെക്കുറിച്ചാലോചിക്കയായിരുന്നു. സുകുമാരിയുടെ വിചാരമെല്ലാം സുധീരകുമാരന്റെ ആഗമനത്തെപ്പറ്റിയാണ്. "ഇദ്ദേഹം എന്തിനായി ഇവിടെ വന്നു? സഞ്ചാരോദ്ദേശ്യത്തെക്കുറിച്ച് അദ്ദേഹം ഒന്നും പറയുന്നില്ലല്ലോ. ഞാൻ പ്രത്യേകിച്ചു ചോദിച്ചിട്ടും വൈമനസ്യമാണല്ലോ കാട്ടിയത്. എന്റെ ജീവന് അപായം നേരിടുമെന്നുള്ള ഘട്ടത്തിലായപ്പോൾ മുന്നോട്ടുവന്നു രക്ഷപ്പെടുത്തിയതാണ്. കള്ളന്റെ സംഭാഷണവും മറ്റും കേട്ടിരിക്കുമോ? ഇനി ഒരിക്കൽ കാണാമെന്നു പറഞ്ഞിട്ടാണല്ലോ പിരിഞ്ഞത്. വളരെക്കാലത്തിനു മുമ്പു കണ്ടു സ്വല്പ പരിചയം മാത്രമുള്ള ഇദ്ദേഹമാണല്ലോ എന്നെ രക്ഷിച്ചത്. എന്റെ പ്രാണവല്ലഭൻ ഇപ്പോൾ എവിടെയോ? എന്റെ കത്തിന് ഒരു മറുപടിപോലും അയയ്ക്കാൻ ദയവുണ്ടായില്ലല്ലോ. കഷ്ടം! ഈ ഏകവിചാരം അവസ്ഥാന്തരത്തിലും എന്നെ പീഡിപ്പിക്കുന്നുവല്ലോ. ഒരുപക്ഷേ, ഇനി എഴുതുകയുമില്ലായിരിക്കാം. എന്റെ അഗണ്യതനിമിത്തം എന്നെ ഉപേക്ഷിച്ചിരിക്കാം. ഞാൻ ഇങ്ങോട്ടു പോരുന്നതിനുമുമ്പയച്ച എഴുത്തു കടൽ കടന്നുപോയി. ഇനി വിചാരിച്ചിട്ടും ഫലമില്ലല്ലോ." ഇങ്ങനെയുള്ള വിചാരസരണി തുടർന്ന് ആ മനോഹരാംഗി ഏറ്റവും ഉരുകി കണ്ണുനീർതുള്ളി അല്പാല്പം പുറത്തേക്കൊഴിച്ചു. ഞാൻ പോകുന്നിടത്തൊക്കെ അശുഭലക്ഷണമാണല്ലോ കണ്ടുവരുന്നത്. ഞാൻ ഒരു ഭാഗ്യഹീനയാണ്, സംശയമില്ല. എന്റെ ശത്രുക്കൾ എന്റെ പ്രാണേശ്വരനിൽനിന്നു പ്രമാണമാക്കി എന്നെ അവരുടെ ചരടിൽ കോർത്തിട്ടു കളിപ്പിക്കുന്നു! ഞാൻ ഭേദമില്ലാതെ അദ്ദേഹത്തെ സ്നേഹിക്കുന്നത് ഈശ്വരനല്ലാതാരറിയുന്നു?" വിചാരവും വീണമീട്ടലും ഇടകലർന്ന് ഇങ്ങനെ നടക്കവേ ശാന്താദേവി ഒരു കത്തു സുകുമാരിയുടെ മടിയിൽ കൊണ്ടുവന്നിട്ടു. ആലക്തികപേടകത്തിൽ പിടിച്ചതുപോലെ സുകുമാരി താനറിയാതെ ഒന്നു ഞെട്ടി. വീണ താഴത്തുവീണു. "ഇതാരാ കൊണ്ടുവന്നത്?" എന്ന് അവൾ സംഭ്രാന്തചിത്തയായി ചോദിച്ചു.

ശാന്ത:—ഒരു വയസ്സനായ മഹാത്മൻ എന്റെ കൈയിൽ തന്നതാണ്. എനിക്കാളെ അറിഞ്ഞുകൂടാ. എന്താ നിന്റെ പിതാവിന്റെ എഴുത്താണോ? അതോ……………

സുകു:—അമ്മേ ഞാൻ കുറേനേരം ഏകാന്തയായിരിക്കട്ടെ. കഥയൊക്കെ പിന്നെപ്പറയാം.

ശാന്ത പോയി. സുകുമാരി കത്തിന്റെ മേലാസം പല പ്രാവശ്യവും നോക്കി. നേത്രങ്ങളിൽ അശ്രുകണങ്ങൾ നിറഞ്ഞിരുന്നതി

നാൽ ഒന്നും വായിക്കാൻ തരമില്ലാതായിത്തീൎന്നു. ഒടുവിൽ പൊട്ടിച്ചു് ഇപ്രകാരം വായിച്ചു:—

പ്രിയസുകുമാരീ,

ഞാൻ സൎക്കീട്ടിലായിരുന്നതിനാൽ ഭവതിയുടെ കത്തു കിട്ടുന്നതിനു വളരെത്താമസം വേണ്ടിവന്നു. സഹജസ്വഭാവത്തിനു വിരുദ്ധമായി ഓരോന്നു ചെയ്യുന്നതിനു ഭവതിയെ പ്രേരിപ്പിക്കുന്ന ശക്തി എന്താണാവോ? ഞാൻ ഈ ജീവിതം ദീൎഘിപ്പിക്കണമെന്നാഗ്രഹിക്കുന്നില്ല. നമ്മുടെ സുഖദുഃഖങ്ങൾ ഒന്നായിരിക്കുന്ന സ്ഥിതിക്കു് ഇനിയെങ്കിലും നമ്മുടെ മഞ്ജു വീണ തിരശ്ശീല മാററി ഒന്നും കൃതാൎത്ഥമാക്കണമെന്നപേക്ഷയുണ്ടു്. ഇനി എന്നിൽനിന്നു രഹസ്യങ്ങൾ ഒന്നും വച്ചുകൊണ്ടിരിക്കരുതു്. ഇതുവരെയുള്ള സകല തെററുകളെയും ഞാൻ ഹൃദയപൂൎവ്വം ക്ഷമിക്കുന്നു.

രണ്ടാമതൊരാളോടു ഞാൻ എന്തൊക്കെയോ പറഞ്ഞയച്ചു എന്നു ഭവതിയെ ധരിപ്പിച്ചുവെങ്കിൽ അതു ശുദ്ധമേ കളവാണു്. ഞാൻ പുഷ്കരണിയിൽനിന്നും പിരിഞ്ഞതിൽ പിന്നീടു് അയാളുടെ നിഴൽപോലും കണ്ടിട്ടില്ല. അയാൾ ഇനി എന്തു പറഞ്ഞാലും വിശ്വസിക്കരുതേ! ഇപ്പോൾ ആരുടെ രക്ഷയിലാണു്. എങ്ങനെയാണുപജീവിക്കുന്നതു്. ഞാൻ കല്പനവാങ്ങിക്കൊണ്ടു കഴിയുന്നവേഗം വന്നേക്കാം. സത്യമെല്ലാം പറഞ്ഞു് എന്നെ ധന്യനാക്കിത്തീൎക്കണം. എന്റെ പ്രേമം സീമാതീതമാണു്. മുമ്പു് ഒരു കത്തയച്ച മാതിരിയിൽ ഇനി എഴുതാൻ തുനിയരുതേ! ഞാൻ താമസിയാതെ പുറപ്പെടും. എന്നോടു സകല വിവരവും നിഷ്കപടമായി പറയണേ!

എന്നു്,

ചന്ദ്രസേനൻ.

സുകുമാരി ഈ കത്തു വായിച്ചപ്പോൾ ഉണ്ടായ ആനന്ദത്തിലിരട്ടി ഖേദവും ആരംഭിച്ചു. "അദ്ദേഹം സത്യം അറിയാനാഗ്രഹിക്കുന്നു. ഞാൻ എന്താണു ചെയ്യേണ്ടതു്. എങ്ങനെ പറയും? അപ്പോൾ ഞാൻ പറഞ്ഞിരുന്നുവെങ്കിൽ എന്റെ ദുഃഖനിവാരണമാകുമായിരുന്നു. ഇനി ഞാൻ സത്യംപറയുന്നതിനുദ്യമിക്കുന്നതിനെക്കാൾ ജീവത്യാഗം ചെയ്യുവാനെളുതാണു്. അദ്ദേഹം സുധീരകുമാരനെ കണ്ടിരിക്കും. ഇല്ലെങ്കിൽ കാണും." സുകുമാരി കൈകൾ തിരുമ്മിത്തുടങ്ങി. "ഒരു കത്തു കാണാൻ

ഞാൻ കൊതിച്ചിരുന്നു. ഇതാ അതു വന്നുകഴിഞ്ഞു. അദ്ദേഹവും ഉടനെ പുറപ്പെട്ടു. ഞാനെന്താണു വേണ്ടതു്? എന്തുവിധം പറയും?" ദുസ്സഹമായ ഹൃദയശൈഥില്യത്തോടുകൂടി കത്തു കൈയിൽ വച്ചുംകൊണ്ടു പുറവും നോക്കി. "അദ്ദേഹം എന്നെ സ്നേഹിക്കുന്നു എന്നുള്ളതു് ആശ്വാസജനകംതന്നെ. എന്നാൽ സത്യാവസ്ഥ അറിയുന്നതിനു നിർബന്ധിക്കുന്നവല്ലോ? ഇപ്പോൾ പകുതിവഴി എത്തിയിരിക്കും. ഇനി താമസിക്കുമോ? ഒരിക്കലും ഇല്ല." സുകുമാരി രണ്ടുമാർഗ്ഗമേ തെളിഞ്ഞു കണ്ടുള്ളു. ഒന്നുകിൽ സത്യംപറയുക, ഇല്ലെങ്കിൽ ആത്മഹത്യചെയ്യുക. "അസത്യം പറഞ്ഞിട്ടു ജീവിച്ചിരിക്കേണ്ട. ചതിവും വഞ്ചനയും കഴിയുകയില്ല. ഉത്തമം മരണംതന്നെ. ഇന്നലെ സുധീരകുമാരൻ രക്ഷപ്പെട്ടതില്ലെങ്കിൽ ഇപ്പോൾ ഈ സങ്കടത്തിനിടവരുമോ? ഞാൻ എത്രയോ ആഗ്രഹിച്ചു ശിക്ഷിച്ചിരുന്ന സമയം ഇതാ അടുത്തുവന്നുകഴിഞ്ഞു. സുധീരകുമാരൻ കുശലനെ കണ്ടിരിക്കുമോ? സുകുമാരിക്കു് ഇതൊരു ഭീതിയായി. അയാളുടെ ഗതി മനസ്സിലായിരുന്നില്ലെങ്കിൽ ആ സമയത്തു് അവിടെയുണ്ടായിരിക്കാൻ തരമില്ല. ഞാൻ ഇതു ദുർഗ്ഗതയായിപ്പോയല്ലോ?"

സുകുമാരിക്കു മനോഹരകുമാരനെ സംബന്ധിച്ചുള്ള സംശയം നിവൃത്തിയായി. അവർ രണ്ടുദിവസം കഴിഞ്ഞു വീണ്ടും രജനീവിലാസത്തു ചെന്നിരുന്നു. രജനീദേവിയിൽ ഒരു വ്യത്യാസം കണ്ടു. കാഴ്ചയിലും അവർ വളരെ പരവശയായിരുന്നു. പ്രകൃതിവ്യത്യാസം സുകുമാരിയെ പരിഭ്രാന്തചിത്തയാക്കി. അങ്ങോട്ടു കടന്നു ചോദിക്കുന്നതു ഭംഗിയായില്ലെന്നു വിചാരിച്ചു സുകുമാരി മൗനമായിനിന്നു. അവളുടെ നേർക്കുള്ള പെരുമാറ്റങ്ങളിൽ ചില വ്യത്യാസങ്ങളും അവിശ്വാസചിഹ്നങ്ങളും പ്രത്യക്ഷമായി. ഇതും ഒരു ദൈവപരീക്ഷ തന്നെയെന്നു വിചാരിച്ചു് അവർ അടുത്തമുറിയിൽ കാത്തിരുന്നു. അപ്പോൾ രജനീദേവിയുടെ സോദരി പെട്ടെന്നു് അകത്തേയ്ക്കു കടക്കുന്നതുകണ്ടു. സുകുമാരി അവിടെ ഇരിപ്പുള്ള കഥ ഇവർ മറന്നുവെന്നു തോന്നുന്നു. അതോ ഗണ്യമാക്കാഞ്ഞിട്ടോ? സുകുമാരി തന്റെ ജോലിനോക്കിക്കൊണ്ടു് അവിടെത്തന്നെയിരുന്നിരുന്നു. ഇവരുടെ സംഭാഷണം ഉറക്കെയായിരുന്നതിനാൽ നല്ലപോലെ കേൾക്കാമായിരുന്നു.

സോദരി:—ചേച്ചീ, കുമാരനെ ഞാൻ ഒരുവിധം ഒക്കെ പറഞ്ഞു സമ്മതിപ്പിച്ചതാണ്. അവൻ പെട്ടെന്നു മറിഞ്ഞുകളഞ്ഞല്ലോ. ഇനി

എന്താണു വേണ്ടതു്? ഇതൊക്കെ നമ്മുടെ തറവാട്ടിന്റെ സുകൃതക്ഷയം തന്നെ. ഇവൻ നന്നാകുന്ന മട്ട കാണുന്നില്ല.

രജനി:—അതു ഞാൻ മുൻകൂട്ടി തീർച്ചപ്പെടുത്തിയതുതന്നെ. എങ്കിലും ഈ കുട്ടി ഇത്ര കൊള്ളരുതാത്ത പോയല്ലോ? നമുക്കു് ഇനി ഒരാശ്രയം ആരാണു്. മൂന്നുനാലു പെൺകുട്ടികളല്ലേ? അവരെ കുററപ്പെടുത്തീട്ടു കാര്യമില്ല. എന്റെ അറിവില്ലായ്മ നിമിത്തം വന്ന ദോഷമാണു്—'

സൌമി:—ചേച്ചീ, ഇതൊക്കെ ചേച്ചിയുടെ സ്വയംകൃതാനത്ഥമാണു്. ആ സ്ത്രീ ഇവിടെ വന്നതിൽ പിന്നീടാണു് ഇവൻ ഇത്ര ധിക്കാരിയായതു്.

രജനി:—കേട്ടതു പലതും ഉണ്ടു്. ഒക്കെ വാസ്തവമായിരിക്കണം. എന്തായാലും സ്വർണ്ണമയിയെ പിരിച്ചയച്ചേയ്ക്കാം. ഇനി ഇവിടെ അരനിമിഷംപോലും വച്ചു വാഴിക്കാൻ പാടില്ല. കുമാരന്റെ വേഗം വിവാഹം നടത്തണം.

സൌമി:—അവൻ ഇപ്പോൾ പണ്ടത്തെപ്പോലെയല്ല; വളരെ തെററിപ്പോയിട്ടുണ്ടെന്നും മിതവ്യയംചെയ്തു് അവന്റെ കടങ്ങൾ തീർത്തു കൊള്ളാമെന്നും പറയുന്നു.

രജനി:—ഇവൻ നന്നായിക്കാണുന്നതുവരെ ഞാൻ ജീവിച്ചിരിക്കുക ഉണ്ടാവില്ല.

സൌമി:—ഒരുപക്ഷെ, നല്ല സ്ഥിതിയിലായെന്നുവരാം മതി. ഞാൻ വിവാഹത്തെപ്പററി നിർബന്ധിച്ചപ്പോൾ നളിനീദേവിയെ വിവാഹം ചെയ്യുന്നതല്ലാതെ മററാരെയും വരിക്കയില്ലെന്നു ശഠിക്കുന്നു. ഇവനെ ഇത്ര വഷളനാക്കിയതാരാണോ?

രജനി:—ഞാൻതന്നെ. എന്റെ ആലോചനക്കുറവല്ലേ ഇതെല്ലാം. സാധു ഈ ലോകത്തു് എങ്ങനെ കഴിച്ചുകൂട്ടും?

സൌമ:—ചേച്ചീ, ഇതിൽ എന്തോ അന്തർഭേദിച്ചിട്ടുണ്ടു്. എന്തൊക്കെയാണു് ആ സ്ത്രീയുടെ ഉദ്ദേശമെന്നറിയാമോ? ഇതെല്ലാം രണ്ടാമന്റെ ശാപമാണു്. ഇവരും ഒരു ദുർമ്മാർഗ്ഗചാരിണിയാണത്രെ. ഇവരെ ഒക്കെ അടുപ്പിക്കാമോ? ചേച്ചിക്കു് ഒന്നും അറിഞ്ഞുകൂടാ. ഞാൻ കാലേകൂട്ടി പറഞ്ഞപ്പോൾ എന്റെ അസൂയയാണെന്നല്ലേ പറഞ്ഞതു്. ഇപ്പോൾ അനുഭവം എങ്ങനെ ആയി?

രജനി:—ഞാൻ അവരൊന്നു തിരികെ ജോലിയിലാക്കി. ഇപ്പോൾ ഇവിടെയില്ല. അവന്റെ സഞ്ചാരമാണു സഹിക്കവയ്യാത്തതു്.

സോമരി:—ആ സ്ത്രീയുടെ ധൈര്യം നോക്കൂ. എന്തു തികച്ചിലാണ്. ഇത്ര ക്ഷണം കുമാരൻ അവളുടെ വലയിൽ വീണുപോയല്ലൊ?

രജനി:—ഞാൻ ഇന്നലെ ലതാംഗിയെ കണ്ടു. അവൾക്ക ചന്ദ്രസേനനെ ഭർത്താവായി ലഭിക്കണമെന്നാണാഗ്രഹം. കഴിഞ്ഞ മാസത്തിൽ അവർ കാശ്മീരത്തുവച്ച് അദ്ദേഹത്തെ കണ്ടുവത്രെ. ഒരു രാത്രിയില വിരുന്നിനു ക്ഷണിച്ചു സൽക്കരിച്ചു നോക്കി. അയാൾ മൗനിയായിരുന്നതല്ലാതെ ഉത്സാഹവും ഔത്സുക്യം ഒന്നും കാണിച്ചില്ലത്രെ. അദ്ദേഹം വിരഹതാപത്തിൽ കിടന്നുഴലുകയാണപോലും. എന്തായാലും അദ്ദേഹത്തിന് വിവാഹത്തിനു കാലം അതിക്രമിച്ചിരിക്കുന്നു. ഈ പ്രതാപം ഒക്കെ അനുഭവിക്കുന്നതിന് ഏതു സ്ത്രീയാണോ ജനിച്ചിരിക്കുന്നത്? ഇതേവരെ ആരെയും ലക്ഷ്യമാക്കിയിട്ടില്ലെങ്കിൽ നമ്മുടെ ലീലാവതി ആയാലെന്താണു ചേച്ചീ? എത്ര നന്നായിരുന്നു.

സോമരി:—എനിക്കിതിലൊന്നും വിശ്വാസമൊന്നും പക്ഷമല്ല. ചേച്ചിയുടെ സാമർത്ഥ്യംപോലെ ആയിക്കൊള്ളു. അദ്ദേഹത്തിനു തുല്യം ആരെങ്കിലും ഈ പ്രപഞ്ചത്തിൽ കാണുമാറുണ്ടോ! ആരും അദ്ദേഹത്തിന് അനുരൂപകളായില്ലെന്നു തോന്നുന്നു. നമുക്ക് ആ മോഹം വേണോ? ആ പ്രതാപശാലിയാരുടെ മകൾക്കല്ലേ ആദ്യമായി നിശ്ചയം ചെയ്തിരുന്നത്. അതു പിഴച്ചുപോയെന്നു തോന്നുന്നു.

സുകുമാരി ഈ സംഭാഷണം മുഴുവൻ ശ്രവിച്ചു ബോധരഹിതയായി നിലത്തു പതിച്ചു. അവൾ വീണ ശബ്ദം കേട്ടപ്പോൾ മാത്രമേ രജനിക്കു സ്വപ്നമയിയുടെ ഓർമ്മ വന്നൊള്ളു. അവർ വേഗം കുറെ കുളിർജലം കൊണ്ടുവന്ന് അവളുടെ മുഖത്തു തളിച്ചു. സ്വല്പനേരം കഴിഞ്ഞപ്പോൾ സഹോദരിമാരിരുവരുടെയും ഹൃദയം തകർക്കുമാറ് അവൾ:—"അയ്യോ ദൈവമേ!" എന്നു വിളിച്ചുകൊണ്ട് കണ്ണുകൾ തുറന്നു. അതിദുസ്സഹമായ ഈർഷ്യയാൽ അവളുടെ ഹൃദയം ദ്രവിച്ചുതുടങ്ങി. സ്വപ്നമയിയുടെ മുഖവൈവർണ്യം സോദരിമാരെ വല്ലാതെ ഭയപ്പെടുത്തി. സ്വപ്നമയിക്കോ ഇതിലധികം ദുസ്സഹമായ അപമാനം നേരിടാനില്ല.

രജനി:—എന്താ സ്വപ്നമയീ, ഈ മാതിരി ബോധക്ഷയം മുമ്പു വരാറുണ്ടോ?

സ്വപ്ന:—[ഉള്ളിൽ തിളച്ചുപൊങ്ങുന്ന ദുഃഖാവേശത്തെ അടക്കിക്കൊണ്ടു ഗാംഭീര്യത്തോടെ] ഇല്ല.

രജനി:—[ഹാസ്യമായി] സോദരീ, ഇവളുടെ ഭാവപ്പകൎച്ച കണ്ടുവോ? ഇവരം സ്വമനോവികാരങ്ങളെ ഒക്കെ അമൎത്തിക്കൊണ്ട് ഒരു സിംഹിയെപ്പോലെ നില്ക്കുന്നതു നോക്കൂ. ആ നിലയും, ഗാംഭീൎയ്യവും തീപ്പൊരിപോലെ സ്ഫുരിക്കുന്ന നേത്രങ്ങളും കണ്ടോ? ഹോ! ഇവരം ഒരു മഹാരാജ്ഞി തന്നെ! [സ്വൎണ്ണമയിയെ നോക്കി] "എനിക്കിന്ന് അനുജത്തിയുമൊരുമിച്ചു പോകേണ്ടിയിരിക്കുന്നു. നിനക്കു കുറേ ദിവസത്തെ വിശ്രമം അനുവദിക്കാം. റിക്കാർഡുകളും ആഫീസിന്റെ താക്കോലും ഇങ്ങേൽപ്പിച്ചേക്കൂ.

അവർ രണ്ടാളുംകൂടി സ്വൎണ്ണമയിയെ ഉടൻതന്നെ പുറത്താക്കണമെന്ന തീൎച്ചപ്പെടുത്തി. എങ്കിലും രജനീദേവിക്ക് ഉള്ളിൽ ഇവളെ സംബന്ധിച്ച് എന്തോ വല്ലാത്ത ഒരാകൎഷണമുണ്ടായിരുന്നു. താൻ പറയുന്നതും വിചാരിക്കുന്നതുമെല്ലാം എന്തുകാരണവശാലോ സാഹസവും പാപവുമാണെന്ന് ഉള്ളിൽ തോന്നിക്കൊണ്ടേയിരുന്നു. താൻ സ്വൎണ്ണമയിയോട്:—"നീ ഇവിടെച്ചെയ്തിട്ടുള്ള ഏൎപ്പാടുകൾ ഒക്കെ സ്തുത്യൎഹം തന്നെ. എനിക്കു നിന്നോടു വളരെ സന്തോഷവും തൃപ്തിയും തോന്നുന്നുണ്ട്. നീ ഇനി എങ്ങോട്ടാണു പോകുന്നത്?

സ്വൎണ്ണ:—സോദരീ, എന്നിൽനിന്നു വൃഥാ ഒന്നും മറയ്ക്കാൻ ശ്രമിക്കേണ്ട. എനിക്കു സകലതും മനസ്സിലായി. ഞാൻ ഇതു മുൻകൂട്ടി പറഞ്ഞിരുന്നതുമാണല്ലോ. ഈ മുഹൂൎത്തം ഞാൻ സദാ പ്രതീക്ഷിച്ചിരുന്നതാണ്. എന്റെ ഗണന തെറ്റുകയില്ലെന്ന് എനിക്ക് ഒരുവിധം ദൃഢബോധമുണ്ടായിരുന്നു. ഞാൻ ശാന്താദേവിയുടെ ഗൃഹത്തിൽത്തന്നെ താമസിക്കാനാണു തീൎച്ചപ്പെടുത്തിയിരിക്കുന്നത്. ഇത്രയും കാലം എന്നോടു നിങ്ങൾ കാട്ടിയ ദയയ്ക്കും ഔദാൎയ്യത്തിനും ഞാൻ എന്നെന്നേയ്ക്കും കൃതജ്ഞതയുള്ളവളായിരിക്കും. എന്നെപ്പറ്റി നിങ്ങൾക്കു തോന്നിയിട്ടുള്ള അഭിപ്രായം തെല്ലുപോലും മാറ്റാൻ ഞാൻ ആശിക്കുന്നില്ല. എന്നാൽ, രണ്ടാമതൊരുവനെ എന്നെക്കാൾ മുമ്പ് ഇവിടെനിന്നയയ്ക്കേണ്ടതു നിങ്ങളുടെ കുടുംബരക്ഷയ്ക്കത്യാവശ്യമാണ്. അവിടുത്തെ പുത്രൻ ഇനി ശരിയായ വിധമൊക്കെ സൂക്ഷിച്ചു ഭരിച്ചുകൊള്ളും. സത്യം ഒരിക്കൽ താനേ വെളിയിൽ വന്നുകൊള്ളും; ഈ അപമാനകരമായ ജീവിതം സ്വപ്നപ്രായമായേ ഞാൻ ഗണിക്കുന്നുള്ളൂ. എന്റെ ശത്രുക്കളൊക്കെ ഒരിക്കൽ എന്നെ വന്നഭയം പ്രാപിച്ചുകൊള്ളും. നിങ്ങളുടെ അധിക്ഷേപങ്ങളൊക്കെ വളരെ നന്നായി. ദൈവം സത്യസ്വരൂപനല്ലേ? ഞാൻ പരിശുദ്ധയുമാണ്. എന്റെ

വാക്ക് ഒരിക്കലെങ്കിലുംകൂടി നിരസിക്കരുത്. ഒന്നാമതവനെ വീണ്ടും ഉടൻ അകററണം. ഞാൻ എന്റെ ജീവനെക്കൂടി തൃണവൽകരിച്ചാണ് ഇവിടത്തെ സ്വത്തു പരിപാലിച്ച് ഈ നിലയിൽ വീണ്ടും കൊണ്ടു വന്നത്. ആ അഭിവൃദ്ധിയുടെ നിലനില്പിൽ എനിക്ക് അത്യുൽക്കണ്ഠ യുണ്ട്. അതിനാൽ മാത്രം ഇത്രയും ഉണർത്തിച്ചതാണ്. എനിക്കയാ ളെ നല്ലപോലെ അറിയാം. മകനെ കുറച്ചുകാലത്തേയ്ക്കുകൂടി നല്ല തിൻവണ്ണം സൂക്ഷിച്ചു കൊള്ളണം. ഇനിയും അവരുടെ കൈയില കപ്പെട്ടാൽ നിങ്ങൾ കരിയിറങ്ങേണ്ടിവരും. ഈ കുഡുംബത്തിന്റെ ക്ഷയത്തിനും അവിടത്തെ ഏകപുത്രന്റെ നാശത്തിനും കാരണം അ യാൾ ഒരുത്തനാണ്. അയാളുടെ തന്ത്രത്തിൽ വീണു വിരളാതെ നിൽക്കാൻ അധികംപേൎക്കു സാധിക്കയില്ല. അയാളെ ക്ഷണമാത്രം വിശ്വസിച്ചുപോകരുത്. ഞാൻ പോയിവരട്ടെ.

രജനി:—നീ തൽക്കാലം ഇങ്ങോട്ടു വരണമെന്നില്ലെന്ന ഞാൻ പറയുന്നതല്ല.

സപത്നി:—ഞാൻ വേണ്ടവിധം പ്രവർത്തിച്ചുകൊള്ളാം. ഇതൊ ക്കെ തന്റേടമില്ലായ്കയും ഏഷണിയുടെ ഫലവുമാണെന്ന ഞാൻ അ റിയായ്കയില്ല.

സോദരി:—കള്ളന്റെ കൈയിൽ താക്കോൽ ഏല്പിച്ചതുപോ ലെയായി.

സപത്നി:—ഞാൻ ഇനി അധികം പറയാൻ വിചാരിക്കുന്നില്ല. എന്റെ ഉപദേശം എത്ര മാത്രമെന്ന കുറച്ചുകഴിഞ്ഞിട്ടറിയാറാകും.

ഇങ്ങനെ പറഞ്ഞിട്ടു സുകുമാരി ക്ഷണത്തിൽ അവിടെ നിന്നി റങ്ങി. അവളുടെ പ്രാഗത്ഭ്യവും നടയും മറ്റും കണ്ടപ്പോൾ സ ഹോദരിമാരിരുവരും കണ്ണുകളിലധികം കഴഞ്ഞി.

രജനി:—സോദരീ, ഇവൾ ഒരു കലിബാധയും സന്മാൎഗ്ഗചാരിണിയു മല്ലെന്ന് എങ്ങനെ ശങ്കിക്കാം? അവളുടെ ഭാവം കണ്ടില്ലേ? ഒന്നാമ വൻ പറഞ്ഞതൊക്കെ ശുദ്ധമേ കളവും അപകടവുമാണ്. അവളെ നാം പെട്ടെന്നു പറഞ്ഞയച്ചാൽ ആ സാധു എവിടെപ്പോകും? പെരുവഴി പോകുമല്ലോ. എവിടെയെങ്കിലും എന്തെങ്കിലും ഒരു പണി കിട്ടുന്ന വരെ ചെലവിന് ഒരു സംഖ്യ വല്ലതും കൊടുക്കണം. വെറുംകൈ യായി പറഞ്ഞയയ്ക്കുന്നത് അധൎമ്മവും പാപവുമാണ്.

ഇങ്ങനെ പറഞ്ഞു് ആ ഗൃഹനായിക മന്ദാരവല്ലികയുടെ ഒരു നോട്ടത്തുംകൊണ്ടു പോയി സ്വപ്നമയിയെ തിരികെ വിളിച്ചു.

“ഇവർ എന്താ ഇനിയും നമുക്കു കൂടുതൽ സമ്മാനം വല്ലതും തരാൻ ഭാവിച്ചിട്ടുണ്ടോ ആവോ” എന്നു വിചാരിച്ചു തിരിഞ്ഞുനിന്നു. രജനി അടുത്തുചെന്നു് ആദരപൂർവ്വം രണ്ടു കൈകളും ചേർത്തു് “ഇതുകൂടി കൊണ്ടുപോകൂ” എന്നു പറഞ്ഞു നീട്ടി.

സ്വപ്നമയി ശാന്തതയോടും മര്യാദയോടുംകൂടി “ഇത്രയും കാലം ഇവിടെ കഴിച്ചുകൂട്ടിയതിനെ ഞാൻ സദാ നന്ദിപൂർവ്വം സ്മരിക്കുന്നതാണു്. അവിടത്തെ ഉത്തമഗുണങ്ങളെയും ഔദാര്യത്തെയും ഞാൻ ഒരിക്കലും മറക്കുകയില്ല. ഈ സമ്മാനത്തിനെ ഞാൻ നന്ദിപൂർവ്വം സ്വീകരിച്ചതായി വിചാരിച്ചുകൊള്ളണമെന്നു പ്രാർത്ഥിക്കുന്നു.”

ഇത്രയും പറയുമ്പോഴേയ്ക്കു് നേത്രങ്ങളിൽ നിന്നു് ഒന്നുരണ്ടു വെള്ളത്തുള്ളികൾ പൊഴിഞ്ഞു. “ഞാൻ പോകട്ടെ. അമ്മയുടെ ആശിസ്സു ലഭിച്ചാൽ മതി” എന്നു പറഞ്ഞു് വേഗം നടന്നു.

രജനി സ്വപ്നമയിയുടെ ആകൃതിയെയും പ്രകൃതിയെയും രമ്യത കണ്ടു വിസ്മയിച്ചു നിന്നു. “ഇവൾ സാമാന്യമല്ലാത്തൊരു സ്ത്രീയാണു്. ചില നക്ഷത്രങ്ങളിലെ തേജസ്സും പ്രകൃതിഗാംഭീര്യവും ആരെയാണു വിസ്മയിപ്പിക്കാത്തതു്!” രജനി വല്ലാതെ അമ്പരന്നു.

[illegible]:—രജനീ, ഈ തട്ടിപ്പുകളും അഭിനയങ്ങളും ഒന്നും കണ്ടു് അത്ര ഭ്രമിക്കയും വിശ്വസിക്കയും വേണമെന്നില്ല.

* * * *

സ്വപ്നമയിക്കു്, വിവശയായി നടന്നു് ഒരുവിധം ശാന്താദേവിയുടെ ഗൃഹത്തിലെത്തി തന്റെ മുറിയിൽ കടന്നു ശയ്യ നിവർത്തിയിട്ടു കിടന്നതറിയാം. പിന്നീടു് ഇഹലോകചിന്തകളൊന്നും അവളെ ബാധിച്ചില്ല.

ഒരു ജീവച്ഛവംപോലെ സുകുമാരി കണ്ണടച്ചുകൊണ്ടു കിടക്കുന്നതു കണ്ട ക്ഷണത്തിൽ പിന്നാലെ എത്തിയ ശാന്താദേവി:—“നീ എന്താ വിവശയായി കിടക്കുന്നതു്? ഇതിനിടെ വല്ല സങ്കടകരമായ കാര്യമായിരിക്കുന്നല്ലോ. കഷ്ടമേ, നിനക്കെന്താണു്? പറയൂ. ഗൃഹത്തിലാർക്കെങ്കിലും സുഖക്കേടെന്തോ മറ്റോ അറിഞ്ഞോ?” എന്നു് അടുത്തിരുന്നു തലോടിക്കൊണ്ടു ചോദിച്ചു. ഇടവിടാതെയുള്ള ചോദ്യങ്ങളും ദേവാംഗിയുടെ പരിഹാസങ്ങളായ അപമാനവും എല്ലാംകൂടി താങ്ങാൻ ശക്തയല്ലാതെ സ്വപ്നമയി

അതികഠിനമായ ജ്വരത്താൽ പീഡിതയായി. അതു ക്രമേണ വർദ്ധിച്ച് അസംബന്ധഭാഷണം തുടങ്ങി. ശാന്താദേവി വല്ലാതെ വിഷമിച്ചു. അവർ പല നാട്ടുവൈദ്യന്മാരെയും ഇംഗ്ലീഷുഡാക്ടറന്മാരെയും കൊണ്ടൊക്കെ ചികിത്സിപ്പിച്ചിട്ടും ഭേദം ഒന്നും കണ്ടില്ല. പിന്നീട് സുപ്രസിദ്ധനായ ഡാക്ടർ രവീന്ദ്രനാഥനെ വരുത്തി കാണിച്ചു. അദ്ദേഹം ഇവളുടെ സൗന്ദര്യവും പ്രായവും കണ്ട് ഇത്ര തീവ്രമായ ജ്വരം പിടിപെട്ടതിൽ വളരെ അനുശോചിച്ചു. "രോഗം വളരെ മൂർഛിച്ചിരിക്കുന്നു. ഏതാണ്ട് സന്നി കലർന്നിട്ടുണ്ട്. രണ്ടു ദിവസം കഴിഞ്ഞാൽ എന്തെങ്കിലും അഭിപ്രായം തീർത്തു പറയാം." ശാന്താദേവി ദിനംപ്രതി മുഴുവൻ സുകുമാരിയുടെ കിടക്കയിൽത്തന്നെ കഴിച്ചുകൂട്ടുകയായിരുന്നു. "ജഗദീശാ, ഈ ഓമനക്കുട്ടിക്ക് ഈ വിധം സുഖക്കേടു വന്നുവല്ലോ. എന്തെങ്കിലും സംഭവിച്ചുപോയാൽ ഞാൻ എങ്ങനെ സഹിക്കും?"

ഡാ:—ശാന്താദേവി ഈ സുന്ദരിക്കുവേണ്ടി വളരെ കഷ്ടപ്പെടുന്നുവല്ലോ. ഇവളുടെ ജൽപ്പനങ്ങളൊക്കെ ശ്രദ്ധിച്ചിട്ടുള്ള ഓരോ പട്ടണങ്ങളെക്കുറിച്ചും, നാട്ടുകാരെ സംബന്ധിച്ചുമാണ്. ഇവൾ ഒരു വിഷയത്തിലും ഉൽക്കണ്ഠയുള്ളവളായിട്ടാണ്. ആരാണ്? നിങ്ങൾക്കു വല്ല ചാർച്ചയുമുള്ളതാണോ? എന്തോ ഭ്രമിച്ചായി ഓരോന്നു പറയുന്നു.

ശാന്താ:—എനിക്ക് പ്രത്യേക ചാർച്ചയൊന്നുമില്ല. എന്നാൽ ഒരു പുത്രിയോടുള്ള വാത്സല്യം എനിക്കിവളിൽ ഉണ്ട്. എങ്ങനെ എന്തും വേണ്ടില്ല. ഇവളെ എനിക്ക് ജീവിപ്പിച്ചുതന്നാൽ എന്റെ സർവ്വസ്വവും ഞാൻ തരാം.

ഡാക്ടർ ചില മരുന്നുകൾ കുത്തിവച്ചിട്ടും നാഡികൾക്കു ബലം വന്നില്ല. ക്രൂരമായ ദുർലക്ഷണങ്ങളെല്ലാം പലതും കണ്ടുതുടങ്ങിയത്. "ഇവൾക്ക് സ്വന്തം ആളുകളുണ്ടായിരുന്നാൽ വരുത്തേണ്ടതാവശ്യമാണ്" എന്നു ഡാക്ടർ പറഞ്ഞു. സന്ധ്യയും പടിക്കൽവരെ പോയി. അദ്ദേഹം പിന്നെയും മടങ്ങിവന്ന് രോഗിണിയുടെ അരികിൽ വളരെ നേരം ഇരുന്നു. അവളുടെ തലങ്ങും രോഗനില ഡാക്ടറെയും വളരെ പീഡിപ്പിച്ചു. ഇതിനിടെ അദ്ദേഹം നാഡി പിടിച്ചുനോക്കി. രോഗിണി വളരെ സാവധാനത്തിൽ കണ്ണുകൾ അനങ്ങുന്നതു കണ്ട് അദ്ദേഹം ചോദിച്ചു. "പ്രാണവല്ലഭേ, ഞാൻ എന്തു കഷ്ടമാണു ചെയ്തു? ഞാൻ മരിച്ചുപോയാൽ പിന്നത്തെ അവസ്ഥ എന്താണ്? എനിക്ക് ഒരിക്കൽക്കൂടി അങ്ങയെ കണ്ടാൽ കൊള്ളാം" എന്നാണവൾ അവൾ പിറുപിറുത്തത്. ഇതു കേട്ട് ഡാക്ടറുടെ നയനങ്ങൾ അശ്രുപൂ

ത്തൊന്നും അന്വേഷിച്ചിട്ടില്ല. ഇനിയെങ്കിലും നാം അവരെ വേണ്ടും വണ്ണം രക്ഷചെയ്തു നല്ല സ്ഥിതിയിൽ കൊണ്ടുവരാഞ്ഞാൽ നമ്മെപ്പോലെ കൃതഘ്നതയുള്ളവർ ഈ ലോകത്തു മററാരുമുണ്ടായിരിക്കമോ എന്നു സംശയമാണു്. ഒരു നിമിഷം കളയാതെ അവരുടെ ജീവിതത്തെപ്പററി അന്വേഷിക്കണം. രണ്ടുപേരെ ഇവിടെ കയററയക്കു്. ഞാൻ പോയി അന്വേഷിച്ചിട്ടു വരാം" എന്നു പറഞ്ഞു കുമാരൻ പിരിഞ്ഞു.

രജനി തന്റെ ബുദ്ധിമോശത്തെപ്പററി വളരെ വിഷാദിച്ചു. "ആ ദീർഘദർശിതയുള്ള മഹതി ഈ കാര്യങ്ങളെപ്പററി എനിക്കു മുന്നറിവു തന്നതാണു്. എന്നിട്ടും ഞാൻ വഞ്ചിതയായിപ്പോയല്ലോ. ഈ ദോഷകൃത്യത്തിനു ഞാൻ ഏതുവിധം പരിഹാരം ചെയ്യേണ്ടു? ഇനി ആ ഗുണവതി എവിടെയാകുന്നെന്നുള്ള വിവരം അറിഞ്ഞിട്ടേ ഞാൻ ആഹാരം കഴിക്കുന്നുള്ളു" എന്നു പറഞ്ഞിരുപ്പായി.

* * * *

ഇനി നമുക്കു മററൊരു രംഗത്തിലേയ്ക്കു പോകേണ്ടിയിരിക്കുന്നു. ദുഃഖിതനായ പ്രതാപസേനൻ തന്റെ കാര്യങ്ങളൊക്കെ മോശപ്പെട്ടതുകൊണ്ടും സ്വപുത്രിയെ പിരിഞ്ഞ ദുഃഖംകൊണ്ടും ക്രമേണ കിടക്കമുറിയെ ശരണംപ്രാപിക്കേണ്ടിവന്നു. ദേഹം ആകെ ശോഷിച്ചു തൊലി കൊണ്ടു പൊതിഞ്ഞ അസ്ഥിമാത്രമായി. പുത്രി എന്തു വിഡ്ഢിത്തം ചെയ്തിരുന്നാലും ക്ഷമിക്കാമെന്നുള്ളിടത്തോളം ആയിക്കഴിഞ്ഞു. ചന്ദ്രസേനൻ ഉടൻ തിരിച്ചുവരണമെന്നു കമ്പി അയച്ചിരുന്നതനുസരിച്ചു് അദ്ദേഹവും വന്നു.

പ്രതാ:—"എന്റെ ചന്ദ്രസേന, എന്നോടു വഴക്കായ ഗ്രഹപ്പിഴ നിമിത്തം നാം തമ്മിൽ പിരിഞ്ഞതിൽ പിന്നീടു പല കുഴപ്പങ്ങളും നേരിട്ടു. എന്റെ പുത്രിയെ ഞാൻ പിരിഞ്ഞു താമസിക്കേണ്ടിവന്നു. അതു് എന്റെ മരണത്തിനു തുല്യമായ കഷ്ടമാണു്. നിങ്ങൾക്കു് എന്റെ പുത്രിയോടു് ഇപ്പോഴും പ്രേമമുള്ളപക്ഷം ഉടൻ പുറപ്പെട്ടു് ഏതു സ്ഥലങ്ങളിലായിരുന്നാലും വിളിച്ചുകൊണ്ടു വരണം. അവളും ഗുണവതി നീലമേനിയുടെ ഗൃഹത്തിൽ നിന്നും പോയി എന്നാണറിഞ്ഞതു്. ഞാൻ ഒന്നും അവളെപ്പററി പിന്നീടു് അന്വേഷിക്കയുണ്ടായില്ല. ഞാൻ ചെയ്ത സകല വിഡ്ഢിത്തങ്ങളും ക്ഷമിക്കാൻ പറയൂ. എന്റെ സർവ്വസ്വവും എന്റെ പുത്രിയെ ഏൽപ്പിച്ചിട്ടേ എന്റെ ജീവൻ ഈ ദേഹത്തെ ഉപേക്ഷിക്കൂ" എന്നു പറഞ്ഞു തേങ്ങിക്കരഞ്ഞുതുടങ്ങി.

ചന്ദ്ര:—പ്രഭോ, അങ്ങു ക്ഷമിക്കേണമേ. എനിക്ക സുകുമാരിയുടെ ഒരു കത്തു കിട്ടി. അവൾക്ക സൗഖ്യംതന്നെ. പക്ഷെ എന്തുവിധം കാലക്ഷേപം ചെയ്യുന്നു എന്നറിയാൻ പാടില്ല. കത്തിലും വ്യക്തമായി ഒന്നും എഴുതിയിട്ടില്ല. എങ്കിലും എന്റെ പ്രിയയ്ക്കു നേരിട്ട ആപത്തു ദുസ്സഹംതന്നെ. ഞാൻ ഇന്നുതന്നെ പുറപ്പെടുന്നുണ്ട്.

പ്രതാ:—"അയ്യോ! ഉടൻ പുറപ്പെട്ടുപോകുന്നോ? ഞാൻ ഇന്നു രാത്രി കിടന്നുറങ്ങുന്ന സമയം എന്റെ പുത്രിക്ക ദീനം അത്യാസന്നമായി ചരമഗതിയെ പ്രാപിച്ചു എന്നു സ്വപ്നം കണ്ടു" എന്നു പറഞ്ഞു പൊട്ടിക്കരഞ്ഞു ബോധരഹിതനായി കട്ടിലിന്മേൽതന്നെ വീണു. ചന്ദ്രസേനൻ സാന്ത്വനവാക്കുകൾ പറഞ്ഞു സമാധാനപ്പെടുത്തിയിട്ടു യാത്രപറഞ്ഞു പോയി.

* * * *

ഈ സമയത്തുതന്നെ മറ്റൊരേടത്തു നടക്കുന്നതു നോക്കുക.

നീലോല്പലം:—നിങ്ങളുടെ അഭീഷ്ടം സാധിച്ചു ഇല്ലേ? എന്നെ അവതാളത്തിലാക്കി, ഇരിക്കട്ടെ.

ഒണ:—ഞാൻ ഇപ്പോൾ പ്രസൂതികിണിയിൽനിന്നും വരികയാണ്. അവർക്കാളും ഒന്നുമില്ല. ശുഭവർത്തമാനവുംകൊണ്ടല്ലേ വന്നിരിക്കുന്നതു്.

നീലോ:—നിങ്ങളുടെ ശുഭമൊക്കെ "അ" കൂട്ടിയതാണു്. [കോപത്തോടെ] മതി മതി. ഇതിലധികം വഷളാക്കാൻ ഞാൻ സമ്മതിക്കയില്ല.

ഒണ:—കശ്മലൻ സംഗതി കെടുപ്പറന്നു. ഇന്നത്തെ പുറപ്പാടും മനസ്സിലാക്കിക്കൊണ്ടാണു വന്നിരിക്കുന്നതു്. നമ്മുടെ ആവശ്യം ഇങ്ങനെ സാധിക്കാനേ തരപ്പെടുകയുള്ളൂ.

നീലോല്പലത്തിന്റെ ഭർത്താവ് അന്ധനാകുന്നതുവരെ ഈ സ്ഥലം പ്രഭുക്കന്മാർ, പണ്ഡിതന്മാർ, മന്ത്രിപ്രവീണന്മാർ മുതലായവരുടെ ഒരു സമ്മേളനസ്ഥലമായിരുന്നു.

നീലോല്പലം അലംകൃതയായിരുന്നു. ഒണ്ണാവൻ, കശ്മലൻ, രണ്ടാളും അവളുടെ സന്നിധിയിൽ വന്നു ചില വർത്തമാനങ്ങൾ പറഞ്ഞു ഫലിപ്പിക്കുന്നതിനു തരം നോക്കി നില്ക്കുകയായിരുന്നു. അവൾക്ക പെട്ടെന്നു് എന്തോ കാരണവശാൽ കോപം ഉജ്ജ്വലിച്ചു ചിന്താപരവശയായി. അവർ രണ്ടാളും മുമ്പിൽ കടന്നു വന്നു. നീലോല്പലം തിരിച്ചു കണ്ണുകളുരുട്ടി നോക്കി "എന്താ വിശേഷം"

മണി:—ഇവർ എങ്ങിനെ തപ്പിപ്പിഴച്ചു. അത് അസാദ്ധ്യമാണല്ലോ.

നീലോ:—എനിക്കറിവുള്ളതൊക്കെ ഞാൻ പറഞ്ഞു ധരിപ്പിക്കാം.

മണി:—എന്നാൽ നിങ്ങൾ സുകുമാരിയോടു കാട്ടിയ ദ്രോഹകൃത്യങ്ങളെ ഞാൻ ലോകം മുഴുവൻ പരത്തും. എന്റെ ഒന്നിച്ച് നിങ്ങളും ക്രിമിനൽകോടതിയിൽ കയറേണ്ടി വരും. [നീലോല്പലം കുറച്ചുകൂടി ഭയാക്രാന്തയായി.]

നീലോ:—സത്യം മുഴുവൻ നേരെ കലാശിക്കും എന്നു പറഞ്ഞ് ഒരു പൈശാചികപ്പുഞ്ചിരി ചിരിച്ചു. പറയൂ, കേൾപ്പിക്കൂ. ഒരാളും ചെയ്ത കൃത്യങ്ങളുടെ ഫലങ്ങൾ മുഴുവൻ അനുഭവിക്കണ്ടേ? അതാണ് സുകുമാരി ഏതുവിധവും തിരിച്ചു വരുമെന്നത്.

മണി:—സുകുമാരി വിപരീതമായി ഒരക്ഷരം പറകയില്ല.

നീലോ:—നിങ്ങൾക്ക് ആത്മവിശ്വാസം കുറെ കൂടുതലാണ്. അതാണ് നിങ്ങളുടെ ഒരു പ്രധാന ന്യൂനത. ഇന്നലെ എനിക്കു കിട്ടിയ കത്തിൽ നിന്നും മറ്റുവിധം മിക്കവാറും രഹസ്യങ്ങൾ മുഴുവൻ മനസ്സിലായി എന്നാണ് ഊഹിക്കേണ്ടിയിരിക്കുന്നത്. ഞാൻ ഈ അപകടങ്ങളെപ്പറ്റി മുമ്പുതന്നെ പറഞ്ഞു. നിങ്ങളുടെ വിഡ്ഢിത്തമാണ് ഇതൊക്കെ പറ്റിയത് എന്നു പരിഭ്രമത്തോടെ പറഞ്ഞു.

മണവാളൻ നിശബ്ദനായി നിന്നു. നീലോല്പലത്തിന്റെ പ്രകൃതവ്യത്യാസം ഇവരെ വിറപ്പിച്ചുതുടങ്ങി. കള്ളൻ പറഞ്ഞത് പുഴയിൽ അവളെ ഒരു വലിയ കല്ലു കെട്ടി തള്ളിയിട്ടു എന്നാണ്.

മണി:—തിരിയെ വന്നാൽ തന്നെയെന്താ? അവൾ ആത്മഹത്യ ചെയ്യുന്നതിനു ഉദ്യമിച്ചതായി സമ്മതിക്കണം. അവിടെ നിന്നും രക്ഷപ്പെട്ടു പോന്നവളല്ലേ? ഞാനല്ല മിടുക്ക്. ഈ കൂട്ടരൊക്കെ മൃതപ്രായരായിരുന്നു. കള്ളൻ ചെയ്ത പ്രവൃത്തി മുഴുവനാകാതെ പോന്നതിനാലുണ്ടായ ദൃശ്യമല്ലേ ഇത്.

നീലോ:—ഞാൻ പലതവണയും ഉപദേശിച്ചില്ലേ? അവളെ എല്ലാവിധത്തിലും ഒഴിപ്പിക്കേണ്ടതാണെന്നും ജീവിച്ചിരുന്നാൽ നമ്മുടെ ഒക്കെ കഥ സംശയാസ്പദമായിത്തീരുമെന്നും പറഞ്ഞതല്ലേ. ഇപ്പോൾ നാശം എല്ലാമായി. നിങ്ങളുടെ വിചാരഹീനതയുടെ ഫലം ഞാനല്ലേ അനുഭവിക്കേണ്ടിവന്നത്. മറ്റു ചില സംഗതി

വേണ്ട ശരണം പ്രാപിക്കാൻ. അത് എനിക്ക ദുസ്സഹമാണ്. അപ്പന്റെ രാജ്യവും ശൌൎയ്യവും ഒക്കെ നശിച്ചു. എന്നിൽ വലുതായ അവിശ്വാസവും അതൃപ്തിയും തോന്നിപ്പോയി. ഇനി പൂൎവ്വസ്ഥിതിയിലാകാനും പ്രയാസമാണ്. എന്റെ അഭീഷ്ടം സാധിച്ചു. ഞാൻ ഒരിക്കൽകൂടി കണ്ടുവല്ലൊ.

ചന്ദ്ര:—സുകുമാരി ഇനിയും ബാല്യത്തിലെ പ്രകൃതത്തിനു വ്യത്യാസം ഒന്നും വന്നിട്ടില്ലല്ലൊ. ഇനി നമുക്ക വേണ്ട കാൎയ്യങ്ങൾ ആലോചിക്കാം.

സുകു:—ഞാൻ ഇനി എന്തു ചെയ്യണം. അപ്പൻ എന്നെ ബഹിഷ്കരിച്ചു. അതുകൊണ്ട് പിതൃസന്നിധിയിലെയ്ക്കു വരേണമെന്നില്ല. പിന്നെ ഈ വിധം ഒരുങ്ങി അലഞ്ഞു നടന്നിരുന്ന ഒരു സ്ത്രീയെ പത്നിയായി സ്വീകരിക്കുന്നതിന് സമാധാനം അങ്ങേക്കും അതു തൃപ്തിയുണ്ടാകാൻ തരമില്ല. ഈ ഘട്ടത്തിൽ ഞാനെന്താണ പ്രവൎത്തിക്കേണ്ടത്. അവിടുത്തെ ഔദാൎയ്യം അധികരിക്കുന്നതിനുള്ള യോഗ്യത ഒന്നുകൊണ്ടും എനിക്കില്ലെന്നു തീൎച്ചയായിരിക്കുമ്പോൾ അനാഥയായ ഞാൻ കൂടെ തിരിച്ചാൽ എന്റെ അവസ്ഥ എന്തായിരിക്കും. അപ്പനോ അങ്ങോ ... ക്കയിലും എനിക്ക ഒരുത്തരവാദിത്വമെങ്കിൽ ഞാൻ ഈ നാടൊക്കെ ചുറ്റിനടക്കേണ്ട ആവശ്യം നേരിടുകയില്ലായിരുന്നു എന്നു പറഞ്ഞപ്പോൾ കണ്ണിൽ വെള്ളം നിറഞ്ഞു. സുകുമാരി തന്റെ സാരിയുടെ അറ്റംകൊണ്ട് അശ്രുപ്രവാഹത്തെ തുടച്ച് ചന്ദ്രസേനന്റെ അരികിൽനിന്നും മാറി നിലയായി. അവൾക്ക ചന്ദ്രസേനന്റെ വാചകമാറങ്ങളിൽ തന്നെ, ചില വ്യത്യാസങ്ങൾ ഉള്ളതായി തോന്നി. അവളോടുള്ള ഏകാഗ്രപ്രണയത്തിനു ഭംഗം വന്നിട്ടുള്ളതായി സംശയിക്കയാൽ അവളുടെ നേത്രപ്പുടങ്ങളിൽ നിന്നും ബാഷ്പധാര നിൎഗ്ഗളമായി ഒഴുകിത്തുടങ്ങി. വളരെ നേരം മൌനിയായിരുന്ന ചന്ദ്രസേനൻ തന്നെത്താൻ കരടപ്പെടുത്തിക്കൊണ്ട് സുകുമാരിയെ പ്രേമപുരസ്സരം പിടിച്ച് അരികത്ത് ഇരുത്തി.

ചന്ദ്ര:—എന്റെ സുകുമാരിക്ക ഞാനുള്ളപ്പോൾ അപ്പൻ വെടിഞ്ഞാലും യാതൊരു ഖേദത്തിനും അവകാശമില്ലല്ലൊ. പിന്നെ ഈ അൎത്ഥമില്ലാതെ വിലപിക്കുന്നതെന്തിന്? ഞാൻ ചെയ്തു കഴിഞ്ഞതെല്ലാം [illegible] ചോദിക്കുന്നു. ഞാൻ നിമിത്തമല്ലേ ഈ ആപത്തുകൾ ഒക്കെ വന്നുഭവിച്ചത്. ഇതിനുമാത്രം ഞാനെന്തു ദ്രോഹം ചെയ്തു. എന്നെ [illegible] സ്വീകരിച്ചതിന് എന്റെ മേലൊട്ട് ഇതാണൊ പ്ര

തിപാലം? ഹാ! ദൈവമേ! എന്റെ കുററങ്ങളെ ഒക്കെ ക്ഷമിച്ച് ഞ
ങ്ങളെ അനുഗ്രഹിക്കണെ! അരുത്, ഇനി വ്യസനിക്കരുത് എന്നു പ
റഞ്ഞു് അവളുടെ കണ്ണുനീർ തന്റെ ഉത്തരീയത്താൽ തുടച്ച് അവ
ളെ വീണ്ടും ഗാഢാശ്ലേഷം ചെയ്തു. സുകുമാരി, എന്റെ തെററുകളെ
ഒക്കെ ക്ഷമിച്ചതായി പറയൂ. ഞാൻ സമാധാനിക്കട്ടെ.

സുക:—ഞാൻ അങ്ങേ ഒന്നിലും കുററപ്പെടുത്തുന്നില്ല. അതിന്
എന്റെ ഹൃദയം അനുവദിക്കയില്ല. എങ്കിലും എന്റെ നേർക്കുള്ള
പ്രേമത്തിന് ഒരു കുറവും വന്നിട്ടില്ലെന്ന് അങ്ങ് തുറന്നുപറയുമോ?

ചന്ദ്ര:—സുകുമാരിയുടെ സ്ത്രീസ്വഭാവം നോക്കു. ഈ വക ആശ
ങ്കകളെന്തിനാണ്? ഞാൻ പൂർവാധികം എന്റെ സുകുമാരിയെ സ്നേ
ഹിക്കുകയും ആരാധിക്കുകയും ചെയ്യുന്നുണ്ട്. എന്നുമാത്രമല്ല, ഞാൻ
പ്രിയയുടെ ദാസനുമാണ്. വിശിഷ്യ, ഞാൻ ചിലതൊക്കെ പറയാൻ
മടിച്ചത് പ്രിയയുടെ താൽക്കാലികസ്ഥിതി കണ്ടിട്ടാണ്. എന്റെ പ്രാ
ണവല്ലഭയ്ക്ക് അച്ഛന്റെ അവസാനകാലത്തു സമീപത്തുണ്ടായിരി
ക്കേണ്ട കടമയുണ്ടെങ്കിൽ താമസമെന്യെ എന്റെ കൂടെ തിരിക്കണം.
അദ്ദേഹത്തിന് ലോകരംഗത്തിൽ നിന്നും മറയുന്നതിന് ഇനി അധി
കം ദിവസങ്ങൾ വേണ്ടിവരികയില്ല.

എന്നിത്രയും പറഞ്ഞവസാനിച്ചപ്പോൾ "അങ്ങോട്ട് വണ്ടി എ
ത്രമണിക്കാണ്" എന്നു സുകുമാരി ചോദിച്ചു.

ചന്ദ്ര:—നാലരയ്ക്ക്.

സുക:—എന്നെ അച്ഛൻ കാണണമെന്നു പറഞ്ഞതു് വാസ്തവ
മാണോ? അങ്ങനെ ഇരിക്കലെങ്കിലും ആഗ്രഹിച്ചോ? എന്ന് അശ്രു
പൂർണ്ണങ്ങളായ നേത്രങ്ങളോടുകൂടി ചോദിച്ചു.

ചന്ദ്ര:—ഉവ്വ്. അതൊക്കെ പിന്നെ പ്രസ്താവിക്കാം. യാത്രയ്ക്ക്
ഒരുങ്ങിക്കൊള്ളൂ.

സുക:—അങ്ങ്, മുൻകൂട്ടി പോയി ഞാൻ വരുന്ന വിവരം അ
ച്ഛനെ അറിയിക്കുക.

ചന്ദ്ര:—എന്റെ ഒന്നിച്ചു വരുന്നില്ലേ?

സുക:—അപ്രിയം ഇല്ലാത്തപക്ഷം.

ചന്ദ്ര:—ഈ മാതിരി പരുഷവാക്കുകൾ ഇനിയും ഉപയോഗിക്ക
രുത്. പോയി ശാന്താദേവിയോട് യാത്രപറഞ്ഞു വരിക.

സുകു:—ഞാൻ ഇതേവരെ എന്റെ വിവരം ഒന്നും അവരെ അറിയിച്ചിട്ടില്ല. അതിനാൽ ഈ അവസരത്തിൽ അവരോട് ഒന്നും പറയേണ്ട. യാത്രമാത്രം പറഞ്ഞിട്ടു പോരാം എന്നു പറഞ്ഞു. ഇതൊക്കെയായിട്ടും സുകുമാരിയുടെ പരിഭ്രമത്തിന് ഒരു കുറവും ഉണ്ടായിരുന്നില്ല. ചന്ദ്രസേനൻ കുറച്ചുനേരം സ്വസ്ഥനായിട്ടിരുന്നു. ഇവൾക്ക് എന്തോ അനിർവചനീയമായ ഒരു ഖേദം ഉള്ളിൽ കടന്നു പിണഞ്ഞിട്ടുണ്ടെന്നു തോന്നുന്നു. അതെന്താണെന്നു പൂർണ്ണമായറിയുന്നില്ല. "സുകുമാരിക്ക് പരിഭ്രമത്തിന് യാതൊരാവശ്യവും ഇല്ല. ഞാൻ ഒരു ദാസനെപ്പോലെ അനുഗമിച്ചുകൊള്ളാം.—സുകുമാരിക്ക് —ചന്ദ്രസേനൻ കാര്യങ്ങളെക്കുറിച്ച് ഒന്നും ചോദിക്കയില്ലായെന്നു നിശ്ചയം വന്നു. അവൾ ചന്ദ്രസേനന്റെ അടുക്കൽ ചെന്ന് അദ്ദേഹത്തിന്റെ കയ്യിൽ പിടിച്ചു. ചന്ദ്രസേനൻ ക്ഷണനേരത്തിനിടയിൽ സർവ്വ ചരാചരങ്ങളെയും മറന്ന് ആനന്ദലഹരിയിൽ മയങ്ങി. ഞാൻ എന്റെ പ്രിയതമയെ അരനിമിഷംപോലും പിരിഞ്ഞിരിക്കാൻ ശക്തനല്ല. എന്റെ പ്രാണനാഥ അപകൃഷ്ടമായ യാതൊന്നും ചെയ്യുകയില്ലെന്നുള്ള ദൃഢബോധം ഉണ്ടായിരുന്നിട്ടും അതിൽ ഒരു ചില്ലറ ചാപല്യം എനിക്കുണ്ടായി. നമ്മൾ രണ്ടാളുടേയും ദുർഘടം നീങ്ങിപ്പോയല്ലോ.

രണ്ടാളും ശാന്താദേവിയുടെ വസതിയിൽ എത്തി. സുകുമാരി അകത്തു കടന്ന്:—"എന്റെ അജ്ഞാതവാസത്തിൽ പുത്രീനിർവിശേഷം സ്നേഹിച്ചും സമയോചിതംപോലെ വേണ്ട ഉപദേശങ്ങൾ തന്നും എന്നെ രക്ഷിച്ച അമ്മയെ വിട്ടുപിരിയേണ്ടി വന്നതിൽ വളരെ വ്യസനിക്കുന്നു. ഞാൻ ഇതാ യാത്രയായി. സ്വഭവനത്തിലേയ്ക്കാണു പോകുന്നത്. താമസിയാതെതന്നെ എനിക്ക് അമ്മയെ വീണ്ടും സന്ദർശിക്കുന്നതിനും എന്റെ ജീവാവസാനംവരെ ഈ മാതൃലാളനാസുഖം അനുഭവിക്കുന്നതിനും ജഗദീശ്വരൻ സഹായിക്കുമെന്നുള്ള ദൃഢവിശ്വാസം എന്നെ ഈ അവസരത്തിൽ ആശ്വസിപ്പിക്കുന്നു. തൽക്കാലം സമയക്കുറവുകൊണ്ട് ഒന്നും പറയുന്നില്ല.

ശാന്താ:—തിരിയെ ഭവനത്തിൽ ചെന്നു ചേരുന്നതിനു ഭാഗ്യശാലിയായത് ചാരിതാർത്ഥ്യജനകം തന്നെ. എനിക്കിനി എപ്പോഴും കാണാനിടയാകും എന്നു പറഞ്ഞു തീരുന്നതിനു മുൻപു തന്നെ അവരുടെ നേത്രങ്ങളിൽ ബാഷ്പം നിറഞ്ഞു.

അധികതാമസമുണ്ടാകാതെ ഞാൻ അമ്മയെ സന്ദർശിക്കും എന്നുപറഞ്ഞു സുകുമാരി യാത്ര തിരിച്ചു.

സുകു:—ഞാൻ നേരിട്ട് അച്ഛന്റെ ഗൃഹത്തിലേയ്ക്കു വരുന്നില്ല. മനസ്സിനു കുറെ സ്വാധീനതയുണ്ടാകുന്നതുവരെ ഞാ......വല്ല വിരോധവുമുണ്ടോ? പകലെ അസ്സ് താമസ്സ് അത്ര രസമായിരിക്കയില്ലായെന്നു തോന്നുന്നു.

ചന്ദ്രസേനൻ:— എന്റെ ബംഗ്ലാവിൽ താമസിച്ചുകൊള്ളൂ. ഞാൻ താമസം അമ്മയും ഒന്നിച്ചു ആയ്ക്കൊള്ളാം. എന്നെക്കൊണ്ടുള്ള ബാധയുണ്ടാവുകയില്ല. ആവശ്യപ്പെട്ടാലെ വരികയുള്ളു എന്നു പറഞ്ഞു രണ്ടാളും വണ്ടിയിൽ കയറി.

—— (ന) ——

# അദ്ധ്യായം ൩൦.

“നാഥാ നീ വൈകിയാതെ വരിക, വരിക, നിൻ മുഖരാഗം തികി നിന്റെ
പാദസംവാഹനാദി പ്രണയിനി ഞാനതേ മുക്തഹാസം കാമ്യപുരം.”

“പൃഥ്വികളുടെ സ്വപ്നങ്ങളുടെ കേട്ടിട്ടു നമ്മൾ
രാത്രി തെളിവിൽ മുഴുവൻ ചെയ്യുന്ന കാമ്യപത്തിലും.”

സുകുമാരിക്ക് അവിടെ ... അവരുടെ സത്കാരം ... ചന്ദ്രസേനൻ പുഷ്കരിണിയിലേയ്ക്കു പോയി. അദ്ദേഹം അവിടെ എത്തിയപ്പോൾ ഒരു ബഹളമുണ്ടാകുന്നു. ഭൃത്യന്മാർ പരിഭ്രമത്തോട് അങ്ങോട്ടുമിങ്ങോട്ടും ഓടുന്നു. ഡാക്ടരെ കൂട്ടിക്കൊണ്ടു വരാൻ ആളും പോകുന്നു. ചന്ദ്രസേനൻ നേരെ പ്രഭുവിന്റെ മുറിയിലേയ്ക്കു ചെന്നു.

ഭൃത്യൻ:—യജമാനന്, അന്ന് യാത്ര പറഞ്ഞു പിരിഞ്ഞതു മുതൽ ഒട്ടും സുഖമില്ലാതെയായി. എന്തോ ഒരു ഭ്രമം പിടിച്ചു. ആരോ തേജസ്വിയായ ഒരാൾ സമീപത്തു ചെന്ന് രണ്ടു കണ്ണുകളിലും എന്തോ രസം ഒഴിച്ചിട്ടുപോയതായി പറയുന്നു. എന്നാൽ അത് കണ്ണുകളിൽ നിന്നും ഒഴുകിയിരിക്കുന്ന ലക്ഷ്യങ്ങളുണ്ടായിരുന്നു. ആളിനെ ഞങ്ങൾ ആരും തന്നെ കാണുകയുണ്ടായില്ല. രണ്ടു നേത്രങ്ങൾക്കും വലുതായ വ്യത്യാസം നേരിട്ടിട്ടുണ്ട്. നല്ല വെള്ളം ഒഴുകുന്നുണ്ട്. വേദനയുണ്ടായിരുന്നു. ഇന്നലെ മുതൽ ഇല്ല. എങ്കിലും അദ്ദേഹത്തിന്റെ പ്രാണസങ്കടം അധികം കാണുക വയ്യ. ക്രമത്തിൽ ഉള്ളതെന്നപ്പോലെ അൽപ്പമൊരു വെളിച്ചം കാണുന്നുണ്ടല്ലോ. ആരും അങ്ങോട്ടു ക

ണ്ടുപോയി. ഇന്നാരെല്ലൂ ഇങ്ങനെ ചോദിക്കുന്നു. ഞങ്ങൾക്ക് ഒ
ന്നും അറിവാൻ വയ്യ. പുത്രിയെ കാണാതെ കിടന്നുഴലുകയായിരി
ക്കാം. അധികം ദീനമില്ല. വല്ലാതെ ക്ഷീണിച്ചു കിടക്കുന്നു. സംസാ
രിക്കുന്നില്ല.

ചന്ദ്ര:—ഞാൻ സുകുമാരിയെ കണ്ടു. സൗഖ്യംതന്നെ എന്നു മെ
ല്ലെ പറഞ്ഞു.

പ്രതാ:—പെട്ടെന്നു എഴുനീററിരുന്ന് എന്റെ മകന എവിടെ
എന്നു ചോദിച്ച് രണ്ടു കൈകളും നീട്ടി. അടുത്തുവരൂ എന്നു സഗദ്ഗ
ദം പറഞ്ഞു.

ചന്ദ്ര:—ഇപ്പോൾ ഇവിടെയില്ല. എന്റെ ബംഗ്ലാവിൽ താമ
സിക്കുന്നു. വേണ്ട സൌകര്യങ്ങൾ ചെയ്തുകൊടുത്തിട്ടുണ്ട്.

പ്രതാ:—ചന്ദ്രസേനാ, എന്റെ കുട്ടി എവിടെ? സത്യം പറയൂ.
എന്നെ വഞ്ചിക്കരുതേ? അവൾ ജീവിച്ചിരിപ്പുണ്ടോ? എനിക്കു ഒന്നു
കണ്ടിട്ടു മരിച്ചാലും മതി. ഞാൻ അത്ര നിന്ദ്യനാം ദുർഭഗനാ
ണ്. ഞാൻ എന്റെ പ്രിയപുത്രിയെ ഏറ്റവുമധികം ദ്രോഹിച്ചു. എ
ന്റെ വാക്കുകളും പ്രവൃത്തികളും ക്ഷന്തവ്യമല്ല. എന്റെ ദ്രോഹങ്ങ
ളെ ക്ഷമിച്ച് എന്നെ സമാശ്വസിപ്പിക്കാൻ പറയൂ. എന്റെ കു
ട്ടി എവിടെ? എന്റെ മകനെ അടുത്തുവരൂ. എന്റെ അപരാധങ്ങൾ
ക്ഷമിക്കൂ. ഞാൻ വൃദ്ധനല്ലേ? എന്റെ കുട്ടിയെ ഒന്നു തലോടട്ടെ
എന്റെ ചന്ദ്രസേനാ! എന്റെ കുട്ടിയുടെ മുഖം ഒന്നുകൂടി കാണാൻ
ദൈവം എന്നെ അനുഗ്രഹിച്ചിരിക്കുമോ? നിങ്ങൾ എന്നോടു യാത്ര
പറഞ്ഞുപോയ നാൾമുതൽ ക്രമേണ എന്റെ കാഴ്ച കുറഞ്ഞുവരുന്നു. ഇ
പ്പോൾ നിങ്ങളുടെ മുഖം കാണാം. എന്റെ കുട്ടിയുടെ മുഖകമലം
ഞാൻ ഒന്നുകൂടി കാണട്ടെ. അടുത്തു വരാൻ പറയൂ എന്നു ഉൽക്കണ്ഠ
യോടുകൂടി പറഞ്ഞു.

ചന്ദ്ര:—ഇപ്പോൾ ഇവിടെയില്ല. ഞാൻ പോയി കൂട്ടിക്കൊണ്ടു
വരാം. സുകുമാരിക്ക് ഇവിടെ കടക്കുന്നതിനു മടിയുണ്ട്. അവിടത്തെ
അനാചാരങ്ങളും മററും ഇവിടെയുള്ള സ്ഥിതിക്ക് സുകുമാരിയുടെ ആ
ഗമനം അവർക്ക് അത്ര സുഖകരമായിരിക്കില്ല. അതുകൊണ്ട് അവിടെ
താമസിച്ചത്.

പ്രതാ:—ഞാൻ അനേകം പ്രാവശ്യം എന്റെ തെററുകളെ ക്ഷ
മിക്കാൻ പ്രാർത്ഥിക്കുന്നു. ഞാൻ എന്റെ പുത്രിയെ അവിശ്വസിച്ച്
അപായശങ്കയ്ക്കും നാശത്തിനും ഇരയായിത്തീർന്നു. ചന്ദ്രസേനൻ പോയ

ദിവസം രാത്രി എനിക്ക് ഒരു ദിവ്യദർശനം ലഭിച്ചു. "എന്റെ പുണ്യവതിയായ പുത്രിയുടെ സൽക്കർമ്മഫലം ഹേതുവായി നിനക്കു വീണ്ടും കാഴ്ച ലഭിക്കുന്നു" എന്നു പറഞ്ഞു തേജസ്വിയും ദീർഘകായനുമായ ഒരു ദിവ്യപുരുഷൻ എന്റെ കണ്ണുകൾ പിടിച്ചു തുറന്ന് ഓരോ തുള്ളി രസം എന്റെ കണ്ണുകളിൽ ഒഴിച്ചു. അരനിമിഷം കഴിഞ്ഞപ്പോൾ അതിനായ വേദന തുടങ്ങി. പിന്നെ ദിവസം മൂന്നു യുഗമായിരുന്നു. എന്റെ ജീവൻ രക്ഷിച്ച സുകുമാരികയോ—എന്റെ പുത്രിയുടെ താപസി എന്നെ മറിപ്പിക്കയോ എന്നൊന്നു ഞാൻ തീർച്ചപ്പെടുത്തി. ഇനിയിടെ അരക്ഷണം കളയരുതു. കാര്യമുണ്ട്, ചന്ദ്രസേനാ! ഞാൻ വിവരിക്കുന്നു. എന്റെ കുട്ടിയെ തൽക്ഷണം കൊണ്ടുവരിക.

ചന്ദ്ര:—ഞാൻ പോയി കൊണ്ടുവരാം എന്നു പറഞ്ഞു അവിടെ നിന്നും പിരിഞ്ഞു.

* * * *

ചന്ദ്രസേനൻ എത്തിയ വിവരം സുകുമാരിയെ ധരിപ്പിക്കാൻ ദാസിയോടു പറഞ്ഞു. സുകുമാരി പലവിധമായ സങ്കടങ്ങൾകൊണ്ടു വിവശയായി കിടക്കുകയായിരുന്നു. ചന്ദ്രസേനനെ അകത്തേയ്ക്കു വിളിച്ചു. ചന്ദ്രസേനൻ ആ കിടക്കയിൽ കിടക്കുന്ന മനോഹരാംഗിയുടെ പാരവശ്യം കണ്ട് വിഷണ്ണനായി. "പ്രിയേ! ഞാൻ പുഷ്കരിണിയിൽ നിന്നും വണ്ടി കൊണ്ടുവന്നിട്ടുണ്ട്. വേഗം പോയി പിതാവിനെ സന്ദർശിക്കുക. അദ്ദേഹം വളരെ താല്പര്യത്തോടെ ഭവതിയുടെ പ്രത്യാഗമനത്തെ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നു. ഇനി അധികം ക്ലേശിപ്പിക്കുന്നതു ധർമ്മമല്ല. എനിക്കു; പിതാവിന്റെ ദയനീയാവസ്ഥ കണ്ടാണ് ഞാൻ വീണ്ടും വന്നുപദ്രവിക്കുന്നതു്.

സുകു:—എന്റെ സ്ഥിതിയും അപ്രകാരംതന്നെ. കുറച്ചു കഴിയട്ടെ.

ചന്ദ്രസേനൻ അടുക്കെയുള്ള ഒരു കസേരയിൽ ഇരുന്നു. സുകുമാരിക്കു വിചാരം ക്രമത്തേക്കാളും കഠിനം അധികരിച്ചു സംഭ്രമം വർദ്ധിച്ചു. ദേഹം വിയർത്തു മരക്കട്ടപോലെയായി. പിതൃസന്നിധിയിൽ ചെന്നാലുണ്ടാകാവുന്ന കഷ്ടപ്പാടുകൾ എന്തെല്ലാമാകാം? ഈ വിചാരങ്ങൾകൊണ്ടു സുകുമാരി നിശ്ചലയായി കിടന്നു.

ചന്ദ്രസേനൻ അടുത്തുചെന്നു് സുകുമാരീ! പ്രിയേ! എന്താ ഇതു്. എണീക്കുന്നില്ലേ? പുഷ്കരിണിയിൽ പോകണ്ടേ? എന്നു ചോദിച്ചു തിരുമാറ്റം ഒന്നും ഉണ്ടായില്ല. സുകുമാരി കണ്ണുകൾ അടച്ചു കിടക്കുകയായിരുന്നു.

ചന്ദ്രസേനൻ വീണ്ടും അടുക്കൽ ചെന്നു് പ്രിയേ! എഴുന്നീല്ക്ക. പ്രഭു കാത്തിരിക്കുന്നു. അധികം വ്യസനിപ്പിക്കുന്നതു് ധർമ്മമല്ല എന്നു പറഞ്ഞു താങ്ങി ഇരുത്തി. ചന്ദ്രസേനൻ സുകുമാരിയുടെ താൽക്കാലികാവസ്ഥ കണ്ടു് വളരെ വിഷമിച്ചു.

സുകു:—എനിക്കു പിതാവിനെ കാണ്മാൻ ആഗ്രഹമുണ്ടു്. അച്ഛൻ സ്നേഹിക്കുമൊ എന്നു സംശയമാണു്. ഇന്നു് എന്റെ വിധി തീർച്ചയാകും.

ചന്ദ്ര:—സുകുമാരീ! എനിക്കു തനിച്ചു പോകാൻ ധൈര്യമില്ല. വരുന്നില്ലേ? ഭവതിയുടെ ഇഷ്ടംപോലെ ചെയ്യാം...... ചന്ദ്രസേനനു, പിതാവിനു കാഴ്ചയുണ്ടായ വിവരം സുകുമാരിയെ ധരിപ്പിക്കുന്നതിനുള്ള മോഹം അതികലശലായി. പ്രിയേ! ഞാൻ വളരെ സന്തോഷകരമായ ഒരു ശുഭവർത്തമാനം പറയുന്നതായിരുന്നാൽ എനിക്കു് എന്തു സമ്മാനം തരുമെന്നു പുഞ്ചിരിയോടുകൂടി ചോദിച്ചു.

വ്രീളാനമ്രമുഖിയായി ശുഭവർത്തമാനശ്രവണത്തിലുള്ള താല്പര്യത്താൽ വിവിധവിചാരങ്ങളിൽ നിന്നും ഒട്ടു നിവർത്തിച്ചു. തന്റെ പിതാവിനു് കണ്ണിനു കാഴ്ച വീണ്ടും ലഭിച്ചുവെന്നു് ചന്ദ്രസേനനിൽ നിന്നും കേട്ടപ്പോൾ പിതാവും പുത്രിയും ഒരുപോലെ തങ്ങളെ പൊതിഞ്ഞിരുന്ന അന്ധകാരത്തിൽ നിന്നും പിരിഞ്ഞു് പ്രകാശമാനമായ ഏതോ പുതിയ ലോകത്തിൽ പ്രവേശിച്ചതുപോലെയും അവർക്കു തോന്നാതിരുന്നില്ല. പിതൃഭക്തയായ ആ യുവതി സന്തോഷത്താൽ തന്നെത്തന്നെ മറന്നു് ചന്ദ്രസേനനൊന്നിച്ചു് തൽക്ഷണം പിതൃസന്നിധിയിലേയ്ക്കു തിരിച്ചു.

രണദേവൻ അവിടെയുണ്ടായിരുന്നു. ഇവരെ കണ്ട ക്ഷണത്തിൽ അയാൾ കുറച്ചു മാറി പണ്ടത്തെ ഗർവ്വൊക്കെ ശമിച്ചപോലെ വിനീതനായി നിന്നു. സുകുമാരി പിതാവിന്റെ അടുക്കൽ ചെന്നു വന്ദിച്ചു. പ്രഭു പൂർവ്വകഥയൊക്കെ മറന്നിട്ടു് സുകുമാരിയെ ആശ്ലേഷം ചെയ്തു് നെറുകയിൽ ചുംബിച്ചു് മകളേ, എന്റെ എല്ലാ വീഴ്ചകളെയും മറന്നു് എന്നെ പൂർവ്വസ്ഥിതിയിൽ നീ സ്നേഹിക്കണേ. ഞാൻ നിന്നെ തെറ്റിദ്ധരിച്ചതിന്റെ ഫലം നന്നായിട്ടനുഭവിച്ചു എന്നു സഗദ്ഗദം പറഞ്ഞു് അവളെ അടുത്തുപിടിച്ചിരുത്തി ചന്ദ്രസേനനോടും ഇരിക്കാൻ പറഞ്ഞു.

സുകു:—അച്ഛൻ എന്നെ കാണാൻ താല്പര്യപ്പെടുന്നതായി ഇദ്ദേഹം പറഞ്ഞതിനാലാണു് ഞാൻ ഇങ്ങട്ടു വന്നതു്. പക്ഷെ സർവ്വത്ര ദ്വേഷിച്ചു് ഗൃഹത്തിനു പുറത്താക്കി പോകുന്ന സ്ഥലത്തൊക്കെ പി

ണാലെ എന്തി എന്റെ കഥ കഴിക്കാൻ നിരന്തരം ശ്രമിച്ചുകൊണ്ടിരുന്ന ഒരു പാതകിയുടെ മുമ്പിൽവച്ചു് എന്നെ കാണുമെന്നു് ഞാൻ വിചാരിച്ചിരുന്നില്ല. ഞാൻ എന്തായാലും ഇത്രയും കാലം ദുഃഖവും അപമാനവും കുറെ ഏറെ അനുഭവിച്ചു. ഇനി കൂടുതലായൊന്നും അനുഭവിപ്പാനില്ല. അച്ഛൻ എന്നിൽ നിന്നും അറിവാനാഗ്രഹിച്ച രഹസ്യം ഇദ്ദേഹത്തിന്റെ മുമ്പിൽവച്ചു പറയുന്നതിനു ഞാൻ സന്നദ്ധയാണു്. ഈ പുഷ്കരിണിയിൽ ഇരുവരുടെ ബാല്യകാലം മുതൽ നടന്ന സകല ചരിത്രവും ഈ രണദേവൻ പ്രത്യക്ഷരം അച്ഛനോടു പറയണം. ഇനി ഞാനും ഈ കുട്ടയും ഒന്നിച്ചുള്ള സഹവാസം പ്രയാസമാണു്. അച്ഛനു് അവരെ വിട്ടയയ്ക്കാൻ മനസ്സില്ലാത്തപക്ഷം ഞാൻ ഇതാ മാത്രം പറഞ്ഞു കഴിഞ്ഞിരിക്കുന്നു എന്നു് കണ്ണീരോടുകൂടി പറഞ്ഞു. സുകുമാരിയുടെ നിറം രക്തവർണ്ണമായി. പ്രഭുവിന്റെ സ്ഥിതികണ്ടു് ചന്ദ്രസേനൻ അന്ധാളിച്ചു. ആ മുറി കേവലം നിശ്ശബ്ദമായി. എന്നാൽ ആ നിശ്ശബ്ദാവസ്ഥ അസാധാരണമായ വൈഷമ്യത്തിന്റെ പുരോഗാമിയായിരുന്നതിനാൽ എല്ലാവരും ഭയവിഹ്വലരായി നിന്നു.

ഒടുവിൽ, ഭയാനകമായ മൌനവ്രതത്തെ ഭഞ്ജിച്ചുകൊണ്ടു് പ്രഭു ഗംഭീരസ്വരത്തിൽ രണദേവ, എന്റെ മകൾ പറഞ്ഞതു കേട്ടുവോ? നിനക്കു് എന്താണു പറവാനുള്ളതു്? പറയുക.

രണദേവൻ, പ്രഭുവിന്റെ പുറപ്പാടു ശുഭമല്ലെന്നുള്ള ഭയവിശ്വാസം തോന്നി, എങ്കിലും കഴിവുള്ളടത്തോളം ഇവിടെനിന്നും തപ്പിപ്പിഴയ്ക്കുന്നുള്ള മാർഗ്ഗം നോക്കണമെന്നു വിചാരിച്ചു് വിനീതനായിനിന്നു് പ്രഭോ! എനിക്കു വിശേഷമായി ഒന്നും പറവാനില്ല. ഇവിടെ നടന്നിട്ടുള്ള സംഭവങ്ങളെ അപ്പഴപ്പോൾ ധരിപ്പിച്ചിട്ടുണ്ടു്. കപ്പലൻ അവിടത്തെ പരമ വൈരിയാണെന്നു് എനിക്കു് ഇയിടെ മനസ്സിലായി. അയാൾ നീലോല്പലത്തിനെ കബളിപ്പിച്ചു് കുറച്ചു ഉറപ്പിക തട്ടിക്കൊണ്ടു പോയതായി കേൾക്കുന്നു.

പ്രഭു:—അതെന്താകയിരിക്കട്ടെ! താൻ ആദ്യവസാനം കളവുകൂടാതെ പറയൂ. ഇല്ലെങ്കിൽ തനിക്ക ശിക്ഷയുണ്ടെന്നു കരുതിക്കൊള്ളൂ.

രണ:—അവിടുന്നു് അങ്ങനെ നിർബന്ധിക്കുന്ന പക്ഷം ഞാൻ എല്ലാ സംഗതികളും വിശദമായി പറയാം. ശിക്ഷയ്ക്കു പാത്രം ആരാണെന്നു് ഒടുവിൽ തീരുമാനിച്ചാൽ മതിയാകും.

സുകുമാരി പുറകോട്ടു മാറിനിന്നു. മുഖം മ്ലാനമായി. രണദേവൻ പ്രസംഗം ആരംഭിച്ചു. സുകുമാരി കൈകൾ തിരുമ്മിത്തുടങ്ങി.

ചന്ദ്രസേനൻ:—[പ്രദ്യുമ്നനോടു] പ്രഭോ! ഞാൻ എല്ലാ ഭാഗവും പറയണമെന്നു നിർബന്ധമുണ്ടോ?

പ്രദ്യു:—താൻ യാതൊന്നും മറച്ചു വയ്ക്കരുതു്.

ചന്ദ്ര:—സുകുമാരി ബിലാത്തിയിൽനിന്നു മടങ്ങി എത്തിയ ഉടൻ നീലോല്പലവും ഞാനും സുകുമാരിക്കു വളരെ പ്രത്യക്ഷരായിരുന്നു. അപ്പോൾ അതിരൂപലാവണ്യവും സൌശീല്യവും ഉള്ള ഒരു പെൺകുട്ടിയോടു് ചന്ദ്രസേനനു വളരെ പ്രേമമുണ്ടെന്നു് സുകുമാരി എങ്ങനെയോ ധരിച്ചിരുന്നു. അതിനെ സംബന്ധിച്ചു് കുറ്റപ്പെടുത്തിക്കൊണ്ടിരിക്കുക പതിവായി. ഒരു ദിവസം ഞങ്ങൾ എല്ലാവരുംകൂടി ഇവിടെ അടുത്തുള്ള വനത്തിൽ വച്ചു് ഒരു വനഭോജനം നടത്തി. അതിനു് ആ പെൺകുട്ടിയും സന്നിഹിതയായിരുന്നു. അവരും നീലോല്പലത്തിന്റെ പ്രത്യേക സ്വത്താണു്. അസൂയാകലുഷയായ അവിടത്തെ പുത്രി വിഷംകൊടുത്തു് ആ യുവതിയെ കൊന്നു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. സുകുമാരി ഈ ദോഷാരോപണം കേട്ടു് സ്തബ്ധയായി നിന്നു.

പ്രദ്യു:—അയ്യോ! എന്റെ കുട്ടി ആ കടുംകൃത്യം ഒരിക്കലും ചെയ്കയില്ല; ഒരിക്കലും ഇല്ല. അതു് അസാദ്ധ്യമാണു് എന്നു പറഞ്ഞു് ഉന്മാദപരവശനായി തളർന്നു വീണു. ദൈവമേ! ഈ വയസ്സിനിടയിൽ എന്തെല്ലാം അനുഭവിച്ചു. ഇതെന്തൊരു അനർത്ഥവും. എന്റെ കുട്ടി കൊലചെയ്തു എന്നാണോ പറയുന്നതു്?

ചന്ദ്ര:—അതെ! എന്നിട്ടു് ഞങ്ങൾ അവിടത്തെ ഓർത്തു് അതിനെ പുറത്താക്കാതെ ഇത്ര കാലം മറച്ചു വച്ചുകൊണ്ടിരുന്നു. ഇപ്പോൾ അതൊക്കെ പുറത്താക്കേണ്ട കാലവും അതിക്രമിച്ചിരിക്കുന്നു. ഉപകാരം ചെയ്യുന്നവർക്കു് അപകാരം നേടുകയാണു്. ദ്രോഹകൃത്യം എക്കാലവും നിലനിൽക്കും. അവിടത്തെ പുത്രി ഒരു പ്രതികാരദേവതയാണു്. അന്ന രാത്രി കയ്യിൽ കണ്ടുമുട്ടിയതുമുതൽ ഇവർക്കു് എന്നോടു വളരെ ദ്വേഷമുണ്ടു്. ഞാൻ കണ്ടതൊക്കെ ഇവിടെ ധരിപ്പിച്ചു എന്നുള്ള ശങ്കയാണു്. "താൻ പുറത്തു പറഞ്ഞതിനു് എന്തെങ്കിലും തന്നെ അകപ്പെടുത്തിയേക്കുമെന്നു ശപഥം ചെയ്തു. ആ ശപഥം ഇതാ നിറവേറുന്നു." എത്രയോ വളരെ ഗൂഢമായി വച്ചിരുന്ന ഈ രഹസ്യത്തെയാണു് അവിടുന്നു പലപ്രാവശ്യവും ചോദിച്ചിട്ടും ഒഴിഞ്ഞു പറഞ്ഞു തള്ളിക്കളഞ്ഞതു്.

സുകുമാരി:—[ചന്ദ്രസേനന്റെ മുഖത്തുനോക്കി ആ മുഖത്തുനിന്നും നിർഗ്ഗമിച്ച പ്രകാശങ്ങളെ കണ്ടു വിവശയായിരുന്നെങ്കിലും ശ്രദ്ധിച്ചിരു

ത്തോടെ എഴുന്നേറ്റുകൊണ്ട്] അപ്പാ, ഇയാൾ പറയുന്നതു മാത്രം കേട്ട് ഒന്നും തീരുമാനിക്കരുതേ! ഈ കൃത്യം നടന്നതു വാസ്തവമാണ്. പക്ഷേ ഞാൻ സർവാത്മനാ നിർദ്ദോഷിയാണെന്നു മാത്രം പറഞ്ഞുകൊള്ളുന്നു. ഈ നിസ്സഹായാവസ്ഥയാലുണ്ടായ ദുരഭിമാനം ഹേതുവാൽ ഞാൻ എൻ്റെ പിതാവിനോടു പറയാതിരുന്നു. അതിനുമാത്രം ഞാൻ വേണ്ടത്തോളം കഷ്ടം അനുഭവിച്ചു.

പ്രതാ:—കുട്ടീ! ക്ഷമിക്ക, രണവീരൻ എല്ലാം പറഞ്ഞുതീരട്ടെ. പിന്നീടുണ്ടായത് എന്തെല്ലാമാണ്. വിവരിച്ചു പറയുക.

രണ:—ഞാൻ പറഞ്ഞില്ലേ? ആ യുവതിയുടെ ആഹാരത്തിൽ വിഷം ചേർത്തുകൊടുത്തു. അതു സുകുമാരിയുടെ കൈകൊണ്ടാണ്. ഹാ! ഭയങ്കരിതന്നെ. ആ തരുണീരത്നം ഉടൻ യമലോകത്തെയ്ക്കു തിരിച്ചു. പിന്നീട് ഞങ്ങൾ എല്ലാവരും കൂടി പുറത്താകാതെ ആ സ്ത്രീയുടെ ശവത്തെ ആ വനത്തിലൊരിടത്തുതന്നെ സ്ഥാപിച്ച് കുറെ ഉണക്ക ഇലകളും വാരി ആ സ്ഥലത്തു കൂട്ടിയിട്ടുപോന്നു. ഞങ്ങൾ പുറത്താക്കിയിരുന്നുവെങ്കിൽ പുത്രിയുടെ കഥ എന്തായിത്തീരുമായിരുന്നു. ഇപ്പോൾ ഭാവിയെ വന്നു നില്ക്കുമോ? മഹാ ദ്രോഹിയാണ്. ആ പ്രവൃത്തിയെപ്പററി ഓർക്കാൻ വിചാരിക്കപോലും വയ്യ. അവിടെത്തന്നെ രാവും പകലും ഒരുപോലെ ഞാൻ എത്ര ജാഗ്രതയായിട്ടാണു സൂക്ഷിച്ചുപോന്നത്. എനിക്ക് അവിടത്തെ പുത്രിയിൽ തീരെ വിശ്വാസമില്ലായിരുന്നു. നീലോല്പലത്തിനും ഈ ഭയം നന്നായുണ്ട്.

സുകു:—അപ്പാ, എൻ്റെ ഭാഗ്യഹീനത കേൾക്കണേ! അന്നു രാത്രി ചെയ്ത തീരുമാനംപോലെയാണെങ്കിൽ ഞാൻ ചുററിപ്പോകും.

രണ:— [നിർബന്ധത്തോടെ] ആകട്ടെ, ഈ പറഞ്ഞതൊക്കെ കളവാണെന്നു സ്ഥാപിച്ചാലും നിങ്ങളുടെ സ്വന്തം കൈപ്പടയിലുള്ള ആ കത്ത് ഇന്നും സൂക്ഷിച്ചുവെച്ചിട്ടുണ്ട്. അതും നിഷേധിക്കുമോ? അതിനു ധൈര്യമുണ്ടോ?

സുകു:—എൻ്റെ കൃത്യങ്ങളെ ഒന്നും ഞാൻ നിഷേധിക്കുന്നില്ല. താൻ ശീലവും നിർവ്യാജമാക്കുകൊണ്ട് ആത്മരക്ഷയ്ക്കുവേണ്ടി ഓരോന്നു കെട്ടിച്ചമച്ചുകൊള്ളു. സത്യം വെളിപ്പെടും; തീർച്ചതന്നെ. അപ്പോൾ താൻ്റെ ചാട്ടവും കൂട്ടുവരുമൊക്കെ അവസാനിക്കും. പെട്ടി തുറന്നു പണങ്ങളും പ്രമാണങ്ങളുമൊക്കെ കൈക്കലാക്കിക്കൊണ്ട് അപ്പനോടു

ഞാനാണെന്നു പറഞ്ഞു ധരിപ്പിച്ചില്ലെ. ഇദ്ദേഹവും താനും കൂടി കള്ള ഒപ്പു വച്ചു് ബാങ്കിൽ നിന്നും ഉറുപ്പിക എത്രായിരം തട്ടിച്ചു? അച്ഛന്റെ ഓജസ്സു കറന്നു. ഇവരുടെ അധികാരം കൂടി. ഞാൻ പറഞ്ഞാൽ അച്ഛൻ വിശ്വസിക്കയില്ല എന്നു വന്നു. എങ്കിലും ഞാൻ ഒരു നല്ല സന്ദർഭം നോക്കിയിരിക്കുകയായിരുന്നു. ദൈവഗത്യാ ഇങ്ങനെ ഒക്കെയാണു കലാശിച്ചതു്. ഇനിയെല്ലാം താനെ പുറത്താ യിക്കൊള്ളും.

ഭണ്ഡ:—അതെ, അതെ. രാപ്പകൽ പ്രഭുവിന്റെ അടുക്കൽ ഇളയമ്മയെപ്പററി ദൂഷ്യം പറഞ്ഞുകേൾപ്പിച്ചു് അവരെ മററുള്ള കൂടി ത്തൊടീക്കാതെ സകലതും കൈവശമാക്കിയില്ലേ? അതു ന്യായംതന്നെ.

സുക:—മതി, മതി. എന്റെമേൽ ആരോപിതമായ കററം ഇന്നതാണെന്നും അതിനെ തെളിയിക്കാനുള്ള ദുസ്സാധ്യത എത്രമാത്രമുണ്ടെന്നും എനിക്കു നല്ലപോലെ അറിയാം. ഗുണദോഷപരിജ്ഞാനമില്ലാത്ത ബാലയായ എന്നെ കടക്കിലകപ്പെടുത്തി ഭീഷണികൊണ്ടു് ഇത്രയും നാൾ അമർത്തിവച്ചുകൊണ്ടു ഇപ്പോഴുംപോലെ നിങ്ങളും ചെയ്യുന്ന അക്രമത്തിനു് കയ്യും കണക്കുമുണ്ടോ? ഇനി അതത്ര സുസാധ്യമല്ലെന്നു് അറിഞ്ഞുകൊൾക. ദൈവം കററംചെയ്യുവർക്കു തക്കതായ ശിക്ഷ കൊടുത്തുകൊള്ളും.

ചന്ദ്രസേനൻ തന്റെ പ്രേയസിയുടെ അടുത്തു ചെന്നു്—പ്രിയെ! നടന്ന വസ്തുത തുറന്നു പറയൂ. സംശയിക്കാനില്ല. ഞാനടുത്തില്ലേ? ഇവരെ എന്തിനു് ഇനിയും ഭയപ്പെടുന്നു എന്നു് പ്രേമപൂർവ്വം അവളുടെ കൈകളെ അമർത്തിക്കൊണ്ടു പറഞ്ഞു. സുകുമാരിയുടെ മേൽ ഇപ്പോഴും ആരോപിതമായ കൃത്യം ചെയ്തിരുന്നാൽ തന്നെയും എന്റെ പ്രേമത്തിനു് ഒരണുമാത്രം വ്യത്യാസം നേരിടുകയില്ല പറയൂ. ഇതിനുമുമ്പു് എത്ര പ്രാവശ്യം ഞാൻ നിർബന്ധിച്ചു ചോദിച്ചു. സുകുമാരിയിലും സ്വല്പം വീഴ്ചയുണ്ടു്. ഇല്ലെങ്കിൽ ഈ നീചന്മാർ ഇവിടെ ആധിപത്യം വഹിക്കുമോ? ഇനിയെങ്കിലും പുമതല മറക്കാതിരിക്ക.

ഭണ്ഡ:—നിങ്ങളുടെ പ്രാണേശ്വരി ചന്ദ്രമതിതന്നെ.

സുക:—അച്ഛാ! ഈ മനുഷ്യനാൽ എന്നിൽ ആരോപിക്കപ്പെട്ട കററം പാപകരവും ഭയങ്കരവും ആണെങ്കിലും ഞാൻ ലേശം ഭയപ്പെട്ടിട്ടില്ല. ഞാൻ നിദ്രാസുഖമോ ശരിയായ ആഹാരമോ അനുഭവിച്ചിട്ടു് എത്രകാലമായി എന്നു് ഈശ്വരനു മാത്രമേ അറിഞ്ഞുകൂടൂ. ബാല

തിയിൽ നിന്നു മടങ്ങി എത്തിയപ്പോഴം ഈ ക്രൂരന്റെ വിക്രിയകൾക്ക തടസ്സം നേരിട്ടതിനാൽ ഇദ്ദേഹം നേരിൽ വിരസത ഭാവിച്ചു തുടങ്ങി. എന്നാ ഇവിടെ നിന്നു ബഹിഷ്കരിക്കുന്നതിനു പല മാൎഗ്ഗങ്ങളും ആലോചിച്ചതായി എനിക്കറിയാം. ഈ അപവാദവും അതിൽ ഒന്നായിരിക്കണം. അതുകൂടാതെ എന്റെ ജീവഹാനി വരുത്തുന്നതിനുംകൂടി പല സന്ദൎഭങ്ങളിലും ഈ ക്രൂരൻ ഉദ്യമിച്ചിട്ടുണ്ടു്. ഞാൻ ലോകകാൎയ്യങ്ങളിൽ അപരിചിതയാകയാൽ ഇവർ ഈ ചതിവിൽ എന്നെ അകപ്പെടുത്തി എനിക്കു യാതൊരറിവും ഇല്ലാത്ത ഒരു സംഗതിയിൽ എന്നെ ഉൾപ്പെടുത്തിയപ്പോഴം ഞാൻ ഉടൻ എന്റെ നിരപരാധിതത്വത്തെ അച്ഛനെ ധരിപ്പിക്കേണ്ടതായിരുന്നു. അങ്ങനെ ചെയ്യാത്തതു് ബുദ്ധിക്ഷയമായി. ഈ വീഴ്ചയ്ക്കു ഞാൻ എന്താണു സമാധാനം പറയേണ്ടതു്? പിന്നീടു എന്താണെന്നുമായ ഉണൎന്നപ്പോഴം ഞാൻ ഇവരെ പരിശോധിച്ചുകൂടി. സകല നടപടികളും ദോഷകരമാണെന്നു മനസ്സിലാക്കിയിട്ടുണ്ടു് ഞാൻ ആ ക്രൂരനിൽ നിന്നു ഒഴിവാൻ ആഗ്രഹിച്ചു. വിവരം അച്ഛനെ ധരിപ്പിക്കാൻ ധൈൎയ്യമുണ്ടായില്ല. പ്രസ്തുതസംഭവത്തിന്റെ യഥാൎത്ഥ്യമാണിനി ഞാൻ പറയാൻ ഭാവിക്കുന്നതു്. വനത്തിൽനിന്നതിന്റെ കാൎയ്യം ഇദ്ദേഹം പറഞ്ഞുവല്ലോ? അവിടെ ചെന്നപ്പോഴം "സുകുമാരി ഇവിടെ ഇരിക്ക" എന്നു പറഞ്ഞു് ഒരു വൃക്ഷച്ചുവട്ടിൽ എന്നെ ആക്കീട്ടു് എല്ലാവരുംകൂടി വനത്തിനുള്ളിൽ ഉല്ലസിക്കാനായി പുറപ്പെട്ടു. അധികനേരം ആയിട്ടും ആരെയും കാണായ്ക ഞാൻ ഏറെനേരം കഴിച്ചു. ഞാൻ എണീറ്റു കരച്ചിലും തുടങ്ങി നടന്നു. കുറച്ചകലെയായപ്പോഴം ഒന്നുരണ്ടു ആളുകൾ ഈ ലക്ഷണസ്ഥാനങ്ങളും വള്ളിക്കുന്ന സ്ഥലത്തു് എത്തിയിരുന്നു. ഞാൻ പിന്നെ ബോധിച്ചുള്ളവരും ഒന്നിച്ചാണു് ഇവിടെ എത്തിയതു്. സഖീജനമാകൻ ഒരു വൃക്ഷത്തിന്റെ പൊത്തിൽനിന്നും ഇറങ്ങി യാതൊരുകൂടെയൊന്നിച്ചു ചേൎന്നു. വിഷം ആര ചെയ്തു എന്നും അവരെ ഉപദേശിച്ചതാരെന്നും നല്ല നിശ്ചയമില്ല. ഇവർ രണ്ടാളിൽ ഒരുവനായിരിക്കണം ആ നീചകൎമ്മം ചെയ്തതു്. മരിച്ചതു് ആ നിൎദ്ദോഷിയായ സ്ത്രീയും കുറ്റം സ്ഥാപിക്കപ്പെട്ടതു് എന്നിലും ആണു്. ആ സ്ത്രീയുടെ ഒന്നാമത്തെ ചിന്തിക്കുവാൻകൂടി വയ്യ.

രണ:—വളരെ ശരി, ഒരു ബാലികയായിരുന്നാൽ പോലും കുറെ ഉത്സാഹമായിരുന്നു. എന്തു സാമൎത്ഥ്യം? നല്ല വാചാലത.

ചന്ദ്ര:—താൻ ശബ്ദിച്ചുപോകരുതു്. ആരുടെ മുമ്പിലാണു നിൽക്കുന്നതു് എന്നു ഓൎമ്മിച്ചുകൊള്ളു.

രണ:—ആ കത്തു വരുത്തി വായിച്ചുനോക്കുക. അപ്പോൾ ഒക്കെ ശരിയാകും.

സുകു:—അതെ, ഇളയമ്മ എന്നെ കാണുമ്പോൾ ഒക്കെയും ചന്ദ്രബാബുവിനെപ്പററി ഓരോ ദോഷപ്രഖ്യാപനം ചെയ്ക പതിവായിരുന്നു. ചിത്രാംഗി എന്ന ഒരു ധൂൎത്തയായ തരുണി അദ്ദേഹത്തിന്റെ ഹൃദയത്തെ കവൎന്നുകളഞ്ഞു. ഇനി നിന്റെ കാൎയ്യം ശോചനീയമാണ് എന്നൊക്കെപ്പറഞ്ഞു എന്നെ ദ്രോഹിച്ചു. ഈ വാക്ക കേട്ടപ്പോൾ എന്റെ ബാലസ്വഭാവംകൊണ്ട് ഔചിത്യവും ഇല്ലാതെ "ഭവാനും ചിത്രാംഗിയും തമ്മിൽ പരസ്പരം സ്നേഹിച്ചിരുന്നിട്ടും ഈ വഞ്ചന എന്നോട കാട്ടിയല്ലൊ, ഇവൾ മരിച്ചുപോയാലും വേണ്ടില്ല" എന്ന് എഴുതി. അതിന് അത്രമാത്രം വല്ല ഉദ്ദേശ്യവുമുണ്ടൊ? എന്റെ ആത്മസ്നേഹിതനായ അവളുടെ മരണത്തെ ഞാൻ പ്രതീക്ഷിച്ചതേയില്ല. പ്രായക്കുറവുകൊണ്ടൊ ദുൎബ്ബുദ്ധികൊണ്ടൊ ഞാൻ ചെയ്ത കുററങ്ങളെ, ശാസിച്ചും വേണ്ട സദുപദേശം ചെയ്തും ഒരു മാതാവിന്റെ നിലയിൽ എന്നെ നന്നാക്കുവാൻ ചുമതലയുള്ള ഇളയമ്മയ്ക്ക് എന്റെ വിഷയത്തിൽ മുഖത്തു ചിരിയും ഹൃദയത്തിൽ കാലുഷ്യവുമാണെന്നുള്ള അവസ്ഥ സാധുവായ ഞാൻ ത്രികരണങ്ങളെക്കൊണ്ടും അപ്പോൾ അറിഞ്ഞിരുന്നില്ല. നടന്ന യഥാൎത്ഥം ഇങ്ങനെയാണ്. കുററക്കാരനെ സ്ഥിരപ്പെടുത്താൻ എനിക്ക നല്ല നിശ്ചയംപോരാ.

പ്രസ്താവവശാൽ സുധീരകുമാരന്റെ പേര കേട്ടപ്പോൾ ചന്ദ്രസേനനും കശ്മലന്റെ പേര കേട്ടപ്പോൾ ഉള്ളവും ഒന്നു ഞെട്ടി. എന്നാൽ ആ സമയത്തു രണ്ടാളുടേയും ചേഷ്ടാവികാരങ്ങൾ രണ്ടുതരത്തിലായിരുന്നു—ഒന്നു ഭയംകൊണ്ടും മറെറാന്നു സംഗതികൾ കുറെക്കൂടി വിശദമായി അറിയാമല്ലൊ എന്നുള്ള ഔത്സുക്യംകൊണ്ടും ആയിരുന്നു.

ചന്ദ്ര:—കഷ്ടം! ആ സ്ത്രീയെ ഞാൻ ഒരു ദിവസംപോലും കണ്ടിട്ടില്ല.

രണ:—എന്തു മനോധൎമ്മം.

സുകുമാരി:—ആ സ്ത്രീ പിടച്ചു മരിച്ചയുടനെ ഇവരെല്ലാവരും പരസ്പരം ചിലതൊക്കെ നയനങ്ങൾകൊണ്ട് അഭിനയിച്ചു. ആദ്യമായി സംസാരിച്ചത് ഇളയമ്മയായിരുന്നു. "സുകുമാരി, നീ ഉദ്ദിഷ്ടകാൎയ്യം നിറവേററി ഇല്ലേ?" എന്നു ചോദിച്ചു. അപ്പോഴാണ് എന്റെ കണ്ണിന്റെ മൂടൽ മാറിയത്. ഇവൎക്ക് ഈ കുററം എന്നിൽ സ്ഥാപിക്കണമെന്നുദ്ദേശമുള്ളതായി എനിക്ക മനസ്സിലായി. ഞാൻ വല്ലാതെ

അന്ധാളിച്ചു ക്ഷീണിച്ചു വിയൎത്തു. "ദ്രോഹി നമ്മെ ചതിച്ചോ?" എന്നു രണ്ടാമൻ ഉറക്കെ പറഞ്ഞു. എല്ലാവരും ഓരോ ഭാവപ്പകൎച്ചകൾ കാട്ടിത്തുടങ്ങി. കശ്മലൻ എന്നെ സഹായിക്കുന്ന മട്ടിൽ എന്തോ ചിലതൊക്കെ രണ്ടാമന്റെ ചെവിയിൽ മന്ത്രിച്ചിട്ട് അവിടെത്തന്നെ ഒരു കുഴി കുത്തി ആ സ്ത്രീയെ വലിച്ചിട്ടു കുറെ ഉണങ്ങിയ ഇലകൾ തൂത്തു ശേഖരിച്ചു മീതെയിട്ടിട്ട് എല്ലാവരും യാത്രതിരിച്ചു, "ചെറുപ്രായംകൊണ്ടു അറിവില്ലാതെ ചെയ്തുപോയതാണ്. നാം പുറത്തു പറയുന്നതു ഉചിതമല്ല" എന്നൊക്കെ പറഞ്ഞു എന്റെ സംഭ്രമത്തെ വൎദ്ധിപ്പിച്ചു. ഞാൻ ഇവരുടെ വലയിൽ കുടുങ്ങി എന്നു തീൎച്ചപ്പെടുത്തി. ഈ കുററത്തിന് ഞാൻ പങ്കാളിയാണല്ലോ എന്നുള്ള വിചാരം എന്നെ എന്തുമാത്രം പീഡിപ്പിച്ചിരിക്കണം. ഇതാണ് എന്റെ രഹസ്യം. സുധീരകുമാരൻ ഇവരൊത്തുചേൎന്നു നടക്കുകയാണെന്ന് എനിക്കു പല കാരണവശാലും അറിയാം. അദ്ദേഹത്തിനെ കണ്ടു ചോദിച്ചാൽ എല്ലാം വ്യക്തമായി പറയും. ഞാൻ ചില ഭാഗം വിട്ടുപോയി എന്നും വന്നേയ്ക്കാം. ഇങ്ങനെ കുറച്ചുകാലം കഴിഞ്ഞതിൽപിന്നീടാണ് ഒരു ദിവസം അപ്പനും ഞാനും കൂടി നാണയം പരിശോധിച്ചുകൊണ്ടിരുന്നപ്പോൾ ഞാൻ പെട്ടെന്നു പുറത്തിറങ്ങി പോയതു. അന്ന് അപ്പൻ എന്നോട് "നീ എന്നെ തനിച്ചാക്കീട്ടു പോയ്ക്കളഞ്ഞല്ലോ. നീ എന്താ വല്ലാതെ പരിഭ്രമിച്ചിരിക്കുന്നതു" എന്നു ചോദിച്ചില്ലേ? അതിനു ഞാൻ മറുപടി പറഞ്ഞില്ല. ഈയിടെ ഒരു പത്രം കൊണ്ടു കാട്ടി ഭീഷണി കൂട്ടി. ഇളയമ്മ ഈ കാൎയ്യങ്ങളിൽ സംബന്ധപ്പെട്ടിരിക്കുന്നതിനാൽ ഞാൻ എത്രതന്നെ പറഞ്ഞാലും, അവരെ വഷളാക്കാൻ ഞാൻ എടുക്കുന്ന വിദ്യയാണെന്നേ വരികയുള്ളു. എന്റെ ഭാഗ്യഹീനതകൊണ്ട് അന്ന് അപ്പൻ കേട്ടറിയാനേ ശക്തനായിരുന്നുള്ളു. ഞാൻ തനിച്ചും വൈരികൾ സംഘമായിട്ടും പോരേ.........?

പ്രതാ:—നീലലോല്പലം എവിടെയാണ്? കൂട്ടിക്കൊണ്ടുവരൂ.

രണ:—ഇവിടെയില്ല. രണ്ടാഴ്ച കഴിഞ്ഞിട്ടേ തിരിച്ചുവരികയുള്ളു.

പ്രതാ:—ഹാ! ഹാ! കൊള്ളാം. ഇതാകപ്പാടെ ഗൗരവമുള്ള സംഗതിയായിട്ടാണല്ലോ പരിണമിച്ചിരിക്കുന്നത്. എന്റെ ഭാൎയ്യ കുറേ സമയവും ഇവിടെ ഉണ്ടായിരിക്കയില്ല. ഞാൻ ആദ്യമേ ശ്രമിച്ചിരുന്നാൽ ഈ അപമാനകരമായ സംഗതിക്ക് ഇടവരികയില്ലായിരുന്നു. ആരവിടെ? ഉടൻ പോയി കൊണ്ടുവരട്ടെ!

ഭിക്കാം എന്നു് പ്രതാപസേനന്റെ നേൎക്ക നോക്കി പറഞ്ഞു. അവിടെയുള്ളവർ ഒക്കെ വിഷണ്ണരായി പരസ്പരം നോക്കിത്തുടങ്ങി.

ചന്ദ്ര:—നിങ്ങൾ ഇപ്പോൾ വന്നതു് വളരെ സന്തോഷമായി. എനിക്ക ചില സംശയം നിവൎത്തിക്കാനുണ്ടു്.

സുധീ:—[കോപാകുലനായി] ഞാൻ വന്നതും നിങ്ങളുടെ കേസിനെ സംബന്ധിച്ചായിരിക്കണം. ഇവനാണോ നിങ്ങളുടെ എതിൎകക്ഷി?

പ്രതാ:—നിങ്ങൾ എന്റെ ഭാൎയ്യയേയും പുത്രിയേയും നല്ലപോലെ അറിയും ഇല്ലേ?

സുധീ:—ഓഹോ! വളരെ നല്ലപോലെ അറിയാം. പക്ഷെ വളരെ അലച്ചിലുള്ള ജോലിയായതുകൊണ്ടു് ഇവിടെ വന്ന സാവകാശമായി കാണുന്നതിനു സാധിച്ചിട്ടില്ലെന്നേയുള്ളു.

പ്രതാ:—എന്റെ ഭാൎയ്യയുടെ മേൽ സാധുവായ ഒരു കുററം ഇവൻ സ്ഥാപിച്ചിരിക്കുന്നു. അതിന്റെ സത്യാവസ്ഥ എങ്ങിനെയാണു് അറിയാമോ?

സുധീ:—അതിനെന്താ, പ്രയാസമൊന്നുമില്ലല്ലോ. അവിടത്തേക്കു് ഇനിയും പുത്രിയെ അറിവാൻ കഴിയാത്തതു് ആശ്ചൎയ്യം തന്നെ. കുററക്കാർ അവർ അല്ലാതെയാണു്, സുകുമാരി നിൎദ്ദോഷിയാണു്. ദോഷമില്ലാത്ത ഹൃദയമായതുകൊണ്ടു് പല അപകടത്തിൽ നിന്നും രക്ഷപ്പെട്ടു. കഴിഞ്ഞ മാസത്തിൽ ഇവർ ഒരു വലിയ പുഴയിൽ പിടിച്ചു തള്ളിയില്ലേ? അന്നു് മരിച്ചുപോകേണ്ടതായിരുന്നു. ദൈവഗത്യാ ഞാൻ ഇവരെ ഉണൎന്നിരുന്നതിനാൽ ഉടൻ കൂടെ ചാടി രക്ഷപ്പെടുത്തി. ഈ പ്രസ്താവം ചന്ദ്രസേനനേയും പ്രതാപസേനനേയും അപഹൃതചിത്തരാക്കിത്തീൎത്തു.

പ്രതാ:—സുകുമാരി ഇതൊന്നും പറഞ്ഞില്ലല്ലോ. ഇതുപോലെ ഇനി പലതും കാണേണ്ടതായിരിക്കാം. എന്റെ ഓമന മകളെ ജീവനോടുകൂടി കാണാൻ കഴിയുമില്ലേ? എന്റെ പുത്രി ഒരു പാതകിയല്ല എന്നുള്ളതു് തീൎച്ചയായതോടുകൂടി ഈ കൃത്യം ചെയ്തതാരാണെന്നറിവാൻ താല്പൎയ്യമുണ്ടു്. നിങ്ങളും ആ അവസരത്തിൽ അവിടെയുണ്ടായിരുന്നോ?

സുധീ:—ഉവ്വു്. ഞാൻ പന്ത്രണ്ടുകൊല്ലമായി ഇവരെ തുടൎന്നു നടക്കുന്നവനാണു്. ഇവരുടെ സകല ചരിത്രവും അറിയാം. ഇവിടെ നടത്തിയ കൃത്യങ്ങളും ഒക്കെ അറിയാം. ഇവൻ എന്നെ വധിക്കണമെന്നാലോചിച്ചു. ബംഗ്ലാവിലെ നീലോല്പലത്തിനോടു പറഞ്ഞു് എന്നെയും പ്ര

ന്മൂകം ക്ഷണിപ്പിച്ചാണ് വനത്തിൽ പോയത്. പിന്നീടുള്ള കഥകൾ സുകുമാരി പറഞ്ഞിരിക്കുമല്ലോ. ഞാൻ ഒരു വൃക്ഷത്തിന്റെ പൊത്തിൽ കയറി ഒളിച്ചിരുന്ന് ഇവരുടെ ഗതി മനസ്സിലാക്കുകയായിരുന്നു. വനത്തിലെല്ലാം ക്ഷണിച്ചപ്പോൾതന്നെ ദുഷ്ടർ കടന്നുകൂടി. സുകുമാരി ഭക്ഷണസാധനങ്ങൾ വച്ചിരുന്ന സ്ഥലത്ത് ഇരുന്ന് മുഷിഞ്ഞ് എണീറ്റുപോയി. അപ്പോൾ ഞാനവിടെ കയറിക്കൂടി നാലുപുറവും നോക്കി. കന്മലൻ കുപ്പായത്തിന്റെ ഉള്ളിൽ നിന്നും ഒരു ചെറിയ കുപ്പി എടുത്ത് 'എന്തോ ദ്രാവകം ഒഴിക്കണം.' വൃക്ഷത്തിന്റെ മറവിലായതുകൊണ്ട് നല്ലപോലെ കാണാൻ പറ്റിയില്ല. ഉടൻ മറ്റുള്ളവർ ഒക്കെ വന്നുചേർന്നുതുടങ്ങി ഞാനും എത്തി. ഇവർ ഒന്നൊപ്പം കൂടി പാത്രം നിരത്തിവച്ചു ചിത്രാംഗിക്ക് വച്ചിരുന്നതിന്റെ മുമ്പിൽ ഞാൻ ഇരുന്നു. അപ്പോൾത്തന്നെ അവൾക്കൊരു സംശയം ഉണ്ടായി. ഇവിടെയിരിക്കാം അത് ചിത്രാംഗിക്കായി വച്ചിരിക്കുന്നത് എന്ന് നിർബന്ധിച്ചു. ഞാൻ കൂട്ടാക്കാതെ അതിനെ കഴിച്ചുതുടങ്ങി. ചിത്രാംഗി എനിക്കു വച്ചിരുന്ന പാത്രത്തിന്റെ മുമ്പിൽ ഇരുന്നു. ഏകദേശം പലഹാരം ഒക്കെ തിന്നു. ചായകുടിച്ച് ഒരു നിമിഷത്തിനിടയിൽ അവിടെയുണ്ടായ കാഴ്ച ഞാൻ എങ്ങനെ വർണ്ണിക്കും. ആ കുട്ടി കണ്ണുകൾ ഇറുക്കി ഛർദ്ദിച്ചു തലയോളം വലിച്ചുമാന്തി പ്രാണസങ്കടം അനുഭവിച്ച് പെട്ടെന്ന് മരിച്ചു. അപ്പോൾ എനിക്കു പല സംശയങ്ങളും കലർന്നുകൂടി. ഇത് വിഷം ചേർന്നതുതന്നെ എന്നു തീർച്ചപ്പെടുത്തി. അത് എന്നെ ഉദ്ദേശിക്കുന്നതായിരുന്നതാണ്. ഞാൻ ഒന്നും സംശയം ഉള്ളതായി നടിച്ചില്ല. അവരുടെ ശ്രദ്ധിച്ചിരുന്നതേയുള്ളൂ. കേസ്സ് ഫയൽചെയ്തു. ഇവർ തമ്മിലൊന്നും എന്നോട് സൗഹാർദ്ദമില്ല. ഞാൻ അവരെ സൂക്ഷിച്ചു നടക്കുകയാണ് എന്നറിയാം. എന്തിക്ക്, സുകുമാരി അവിടെയുണ്ടായിരുന്നത് അത്ര നല്ലതായി തോന്നിയില്ല. ഇങ്ങനെയാണ് സംഭവിച്ചത്. അവിടത്തെ പുത്രി ഇവരിൽനിന്നും രക്ഷപ്പെട്ട തിരിയേ ഇവിടെ വന്നുചേർന്ന് ചരിത്രമെല്ലാമറിഞ്ഞതന്നെ. ഞാൻ ഇങ്ങനെ സംഭവിക്കുമെന്ന് വിചാരിച്ചിരുന്നില്ല. സുകുമാരിയെ വധിച്ചാൽ പിന്നെ ഇവിടെ രാജാവായിരിക്കാം. അതിനെ പുഴയിൽ തള്ളിയിട്ടു.

ജഡ്ജി:—ഇവരൊക്കെ ഒന്നുചേർന്ന് അവിടത്തെ കൊല്ലിച്ചിരിക്കുന്നതാണ്. ഈ കൃത്യം ചെയ്തത് സുകുമാരിയുടെ അനിയൻ രാജാവാകാൻ ഇവരുമാണ്. അതേ!

സുധീ:—എനിക്ക് ഇവർ രണ്ടുപേരെയും ശരിയായവിധം ശിക്ഷിക്കുന്നതിനു വേണ്ട തെളിവുകൾ ഒക്കെ ശേഖരിച്ചുകഴിഞ്ഞു. ഇവനെ ഇപ്പോൾത്തന്നെ കോടതിയിലേയ്ക്കു അയയ്ക്കുന്നു. കള്ളനെ അറസ്റ്റ് ചെയ്യാനും ആളയച്ചിട്ടുണ്ട്. രണ്ടാളെയും ഇവിടെവച്ചു കാണാമെന്നു വിചാരിച്ചാണ് നേരെ ഇങ്ങോട്ടു പോന്നത്.

പ്രതാ:—[ക്രോധത്തോടെ] എന്റെ ഭാര്യ ഇതിനൊക്കെ അനുകൂലിയായിരുന്നു ഇല്ലേ?

സുധീ:—ഞാൻ അതു പറയണമോ? വേണ്ടത്രയും ഒക്കെ തെളിഞ്ഞില്ലേ?

പ്രതാ:—എന്റെ പ്രിയ മകളെ, ഞാൻ എല്ലാം നല്ലപോലെ അറിഞ്ഞു. എന്റെ കുട്ടിയോടു ഞാൻ കാട്ടിയ കഠിനതയ്ക്കു എന്തുചെയ്താലും പ്രായശ്ചിത്തമാവുന്നതല്ല. ഞാൻ എങ്ങിനെ സഹിക്കും? ഒരു പിതാവിന്റെ ധർമ്മംവിട്ട് നിന്നോടു കാഠിന്യം കാട്ടിയല്ലൊ. കുട്ടീ, നീ എന്തെല്ലാംവിധത്തിൽ എത്ര കഷ്ടതകൾ അനുഭവിച്ചു. ഇതിനൊക്കെ എന്റെ മൗഢ്യമല്ലേ കാരണം. ആ പുഴയിൽ തള്ളിയിട്ട സമയം മരിച്ചുപോയിരുന്നാൽ പിന്നത്തെ എന്റെ അവസ്ഥ എന്തായിരിക്കും? ഞാൻ കുറ്റം അറിയാതെ കുട്ടി പുറത്താക്കിയല്ലോ........

സുകു:—കഴിഞ്ഞ കാര്യത്തെപ്പറ്റി ആലോചിച്ചു വ്യസനിക്കരുത്. അച്ഛന്റെ പുത്രി നിർദ്ദോഷിയാണെന്നറിഞ്ഞതുകൊണ്ട് സമാധാനം ലഭിച്ചുവല്ലൊ. എന്റെ അപരാധങ്ങളെ ഒക്കെ ക്ഷമിച്ച് അനുഗ്രഹിക്കണം എന്നു പറഞ്ഞ് പിതാവിന്റെ മുമ്പിൽ ചെന്നു വീണ്ടും നമസ്കരിച്ചു.

പ്രതാ:—കുട്ടീ! നീ എന്തു അപരാധം ചെയ്തു? എന്റെ അവിവേകംകൊണ്ടല്ലേ ഇത്രയും നേരിട്ടത്. എന്റെ ഓമനമകൾ എനിക്കു നഷ്ടമായി പോയിരുന്നുവെങ്കിൽ ഞാൻ എങ്ങനെ സഹിക്കും. എന്തിനായിട്ടു ജീവിച്ചിരിക്കണം എന്ന് അശ്രുപ്രവാഹത്തോടുകൂടി പുത്രിയുടെ ശിരസ്സിൽതൊട്ട് "എന്റെ ഓമന സകല സൗഭാഗ്യങ്ങളോടുംകൂടി ചിരകാലം ജീവിച്ചിരിക്കുമാറാകട്ടെ" എന്നു ആശീർവദിച്ചു.

വാസുദേവനെ പിടിച്ച് പുറത്തുകൊണ്ടുപോയ് നീ ആ സമ്മേളനത്തിന്റെ അന്നു രാത്രി മേടയിൽ നിന്നും എന്തെല്ലാം സാധനം ഒക്കെ എടുത്തു? എന്നു സുധീരകുമാരൻ ചോദിച്ചു.

രണദേവൻ ഇടിത്തീവീണതുപോലെയായി. അതാണല്ലൊ സുകുമാരിയാണു് എടുത്തതു്.

സുധീ:—[ഗംഭീരത്തോടെ] എന്തു്, മര്യാദയായി സംസാരിക്കൂ. എവിടെ എടുക്ക.

രണ:—എല്ലാം എന്റെ കൈവശമില്ല. ചിലതൊക്കെ കുറുവന്റെ പക്കലാണു്.

സുകു:—നിന്റെ കൈവശമുള്ളതു് എടുക്കുക. ആ സ്ത്രീയെ വഞ്ചിച്ചു് എത്ര ഉറുപ്പിക തട്ടി. അവരുടെ യശസ്സിനെ മലിനപ്പെടുത്തി ദ്രോഹിച്ചില്ലേ? സാധു അവരിനിയും വന്നില്ലേ?

രണ:—നീലോല്പലവും ഞങ്ങളോടൊന്നിച്ചു് കോടതിക്കണോ?

സുകു:—അതൊക്കെ ഞാൻ തീർച്ചപ്പെടുത്തിക്കൊള്ളാം. എടുത്തതൊക്കെ ഇവിടെ തരിക എന്നു പറഞ്ഞു കൈനീട്ടി.

രണ:—ഞാ..............ൻ തരാം..........എന്നെ വെറുതെ വിട്ടയക്കാൻ ദയവുണ്ടാകണേ? എന്നു വിറച്ചുകൊണ്ടു പറഞ്ഞു. ഉടൻ ശിപായി കടന്നുവന്നു് കയ്യിൽ വിലങ്ങിട്ടു കൂട്ടിക്കൊണ്ടു പുറത്തിറങ്ങി. കുടിലൻ പുത്രനായ രണദേവൻ ഇതാ ജയിലറയ്ക്കുള്ളിൽ കിടപ്പായി. ലോകഗതികൾ ആശ്ചര്യംതന്നെ!

മന്മഥകുമാരൻ, സുകുമാരിയുടെ മൃതശരീരം എടുത്തപ്പോഴെന്ന വ്യസനാക്രാന്തനായി മടങ്ങി സ്വഭവനത്തിൽ എത്തി.

രജനി:—കുട്ടി! വല്ല വിവരവും അറിഞ്ഞോ? അവൾ എവിടെയുണ്ടു്?

മന്മ:—ഞാൻ വിചാരിച്ചതുപോലെ തന്നെ ആ സ്ത്രീരത്നം വളരെ അഭിമാനവും ആഭിജാത്യവും ഉള്ളവളാണു്. ഈ അപവാദം അവൾക്കു സഹിക്കാൻ ത്രാണിയുണ്ടാകുകയില്ല. കഷ്ടം! അമ്മയ്ക്കു് ഇതു ബുദ്ധിമുട്ടുന്നതു വന്നുവല്ലോ.

രജനി:—കഷ്ടം പറയൂ. അവൾ എവിടെയുണ്ടു്?

മന്മ:—ഇല്ല. ചരമഗതിയെ പ്രാപിച്ചു. ഇവിടെനിന്നുപോയി ശയ്യയിൽ വീണു. പിന്നെ എണീറ്റിട്ടില്ല.

രജനിയുടെ ശോകാവേശം വിറച്ചു് സന്താപംകൊണ്ടു് ഒരക്ഷരംപോലും സംസാരിക്കാൻ കഴിഞ്ഞില്ല. ഞാൻ ഈ കഠിനപ്രവൃത്തിക്കു ഹേതുവായല്ലോ? എന്തുവേണ്ടു ദൈവമേ! ആ കുട്ടിയുടെ അകാലമരണത്തിനു് ഞാൻ കാരണഭൂതയായല്ലോ എന്നോർത്തു് വ്യഥാബദ്ധയായി.

രണ:—ഞാൻ ചെയ്ത സമസ്താപരാധങ്ങളും ക്ഷമിച്ച് എന്റെ ജീവനെ രക്ഷിക്കണം. ഞാൻ അഭയംപ്രാപിക്കാനായിട്ടാണ് വേഷം മാറി ഇവിടെയ്ക്കു പോന്നത്. അവിടന്ന് എന്നെ രക്ഷിക്കണം എന്നു നിലത്തുവീണു നിലവിളിച്ചു.

മന്മഥ:—എവിടെ നിന്നാണ് ഇപ്പോൾ വരുന്നത്?

രണ:—ഞാൻ തടവിൽ നിന്നും ചാടി പോന്നതാണ്. എന്നെയും കല്ലൂലനെയും മൂന്നു നാലു ദിവസത്തിനു മുമ്പ് തടവിലാക്കി. കല്ലൂലൻ പിറേറന്നു രാവിലെ കൈവശം ഉണ്ടായിരുന്ന വിഷം തിന്നു മരിച്ചു. എനിക്ക് വേറെ നിവൃത്തിമാർഗ്ഗം ഇല്ലാത്തതിനാൽ ഇവിടെയ്ക്കു പോന്നു. പൊന്നെജമാനനെ രക്ഷിക്കണേ!

മന്മഥ:—നീ രാജനീതിയും ലംഘിച്ചിരിക്കുന്നോ? ശരി, നിന്നെ ഇനി വിടുകയില്ല. ആരവിടെ? പോലീസിന് ആളു പോകട്ടെ എന്നു പറഞ്ഞതും രണധീരന്റെ കൈയിലുണ്ടായിരുന്ന ഖഡ്ഗം മന്മഥകുമാരന്റെ നെഞ്ചത്തിലും തറിച്ചുകഴിഞ്ഞു. ദൈവഗത്യാ ഖഡ്ഗം തഞ്ഞതിനാൽ അപകടം പററിയില്ല. അവിടെ നിന്നും അയാൾ പ്രാണരക്ഷയ്ക്കായി കുതിച്ചു ചാടി ഒരു ഊടുവഴിയിൽക്കൂടി ഓടി വനത്തിൽ എത്തി. അപ്പോൾ മണി പത്തു കഴിഞ്ഞിരിക്കുന്നു. നക്ഷത്രങ്ങളുടെ പ്രകാശമല്ലാതെ വേറെ ഒരു വെളിച്ചവും ഇല്ല. കാർമ്മേഘപടലങ്ങൾ ഇടയ്ക്കിടെ ആ ചെറു വെളിച്ചത്തെയും മറയ്ക്കാതിരുന്നില്ല. "ഈശ്വരവിരോധികൾ ചെല്ലുന്നിടത്ത് ആപത്തും കൂട്ടമായി ചെല്ലുമല്ലോ." മല്ലപന്മാരായ ഒരുകൂട്ടം കള്ളന്മാരുടെ കൈയിൽ രണധീരൻ അകപ്പെടുന്നതിന് അധികം താമസം വേണ്ടിവന്നില്ലെന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ.

ഒന്നാമൻ:—ആരെടാ പോണത്? നില്ലവിടെ

രണധീരൻ ആ ആജ്ഞകേട്ട് വിറച്ചു നിശ്ചേഷ്ടനായി "ഞാൻ തന്നെ" എന്നു ഇടറിയ സ്വരത്തിൽ പറഞ്ഞു.

രണ്ടാമൻ:—അടുത്തുവന്ന് നിന്റെ മുഖമൊന്നു കാണട്ടെ എന്നുപറഞ്ഞുകൊണ്ട് രണധീരന്റെ തലയിൽ ഉറക്കെ പിടിച്ചുകൊണ്ട് മുമ്പോട്ടൊന്നു കുനിച്ച് മുഖം പരിശോധിച്ചു തുടങ്ങി. ആ ഭയങ്കരനായ തസ്കരന്റെ വായിൽ എരിഞ്ഞുകൊണ്ടിരുന്ന ചുരുട്ടിൽനിന്നും രണധീരന്റെ നാസാരന്ധ്രങ്ങളിൽക്കൂടി പാഞ്ഞുകേറിയ ധൂമം അയാളെ സാമാന്യം ഭയപ്പെടുത്തി. എന്നുമാത്രമല്ല, ചുരുട്ടിന്റെ അഗ്രം മൂക്കിൽകൊണ്ട് പൊള്ളുകയും ചെയ്തു. ചെന്നായ്ക്കളുടെ ഇട

ചെടികളും ഉണ്ട്. നമുക്ക് അതുകളുടെ കടക്കാൻ ആരെങ്കിലും അനുവാദം തന്നാൽ മതി പിന്നെ ഒക്കെ സ്വന്തമാണ്. ഇതിന്റെ ഉടമസ്ഥൻ ആരറിയുന്നു ഞാൻ തന്നെ. റോഡിൽ ഉള്ളതൊക്കെ പോകുക. നമുക്ക് ആകട്ടെ.

ലീലാമണി:—ഛീ! റോഡിൽ കിടക്കുന്ന ഈ വാടിയ കായ് എന്തിന്? ചെട്ടിയാർക്ക് ദാനമാണോ? എനിക്ക് അതിനുള്ളിൽ നിൽക്കുന്ന ഒരു നല്ല പഴങ്ങളും വേണം. ഇല്ലെങ്കിൽ ഞാനിതാ പോകുന്നു എന്നു പറഞ്ഞു പരിഭവത്തോടെ രണ്ടു കാലുകളും നീട്ടി ഒരു പുല്ലിന്മേൽ കുനിഞ്ഞിരുന്നു.

നിർമ്മലദാസ്:—നിങ്ങൾക്കു രണ്ടാൾക്കും അന്യന്റെ സാധനം എടുക്കുന്നതിന് ഒരു മടിയുമില്ല. എന്തൊരു ദുരാഗ്രഹമാണിത്? ഞാൻ അമ്മയോടു പറഞ്ഞുകൊടുക്കും. അതാ, ആ ബംഗ്ലാവിന്റെ ഒരു ജനൽ തുറന്നു കിടക്കുന്നു. ഈ വേലികളിൽനിന്നും മാറി, ആ പുൽത്തറയിൽ ചെന്നിരുന്നു കളിക്കാം വരൂ.

രാജകു:—പോടാ, ഞാൻ വരികയില്ല. എനിക്കിതിനുള്ളിൽ കടക്കണം.

ഇപ്രകാരം പറഞ്ഞു് ഒരു വേലിയുടെ മീതെ കയറിച്ചാടാനുള്ള വട്ടങ്ങളായി. ഈ സ്ഥിതിയിൽ ആ സ്ഥലത്തിന്റെ ഉടമസ്ഥനായ വൃദ്ധൻ ഇറങ്ങിവന്നതു്. കുട്ടികൾ കണ്ടില്ല. അയാൾ അടുത്തു വന്നു നിങ്ങൾ എന്തിനാ വേലികയറുന്നത് എന്നു ചോദിച്ചു് കൈകൂട്ടി പിടിച്ചു. അപ്പോൾ ലീലയും രാജകുമാരനും ഓടുന്നു് ഓട്ടംപിടിക്കാൻ ശ്രമിച്ചു. നിർമ്മലദാസ് ഉള്ളിൽ ഭയം ഉണ്ടായിരുന്നിട്ടും വിളറിയ മുഖത്തോടുകൂടി ചിരിച്ചുകൊണ്ടു നിന്നതേയുള്ളൂ. മാറിൽ പിടച്ചുണ്ടായിരുന്നു.

വൃദ്ധൻ:—[വാത്സല്യത്തോടെ] നിങ്ങൾക്ക് എന്തുവേണം? ഉള്ളിൽ കടക്കണമോ?

രാജകുമാരൻ ലീലാമണിയുടെ കൈയെ തട്ടിപ്പറിച്ചു. ലീലാമണി ആ ഉണങ്ങിയ ഇലകളുടെ ഇടയിൽനിന്നും നാലഞ്ചു വാടിയ മാങ്ങാ എടുത്തുംകൊണ്ട് അങ്ങോട്ടു ഇങ്ങോട്ടു നോക്കുകയായിരുന്നു. ആ കുട്ടി നിലവിളിച്ചുകൊണ്ട് നിർമ്മലന്റെ [illegible] അരയിൽ ചുറ്റിപ്പിടിച്ചു മുഖത്തേയ്ക്കു നോക്കി. "ചേട്ടാ! ഒരു ... എനിക്ക് ചെരിപ്പു തരികയില്ലേ? എന്റെ മാമ്പഴം ഒക്കെ തട്ടിപ്പറിച്ചുകളഞ്ഞു. എനിക്കതു് ഇപ്പോൾ വേണം. വരിക, വേഗം വരിക. എനിക്കതുവേണം. ഈ ചേട്ടൻ ഇങ്ങ

ചീത്തയാണ്. ഇതു മാമ്പഴം എടുത്തു കടിക്കുന്നു" എന്നും പറഞ്ഞു കരഞ്ഞുതുടങ്ങി.

നിർമ്മല:—അന്യന്റെ വേലിക്കുള്ളിൽ കടക്കുന്നതു ചീത്തയല്ലേ? അമ്മ അറിഞ്ഞാൽ നമ്മളെ ഒക്കെ തല്ലും. അമ്മാവാ! ഇതാരുടെ ബംഗ്ലാവാണ്? കാണ്മാൻ നല്ല ഭംഗി. ഇതാ അതിനുള്ളിൽ നോക്കൂ. എന്തുമാത്രം പഴങ്ങളും പൂക്കളും നില്ക്കുന്നു. അതാരും പറിക്കയില്ലേ? അതാ, ആ ജനലിന്നരികെ നോക്കൂ. ചുവന്ന നിറത്തിൽ മാമ്പഴം നിറച്ചു നില്ക്കുന്നു. ഈ കുട്ടികളുടെ ഇപ്രകാരമുള്ള ജല്പനങ്ങൾ കേട്ട് ആ വൃദ്ധന്റെ കണ്ണുകളിൽ സന്തോഷാശ്രുക്കൾ നിറഞ്ഞു.

രാജകു:—ഞാൻ ഈ പഴം തരികയില്ല. തിന്നുവാനും തരികയില്ല. എത്ര കരഞ്ഞാലും എനിക്കൊന്നുമില്ല.

വൃദ്ധൻ:—ആ വാടിയ മാങ്ങാ തിന്നരുത്. സുഖക്കേടുണ്ടാകും.

രാജകു:—ഞങ്ങൾ തിന്നുകയില്ല. ഉപ്പിലിട്ടു വെച്ചിരിക്കും കുട്ടിയമ്മ. അതിനുള്ളിൽ കിടക്കുന്നതുംകൂടെ കിട്ടിയാൽ ഒരു ചെറിയ ഭരണി നിറയും.

നിർമ്മല:—അമ്മാവാ, അതു മോഷണമല്ലേ? ഉടമസ്ഥന്റെ അനുവാദം കൂടാതെ പെറുക്കി എടുക്കരുത്. ഇല്ലേ അമ്മാവാ? ഇവൻ മഹാ കൊതിയനാണ്.

രാജകു:—ഓ, ചേട്ടന് ഇതൊന്നും വേണ്ടല്ലോ. അങ്ങനെയിരുന്നുകൊള്ളട്ടെ. ഇതിൽ ഒരു കഷണം കിട്ടുകയില്ല; നോക്കിക്കൊള്ളൂ. ഇതിലെ വരൂ. നമുക്ക് ഇനിയും ഉണ്ടെങ്കിൽ പെറുക്കിക്കൊണ്ടു പോകാം. ഈ കിഴവന്റെ കൈയും പിടിച്ചു ചേട്ടൻ നില്ക്കട്ടെ.

വൃദ്ധൻ:—നിങ്ങൾ ഇതുവരെ ഇതിനുള്ളിൽ കടന്നിട്ടില്ലേ?

കുട്ടികൾ എല്ലാവരും കൂടിച്ചു "അവിടെ ഒരു കിഴവനുണ്ടത്രെ. അയാൾ കുട്ടികളെ ഓടിച്ചിട്ടു തല്ലും" എന്നു പറഞ്ഞു. അതുകൊണ്ടു ഞങ്ങൾ അകത്തു പോയിട്ടില്ല. ആ കിഴവനോ! മാങ്ങയും വേണ്ടാ, തേങ്ങയും വേണ്ടാ, ഇല്ലെങ്കിൽ ഇങ്ങനെ കിടക്കുമോ? പാകംവരാൻ കാത്തിരിക്കയാണത്രെ. നാളെ വരുമ്പോൾ കല്ലുപെറുക്കി എറിഞ്ഞു താഴത്താക്കണം.

വൃദ്ധൻ ആ സ്ത്രീയുടെ അടുക്കൽച്ചെന്ന് എന്തോ ഒന്നു രണ്ടു വാക്കുകൾ പറഞ്ഞു. കുട്ടികളേ! നിങ്ങൾ എന്റെ കൂടെ വരിക. ഞാൻ കൊണ്ടുപോകാം. ആരും തല്ലുകയില്ല.

കുട്ടികൾ:—ഞങ്ങൾ വരികയില്ല. അമ്മ അറിഞ്ഞാൽ ഞങ്ങളെ തല്ലും. ആ കിഴവൻ അമ്മാവന്റെ ഇഷ്ടനാണോ? വല്യ ഇഷ്ടമാണോ?

വൃദ്ധൻ:—കുട്ടികളേ, വരിൻ. ഏറ്റവും ഇഷ്ടൻ തന്നെ. ഞാൻ പറഞ്ഞാൽ മതി എന്നു പറഞ്ഞു് കുട്ടികളെ അകത്തു കൊണ്ടുപോയി.

ഈ വലിയ കെട്ടിടത്തിന്റെ സമീപത്തായപ്പോൾ ഭയംകൊണ്ടു് കുട്ടികൾ കിഴവന്റെ കൈയിൽ തൂങ്ങിത്തുടങ്ങി. വൃദ്ധന് രാജകുമാരന്റെയും സഹോദരിമാരുടെയും ബാല്യചേഷ്ടകൾ ഓർമ്മവന്നു. കുട്ടികളുടെ സ്പർശം അനിർവാച്യമായ സുഖത്തെ പ്രദാനം ചെയ്തു. അപ്പോൾ തന്റെ പരേതയായ പത്നിയെ ഓർത്തു് കണ്ണുനീരൊലിപ്പിച്ചുതുടങ്ങി. അവർ കുട്ടികളില്ലാതെ ഖേദിച്ചു മരിക്കുകയായിരുന്നു. ഈ വൃദ്ധൻ ഈ കെട്ടിടത്തിലെ വിചാരിപ്പുകാരനാണു്. ഉദ്ദേശം പ്രായാധിക്യംകൊണ്ടു് ജോലി ചെയ്യാൻ അശക്തനായിപ്പോയതിനാൽ ഈ ശമ്പളവും കൊടുത്തു് ഇവിടെ താമസിപ്പിച്ചിരിക്കയാണു്. വൃദ്ധൻ അന്ത്യകാലത്തു് ഏകനായി ഭവിച്ചു. ഇന്നു രാജകുമാരൻ ഈ വൃദ്ധന്റെ നേർക്കു് വളരെ ഭക്തി ബഹുമാനവും അനുസരണയും കാണിച്ചുവരുന്നു. കുട്ടികൾ അകത്തു കടന്ന ഉടനെ അമ്മയുടെ ശാസനയും സ്ഥലത്തുള്ള വൃദ്ധന്റെ ഭയവും തീർന്നു. നാനാഭാഗത്തും ഓടിക്കളിക്കാനാരംഭിച്ചു. ലീലാമണിയും ചെറ്റു സംസാരിച്ചുതുടങ്ങി. അവിടെയുള്ള വിശേഷ സാമാനങ്ങളും പടങ്ങളും കണ്ടു് നന്നാ രസിച്ചു. എല്ലാ സ്ഥലവും കാട്ടിയിട്ടു കുട്ടികളെ വൃദ്ധന്റെ മുറിയിൽ കൊണ്ടുപോയി.

ലീലാ:—അമ്മാവൻ നല്ല ആളാണു്. ഇതൊക്കെ കാട്ടിയല്ലൊ? എനിക്കു് അമ്മാവനെ വളരെ ഇഷ്ടമാണു്. ചേട്ടാ, ഇവിടെ ഒക്കെ എത്ര നന്നായിരിക്കുന്നു. ചേട്ടനു് ഈ അമ്മാവന്റെ അടുക്കൽ ഇഷ്ടം തോന്നുന്നില്ലേ? അപ്പോൾ രാജകുമാരനും നിർമ്മലനുംകൂടി ജനലിൽ ചാരിക്കയറി തോട്ടത്തിലേയ്ക്കു നോക്കിനിൽക്കുകയായിരുന്നു. ലീലേ! ഇതാ ഒരു വലിയ ഓന്തു കണ്ടോ? ഓ! എത്ര വലുതാണു്. ഞാൻ ഇപ്പോഴാണു കണ്ടതു്. കിഴവാ, ഞാൻ ഒരു പൂ പറിച്ചെടുത്തോട്ടേ?

നിർമ്മ:—ലീലേ, വകതിരിവു് കുറെ കുറഞ്ഞുപോകുന്നു. കിഴവാ എന്നു വിളിക്കുന്നോ. അമ്മാവനല്ലേ? പൂ പറിച്ചാൽ അതു ചീത്തയായിപ്പോകും. അതിന്റെ ഉടമസ്ഥൻ അമ്മാവനെ തല്ലും. ഉപദ്രവിക്കാതിരിക്ക.

രാജു:—ഹേ! അമ്മാവാ, ഞാൻ ഒരു പൂ പറിച്ചോട്ടെ? ലീലയ്ക്കു കൊടുക്കണം എന്നു പറഞ്ഞിട്ട് കുറെ ദൂരത്തുള്ള പല നിറത്തിലുള്ള ചെടികളുടെ നേർക്ക് ഓടി. കുട്ടികളുടെ ഭയവും ശങ്കയും നിശ്ശേഷം മാറി. വൃദ്ധൻ ഈ ബാലചേഷ്ടകൾ കണ്ടു് ആനന്ദസാഗരത്തിൽ മുഴുകി നില്ക്കുകയായിരുന്നു.

അപ്പോൾ, ചെടികളുടെ ഇടയിൽ ഒരു നിലവിളികേട്ടു. വൃദ്ധൻ വല്ലാതെ കണ്ടു ഭയന്നു് അവിടെ ചെന്നപ്പോൾ "അമ്മാവാ, ഇതല്ലേ വെള്ളത്തിലിട്ടാൽ പൊട്ടുന്ന കായ്? ഇതു കുറച്ചു അധികം പറിച്ചുതരണം. നമുക്കു കളിക്കാൻ കൊള്ളാം" എന്നു പറഞ്ഞു.

വൃദ്ധൻ, നിങ്ങൾ ആ കായ് അത്രയും പറിച്ചുതന്നിട്ടു മറിയാൽ മതി എന്നു പറഞ്ഞു പുറകോട്ടു നടന്നപ്പോൾ അവർ തമ്മിൽ നോക്കി ചിരിതുടങ്ങി. പിന്നെ തോട്ടക്കാരനോട് ഒരു നല്ല കൂട കൊടുക്കാൻ പറഞ്ഞു. ഇനി അധികം പറിക്കരുത് എന്നു പറഞ്ഞിട്ടു പോയി. കുട്ടികൾ കണ്ട ചാമ്പക്കയെല്ലാം പെറുക്കി കൂടനിറച്ചിട്ട് ആ തോട്ടക്കാരന്റെ അടുക്കൽ എത്തി.

കുട്ടി:—ഹേ! അമ്മയ്ക്കു് ഇതു് എത്ര ഇഷ്ടമായിരുന്നു. ആ ദേഷ്യക്കാരൻ കിഴവനെ അറിയുമോ? അമ്മയ്ക്കു് അയാളെ വലിയ പേടിയായിരുന്നു. ആ കിഴവൻ ചത്തതിൽ പിന്നെ ദിവസവും ഇവിടെ വന്നു കളിക്കാം.

ദാസി:—കുട്ടികൾ വല്ലതും പറഞ്ഞു പറഞ്ഞു് കവിഞ്ഞുപോകുന്നു. അല്ലേ? വീട്ടിൽ ചെല്ലട്ടെ. ഇന്നു സമ്മാനം വാങ്ങിത്തന്നേക്കാം.

കുട്ടി:—അമ്മാവനല്ലേ പറഞ്ഞത്. കിഴവനായതു്, അടിക്കും എന്നൊക്കെ. അയാൾ എവിടെ?

വൃദ്ധൻ:—(ദാസിയോട്) ഈ കുട്ടികൾ ആരുടേതാണ്?

ദാസി:—ഇവരെ, കഴിഞ്ഞ ചന്ദ്രപ്രസാദന്റെ കുട്ടികളാണ്. ഒരു മാസമായിട്ടു ആ കുന്നിൽ വന്നു താമസിക്കുന്നു. അവിടെ കുട്ടികൾക്കു് ഓടിക്കളിക്കുന്നതിനു സൗകര്യം പോരാത്തതുകൊണ്ടു് ഇവിടെ കൊണ്ടുവന്നതാണ്.

വൃദ്ധൻ:—കുട്ടികളുടെ അമ്മയോടു് ഇവരെ ദിവസേന ഇങ്ങോട്ടു അയയ്ക്കണമെന്നു ഞാൻ അപേക്ഷിച്ചതായി പറയണം. കഷ്ടം! എന്റെ യജമാനൻ ഒരു വിവാഹം ചെയ്താൽ എത്ര കുട്ടികൾ ഇവിടെ ക

ളിച്ചു നടക്കാനാണാകം. ഏതു രംഭയ്ക്കുവേണ്ടി തപസ്സു ചെയ്യുന്നോ? പറഞ്ഞാൽ കേൾക്കുകയില്ല. ഇദ്ദേഹം ഒരിക്കൽ സ്നേഹിച്ചിരുന്ന ആ തരുണിയെത്തന്നെ വിവാഹം കഴിക്കണമത്രെ. ഇപ്പോൾ ആ സ്ത്രീ എവിടെയോ? ആരു വിവാഹം കഴിച്ചോ? ഇതെന്തു ഭ്രാന്താണ്. ഏതായാലും ഈ പ്രകൃതവ്യത്യാസം വന്നത് സുകൃതവിശേഷംതന്നെ. എന്റെ യജമാനനെ കണ്ടാൽ ഭ്രമിക്കാത്തവരാരാണ്? എന്റെ മാതു ജീവിച്ചിരുന്നാൽ ഇതിനം പഴയ യജമാനനെക്കൊണ്ടു വിവാഹം നടത്തിക്കുമായിരുന്നു. (വൃദ്ധനു മനഃസുഖമാരനെ ഇട്ടു വലയ്ക്കുന്ന സ്ത്രീയുടെ നേർക്ക് കോപവും ഉണ്ടാകാതിരുന്നില്ല.) ഇവർ തമ്മിൽ പിരിയാനുണ്ടായ കാരണം എന്താണാവോ? കാര്യം അറിഞ്ഞാൽ ഒരു സമാധാനമുണ്ടായിരിക്കുമായിരുന്നു. ഇവരെ തമ്മിൽ ഘടിപ്പിക്കാനെന്തുപായം? നിങ്ങളുടെ ഭവനത്തിൽ പ്രായം കുറഞ്ഞ പെൺകുട്ടികൾ ഉണ്ടോ? കണ്ടാൽ രൂപവതികളാണോ?

ദാസി:—അവിടെ ഇപ്പോൾ യൗവനദശയെ പ്രാപിച്ചതായാരുമില്ല.

പിറ്റേ ദിവസം ദാസി കുട്ടികളുമായി വന്നുചേർന്നു. ദിവസംപ്രതി ഇവിടെ വന്നുപദ്രവിക്കരുതെന്നു കൊച്ചമ്മ പ്രത്യേകം പറഞ്ഞിട്ടുണ്ട്. ഈ കുട്ടികൾ, ഇവിടെ കൊണ്ടുവിട്ടന്നുമുതൽ എന്റെ മേലൊക്ക മാന്തിക്കീറി.

വൃദ്ധൻ:—(സന്തോഷത്തോടെ) അസൗകര്യം ഒന്നുമില്ല. അവർ ഇവിടെ കളിച്ചുനടക്കട്ടെ.

കുട്ടികൾ ലജ്ജയും ഭയവും വിട്ട് ഉത്സാഹശീലരായിത്തീർന്നു. ഇവിടെ വന്നനാൾ മുതൽ ദാസിക്കുപദ്രവം ഇല്ലാതായി. എന്തെങ്കിലും വൃക്ഷച്ചുവട്ടിൽ കുത്തിയിരുന്നു കാററുംകൊണ്ട് അതിലെ ഗതാഗതം ചെയ്യുന്നവരോട് വർത്തമാനം പറയുകയായി പതിവ്. മഴക്കാലം തുടങ്ങുന്നതുവരെ കുട്ടികൾ അവിടെ പോയ്ക്കൊണ്ടിരുന്നു. പിന്നീട് അമ്മ സമ്മതിക്കാതായി. ഇതിനിടയ്ക്ക് കുട്ടികളുടെ ഇളയമ്മയുടെ മകൾ അവരോടൊന്നിച്ചു പാർപ്പായി. ആ സ്ത്രീയോട് ഈ കുട്ടികൾ ഈ സ്ഥലത്തെക്കുറിച്ച് വർണ്ണിച്ചുകൊണ്ടിരുന്നു.

നളിനി:—ഞാൻ ഒരു ദിവസംകൂടെ വരാം. അവിടെ ഒക്കെ കാണാമല്ലോ. വിരോധിച്ചുതില്ലല്ലോ.

കുട്ടികൾ:—ചേച്ചീ ഒരു കിഴവൻ മാത്രമേ ഉള്ളൂ. വരൂ, നമുക്ക പോകാം. എന്ന് ധൃതികൂട്ടിത്തുടങ്ങി. ആ വിചാരിപ്പുകാരൻ പറഞ്ഞു അതിന്റെ ഉടമസ്ഥൻ എല്ലാവരെയും തല്ലുമെന്ന്. ആ ഒളി

പദം നൽകുന്നതിനും ആലോചിക്കയില്ലേ? എന്തുവേണം? ഒരാളുടെ ഉപജീവനം കഴിക്കാൻ അത്ര വളരെ പ്രയാസമുണ്ടോ? ഈ കേവല സ്ഥിതിയിൽ ഒരാളെ ശരണം പ്രാപിക്കയോ? അതു കഴികയില്ല.

അമ്മ:—ഒരാൾക്കും കീഴടങ്ങാതെ കഴിയുമോ? നിങ്ങൾക്കും ഉള്ള കൂട്ടം.

നളിനി:—ഞാൻ എന്തൊക്കെ താണാലും എന്നോട് എങ്ങിനെ സ്നേഹമുണ്ടാകും എന്നു പറഞ്ഞ് കരവാൻതുടങ്ങി.

അമ്മ:—നളിനി വ്യസനിക്കരുത്. ദൈവം നിന്നെ അനുഗ്രഹിക്കും. നിന്റെ അഭീഷ്ടംപോലെ ഒക്കെ സാധിക്കട്ടെ. നിന്നെ ഇവിടെ കൂട്ടിക്കൊണ്ടുവരുന്നതിനു ഞാൻ എത്ര പ്രയാസപ്പെട്ടു. ഇപ്പോഴല്ലേ സാധിച്ചുള്ളു. ഇതു് ഞാൻ ശുഭസൂചകമായിട്ടാണു വിചാരിക്കുന്നതു്.

കുട്ടികൾ മടങ്ങി എത്തിയപ്പോൾ നളിനി ചോദ്യംതുടങ്ങി. ഓ ചേച്ചീ, അവിടെ ആരും ഇല്ല. ആ കിഴവൻ മാത്രമേയുള്ളു.

ദാസി:—ആ ബംഗ്ലാവിലെ യജമാനൻ ഇല്ലാത്ത അവസരങ്ങളിൽ അവിടെ ആരും കടന്നു ചെല്ലുന്നതു് ആ കിഴവനു ഇഷ്ടമില്ല. എന്നാൽ ഈ കുട്ടികളുടെ കാര്യം ഒരു വ്യത്യസ്തമാണു്.

നളിനി:—ഉടമസ്ഥൻ എപ്പോൾ വരും?

ദാസി:—അതു് എനിക്കു അറിഞ്ഞുകൂടാ. ആ വൃദ്ധനും അതിനെപ്പററി നിശ്ചയമില്ല.

നളിനീദേവിക്കു് അവിടെപ്പോയി ചുററിനോക്കാനുള്ള മോഹം കലശലായി. എന്നെ ആരറിയും? ഞങ്ങൾ തമ്മിലുള്ള അന്യോന്യബന്ധം ആ വൃദ്ധനും അറിഞ്ഞുകൂടല്ലോ എന്നു വിചാരിച്ചു. ഏതായാലും പിറേറന്നു് അവിടെ പോകാൻ തീർച്ചപ്പെടുത്തി.

പിറേറന്നു കുട്ടികൾ നളിനീദേവിയെക്കൂടി വിളിച്ചു. കുട്ടികളെ തൃപ്തിപ്പെടുത്താനെന്ന നാട്യത്തിൽ പുറത്തിറങ്ങി. അവിടെ ചെന്നു കയറിയപ്പോൾത്തന്നെ തന്റെ വിരഹാഗ്നി ജ്വലിച്ചു് ശരീരമാസകലം ദഹിക്കുന്നതുപോലെ തോന്നി. ആ സായാഹ്നസമയത്തു് അവിടെയുണ്ടായ മനോഹാരിതയും കണ്ടാനന്ദിക്കുന്നതിനുകൂടി അവൾ ആസക്തയായി.

നിർമ്മല:—ആ കിഴവൻ പുറത്തുവരുന്നതുവരെ വെളിയിലൊക്കെയേ സഞ്ചരിക്കാവൂ എന്നാണു് ഞങ്ങളെ [illegible]

ഇന്നധികം താമസം വേണ്ടിവരുന്നത്? ഒരുപക്ഷെ ഇവിടെയില്ലെന്നും വന്നേയ്ക്കാം.

നളിനി:—നിശ്ചയം ഇവിടെനിന്നു കളിക്കിൻ, ഞാൻ ആകപ്പാടെ ഒന്നു ചുററിനോക്കീട്ടു വരാം. പിന്നാലെ വന്നു ലഹളക്കൂട്ടരുത് എന്നു പറഞ്ഞ് സാവധാനത്തിൽ നടന്നുതുടങ്ങി. കുറച്ചകലെയായി പലവിധമായുള്ള പൂച്ചെടികൾ കൂട്ടംകൂട്ടമായി വച്ചും വിവിധ പുഷ്പങ്ങളാൽ അലംകൃതമായുമുള്ള ഒരു വള്ളിക്കുടിൽ ദൃഷ്ടിഗോചരമായി. അതിന്റെ വൈചിത്ര്യത്തെനോക്കി നില്ക്കുമ്പോൾ അതിനുള്ളിൽ രണ്ടാളുകൾ സംസാരിക്കുന്നതുപോലെ തോന്നി. അതെന്താണെന്നു അറിവാനുള്ള ജിജ്ഞാസയോടുകൂടി അടുത്തു പടർന്നുനില്ക്കുന്ന മാതളവൃക്ഷത്തിന്റെ മറവിൽ ചെന്നുനിന്നു.

വൃന്ദൻ:—ഛെ! ഛെ! ഇങ്ങനെ വ്യസനിച്ചാൽ മതിയാവുമോ? പുരുഷനല്ലേ? ധൈര്യം ഇല്ലെങ്കിൽ പിന്നത്തെ അവസ്ഥ എന്താ? എന്റെ കുഞ്ഞിനെ തൃജിച്ചു സ്ത്രീകളെപ്പോലെ ഇങ്ങനെ കരയുകയോ? വെടിപ്പായി! ആശ്വസിക്കൂ. എന്റെ കുഞ്ഞ് ഇവിടെയുണ്ടെന്നറിഞ്ഞിട്ട് എത്ര മനോഹരാംഗികളാണ് ഇത്രയുംകൊണ്ട് ഇവിടെ വരുന്നത്! അവരെ ഒന്നുകൂടി നോക്കുകയില്ലെന്നു വച്ചാൽ പിന്നെ എങ്ങനെയാണ്? ഇഷ്ടമെന്തു ആരാണെന്നറിഞ്ഞാൽ ഒന്നു പോയി അന്വേഷിച്ചുവരാമായിരുന്നു. ഇങ്ങനെ ആഹാരവും നിദ്രയും ഇല്ലാതെ കഴിച്ചുകൂട്ടി ശരീരം നശിപ്പിച്ചുവല്ലോ. ചുവരുണ്ടെങ്കിലല്ലേ ചിത്രമെഴുതാവൂ. തൃപ്തിയായി ഭോജനം ഭുജിക്ക. എന്റെ കണ്ണേ! പായ കിടക്ക. ഇല്ലെങ്കിൽ ഞാൻ എന്റെ വഴിക്കു കടന്നുപോകും. എനിക്കീ കഷ്ടങ്ങളും കാണാൻ വയ്യ. ഈ പായ കിടക്കൂ. ഞാൻ പോയി അന്വേഷിക്കട്ടെ.

[illegible]:—ഞാൻ ആ കോമളാംഗിയെ ഒട്ടേറെ ദ്രോഹിച്ചു. ഇനി എന്നെ വിശ്വസിക്കയില്ല. എന്റെ ദുർവൃത്തികളെ ഏറെക്കാലം സഹിച്ചു. എന്തോ വലുതായ ആപത്ത് എന്നെ ചുഴന്നിരുന്നു. എന്റെ ഈ മാറാക്കേട്ട് തീർപ്പാൻ എന്റെ ജീവനാശത്തിലല്ലാതെ മറ്റൊന്നായാലും എനിക്കു കൃതാർത്ഥതയില്ല. നളിനീദേവി ജീവനോടുകൂടി തന്നെയുണ്ടോ? എന്നിടത്താണ് സംശയം. ഞാൻ എന്തുചെയ്താലും അവൾ അനുഭവിച്ച സങ്കടങ്ങൾക്കു പരിഹാരമാവുന്നതല്ല. എന്റെ നളിനി എന്നെ എന്നന്നേയ്ക്കും ഉപേക്ഷിച്ച് ജീവത്യാഗം ചെയ്തിരിക്കും. എന്റെ ദുർവൃത്തികൾകൊണ്ട് അവൾ എത്രകാലം സഹിക്കും എന്നു പറഞ്ഞു രോദനം ചെയ്തുതുടങ്ങി.

വൃദ്ധൻ:—(കോപത്തോടെ) കഷ്ടം! അരുത്. ഇതെന്തൊരു മ
ഠയത്തമാണ്. ജ്വരം അധികപ്പെട്ടും വയ്യാവേലി വലിച്ചുവയ്ക്കുന്നതോ.
അവൾ ചത്താൽ പോട്ടെ. വേറെ എത്രയോ കോമളാംഗിമാരെ
ഞാൻ കാണിച്ചുതരാം. സമാധാനിക്കു.

മദന:—എന്നെ ഉപദ്രവിക്കരുതേ. അനാവശ്യം പറയാതിരി
ക്കു. എനിക്ക ചായ വേണ്ട. ഞാൻ തനിച്ചു ഇവിടെ കുറെ കിടക്കട്ടെ.
പോവുക.

വൃദ്ധൻ:—ചായകുടിക്ക. എനിക്ക ഒക്കെ മനസ്സിലായി. ഞാൻ
പോയി തിരക്കിവരാം എന്നു പറഞ്ഞു വൃദ്ധൻ പുറത്തിറങ്ങി, ക
മ്പോളത്തിൽ സാമാനങ്ങൾ വാങ്ങാൻപോയി.

ഈ സംഭാഷണം കേട്ട് നളിനിയുടെ ഹൃദയം സന്തോഷംകൊ
ണ്ടു തുള്ളുകയും സന്താപംകൊണ്ടു തളരുകയും ഇടയ്ക്കിടെയുള്ള ദീർഘ
ശ്വാസത്താൽ അധരപുടം വരളുകയും ചെയ്തു.

മദനകുമാരൻ ആ കട്ടിലിന്മേൽ ചരിഞ്ഞുതന്നു കിടക്കുക
യായിരുന്നു. കുറച്ചുകഴിഞ്ഞപ്പോൾ നിദ്രാവശനായി. നളിനി മെല്ലെ
ആ കട്ടിലിന്റെ വാതുക്കൽ എത്തി ഉള്ളിലേയ്ക്കു നോക്കിയപ്പോൾ
തന്റെ പ്രാണനാഥന്റെ കോമളഗാത്രം ക്ഷീണിച്ചും, മുഖം ജ്വരബാ
ധയാൽ ചുവന്നും, വിവർണ്ണമായി കണ്ടു. പ്രണയപരിപൂർണ്ണമായ അവളു
ടെ ഹൃദയം സൂര്യരശ്മിയാൽ മഞ്ഞുകട്ടി എന്നപോലെ ക്രമേണ അലി
ഞ്ഞു മനോഹരമായ കണ്ണുകളിൽക്കൂടി ബാഷ്പം അനർഗ്ഗളമായി ഒഴുകി
ത്തുടങ്ങി. അദ്ദേഹം സുഷുപ്തിയിലാണ് നിശ്ചലനായി കിടക്കുന്ന
തെന്നറിയാതെ സംഭ്രമത്തോടെ ഉള്ളിൽകടന്നു. ആ ശോഷിച്ച ശരീ
രത്തിനരികെ ചെന്നു മുട്ടുകുത്തി പരിശോധിച്ചു. വളരെ ക്ഷീണത്തിലി
ലാണ് ശ്വാസോച്ഛ്വാസം ചെയ്യുന്നതെന്ന് അവൾക്കു മനസ്സിലായി.
നളിനി അവളുടെ സ്വന്തത്തിന്റെ ശിരസ്സിനെ മെല്ലെ താങ്ങി എടു
ത്തു തന്റെ മടിയിൽ വച്ചു. ശരീരമെല്ലാം വിയർത്ത് ഒഴുകിക്കൊണ്ടിരു
ന്നു. നളിനി സ്വന്തം മുണ്ടുകൊണ്ടു നിദ്രാവശനായ മദനകുമാരന്റെ
വിയർപ്പു തുടച്ചു. ഒരു കാലത്തു മാംസളങ്ങളായി കണ്ടിട്ടുള്ള മദന
കുമാരന്റെ അവയവങ്ങൾ കേവലം അസ്ഥിപഞ്ജരംപോലെയായിരിക്കു
ന്നു ചുടുകണ്ണീർ വാർത്തു. അദ്ദേഹത്തിന്റെ ഹൃദയഭേദകമായ വിലാ
പം അവളുടെ ശ്രവണേന്ദ്രിയങ്ങളിൽ മാറ്റൊലിക്കൊണ്ടു. അവൾ അ
ദ്ദേഹത്തിന്റെ കരങ്ങളെ മൃദുവായി തലോടിയും പല ചിന്തകളിലാണ്ടും
ഇരിക്കുന്നതിനിടയിൽ മദനകുമാരൻ എന്തോ അവ്യക്തമായി പറഞ്ഞു

പോക. ആ കളൾക്കല്ലിൽ കിടന്നപ്പോൾതന്നെ ഇതു പനിയ ല്ലെന്ന് ഞാൻ തീർച്ചപ്പെടുത്തി. ഇനി എന്താ ചികിത്സ തുടങ്ങാം. കാ റവുകൊള്ളരുത്.

മന്ദ:—എനിക്ക ജലദോഷമേയുള്ളു. പനി തീരെയില്ല.

വൃദ്ധൻ:—നല്ല ജ്വരം ഉണ്ട്. പറഞ്ഞാൽ അനുസരണയില്ല. ഞാൻ പിന്നെ എന്തുചെയ്യും. അമ്മയ്ക്കു കമ്പി അടിക്കട്ടെ?

മന്ദ:—ഈയാൾ മഹാ ഉപദ്രവിയായിട്ടാണ പുറപ്പാട്. ഇ വിടെ ആരാ വന്നത്? എന്നോട്ട സത്യം പറയൂ. ഈ ലേസ് ആരുടെ താണ്?

വൃദ്ധൻ:—അതൊക്കെ ഞാൻ അറിഞ്ഞുവരാം. മരുന്ന സേവിച്ചു കൊണ്ട് അകത്തുപോയി കിടക്കൂ. ഈ പൊട്ട പ്രദേശത്ത് നല്ല വൈ ദ്യന്മാരെക്കൂടെ കിട്ടുകയില്ല. പിന്നെ ആയിരം രണ്ടായിരം കൊടുത്തു വരുത്തേണ്ടിവരും. ലേസ് എന്റെ കയ്യിൽ തന്നിട്ട് അകത്തു പോ വൂ. ഞാൻ പോയി തിരക്കി അറിഞ്ഞുവരാം എന്നുപറഞ്ഞു് മരുവി ധം മുറിയിൽ കൊണ്ടാക്കി.

മന്ദ:—നിങ്ങൾ പുറത്തിറങ്ങിയ സമയം ഇവിടെ ആരെല്ലാം ഉണ്ടായിരുന്ന എന്നന്വേഷിച്ചറിയൂ? എനിക്ക വിശേഷിച്ചൊന്നുമില്ല.

ഈ കൌശലബുദ്ധിയായ വൃദ്ധന് എന്തോ ചില ഊഹങ്ങൾ തോന്നി ലേസുംകൊണ്ട് പുറത്തിറങ്ങി നേരെ ജഡ്ജിയുടെ ഗൃഹത്തി ലേക്കു തിരിച്ചു. അവിടെ യൌവ്വനയുക്തയായ ഒരു സ്ത്രീയും കുട്ടികളും തമ്മിലുണ്ടായ സംഭാഷണം പുറത്തു കേൾക്കാമായിരുന്നു.

നിർമ്മല:—അമ്മേ, ചേച്ചി മിടുക്കത്തിയാണ്. ഞങ്ങളും കനിച്ച് വന്നില്ല, എന്നിട്ടു ചുററിനോക്കട്ടെ എന്നു പറഞ്ഞു് എവിടെയോ ഒ ളിച്ചിരുന്നുകളഞ്ഞു. പിന്നെ ഞങ്ങൾ പോരാറായപ്പോൾ കിടന്നു ല ഹളകൂട്ടിവിളിച്ചു. അപ്പോൾ ഒരു വള്ളിക്കുടിലിൽ നിന്ന് കരഞ്ഞു മു ഖം ചുവപ്പിച്ചുംകൊണ്ട് പുറത്തേയ്ക്കു ഓടിവരുന്നു. അപ്പോൾ ചേച്ചി യെ കാണേണ്ടതു തന്നെയായിരുന്നു. ഞങ്ങളെ വലിച്ചിഴച്ചുംകൊണ്ട് ഓടിപ്പോന്നു. നാളെ ചേച്ചിയെ കൊണ്ടുപോകണം. നമുക്ക് അതിനു ള്ളിൽ കടന്നുനോക്കണം. അതിനുള്ളിൽ ചോര കാണും. വല്ല കള്ളു പേടിച്ചാണ് ചേച്ചി കരഞ്ഞതെന്നു തോന്നുന്നു.

വൃദ്ധനു കൂടുതൽ വിവരം അറിയാനുള്ള ഔത്സുക്യം കലശലാ യി. മതിലിനരികെ പടർന്നിട്ടുള്ള വള്ളികൾക്കിടയിൽ ചെന്നൊളിന്നു.

യിൽ ഇട്ടുംകൊണ്ടു പോയ് തിരഞ്ഞു തന്നു എന്നു പറഞ്ഞു് അവരെ അതിൽ പങ്കെടുപ്പിക്കുന്നതിനു ചില വഴികൾ ആലോചിച്ചുവച്ചു. ആ സ്ത്രീ അവിടെ വന്നിരുന്നതു് അവൻ അറിഞ്ഞതായിട്ടു കാണിച്ചില്ല.

രാജ:—അമ്മാവനാണോ-ഹോ. ഞാൻ ആദ്യം ഭയന്നുപോയി. അകത്തു വരണം. അമ്മ അവിടെയുണ്ടു്. ചേച്ചിയുണ്ടു് എന്നു പറഞ്ഞു് വൃദ്ധന്റെ കൈക്കു പിടിച്ചു് അകത്തേക്കു കൂട്ടിക്കൊണ്ടുപോയി.

അമ്മ:—കുട്ടീ! ആരാ അതു്? വലിയ പരിചയം നടിക്കുന്നല്ലോ.

രാജ:—അമ്മേ! ഞങ്ങളെ തോട്ടത്തിൽ കയറ്റിവിട്ട അമ്മാവനാണു്. നല്ല അമ്മാവൻ. ഞങ്ങൾക്കു എന്തെല്ലാം തന്നു. ഇതാ കണ്ടോ? പഴം നോക്കൂ.

എല്ലാ കുട്ടികളും ഓടി എത്തി ചുററുമിരുന്നു. വൃദ്ധൻ ഇവരെ അടുത്തണച്ചു ലാളിച്ചുകൊണ്ടു് നാളെ എല്ലാവരും നേരത്തെ വരണം കേട്ടോ? അപ്പോൾ കളികൾ നോക്കിച്ചു് ചേച്ചിയെ കൊണ്ടുവരില്ല. ഞങ്ങൾ വരാം എന്നെല്ലാമവരെല്ലാം പറഞ്ഞു. ഇന്നു ചേച്ചി വന്നോ? ഞാനവിടെ ഉണ്ടായിരുന്നില്ല എന്നു പറഞ്ഞു് കുട്ടികളുമായുള്ള സംഭാഷണം അവസാനത്തേക്കു് നിർത്തി ചിന്താമഗ്നനായിട്ടിരുന്നു.

അമ്മ:—നിങ്ങൾ അവിടത്തെ ഉടമസ്ഥ.....അല്ലാ സൂക്ഷിപ്പുകാരനാണു് അല്ലേ? കുട്ടികൾ ദിവസവും പറയാറുണ്ടു്, ഇന്നു കണ്ടുവല്ലോ. സന്തോഷമായി.

വൃദ്ധൻ:—എനിക്കു അതുകൊണ്ടല്ലാത്ത സ്ഥിതിയുണ്ടു്. ഉടമസ്ഥനും സൂക്ഷിപ്പുകാരനും ഒക്കെ ഞാൻതന്നെ.

നളിനി നമ്രമുഖിയായി നിന്നതല്ലാതെ ഒന്നും സംസാരിച്ചില്ല. ഈ വൃദ്ധൻ എന്നെ കണ്ടുവോ? ഇനി അതിനു കാരണമായിട്ടാണോ വന്നതു്. ഒന്നും അറിയാൻ വയ്യ എന്നാലോചിച്ചു സങ്കോചം പൂണ്ടു നിന്നതേയുള്ളു.

വൃദ്ധൻ:—ഈ പെൺകുട്ടി കുട്ടികളുടെ...................

അമ്മ:—എന്റെ സോദരിയുടെ പുത്രിയാണു്. കുട്ടികളുടെ സഹോദരി. ഇവിടെ വന്നിട്ടു് കുറച്ചുദിവസമായി. "നളിനി" എന്നാണു് വിളിക്കുന്നതു്.

വൃദ്ധൻ:—ഇന്നു കുട്ടികളും ഒന്നിച്ചു വന്നിരുന്നു ഇല്ലേ? കഷ്ടം! ഞാൻ ഈ കുഞ്ഞിനെ യഥോചിതം സൽക്കരിക്കുന്നതിനു് അവിടെയില്ലാതെ പോയതു് എന്റെ ഭാഗ്യദോഷംതന്നെ.

അമ്മ:—കുട്ടികളുടെ നിർബ്ബന്ധം സഹിക്കാൻ വയ്യാതെ അവ ളും ഒന്നിച്ചുണ്ടായിരുന്നു.

വൃദ്ധൻ:—ഇന്ന് യജമാനന്നു നല്ല സുഖമില്ലാത്തതിനാൽ ഉടൻ മടങ്ങിപ്പോയി. അദ്ദേഹം വണ്ടിയിൽ കയറി അങ്ങോട്ടു തിരിച്ചു. ഞാൻ ഇതാ ഇങ്ങോട്ടും പോന്നു.

അമ്മ:—നിങ്ങളുടെ യജമാനൻ ഇവിടെയുണ്ടായിരുന്നോ? എന്നു ചോദിച്ചിട്ട് സാരഗർഭമായി നളിനിയെ ഒന്നു നോക്കി.

വൃദ്ധൻ:—അദ്ദേഹം ഇവിടെ വന്നിട്ട് ഒരു മാസമായി. ഇപ്പോൾ തന്നെയാണ് ഒരു സന്നിധിയിലേയ്ക്കു പോയത്. ഇനി ഇതുപോലെ എത്രകാലത്തേയ്ക്കും വരും; അതുതന്നെ. ഇപ്പോൾ നല്ല സുഖമില്ല. ഉറക്കം പാതിരായ്ക്കപ്പുറമായി. എനിക്ക കുട്ടികളോടു അതിരില്ലാത്ത വാത്സല്യമാണ്. എന്താവശ്യമുണ്ടായിരുന്നാലും അങ്ങോട്ട് ആളയയ്ക്കാം. ഞാൻ നിങ്ങൾക്കു സഹായമല്ലേ? അന്യഥാത്വം ആലോചിക്കണം. പോയിവരട്ടെ എന്നു പറഞ്ഞ് എഴുന്നേറ്റു. ഇവിടെ ഇരുന്നു മുഷിയു വോളം അവിടെ വന്നാൽ പുറത്തു സഞ്ചരിക്കുന്നതിന് സൗകര്യമുണ്ട ല്ലോ. നാളെ വരണമെന്നു ഞാൻ പ്രത്യേകം പ്രാർത്ഥിക്കുന്നു എന്നു നളിനിയോടായി നോക്കി പറഞ്ഞു. വേഗം തിരിച്ചു നടിച്ചു വൃദ്ധൻ, കുട്ടികളെപ്പോലെ ഓടാം തുടങ്ങി. വൃദ്ധൻ വീട്ടിലെത്തി മുറിക്കുള്ളിൽ കടന്നപ്പോൾ മുഷിച്ചും മുട്ടിച്ചും കിടപ്പാണ്. സുഖമില്ലെങ്കിലും ഒരു സ്ഥലത്തു ഒടങ്ങിക്കിടക്കയില്ല. എന്തു ചെയ്യു? പുതപ്പ് എടുത്തു കൊടുത്തിട്ട് പുതച്ചിട്ടില്ല. ഇങ്ങിനെ ആയാൽ വലിയ പ്രയാസമത്രെ. വേണ്ടതെല്ലാം അറിയാൻ വളരെ താല്പര്യം. അറിഞ്ഞതു തിരിയാതെ. ഇതെന്തൊരു കഷ്ടമാണ് എന്നു പിറുപിറുത്തുംകൊണ്ട് അടുത്തുചെന്നു. തന്റെ വിജയത്തെപ്പറ്റി വികാരം ജനിപ്പിക്കണമോ എന്നു വിചാരിച്ച് ഒന്നും പുറത്തു പറഞ്ഞില്ല. ഇപ്പോൾ പനിയു ണ്ടോ എന്നു ചോദിച്ച് തൊട്ടുനോക്കി.

മാധവ:—പോയകാര്യം എന്തായി? അതു പറയൂ. പിന്നീടാവാം മറ്റൊക്കെ.

വൃദ്ധൻ:—താനെന്തുവേണ്ടു? ഇതുവരെ നടന്ന മട്ട് കേട്ടതു മാത്രം, ഒന്നും അറിഞ്ഞില്ല. ഞാൻ നാളെ രാവിലെ പോകാം. ഒന്നുകൂ ടി അന്വേഷിക്കണമല്ലോ. അതുവരെ ക്ഷമിക്കൂ—ഈ കൊച്ചുമാൻ

പോട്ടെ എന്നതു് കാറമല്ല. ഇവരം ഒരു ഉൎവ്വശിതന്നെ. ഈ രണ്ടു കളെ ദൈവം തിരിഞ്ഞെടുത്തു് സൃഷ്ടിച്ചതാണോ എന്നു തോന്നിപ്പോകുന്നു. എന്തു പ്രകൃതഗുണം! ആകൃതിയും പ്രകൃതിയും തമ്മിൽ എന്തു യോജിപ്പു്! ഇവരംതന്നെ എന്റെ യജമാനന്റെ ഭാൎയ്യയായിരിക്കണം— ലേസ് തിരിഞ്ഞു മന്മഥനെ എഴുനീല്പിച്ചിട്ടു ചായകൊണ്ടു വരുവാൻ പോയി.

മന്മഥ:—(ലേസിനെ ഒന്നുകൂടി നിവൎന്നു നോക്കിയിട്ടു്) ഇതു് എന്റെ നളിനീദേവിയുടേതുതന്നെ. അവരംക്കു ഇത്ര നന്നായിട്ടു ഇന്നാൻ വശമുള്ളൂ. അവരം ഇവിടെ വരാതെ ഈ ലേസ് എങ്ങിനെ വന്നു? (ലേസ് തന്റെ മുഖത്തോടു ചേൎത്തുവച്ചുകൊണ്ടു് ശോകശയനായി കിടന്നു) കഷ്ടം! ഞാൻ എന്തു അപമാനകരമായ കൃത്യങ്ങരം ചെയ്തു. എന്നെ ആ ദുൎമ്മാൎഗ്ഗങ്ങളിൽനിന്നും പിന്തിരിപ്പിച്ച ആ സ്ത്രീരത്നവും ചരമ ഗതിയെ പ്രാപിച്ചു. എന്റെ നളിനിയും എന്നെ ഉപേക്ഷിച്ചു. ജീവിതം ശൂന്യമായി. എന്റെ പ്രാണവല്ലഭ സമീപസ്ഥലങ്ങളിൽ എത്തിയിട്ടില്ലെങ്കിൽ ഈ അടയാളത്തിന്നു അൎത്ഥമില്ല. നിശ്ചയം പോയി നാളെ എല്ലാവിധവും വിവരം അറിയരുതോ? എന്നു ചായയും കൊണ്ടു നില്ക്കുന്ന വൃദ്ധനോടു് വീണ്ടും സിദ്ധാന്തത്തോടെ സ്വാമിയൊപ്പോലെ ചോദിച്ചു.

വൃദ്ധൻ:—എന്റെ കുട്ടീ, ചായ കുടിക്കൂ. ഞാൻ നാളെരാവിലെ പുറപ്പെടാം. കണ്ടുകിട്ടുമെങ്കിൽ ഞാനെന്തു വേണം? ഞാൻ ഇതേ വരെ ആ സ്ത്രീയെത്തന്നെ കണ്ടിട്ടില്ല. ഛായയുണ്ടെങ്കിൽ അറിയാം. കൊണ്ടുപോകാം എന്നു പറഞ്ഞു് ഓരോ കഥകരം കേരപ്പിച്ചു് വല്ലവിധവും ഉറക്കി.

മന്മഥനാഥൻ രാവിലെ എണീററ വൃദ്ധനെ വിളിച്ചുണൎത്തി, നാങ്ങരം എന്നെ കുട്ടികളെ കളിപ്പിക്കുന്നതുപോലെ തൽക്കാലം ഓരോന്നു പറഞ്ഞു സമാധാനപ്പെടുത്തുന്നു ഇല്ലേ?

വൃദ്ധൻ:—സുഖക്കേടു ഭേദമാകട്ടെ പരിഭ്രമിക്കണ്ട. ഞാനതൊക്കെ ഞാനേററു. ഇതാ യാത്രയായി എന്നു പറഞ്ഞു് അടുത്തുള്ള ഒരു ചെറിയ കെട്ടിടത്തിൽ ചെന്നിരുപ്പായി.

ആഹാരം കൊടുക്കേണ്ട സമയത്തു് വീണ്ടും മുറിയിൽ കടന്നുചെന്നു. മന്മഥന്നു് പനി ഒട്ടും കുറവില്ലാതായി. മരുന്നു സേവിക്കുന്നില്ല. ബോധം കലങ്ങലായി. വൃദ്ധനോടു പരുഷവാക്കുകരം പറഞ്ഞു പറഞ്ഞു് കോപമായി. വൃദ്ധൻ കലഹം നടിച്ചുകൊണ്ടു് പുറത്തിറങ്ങി. മന്മഥൻ വാതലൊക്കെ അടച്ചു് ഇരുട്ടുമുറിയിൽ കിടപ്പായി. നളിനിയും, കുട്ടികളും വൃദ്ധന്റെ ക്ഷണമനുസരിച്ചു് കൃത്യസമയത്തു എത്തി. വൃ

യാനെ കണ്ടപ്പോൾ സ്വാതന്ത്ര്യയോഗ്യമായ ഗാംഭീര്യത്തോടും വണക്കത്തോ ടും പ്രതി മന്ദസ്മിതം തൂകിക്കൊണ്ട് അവളുമായി നടന്നുചെന്നു.

നളിനി:—ഞങ്ങൾ ഇതാ വന്നിരിക്കുന്നു. എനിക്ക് ഈ സ്ഥല മൊക്കെ ചുററിനോക്കിയാൽ കൊള്ളാമെന്നാഗ്രഹമുണ്ട്. ഇതിന്റെ ഉടമസ്ഥൻ ഇവിടെയില്ലെന്നല്ലേ പറഞ്ഞത്? ഈ രമണീയമായ സ്ഥലത്തിന്റെ ഉടമസ്ഥൻ മഹാ ഭാഗ്യവാൻ തന്നെ. എന്നാൽ ഇ ങ്ങനെ ഇവിടം തീരെ ഉപേക്ഷിച്ചിട്ട് ചുററി നടക്കുന്നതിൽ ആശ്ച ര്യം തോന്നുന്നു.

വൃദ്ധൻ:—അങ്ങനെ നടക്കയില്ല. മാതൃഗൃഹത്തിലേയ്ക്കല്ലേ പോ യിരിക്കുന്നത്? അവിടെ നിന്നും തിരിച്ച് താമസിയാതെ ഇവിടെ വ രും. പണ്ടത്തെ പ്രകൃതം ഒക്കെ മാറി വളരെ യോഗ്യനായിത്തീർന്നു.

നളിനി:—പണ്ട് എന്തായിരുന്നു. അദ്ദേഹത്തിന്റെ ഭാര്യയും കുട്ടികളും ഇവിടെയില്ലേ?

വൃദ്ധൻ:—വിവാഹം ഇതുവരെ ചെയ്തിട്ടില്ലല്ലൊ. പിന്നെ എന്തി നൊ എന്തോ പറഞ്ഞു ഒരു ദീർഘനിശ്വാസം ചെയ്തു. എന്തോ ഒരു ദൈ വകാര്യങ്ങൾക്കുവേണ്ടി മറിക്കാൻ തുടങ്ങുന്നു. എവിടെ നിന്നും വരാൻ പോകുന്നു? ദൈവത്തിനറിയാം. ആകപ്പാടെ ചൊടിച്ച് ശരീരം ഇ ല്ലാതായി. എനിക്കതാണ് മനസ്സുഖം എന്ന് നളിനിയുടെ മുഖത്ത് തന്റെ ദൃഷ്ടികളെ സ്ഥിരമായി പതിച്ചുകൊണ്ടു പറഞ്ഞു.

അവളുടെ മുഖത്തുണ്ടായ വർണ്ണഭേദവും വികാരവും കണ്ട് സമാ ധാനപ്പെട്ടു. ഇതിനിടയിൽ കുട്ടികൾ പേരവൃക്ഷത്തിൽ ചാടിക്കയ റി. അതു തരളം നോക്കിക്കൊണ്ട് വൃദ്ധൻ നളിനിയെ സല്ക്കാരമുറിയിൽ നടത്തിയെല്ലാം ഓരോന്ന കാണിച്ച് ആനന്ദിച്ചു.

നളിനി:—(സമാധാനത്തിൽ) ഇതിന്റെ ഉടമസ്ഥൻ ഇന്നലെ എപ്പോൾ പോയി?

നീ എന്റെ വലയ്ക്കുള്ളിൽ വീണുപോയി. നോക്കിക്കൊ എ ന്ന ഭാവത്തിൽ "ഇന്നലെ രാത്രി എട്ടു മണിക്ക്. പിന്നീടല്ലേ ഞാൻ നിങ്ങളുടെ ഗൃഹത്തിൽ വന്നത്" എന്ന് വൃദ്ധൻ മറുപടി പറ ഞ്ഞു. ഓരോ സ്ഥലവും കൊണ്ടുനടന്നു കാട്ടിയിട്ട് മെല്ലെ മന്ദ ഹാസം ഉള്ളിൽപിടിച്ചു വാതലടച്ചു കിടക്കുന്ന മുറിയുടെ അടുക്കലെത്തി യപ്പോൾ അവളെ അവിടെ ഒന്നു തങ്ങാൻ ചില കൗതുകമുള്ള സാ ധനങ്ങൾ എടുത്തുകൊടുത്തിട്ട് നേരെ വാതുക്കൽ ചെന്നു തട്ടി ഇരുപ്പി ച്ചു. ഞാൻ പുറത്തുപോയിട്ട് നല്ല ഔഷധം കൊണ്ടുവരാം എന്ന പറഞ്ഞു ഉള്ളിലുള്ള ഒരു സ്നേഹവും ഒരു വിരൽക്കിട തുറന്നിട്ടിട്ട് വാത

ലടച്ചു പുറത്തിറങ്ങി നളിനിയുടെ അരികിൽ ചെന്നു. ഈ പടങ്ങൾ ഒക്കെ കണ്ടില്ലേ? നല്ല സ്ഥലം. ഇവിടെ താമസത്തിനും വളരെ സുഖമുണ്ട്. യജമാനൻ ഭർത്തൃസമേതം താമസിച്ചാൽ എത്ര നന്നായിരുന്നു. എന്തു ചെയ്യും എന്നു പറഞ്ഞിട്ട് മന്മഥന്റെ ഛായ അവിടെ തൂക്കിയിട്ടുള്ളതിനെ ചൂണ്ടിക്കാണിച്ച്, ഇതാണ് യജമാനൻ; ആളെ വേണ്ടില്ലേ? എന്നു ചോദിച്ചു. ഓരോന്നു പറഞ്ഞു മുന്നോട്ട് നടന്നപ്പോൾ നളിനി തന്റെ കണ്ണുനീരിനെ ലേസുകൊണ്ടു തുടച്ച് അവിടെ തന്നെ ഒന്നു നിന്നിട്ട് നോക്കിനിന്നു. വൃദ്ധൻ ആരും കാണാത്ത ഭാവത്തിൽ ഇവിടെ വരാം, ഇതിനകത്തും വളരെ വിലപിടിച്ച സാധനങ്ങളും ചിത്രങ്ങളും ഉണ്ട് എന്നു പറഞ്ഞ് സാവധാനത്തിൽ നടന്ന് മുറിയുടെ വാതുക്കൽ ചെന്നു അകത്തേയ്ക്കു കയറി നിന്നുകൊണ്ട് നളിനിയെ ഉള്ളിലേയ്ക്കു ക്ഷണിച്ചു. അവൾ അകത്തേയ്ക്കു കടന്ന ഉടനെ വൃദ്ധൻ പുറത്തു തളത്തിലിറങ്ങി വാതൽ പൂട്ടിക്കളഞ്ഞു.

നളിനി ഇതെന്തോ ചതിപ്രയോഗമാണല്ലോ എന്നു വിചാരിച്ച് സംഭ്രമത്തോടെ ചുറ്റി നോക്കിയപ്പോൾ ഒരു സ്വല്പ വെളിച്ചംകൊണ്ട് ആരോ കട്ടിലിൽ ഇരിക്കുന്ന മനസ്സിലായി. ഭയവും ലജ്ജയുംകൊണ്ടു വിഷണ്ണയായിത്തീർന്നു. വേഗം ഒരു ജനാൽ തുറന്നു. വെളിച്ചം അകത്തു കടന്നതോടുകൂടി മന്മഥൻ നളിനിയുടെ നേർക്ക് രണ്ടു കൈകളെയും നീട്ടിക്കൊണ്ട് "പ്രാണനാഥേ! അടുത്തു വരിക. ഇത്ര നിർദ്ദയം കാട്ടാൻ ദേവിയുടെ ഹൃദയം എത്ര വിധം അനുവദിച്ചു? എന്നെ തീരെ ഉപേക്ഷിച്ചിട്ട് പൊയ്ക്കളഞ്ഞുവല്ലോ. അമ്മ എവിടെ? എല്ലാവർക്കും സൗഖ്യം തന്നെയല്ലേ? പ്രിയേ അടുത്തു വരൂ. ഞാൻ ആശ്വസിക്കട്ടെ!"

നളിനി:—എന്നെ ഈ ചതിയിലകപ്പെടുത്തുമെന്നു ഞാൻ തീരെ വിചാരിച്ചിരുന്നില്ല. വാതൽ തുറക്കാൻ പറയുക. പിന്നെ ഞാൻ അടുത്തു വരാം. മനസ്സിനെ ചഞ്ചലിപ്പിക്കാതിരിക്കൂ

മന്മഥൻ:—അമ്മ എവിടെ? അവിടെ നിന്നും പൊയ്ക്കളഞ്ഞതെന്താണ്?

നളിനി:—അമ്മ മരിച്ചു. ഞാൻ മാത്രമേയുള്ളു (എന്നു പറഞ്ഞപ്പോൾ നളിനിയുടെ കണ്ണുകൾ അശ്രുപൂർണ്ണമായി.) ഞാൻ ഇങ്ങനിയുള്ളേടത്ത് നിൽക്കുന്നത് യുക്തമല്ല. വാതൽ തുറപ്പിക്കൂ.

മന്മഥ:—ഞാൻ എന്റെ [illegible] കയാണ്. [illegible]

ന്നെ വിട്ടുപിരിയരുതേ! എന്റെ അട്ടത്തു വരു. ഞാൻ ചെയ്തു വീഴ്ചകൾ ഒക്കെ ക്ഷമിക്കണെ! കോപിക്കരുതു്".

നളിനിയുടെ ഹൃദയം ഉരുകി ജലപ്രായമായി, മന്മഥന്റെ അടുക്കൽച്ചെന്നു് ആ കട്ടിലിന്മേൽ ഇരുന്ന കൈകളെ മൃദുവായി തടവിക്കൊണ്ടു് "എന്താ സുഖക്കേടു്? ദേഹം നന്നാ ശോഷിച്ചുപോയല്ലോ?"

മന്മഥ:—എനിക്കു് നളിനിയെക്കൂടാതെ ജീവിതം വ്യർത്ഥമാണു്. ഞാൻ കുറേക്കാലമായി കണ്ടുപിടിക്കാൻ ശ്രമിച്ചിട്ടും ഫലിച്ചില്ല. മരണംതന്നെ നല്ലതെന്നു തോന്നി എല്ലാററിനും വെറുപ്പുണ്ടായി. ഇന്നു് എന്റെ പ്രാണേശ്വരി പ്രത്യക്ഷമായില്ലെങ്കിൽ ഞാൻ തീർച്ചയായും ദേഹവിയോഗം ചെയ്യുകയുമായിരുന്നു. മന്മഥൻ നളിനിയെ മാറോടണച്ചു് ഗാഢാശ്ലേഷംചെയ്തു.

നളിനി:—അങ്ങു് ഇവിടെയുള്ള വിവരം ഞാനറിഞ്ഞിരുന്നുവെങ്കിൽ ഈ പ്രദേശത്തു കടക്കയില്ലായിരുന്നു. അമ്മ മരിച്ചതിൽപിന്നീടു വലിയമ്മ ഇടവിടാതെ കരഞ്ഞുകൊണ്ടിരുന്നു. അതു് ധിക്കരിക്കുന്നതു് യുക്തമല്ലല്ലോ എന്നു വിചാരിച്ചു് ഇവിടെയ്ക്കു വന്നതാണു്. കട്ടിലും വരും. വാതൽ തുറപ്പിക്കൂ.

മന്മഥ:—എനിക്കുവേണ്ടി എന്റെ പ്രാണാധികപ്രേയസി അനുഭവിച്ച ദുഃഖത്തിനു കണക്കില്ലല്ലോ. അതെനിക്കറിയാം. എന്റെ സകലാപരാധങ്ങളും പൊറുക്കുക. ഞാൻ ഇതാ അഭയംപ്രാപിക്കുന്നു. ഞാൻ ഇപ്പോൾ നളിനിക്കു് അനുരൂപനായ വരനാണു്. ഇനി കഴിഞ്ഞ കാലത്തെപ്പററി ചിന്തിക്കരുതേ! നളിനി എന്റെ അപരാധങ്ങളെ മറന്നതായി ഞാൻ വിശ്വസിക്കട്ടെയോ? എന്നെ സമാധാനിപ്പിക്കയില്ലേ? എന്നു പറഞ്ഞു ക്ഷീണിച്ചു് നിശ്ചലനായി കിടന്നു.

നളിനി:—എനിക്കു യാതൊരുവിധമായ കോപവും ഇല്ല. ഇപ്പോൾ അധികം സംസാരിക്കേണ്ട. ദീനം സുഖപ്പെട്ടിട്ടു് തമ്മിൽ കാണാം എന്നു പറഞ്ഞു വാതലിന്റെ നേർക്ക് നടക്കാൻ ഭാവിച്ചു.

മന്മഥ:—നളിനീ! ഈ കാഠിന്യം അരുതു്. എന്നെ വിട്ടു പോകരുതു്. ഞാൻ എന്റെ ദുർവൃത്തികൾ ഒക്കെ ഉപേക്ഷിച്ചു. എന്നെ ത്യജിക്കുന്നതായിരുന്നാൽ അരനിമിഷം ഞാൻ ജീവനെ വച്ചുകൊണ്ടിരിക്കയില്ല. സത്യമായിട്ടില്ല. ഹൃദയം ഇത്ര കഠിനമായിപ്പോയോ? എന്നു പറഞ്ഞു കൈപിടിച്ചു മുറുകെപ്പിടിച്ചു. ഞാൻ ഈ വാതലടച്ചു തിരിച്ചു പോയിട്ടുകൊള്ളുന്നു എന്നു പ്രസംഗത്തോടുകൂടി വൃദ്ധൻ

ന്നമെന്തു നിർബന്ധമുണ്ടോ? ഉണ്ടെങ്കിൽ അത് എന്നാൽ സാധിക്കാൻ പ്രയാസമാണ്. തനിക്കൊന്ന് ഇനിയെങ്കിലും മയവായി പറയുമോ? ഞാൻ ദൂരദേശസഞ്ചാരത്തിന്നു പുറപ്പെട്ടു കഴിഞ്ഞു.

സുകു:—ഈ ചോദ്യത്തിന്നുത്തരം പറയാൻ തൽക്കാലം ഞാൻ അശക്തയാണ്. എനിക്കു സ്വപ്നം കൂടി ക്ഷമിച്ച് ഇഷ്ടംപോലെ ഒരു സ്ത്രീരത്നത്തിനെ തിരഞ്ഞെടുക്കുക. എന്നോടു പൂർവ്വകാലത്തുണ്ടായിരുന്ന അപരിമിതമായ പ്രേമവിശ്വാസങ്ങൾക്കു ഭംഗംവന്നിട്ടുണ്ട്. താങ്കളോടൊരുമിച്ചുള്ള ജീവിതം സുഖമായിരിക്കാനിടയില്ല. ജനങ്ങളുടെ വായടക്കാൻ പ്രയാസമല്ലേ? അവർ പലവിധമായ അഭിപ്രായങ്ങൾ പുറപ്പെടുവിച്ചുവരുന്നു. സ്ത്രീ ജനാവിയായാലും ക്ഷമിച്ചുകൊള്ളണം. നിഷ്കളങ്കനായ അങ്ങയ്ക്ക് ഞാൻ ഒരു കളങ്കമായിത്തീരുന്നതാണ്. എനിക്കതുവഴി എന്തൊരു സമാധാനമാണുള്ളതെന്നോ? ഞാൻ ഞങ്ങളെ മലിനപ്പെടുത്താതെ നിയോഗിക്കുന്ന പിതാവിനോടൊന്നിച്ച് ജീവിച്ചുകൊള്ളാം. ഞാൻ പരിശുദ്ധയാണെന്നു സ്ഥാപിച്ചാൽ മാത്രം മതിയെന്നായിരുന്നു എന്റെ ആഗ്രഹം. ദൈവഗത്യാ അതു സാധിച്ചു. അച്ഛനും പൂർവ്വസ്ഥിതിയിൽ എന്നോടു വാത്സല്യമുണ്ട്. ഇഷ്ടംപോലെ പ്രവർത്തിക്കുന്നതിന്നു നാം സ്വതന്ത്രരുമാണ്. ഞാൻ കന്യകാവ്രതം കൈക്കൊള്ളുന്നതാണ് എല്ലാംകൊണ്ടും എനിക്കു ശ്രേയസ്കരമായിട്ടുള്ളത്. എനിക്കു വിവാഹം എന്തിന്? സ്വകീയസുഖത്തെ മാത്രം ഇച്ഛിക്കുന്നതായിരുന്നാൽ എന്റെ അച്ഛൻ വളരെ കഷ്ടപ്പെടേണ്ടിവരും. അങ്ങ് എന്നോടു കാണിച്ചിട്ടുള്ള അളവററ മൈത്രിക്കും വാത്സല്യത്തിന്നും ഞാൻ എന്നും കൃതജ്ഞതയുള്ളവളായിരിക്കും.

ചന്ദ്ര:—ജീവിതത്തിൽ ശൂന്യമാക്കിത്തീർന്ന കാര്യങ്ങൾ ഇപ്പോൾ തന്നെ സഫലമായി. വളരെ സന്തോഷം. ഞാൻ ഇന്നുരാത്രി വണ്ടി കയറാൻ തീർച്ചപ്പെടുത്തി. ഒരു സുഹൃത്തിന്റെ സ്ഥാനമെങ്കിലും മയവായി അനുവദിച്ചല്ലോ? നമ്മുടെ കുടുംബങ്ങൾ തമ്മിലുള്ള പൂർവ്വപരിചയത്തെ നാം ഇരു പേരും ഇല്ലാതെ ആക്കണമെന്നില്ല. എന്നാൽ പ്രഭുവിനോട് ഈ വിവരം പറഞ്ഞിട്ട് ഞാൻ യാത്രയായി എന്നു പറയൂ് എണീററു ധൃതിയിൽ ഇറങ്ങി. പുഷ്കരിണിയിലെ പടിവിട്ട് വെളിയിൽ ഇറങ്ങിയപ്പോൾ വാച്ചും പെട്ടിയും എടുത്തില്ലെന്നു ഓർമ്മവന്നു. തിരിച്ചു വന്ന് സുകുമാരിയുടെ മുറിയിൽ കയറി. അവൾ ആ സോഫായിൽ തന്നെ നിശ്ചേഷ്ടയായി കിടക്കുന്നു. ചന്ദ്രസേനൻ ചെന്ന് ഇതൊക്കെ എടുത്തു കാലൊച്ച കേട്ടിട്ടും യാതൊരു

ചലനവും കണ്ടില്ല. വിളിച്ചുനോക്കി. എന്നിട്ടും അനക്കമില്ല. അടുത്തു ചെന്നപ്പോൾ സുകുമാരി ബോധമററതായി വീണു കിടക്കുകയാണെന്നു മനസ്സിലായി. അപ്രകാരം കണ്ടിട്ടു പോകുന്നതിന് ധൈൎയ്യമില്ലാതെ ശീതോപചാരങ്ങൾകൊണ്ടു് ഒരുവിധം എഴുന്നേല്പിച്ചു.

സുക:—എനിക്കു രണ്ടുകൊല്ലത്തിനു മേലായി ഇങ്ങനെ ഒരു ബോധക്ഷയം ഉണ്ടാകുന്നു. അധിക മനോവ്യാപാരമോ ദേഹക്ലേശമോ ഉണ്ടായാൽ മതി. ചിലപ്പോൾ ഒന്നും രണ്ടും പ്രാവശ്യം ഒരു ദിവസമുണ്ടാവും. എന്തു കാരണത്താലാണെന്നറിയാൻ പാടില്ല.

ചന്ദ്ര:—ഡാക്ടർ ഇപ്പോൾതന്നെ അയച്ചു വരുത്തി പരിശോധിക്കണം. ആരുമില്ലാത്ത അവസരങ്ങളിൽ ഇങ്ങനെ സംഭവിച്ചാൽ അപകടമാകയില്ലേ?

സുക:—എനിക്കും ഭയം ഉണ്ടു്. ഇല്ലെന്നില്ല. എന്തു ചെയ്യട്ടെ?

ചന്ദ്ര:—അവനവന്റെ ആളുകളെ വിവരം ധരിപ്പിക്കാതിരുന്നതു് കഷ്ടമായി. ഞാൻ പോയി പ്രഭുവിനോടു പറയാം. അപ്പോൾ നിവൃത്തിമാൎഗ്ഗവും ഉണ്ടായിക്കൊള്ളും. എന്റെ വാച്ചു മറന്നിട്ടുപോയി. അതാണു മടങ്ങിവന്നതു്. അപ്പോൾ സുകുമാരിയെ ഈ അവസ്ഥയിൽ കണ്ടു. ഇപ്പോൾ ആശ്വാസപ്പെട്ടല്ലോ. ഡാക്ടരെ വിളിച്ചു കാണിക്കാനുമായിരുന്നതു്! അധിക മനോവ്യാപാരത്തിനിടകൊടുക്കാതെ സ്വസ്ഥമായിരിക്കുക. എന്നാൽ ഞാൻ പോകുന്നു.

സുകുമാരി ആശ്വാസത്തോടെ എണീററു് "എത്രമാസത്തെ താമസമുണ്ടാകും" എന്നു് മൃദുവായി ചോദിച്ചു.

ചന്ദ്ര:—(പ്രേമഭാവങ്ങളോടു നടക്കലിരുന്നുകൊണ്ടു്) ആര്? എന്തിനാ? ഞാൻ ഒന്നും തീൎച്ചപ്പെടുത്തിയിട്ടില്ല. ഞാൻ സ്വതന്ത്രനല്ലേ? എത്രകാലമായാലെന്താ? എന്റെ അഭിപ്രായത്തിന്നു യാതൊരു പ്രതികൂലം മനസ്സാപോലും ഉണ്ടാകുകയില്ല. പിന്നെ സ്വാതന്ത്ര്യം സമ്പാദിക്കുന്നതിന് എനിക്കു യാതൊരു പ്രയാസവും ഇല്ലല്ലോ. സുകുമാരി പോയി സുഖമായി നിദ്രചെയ്യു. നാളത്തെയ്ക്കു വളരെ സുഖമുണ്ടാകും. പ്രഭുവിന്റെ വാൎദ്ധക്യകാലത്തു് നല്ലപോലെ ശുശ്രൂഷിക്കേണം. അതിനു ഭാവിയുടെ ശരീരം ആരോഗ്യമായിരുന്നാലല്ലേ സാധിക്കൂ. ഇവിടെയുള്ള വിശേഷങ്ങൾക്ക് സൗകൎയ്യംപോലെ കത്തയയ്ക്കുമല്ലോ. ദൈവം അനുഗ്രഹിക്കട്ടെ എന്നു പറഞ്ഞു ധൃതിയിൽ നടന്നു.

സുകുമാരി:—[എത്തി കയ്യു പിടിച്ചുകൊണ്ടു്] ഒന്നു—ഒന്നുകൂടെ—എന്റെ അജ്ഞാതവാസംകൊണ്ടും ഞാൻ ഭാഗ്യം പൂണ്ട പ

റയാൻ മടിച്ചതുകൊണ്ടും എന്നെ പഴയരീതിയിൽ വിചാരിക്കാൻ അവിടന്ന് അനുഗ്രഹിക്കുമോ? മുൻ സങ്കല്പത്തെ മുൻനിർത്തി സ്വാൎത്ഥത്യാഗം ചെയ്യുന്നതല്ലാതെ ഞാൻ ബലമായി സംശയിച്ചുപോകുന്നു. അവിടത്തെ നിഷ്കളങ്കമായ സ്നേഹം എന്നോടുണ്ടെങ്കിൽ അതിൽ പരം ഭാഗ്യം മറെറന്താണെനിക്കു വരാനുള്ളതു്? മനസ്സാക്ഷിയെ വഞ്ചിക്കാതെ അവിടന്ന് ഒരിക്കൽക്കൂടി സത്യം പറയണേ!

ചന്ദ്ര:—ഈ മാതിരിയുള്ള ചോദ്യങ്ങൾ സുകുമാരിയുടെ ഹൃദയശാന്തിയുടെ വെളിപ്പെടുത്തലുകളല്ലാതെ മറെറാന്നും എനിക്കു പറയാനില്ല. എന്റെ പ്രേമവിശ്വാസങ്ങൾ ഉത്തരോത്തരം അഭിവൃദ്ധിയെ പ്രാപിച്ചുകൊണ്ടിരിക്കുന്നു എന്നല്ലാതെ യാതൊരുവിധമായ മാററവും ഉള്ളതായി ഞാൻ അറിയുന്നില്ല. എന്നാൽ ഞാൻ പല അവസരങ്ങളിലും വളരെ മനോവേദന അനുഭവിച്ചിട്ടുണ്ട്. "പോകുണ്ട" എന്നരുളിച്ചെയ്തതുകൊണ്ട് തന്നെ ഞാൻ കൃതാൎത്ഥനായി. വരൂ. പിതാവിന്റെ അടുക്കൽ ചെന്ന് നമ്മുടെ സ്വയംവരത്തിന് ഒരു മുഹൂൎത്തം നിശ്ചയിക്കാൻ പറയാം. ഇങ്ങിനെ എന്നു പറഞ്ഞു് ചന്ദ്രസേനൻ പ്രസന്നനായി ആ തരുണീമണിയെ പ്രേമാതിരേകത്താൽ നോക്കി. ഇത്രയും പൂൎണ്ണസൗന്ദൎയ്യം തനിക്ക് ഇതിനുമുൻപ് ഒരിക്കലും സുകുമാരിയിൽ ദൃശ്യമായിരുന്നില്ല. അവൾ അപാരമായ സൗന്ദൎയ്യറാശീഭൂതമായിരിക്കുന്ന നിസ്തുലമായ ഏതോ മോഹിനീബിംബത്തിനെപ്പോലെ കാണപ്പെട്ടു. സുകുമാരി മന്ദം തന്റെ കാമിതാവിന്റെ കണ്ഠത്തിൽ കൂടി കരം ചേൎത്തു് ആദ്ദേഹത്തിന്റെ മനോഹരമായ കപോലത്തിൽ ചുംബിച്ചു. അവരുടെ ദുഃഖശല്യം നീങ്ങി. സുകുമാരി പുതിയ വസ്ത്രങ്ങൾ ധരിച്ചലംകൃതയായി ചന്ദ്രസേനനോടു ഒന്നിച്ചു് പിതാവിന്റെ അടുക്കൽ ചെന്നു് മന്ദസ്മിതം തൂകി നിന്നു.

പ്രതാ:—[പുഞ്ചിരിയോടുകൂടി] കുട്ടീ, നിങ്ങൾ രണ്ടുപേരും ഒന്നിച്ചു വന്നതു് എനിക്കു എത്രയോ സന്തോഷമായിരിക്കുന്നു. നീ അലംകൃതയായി കാണുന്നതിനു ഞാൻ എത്രയോ കൊതിച്ചിരുന്നു. ദൈവം എന്റെ അഭീഷ്ടം സാധിച്ചുവല്ലോ. രണ്ടാളും അടുത്തുവന്ന് ഇരിക്കുക.

ചന്ദ്ര:—എന്റെ അവധി കഴിയാറായി. എന്നെ ഇപ്പോൾ ഉജ്ജയിനിയിലേയ്ക്കു മാററിയിരിക്കുന്നതായി കമ്പി കിട്ടി. ഞാനെന്താണ് വേണ്ടതു്? അവിടത്തെ അഭിപ്രായം അറിഞ്ഞാൽ കൊള്ളാം.

പ്രതാ:—എനിക്ക് നിങ്ങളുടെ സ്വയംവരം കൂടെ കണ്ടിട്ട് മരിച്ചാൽ വേണ്ടില്ല. അതിനെന്തിനു വൈകുന്നു. ഒരുക്കം തുടങ്ങട്ടെയോ?

ന്റെ തലേദിവസം മന്ദാരങ്ങളിലും സന്നിഹിതരായി. പല വിധമായ വാദ്യഘോഷങ്ങളും ഗാനങ്ങളും മുഴങ്ങി. സുകുമാരിയെ തോഴിമാരും ജനനിമാരും കൂടി സ്വര്‍ണ്ണാഭരണങ്ങള്‍ അണിയിച്ചും സൂക്ഷ്മപ്പണമായ സാരിയുടുപ്പിച്ച്, കല്യാണമണ്ഡപത്തില്‍ കൊണ്ടുവന്നു. ചന്ദ്രസേനനും ബന്ധുമിത്രാദികളും സഹിതം മുന്‍കൂട്ടിത്തന്നെ എത്തിയിരുന്നു. മുഹൂര്‍ത്തം സമീപിക്കാറായി. മംഗളഗാനങ്ങള്‍ ഉച്ചത്തില്‍ മുഴങ്ങിത്തുടങ്ങി. സുകുമാരിക്കും, ചന്ദ്രസേനനും, പൂര്‍വ്വികന്മാര്‍ സ്മൃതിപഥത്തില്‍ നിന്നുമാറിയിട്ട്, ജീവിതം സഫലമായതുപോലെ തോന്നി. വൃദ്ധജനങ്ങളുടെ ആശീര്‍വ്വാദങ്ങളോടുകൂടി, പുഷ്പവൃഷ്ടിയുടെ ഇടയില്‍, വിവിധദുഃഖങ്ങളില്‍ നിന്ന് വിമുക്തരായ, ചിരപ്രതീക്ഷിതരായ ചിരപ്രണയികളും, ആനന്ദസാഗരത്തിന്റെ, ഗൃഹജീവിതത്തിന്റെ പ്രാരംഭകര്‍മ്മം ഈശ്വരസന്നിധിയില്‍ വച്ച്, യഥാവിധി നിര്‍വഹിക്കപ്പെട്ടു!!

സമാപ്തം.





